# അനാസക്തിയോഗം

എന്ന

## ഭഗവത്ഗീതാവ്യാഖ്യാനം

''ഗീതാബോധ''ത്തോടുകൂടിയത്

### എം. കെ. ഗാന്ധി

**അമ്പാടി ഇക്കാവമ്മ**

ഹിന്ദിയിൽനിന്നു പരിഭാഷപ്പെടുത്തിയത്

# ആമുഖം

ഗഹനങ്ങളായ ഉപനിഷത്തത്ത്വങ്ങളെ ശ്രീകൃഷ്ണഭഗവാൻ അമൃതപ്രായമാക്കി ഭാരതയുദ്ധത്തിലെ പ്രധാന നായകനായ അർജ്ജുനന്നുപദേശിച്ചു. 'നാരായണൻ' അന്ന് 'നരന്നു'പദേശിച്ച ആ ദിവ്യഗീതതന്നെയാണ് നവീനഭാരതയുദ്ധത്തിലെ 'നാരായണ'നായ മഹാത്മാഗാന്ധി ഇന്നു നരലോകത്തിനുപദേശിക്കുന്നത്.

അദ്ധ്യാത്മജീവിതത്തിൽ അവരവർ അനുഭവപ്പെടുത്തീട്ടുള്ള ആദർശങ്ങളെ ആസ്പദമാക്കി ശ്രീശങ്കരൻ തുടങ്ങിയ അനേകം ആചാര്യന്മാർ ഗീതയെ വ്യാഖ്യാനിച്ചിട്ടുണ്ട്. എന്നാൽ മഹാരഥന്മാരായ യോദ്ധാക്കൾക്കുകൂടി ഭയം തോന്നുന്ന ഒരു ഘോരസമരത്തിന്റെ നായകത്വം കയ്യേററു നിരായുധനായും നിസ്സംഗനായും ഇന്നു ധർമ്മയുദ്ധം നടത്തുന്ന ആ ഉത്തമകർമ്മയോഗിയുടെ നാല്പതു വർഷത്തെ അദ്ധ്യാത്മജീവിതംപോലെ അത്ര മഹത്തായ ഒരു സജീവവ്യാഖ്യാനം ഗീതയ്ക്കു വേറെയില്ല. അതുകൊണ്ട് അദ്ദേഹം എഴുതിയിട്ടുള്ള അനാസക്തിയോഗം എന്ന ഭാഷ്യം, നാസ്തികപരമായ വിഷയാസക്തികൊണ്ടും അന്ധവിശ്വാസജടിലമായ കർമ്മവൈകല്യംകൊണ്ടും കലുഷിതമായിത്തീർന്നിട്ടുള്ള ആധുനികലോകത്തിലെ സകല 'നര'രേയും 'വിജയ'രാക്കുവാൻ ഉപകരിക്കുന്നതാണ്.

ഈ മഹാഗ്രന്ഥത്തെപ്പററിയുള്ള അഭിമാനവും ഭക്തിയും ഭാരതീയരുടെയിടയിൽ പ്രതിദിനം വർദ്ധിച്ചുകൊണ്ടുതന്നെയാണ് വരുന്നത്. അതുകൊണ്ട് അതിന്റെ മാന്യതയെപ്പററിയോ മാഹാത്മ്യത്തെപ്പററിയോ ഒരു പുതുതായ ഉദ്ബോധനം ആവശ്യമുണ്ടെന്നു തോന്നുന്നില്ല. അനേകം തത്വരത്നങ്ങൾ നിക്ഷേപിതമായിട്ടുള്ള ഒരുൽകൃഷ്ടഗ്രന്ഥമാണ് ഗീത എന്ന പൂർണ്ണവിശ്വാസത്തോടുകൂടി ഗീതാപാരായണം അവരവരുടെ ദിനകൃത്യങ്ങളിൽ ഏററവും പ്രധാനമായ ഒന്നായി നടത്തിവരുന്നവർ ഭാരതഭൂമിയിൽ ആയിരക്കണക്കായിട്ടുണ്ട്. എന്നാൽ ഗീതയെ ഇങ്ങിനെ ആരാധിച്ചാദരിക്കുയല്ലാതെ അതിലെ തത്ത്വോപദേശമോരോന്നും ദൈനന്ദിനജീവിതത്തിൽ അനുഭവമാക്കാവുന്നതാണെന്നു ഗീതോപാസകന്മാരിൽ അധികം പേർ ധരിച്ചിട്ടുണ്ടോ എന്നു സംശയമാണ്. അങ്ങിനെ ഒരു ബന്ധമാണ് ഗീതയോടു നമുക്കുണ്ടാകേണ്ടതെന്നും, സ്ഥിരപ്രയത്നംകൊണ്ടു സാധാരണജനങ്ങൾക്കുപോലും അതു സാധ്യമാണെന്നു മത്രേ മഹാത്മജിയുടെ ജീവിതവും അനുഭവങ്ങളും, അവയെ ആസ്പദമാക്കിയുള്ള ഈ വ്യാഖ്യാനവും സ്പഷ്ടമാക്കുന്നത്. ഈ അമൂല്യസമ്പത്തു മലയാളികൾക്ക് ഉപയോഗപ്രദമാകാതെ വരുന്നതുകൊണ്ടുണ്ടാകുന്ന നഷ്ടം പരിഹരിക്കുണമെന്നുള്ള ആഗ്രഹംകൊണ്ടാണ് ഈ

ഗ്രന്ഥം ഹിന്ദിയിൽനിന്നു തർജ്ജമ ചെയ്യുവാൻ ഞാൻ ഉദ്യമിച്ചത്. എന്റെ ഈ തർജ്ജമ കേരളീയൎക്കുപയോഗപ്രദമാകുന്നപക്ഷം ഞാൻ സൎവ്വഥാ കൃതാൎത്ഥയാകുന്നതാണ്.

ഈ പുസ്തകം മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്യുവാൻ എന്നെ പ്രോത്സാഹിപ്പിയ്ക്കുകയും സഹായിയ്ക്കുകയും ചെയ്ത ശ്രീമാൻ പി. കെ. നാരായണൻനായരവർകളോട് എനിയ്ക്കുള്ള കൃതജ്ഞത ഞാൻ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

തൃപ്പൂണിത്തുറ,
12—2—1932

അമ്പാടി ഇക്കാവമ്മ

## രണ്ടാം പതിപ്പ്

ശ്രീമദ്ഭഗവദ്ഗീതയ്ക്കു് അനേകം ഭാഷാവ്യാഖ്യാനങ്ങളുണ്ടെങ്കിലും, മഹാത്മാ ഗാന്ധിയുടെ പ്രതിഭാപ്രകാശത്തിൽ ഗീതാതത്ത്വരത്നങ്ങൾ തെളിഞ്ഞുകാണുവാൻ താല്പൎയ്യമുള്ളവർ കേരളത്തിൽ വൎദ്ധിച്ചുവരുന്നുണ്ടെന്ന് ഇതിന് ഒരു രണ്ടാം പതിപ്പ് വേണ്ടിവന്നതിൽനിന്നു വ്യക്തമാകുന്നുണ്ട്. പ്രസിദ്ധീകരണവിഷയത്തിൽ പല ബുദ്ധിമുട്ടുകളുമുള്ള ഈ കാലത്തു മാതൃഭൂമിക്കമ്പനിക്കാരെ ഇതിൽ ഉദ്യുക്തരാക്കിയത്, ''അനാസക്തിയോഗം തീൎന്നുപോയി'' എന്ന് അപേക്ഷകന്മാരോട് പറയുന്നതു ധൎമ്മവിരോധമാണെന്നുള്ള ബോധമായിരിയ്ക്കണം. ഇതിൽ എനിയ്ക്കുള്ള സന്തോഷവും അവരോടുള്ള ബഹുമാനവും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ഈ പതിപ്പിൽ ഗാന്ധിജിയുടെ 'ഗീതാബോധം' ചേൎക്കുന്നത് അനുവാചകന്മാൎക്ക് ഉപകാരമായിരിയ്ക്കുമെന്നുവെച്ച് അതും ഇതിൽ ചേൎത്തിട്ടുണ്ട്. 'ഈ ഗീതാബോധ'ത്തിന്റെ രചനയെസ്സംബന്ധിച്ചു ഗാന്ധിജിതന്നെ ആശ്രമവാസികൾക്കയച്ച കത്താണ് താഴെ ചേൎക്കുന്നത്:—

> ''ആശ്രമത്തിൽ അനുഷ്ഠിച്ചുവരുന്ന വ്രതങ്ങളെയും, യജ്ഞത്തേയും, യജ്ഞത്തിന്റെ ആവശ്യകതയേയും പററി നാം ചിന്തിച്ചുകഴിഞ്ഞു. ഇനി നാം നമ്മുടെ അധ്യാത്മമാൎഗ്ഗത്തിൽ ഒരു ദീപസ്തംഭമായി, അഥവാ ധ്രുവനക്ഷത്രമായി, കരുതിവരുന്നതും, ഒരുപക്ഷംകൊണ്ട് ഒരു പരിവൃത്തി വായിച്ചു മനനം ചെയ്യുന്നതുമായ ആ ഗ്രന്ഥത്തെ, ഞാൻ മനസ്സിലാക്കിയിരിയ്ക്കുന്നവിധത്തിൽ നിരൂപണം ചെയ്‌വാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. കുറച്ചുകാലംമുമ്പ് എനിയ്ക്കു കിട്ടിയ ഒരു കത്തിൽനിന്നാണ് ഈ ആലോചന എനിയ്ക്കുണ്ടായത്. കഴിഞ്ഞ ആഴ്ച ഒരു സഹോദരൻ എനിയ്ക്കയച്ച കത്ത് എന്റെ ആ ഉദ്ദേശത്തെ ദൃഢീകരിച്ചു. അദ്ദേഹം അനാസക്തിയോഗം വായിയ്ക്കുന്നുണ്ടെന്നും, എന്നാൽ അതു മനസ്സിലാക്കുവാൻ വളരെ പ്രയാസമുണ്ടെന്നും അതിൽ പ്രസ്താവിച്ചിരിയ്ക്കുന്നു. സാധാരണ

എല്ലാവക്കും മനസ്സിലാകുന്ന ഭാഷയിൽ അർത്ഥം പറയുവാൻ ഞാൻ പ്രയത്നിച്ചിട്ടുണ്ടെങ്കിലും, ഒരു അനുപദതർജ്ജമയായതുകൊണ്ട് അതു ഗ്രഹിയ്ക്കുന്ന കാര്യം വളരെ ബുദ്ധിമുട്ടായിരിയ്ക്കുന്നു. വിഷയം കഠിനമാണെങ്കിൽ ഭാഷ സരളമായതുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? അതുകൊണ്ട് ഇപ്പോഠം ആ വിഷയത്തെത്തന്നെ സരളവും ലളിതവുമായ ഭാഷയിൽ പറഞ്ഞുതരുവാൻ വേണ്ട പ്രയത്നം ചെയ്യാമെന്നാണ് ഞാൻ വിചാരിയ്ക്കുന്നത്. ഏതു ഗ്രന്ഥത്തെ നാം നമ്മുടെ ജീവിതവ്യാപാരങ്ങളിലെല്ലാം ഉപയോഗപ്പെടുത്തുവാൻ ആഗ്രഹിയ്ക്കുന്നുവോ, ഏതു ഗ്രന്ഥത്തിന്റെ സഹായംകൊണ്ടു നമ്മുടെ ആത്മീയമായ സകല വിഷമപ്രശ്നങ്ങഠംക്കും സമാധാനം കാണുവാൻ നാം ഉദ്യമിയ്ക്കുന്നുണ്ടോ ആ ഗ്രന്ഥത്തെ, ഏതു വിധത്തിലെല്ലാമാണോ മനസ്സിലാക്കുവാൻ കഴിയുന്നത് ആ വിധത്തിലെല്ലാം മനസ്സിലാക്കുകയും, വീണ്ടും വീണ്ടും മനനംചെയ്യുകയും ചെയ്യുന്നപക്ഷം, നമുക്ക് അവസാനത്തിൽ അതിൽ തന്മയത്വം പ്രാപിയ്ക്കുവാൻ കഴിയുന്നതാണ്. എനിയ്ക്കു ബുദ്ധിമുട്ടുകഠം നേരിടുന്ന അവസരങ്ങളിലെല്ലാം ഞാൻ ഗീതാമാതാവിനെ ശരണം പ്രാപിയ്ക്കുകയാണ് പതിവ്. ഇന്നുവരെ എനിയ്ക്കു് അവിടെനിന്ന് ആശ്വാസം ലഭിയ്ക്കുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ടു ഗീതയിൽനിന്നു മനസ്സമാധാനം ലഭിച്ചുകൊണ്ടിരിയ്ക്കുന്നവക്കു, ഞാൻ ദിവസേന ഗീതാർത്ഥം മനസ്സിലാക്കുന്ന രീതി ഗ്രഹിയ്ക്കുന്നതു കുറച്ചൊരു സഹായമായിവന്നേയ്ക്കാം. അഥവാ പുതിയതായിത്തന്നെ എന്തെങ്കിലും അതിൽ കാണുവാൻ അവക്കു സാധിച്ചുവെന്നും വരാം.''

ജാതിമതകുലവ്യത്യാസം നോക്കാതെ, പണ്ഡിതപാമരഭേദംകൂടാതെ ഏതു മനുഷ്യന്റെ ജീവിതത്തിലും ഒരു പ്രധാനസ്ഥാനമുള്ള ലോകമഹാഗ്രന്ഥമാണ് ഗീത എന്നു മഹാത്മജി ഈ 'ഗീതാബോധ'ത്തിൽ സ്പഷ്ടമാക്കീട്ടുണ്ട്.

'അനാസക്തിയോഗ'ത്തിന്റെ ഈ പുതിയ അവതാരം ഗീതാപ്രണയികളെ അധികം സന്തോഷിപ്പിയ്ക്കുമെന്നു ഞാൻ വിശ്വസിയ്ക്കുന്നു.

'അനാസക്തിയോഗ'തർജ്ജമ പരിശോധിച്ചുതന്ന എന്റെ മാന്യമിത്രം ശ്രീമാൻ പി. കെ. നാരായണൻ നായരവർകഠംതന്നെ 'ഗീതാബോധ'തർജ്ജമയും പരിശോധിച്ചുതന്നതിന് അദ്ദേഹത്തോടു വീണ്ടും ഞാൻ കടപ്പെട്ടിരിയ്ക്കുന്നു.

എറണാകുളം, }
8—11—1943 }

അമ്പാടി ഇക്കാവമ്മ

## മൂന്നാം പതിപ്പ്

കുരുക്ഷേത്രത്തിൽവെച്ച് ശ്രീകൃഷ്ണഭഗവാൻ തന്റെ ലോകസംഹാർകരൂപം അജ്ജുനനു കാണിച്ചുകൊടുത്തു. ആ കാലസ്വരൂപത്തിന്റെ അതിലും ഭയങ്കരമായ ഒരു ആവിഷ്കരണമാണ് അടുത്ത കാലത്ത് ആധുനികലോകത്തിനു പ്രത്യക്ഷപ്പെട്ടത്. ആ രൂപം കണ്ടിട്ട് ഭീതഭീതനായ അജ്ജനൻ അന്നു ഭഗവാനോട് ഇപ്രകാരം പറഞ്ഞു: ''ഉഗ്രരൂപനായ ഭവാൻ ആരാണെന്ന് എനിക്കു പറഞ്ഞുതന്നാലും........അവിടുത്തെ പ്രവൃത്തി എനിക്കു മനസ്സിലാകുന്നില്ല.'' അതുപോലെ കത്തവ്യവിമൂഢരായ ലോകചിന്തകന്മാർ ഇന്നു ചോദിക്കുന്നു: ''ഇതെന്തൊരു ഘോരരൂപമാണ്! ഇതിന്റെ അത്ഥം എന്താണ്? ഇതിൽനിന്നുള്ള മോചനമാഗ്ഗം എവിടെ?'' ഈ ചോദ്യങ്ങൾക്കുള്ള ശരിയായ സമാധാനം ഏതു സവ്വരാഷ്ട്രസമ്മേളനത്തിന്റെ പ്രമേയത്തിൽനിന്നും കിട്ടുമെന്ന് ആരും ആശിക്കേണ്ട. ലോകത്തിൽ ശാന്തിയും സൌഹാദ്ദവും സമൃദ്ധിയും സുസ്ഥാപിതമാകുവാനുള്ള ഏകനിദ്ദേശം ഭഗവാൻ അന്ന് അജ്ജുനനു ചെയ്ത ഉപദേശത്തിൽ, ജിജ്ഞാസുക്കൾക്ക് ഇന്നും കാണാം.

ലോകമഹായുദ്ധത്തിന്റെ ആഘാതമേററ് അടിയോടെ തകന്നുപോയ ഭൌതികവിഭൂതികളുടെ പുനഃസംസ്ഥാപനത്തിന്നായി രാഷ്ട്രനേതാക്കന്മാർ ബദ്ധപ്പെടുന്നു. എന്നാൽ ഭൌതികോൽക്കഷ്ത്തെക്കാൾ എത്രയോ അധികം അലങ്കോലപ്പെട്ടുകിടക്കുന്നത്, അവയ്ക്കു സകലം ആന്തരശക്തിയായി നില്ക്കേണ്ട ധമ്മബോധമാണ്. ''എങ്ങിനെയെങ്കിലും വിജയം'' എന്ന യുദ്ധകാഹളബഹളത്തിൽ ധമ്മദേവതയുടെ ശാന്തിസന്ദേശം അശ്രാവ്യമായിത്തീന്നു. എന്നാൽ ഏതു ഭൌതികോപാധിയുടെയും ജീവൻ ധമ്മമാണെന്നുള്ള പരമാത്ഥം, ശക്തിമത്തായ രാജ്യലോഭത്തിന്റെ മുമ്പിൽപ്പോലും നിർഭയമായി നില്ക്കുകതന്നെ ചെയ്യും. അതിനെ ആശ്രയിച്ചുമാത്രമേ എത്ര നിപുണമായ പുനർനിമ്മാണവും നിലനില്ക്കുകയുള്ളു. അല്ലാത്തപക്ഷം അത് അല്പകാലംകൊണ്ടു നശിച്ചുപോകുന്ന ഒരു ''അരക്കില്ലം'' മാത്രമായിത്തീരും. ധാമ്മികമായ പുനഃസംവിധാനത്തിനു സവ്വലോകസ്വീകാരയോഗ്യമായ ഒരു പ്രമാണഗ്രന്ഥം ഏത്? സംശയമില്ല, ഗീതതന്നെ.

സ്വതന്ത്രഭാരതത്തിന്റെ പുനസ്സംഘടനാവിഷയത്തിൽ ഭരണവിഭാഗനേതാക്കന്മാർ ആരെയാണോ പ്രധാനോപദേഷ്ടാവായി സ്വീകരിച്ചിരിക്കുന്നത് ആ ലോകഗുരുതന്നെ ധാമ്മികമായ പുനഃസംഘടനയ്ക്കും ഉപദേഷ്ടാവായിത്തീരുന്നതു സവ്വഥാ യുക്തമായിരിക്കും. ആ മഹാപുരുഷന്റെ ധമ്മമീമാംസ ഈ ''അനാസക്തിയോഗത്തി''ലുള്ളതുപോലെ അത്ര സുഘടിതവും സുവ്യക്തവുമായി മററെങ്ങും പ്രകാശപ്പെട്ടിട്ടില്ല. ആ നിലയ്ക്കും ഈ മഹാഗ്രന്ഥത്തിന്റെ പുതിയ പ്രസിദ്ധീകരണം ഇപ്പോൾ എത്രയും കാലോചിതമായിരിക്കുന്നു.

വേദങ്ങളിൽക്കിടക്കുന്ന അദ്ധ്യാത്മതത്ത്വങ്ങളെ ക്രോഡീകരിച്ചുണ്ടാക്കിയതാണ് ഉപനിഷത്ത്. ഉപനിഷദ്ഗോക്കളെ കറന്നെടുത്ത തനിപ്പാലാണല്ലോ ''ഭഗവദ്ഗീത''. അതിനാൽ ഗീതയിലെ ഓരോ വാക്യവും ഓരോ വാക്കും അർത്ഥസമ്പൂർണ്ണമാണ്. ആ സ്ഥിതിയ്ക്ക് അവ ഓരോന്നും പ്രത്യേകം എടുത്തു മനനം ചെയ്യുത്തക്കവയാണ്. അതുകൊണ്ട് ഈ മൂന്നാം പുതിപ്പിൽ അന്വയക്രമത്തിൽ പദാർത്ഥംകൂടി ചേർക്കേണമെന്നു പ്രസാധകന്മാർ അഭിപ്രായപ്പെട്ടപ്പോൾ അവരുടെ ഔചിത്യബോധത്തെ ഞാൻ ഹൃദയപൂർവ്വം അഭിനന്ദിയ്ക്കുകയും ആ കൃത്യം സന്തോഷപൂർവ്വം നിർവ്വഹിയ്ക്കുകയും ചെയ്തു.

എറണാകുളം,
5—12—1946

അമ്പാടി ഇക്കാവമ്മ

# പ്രസ്താവന

## I

ഞാൻ സ്വാമി ആനന്ദൻ മുതലായവരുടെ പ്രേമത്തിന്ന വശംവദനായിട്ട സത്യാന്വേഷണപരീക്ഷകൾക്കായി ആത്മകഥയെഴുതുവാൻ തുടങ്ങിയതുപോലെ തന്നെയാണ് ഗീതയുടെ പരിഭാഷയും ആരംഭിച്ചത്. ''അവിടുന്ന ഗീതയ്ക്ക കല്പിയ്ക്കുന്ന അർത്ഥം മനസ്സിലാക്കവാൻ ഞങ്ങൾക്ക സാധിയ്ക്കണമെങ്കിൽ അവിടുത്തെ സ്വന്തം വ്യാഖ്യാനത്തോടുകൂടി ഗീത ആദ്യവസാനം ഞങ്ങൾക്ക പരിഭാഷപ്പെടുത്തിത്തരണം; അവിടവിടെയുള്ള ശ്ലോകങ്ങളെ അടിസ്ഥാനപ്പെടുത്തി അഹിംസ മുതലായ വിഷയങ്ങളെ പ്രതിപാദിയ്ക്കുന്നതുകൊണ്ട മാത്രം മതിയാകുമെന്ന് എനിയ്ക്ക തോന്നുന്നില്ല'' എന്ന സഹകരണത്യാഗകാലത്തു സ്വാമി ആനന്ദൻ എന്നോട പറഞ്ഞിരുന്നു. അദ്ദേഹത്തിൻെറ അഭിപ്രായം യുക്തിയുക്തമാണെന്ന് എനിയ്ക്ക തോന്നി. സൌകര്യം കിട്ടിയാൽ അപ്രകാരം ചെയ്യാമെന്ന ഞാൻ മറുപടി പറയുകയും ചെയ്തു. പിന്നീട ഞാൻ ജെയിലിൽ പോയപ്പോൾ, ഗീത കുറേക്കൂടി ഗൌരവമായി അധ്യയനം ചെയ്വാൻ എനിയ്ക്ക സൌകര്യം സിദ്ധിച്ചു. ലോകമാന്യതിലകരുടെ ജ്ഞാനഭണ്ഡാരം (ഗീതാരഹസ്യം) ഞാൻ വായിച്ചു. മറാത്തിയിലും ഹിന്ദിയിലും ഗുജറാത്തിയിലുമുള്ള പരിഭാഷകൾ അദ്ദേഹം മുമ്പുതന്നെ എനിയ്ക്ക സ്നേഹപൂർവ്വം അയച്ചുതന്നിരുന്നു. മറാത്തി വായിയ്ക്കുവാൻ സാധിയ്ക്കാത്തപക്ഷം ഗുജറാത്തിയെങ്കിലും നിശ്ചയമായും വായിയ്ക്കണമെന്ന നിർബ്ബന്ധിയ്ക്കുകയും ചെയ്തിരുന്നു. തടവിലല്ലാതിരുന്ന കാലത്ത് അതൊന്നുംതന്നെ വായിയ്ക്കുവാൻ എനിയ്ക്ക സാധിച്ചില്ലെങ്കിലും ജെയിൽവാസകാലത്തു ഗുജറാത്തി പരിഭാഷ വായിയ്ക്കുവാൻ സാധിച്ചു. അതു വായിച്ചപ്പോൾ എനിയ്ക്ക ഗീതയെപ്പററി അധികമധികം അറിയുവാൻ താൽപര്യം തോന്നുകയാൽ ഗീതയെസ്സംബന്ധിച്ച് അനേകം ഗ്രന്ഥങ്ങൾ ഞാൻ തിരിച്ചും മറിച്ചും നോക്കി.

എനിയ്ക്ക ഗീതയുമായി പ്രഥമപരിചയമുണ്ടായത്, 1888—89 ഇടയ്ക്ക് എഡ്വിൻ ആർനോൾഡിൻെറ പദ്യവിവർത്തനംവഴിയ്ക്കാണ്. അതു വായിച്ചതോടുകൂടി ഗീതയുടെ ഗുജറാത്തിപരിഭാഷ വായിയ്ക്കുവാൻ എനിയ്ക്ക തീവ്രമായ ആഗ്രഹം ജനിച്ചു. കയ്യിൽ കിട്ടിയ പരിഭാഷകളെല്ലാം വായിച്ചുതീർത്തു. ഈ മാതിരി അധ്യയനംകൊണ്ടുമാത്രം എൻെറ സ്വന്തമായി ഒരു പരിഭാഷ പൊതുജനസമക്ഷം അവതരിപ്പിയ്ക്കുവാൻ നിശ്ചയമായും എനിയ്ക്ക് അധികാരമുണ്ടാകയില്ല. പോരെങ്കിൽ, സംസ്കൃതഭാഷയിൽ എൻെറ പരിജ്ഞാനം വളരെ പരിമിതവും ഗുജറാത്തിയിലുള്ള പാടവം യഥാർത്ഥപാണ്ഡിത്യത്തെ അപേക്ഷിച്ചു തീരെ നിസ്സാരവുമാണെന്ന പറയണം.

എന്നിട്ടും ഈ മാതിരി പരിഭാഷ എഴുതുവാനുള്ള ധൈര്യം എനിക്കെങ്ങിനെയാണുണ്ടായത്?

ഞാൻ മനസ്സിലാക്കീട്ടുള്ള വിധത്തിൽ ഗീതയിലെ ഉപദേശങ്ങളെ അനുഷ്ഠിക്കുവാൻ ഞാനും എൻെറ സഹവാസികളിൽ പലരും നിരന്തരമായ പ്രയത്നം ചെയ്തിട്ടുണ്ട്. ഗീത, ഞങ്ങൾക്ക് ആദ്ധ്യാത്മികങ്ങളായ സംശയങ്ങളെ നീക്കുവാനുള്ള ഒരു പ്രമാണഗ്രന്ഥമാകുന്നു. തദനുസൃതമായുള്ള ആചരണം എല്ലായ്പ്പോഴും നിഷ്ഫലമാകാറുണ്ടെങ്കിലും, ഈ ഫലാഭാവത്തിലും ഞങ്ങളുടെ പ്രയത്നം ശരിയായി നടന്നുപോരുന്നു: എന്നാൽ ഈ നിഷ്ഫലതയിൽത്തന്നെ സഫലതയുടെ ചെറുകിരണങ്ങൾ ഞങ്ങൾക്കു കാണുവാൻ കഴിഞ്ഞിട്ടുണ്ട്. ഞങ്ങളുടെ ഈ ചെറിയ സംഘം അനുഷ്ഠിക്കുവാൻ ശ്രമിക്കുന്ന ഗീതാൎത്ഥത്തെയാണ് ഈ പരിഭാഷയിൽ പ്രതിപാദിച്ചിരിക്കുന്നത്.

ഇതിനുംപുറമേ, സ്ത്രീകൾ വൈശ്യർ ശൂദ്രർ മുതലായി അക്ഷരജ്ഞാനം കുറവായിട്ടുള്ളവൎക്കും, സംസ്കൃതത്തിലുള്ള മൂലഗ്രന്ഥം വായിച്ചു മനസ്സിലാക്കുവാൻ സമയമോ ആഗ്രഹമോ ഇല്ലെങ്കിലും, ഗീതയുടെ ആശ്രയം ആവശ്യമായിട്ടുള്ളവൎക്കുംവേണ്ടിയാണ് ഞാൻ ഈ തൎജ്ജമ എഴുതിയിരിക്കുന്നത്. ഗുജറാത്തിഭാഷയിൽ എൻെറ പരിജ്ഞാനം വളരെ പരിമിതമാണെങ്കിലും, എനിക്കുള്ള ജ്ഞാനത്തെ ആ ഭാഷ വഴിയായി ഗുജറാത്തികൾക്കു വിതരണം ചെയ്യുന്നതിൽ എനിക്കെല്ലായ്പ്പോഴും വളരെ സന്തോഷമുണ്ട്. ഹിന്ദുധൎമ്മഗ്രന്ഥങ്ങളിൽ അദ്വിതീയമായി കരുതപ്പെട്ടിരിക്കുന്ന ഈ ഗ്രന്ഥത്തിൻെറ ലളിതമായ പരിഭാഷ, അനുചിതമായ സാഹിത്യം ശക്തിയായി പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത്, ആ അശുചിപ്രവാഹത്തോടെ തിരിടുവാൻ ഗുജറാത്തികളെ ശക്തരാക്കണമെന്നാണ് എൻെറ ആഗ്രഹം.

ഈ ആഗ്രഹം മററു ഗുജറാത്തിപരിഭാഷകൾക്ക് ഒരവഹേളനമല്ല. അവയ്ക്കെല്ലാം അവയുടെ പ്രത്യേക സ്ഥാനങ്ങൾ ഉണ്ടായിരിക്കാം. എന്നാൽ അവയുടേ പരിഭാഷകന്മാൎക്ക് അനുഷ്ഠാനവിഷയത്തിൽ അനുഭവമുള്ളതായി ഉറപ്പു പറയുവാൻ സാധിക്കുമോ എന്നു ഞാൻ സംശയിക്കുന്നു. എന്നെസ്സംബന്ധിച്ചേടത്തോളം, ഗീതയുടെ ആചരണത്തിന്നായി നാല്പതു വൎഷം ചെയ്ത നിരന്തരപ്രയത്നത്തിൻെറ ഫലമാണ് ഈ പരിഭാഷ എന്നു ഉറപ്പുണ്ട്. അതിനാൽ ഹിന്ദുധൎമ്മത്തെ ആചരിക്കുവാനുദ്യമിക്കുന്ന ഓരോ ഗുജറാത്തിസഹോദരനും സഹോദരിയും ഇതു വായിക്കുകയും ചിന്തിക്കുകയും ഇതിൽ നിന്നു ശക്തി സമ്പാദിക്കുകയും ചെയ്യേണമെന്നു ഞാൻ ആഗ്രഹിക്കുന്നു.

പ്രസ്തുതപരിഭാഷയിൽ എൻെറ സ്നേഹിതന്മാരുടെ സാഹായ്യം എനിക്കുണ്ടായിട്ടുണ്ട്. എൻെറ സംസ്കൃതഭാഷാജ്ഞാനം അപൂൎണ്ണമാകയാലും ശബ്ദാൎത്ഥങ്ങളിൽ എനിക്കു മതിയായ വിശ്വാസമില്ലാത്ത

തിനാലും വിനോബ, കാകാകാലേൽക്കർ, മഹാദേവദേശായി, കിശോരിലാൽ മശ്രുവാല എന്നിവർ ഈ പരിഭാഷയെ പരിശോധിച്ചിട്ടുണ്ട്.

II

ഇനി ഗീതയുടെ അർത്ഥത്തെപ്പററി ചിന്തിയ്ക്കാം. ക്രിസ്തുവർഷം 1888—നം 89—നം മദ്ധ്യേ ഗീതയുടെ പ്രഥമാവലോകത്തിൽത്തന്നെ അത് ഒരിതിഹാസഗ്രന്ഥമല്ലെന്നും, ലൌകികമായ ഒരു യുദ്ധം വർണ്ണിയ്ക്കുക എന്ന വ്യാജേന ഓരോ മനുഷ്യൻെറയും ഹൃദയാന്തർഭാഗത്ത് അനവരതം നടന്നുകൊണ്ടിരിയ്ക്കുന്ന ദ്വന്ദ്വയുദ്ധത്തെയാണ് അതിൽ വർണ്ണിച്ചിരിയ്ക്കുന്നതെന്നും എനിയ്ക്കു തോന്നുകയുണ്ടായി. ആ യുദ്ധത്തിൻെറ വർണ്ണന അധികം രസപ്രദമാക്കുവാനാണ് അതിൽ മനുഷ്യയോദ്ധാക്കളെ അവതരിപ്പിച്ചിരിയ്ക്കുന്നത്. ധർമ്മത്തെയും ഗീതയേയുംപററി സവിശേഷം വിചിന്തനം ചെയ്യപ്പോറം എൻെറ ഈ പ്രഥമാഭിപ്രായം ഒന്നുകൂടി ദൃഢമായി. മഹാഭാരതത്തെ അധ്യയനം ചെയ്യപ്പോറം ഈ അന്തർജ്ഞാനത്തിന് അധികം ദാർഢ്യം കിട്ടി. മഹാഭാരതം, ഇന്നു കല്പിച്ചുവരുന്ന അർത്ഥത്തിലുള്ള ഒരിതിഹാസമാണെന്നു ഞാൻ വിചാരിയ്ക്കുന്നില്ല. ഇതിലേയ്ക്കു വേണ്ട പ്രബലങ്ങളായ പ്രമാണങ്ങറം ആദിപർവ്വത്തിൽത്തന്നെ കാണാം. വ്യാസഭഗവാൻ ഓരോ പാത്രത്തിൻെറയും ഉല്പത്തി അമാനുഷമോ അതിമാനുഷമോ ആയി വർണ്ണിച്ചു, രാജാക്കന്മാരെയും പ്രജകളെയും സംബന്ധിയ്ക്കുന്ന ചരിത്രപരമായ ഇതിഹാസത്വം അതിനില്ലാതാക്കിയിരിയ്ക്കുന്നു. അതിൽ വർണ്ണിച്ചിരിയ്ക്കുന്ന പാത്രങ്ങറം മൂലഗ്രന്ഥത്തെ അപേക്ഷിച്ച് ഇതിഹാസത്തോടു ബന്ധപ്പെട്ടാണിരിയ്ക്കുന്നതെങ്കിലും വ്യാസഭഗവാൻ അവയെ കേവലം ധർമ്മപ്രദർശനത്തിനുള്ള ഉപകരണങ്ങറംമാത്രമായിട്ടാണ് ഉപയോഗപ്പെടുത്തിയിരിയ്ക്കുന്നത്.

ലൌകികമായ യുദ്ധത്തിൻെറ ആവശ്യകതയെയല്ല, അതിൻെറ പ്രയോജനശൂന്യതയെയാണ് മഹാഭാരതകർത്താവു സൂചിപ്പിയ്ക്കുന്നത്. അതു വിജയികളെ കണ്ണുനീർ കുടിപ്പിയ്ക്കുയും പശ്ചാത്തപിപ്പിയ്ക്കുയും മാത്രമേ ചെയ്തിട്ടുള്ളു. അവക്കു ദുഃഖമല്ലാതെ യാതൊന്നും അവശേഷിച്ചിട്ടമില്ല.

ഗീത ഈ മഹാഗ്രന്ഥത്തിൻെറ ശിരോമണിയായി ശോഭിയ്ക്കുന്നു. ഗീതയിലെ രണ്ടാമധ്യായം ഭൌതികമായ യുദ്ധവ്യവഹാരത്തെ അഭ്യസിപ്പിയ്ക്കുന്നതിനുപകരം സ്ഥിതപ്രജ്ഞൻെറ ലക്ഷണങ്ങളെ വിസ്തരിയ്ക്കുയാണ് ചെയ്യുന്നത്. ആ സ്ഥിതപ്രജ്ഞനു ഭൌതിക യുദ്ധത്തോടു യാതൊരു ബന്ധവുമില്ലെന്നാണ് ആ ലക്ഷണങ്ങളിൽ നിന്ന് എനിയ്ക്കു തോന്നുന്നത്. ഗീതപോലെയുള്ള പുസ്തകങ്ങറം ഭൌതികങ്ങളായ സാധാരണകലഹങ്ങളുടെ ഔചിത്യാനൌചിത്യങ്ങളെ നിർണ്ണയിപ്പാനായി രചിയ്ക്കപ്പെട്ടവയാകാൻ തരമില്ല.

ഗീതയിലെ കൃഷ്ണൻ മൂർത്തിമത്തായ ശുദ്ധസമ്പൂർണ്ണജ്ഞാനമാണ്; എന്നാൽ അതു സങ്കല്പകൃതവുമാണ്. ഇവിടെ കൃഷ്ണഭഗവാൻ അവ

താരപുരുഷനാണെന്നുള്ളതു നിഷേധിയ്ക്കുന്നില്ല. എന്നാൽ കേവല നായ സമ്പൂർണ്ണകൃഷ്ണൻ സങ്കല്പംമാത്രമാണ്. കൃഷ്ണൻ പൂർണ്ണാവതാര മാണെന്ന ആരോപണം പിന്നീടുണ്ടായിട്ടുള്ളതാണ്.

ശരീരധാരിയായ പുരുഷവിശേഷമാണ് അവതാരമെന്നു പറ യപ്പെടുന്നത്. ജീവജാലങ്ങളെല്ലാംതന്നെ ഈശ്വരന്റെ അവതാര ങ്ങളാണ്. എന്നാൽ ലോകസമ്പ്രദായമനുസരിച്ച് അവയെ അവ താരങ്ങൾ എന്നു പറയുക പതിവില്ല. യാതൊരു മനുഷ്യൻ തന്റെ ജീവകാലത്തു സർവ്വോൽകൃഷ്ടനും ധർമ്മാത്മാവുമായിബ്ഭവിയ്ക്കുന്നു വോ, ആ മനുഷ്യനെ പിന്നീടു മർത്ത്യപരമ്പരകൾ അവതാരരൂപ ത്തിൽ പൂജിയ്ക്കുന്നു. ഇതിൽ ഒരു ദോഷവുമുള്ളതായി എനിയ്ക്കു തോ ന്നുന്നില്ല. ഇങ്ങിനെ ചെയ്യുന്നതുകൊണ്ട് ഈശ്വരന്റെ മാഹാത്മ്യ ത്തിനു ന്യൂനതയോ സത്യത്തിനു ഭംഗമോ വരുന്നില്ല. ''ആദം ഈശ്വരനല്ല; എന്നാൽ ആദം ഈശ്വരചൈതന്യത്തിൽനിന്നു ഭിന്ന നുമല്ല'' എന്ന് ഉർദ്ദുഭാഷയിൽ ഒരു പഴഞ്ചൊല്ലുണ്ട്. ജീവിതകാ ലത്തു ധർമ്മജാഗ്രത യാതൊരുവനിലാണോ ഏററവുമധികമുള്ളത്, അവൻ വിശേഷാവതാരമാണെന്നു വിചാരിച്ചു പോരുന്നതിന്റെ ഫലമായിട്ടാണ് ശ്രീകൃഷ്ണൻ ഇന്നു ഹിന്ദുധർമ്മപ്രകാരം സമ്പൂർണ്ണാവ താരസ്ഥാനത്തെ അലങ്കരിയ്ക്കുന്നത്.

അവതാരത്തിലുള്ള ഈ വിശ്വാസം മനുഷ്യന്റെ അന്തിമമായ ശുഭാഭിലാഷങ്ങളെയാണ് സൂചിപ്പിയ്ക്കുന്നത്. ഈശ്വരരൂപമായാ ലല്ലാതെ മനുഷ്യനു സമാധാനമോ ശാന്തിയോ ലഭിയ്ക്കയില്ല. ഈശ്വ രനെപ്പോലെയാകുവാനുള്ള പ്രയത്നമാണ് യഥാർത്ഥമായ ഏകപുരു ഷാർത്ഥം; ആ പ്രയത്നംതന്നെയാണ് ആത്മസാക്ഷാൽകാരവും. മററു ധർമ്മഗ്രന്ഥങ്ങളുടെപോലെതന്നെ ഗീതയുടെയും വിഷയം ഈ ആത്മദർശനമാണ്. എന്നാൽ ഗീതാകർത്താവ് ഈ വിഷയത്തെ പ്പററി—ആത്മദർശനത്തെപ്പററി—പ്രതിപാദിയ്ക്കുവാനല്ല, ആത്മദർ ശനത്തിനായി പ്രയത്നിയ്ക്കുന്നവർക്ക് അതിലേയ്ക്കുള്ള അദ്വിതീയമായ ഉപായം വെളിപ്പെടുത്തിക്കൊടുക്കുവാനാണ് ഗീത രചിച്ചിരിയ്ക്കു ന്നത്. ഹിന്ദുധർമ്മഗ്രന്ഥങ്ങളിൽ അവിടവിടെയായി ചിന്നിച്ചി തറിക്കിടക്കുന്ന തത്ത്വങ്ങൾ അനേകരൂപങ്ങളിൽ, അനേകശബ്ദങ്ങ ളിൽ, പുനരുക്തിദോഷത്തെ സമ്മതിച്ചിട്ടുപോലും, ഗീതയിൽ ഏററവും വിശദമായി സ്ഥാപിയ്ക്കപ്പെട്ടിരിയ്ക്കുന്നു.

അദ്വിതീയമായ ഈ ഉപായം കർമ്മഫലത്യാഗമത്രേ.

ഗീതയിലെ സകലതത്ത്വരത്നങ്ങളും ഈ മധ്യബിന്ദുവിനെ നാലുപാടുംനിന്ന് അലങ്കരിയ്ക്കുകയാണ് ചെയ്യുന്നത്. ഭക്തി ജ്ഞാനം മുതലായവ ഇതിന്നു ചുററും നക്ഷത്രങ്ങൾപോലെ പ്രകാ ശിയ്ക്കുന്നു. ദേഹമുള്ളേടത്തു കർമ്മം നിശ്ചയമാണ്; കർമ്മത്തിൽനിന്നു മുക്തനാകുവാൻ ആർക്കും സാധിയ്ക്കുയുമില്ല; എന്നാലും ശരീരത്തെ ഈശ്വരനു നിവാസയോഗ്യമായ മന്ദിരമാക്കി തദ്വാരാ മുക്തനാകു വാൻ കഴിയുമെന്നാണ് എല്ലാ ധർമ്മഗ്രന്ഥങ്ങളും പ്രതിപാദിയ്ക്കുന്ന

ത്. കർമ്മങ്ങളെല്ലാം ദോഷസമ്മിശ്രങ്ങളാണ്. മോക്ഷമാകട്ടെ, ദോഷാഭാവത്തിൽ ഉണ്ടാകുന്നതാണ്. ആ സ്ഥിതിയിലു കർമ്മബന്ധത്തിൽനിന്ന്, അതായതു പാപസ്പർശത്തിൽനിന്നു, മുക്തനാകുന്നതെങ്ങിനെ? ഇതിനുള്ള ഉത്തരം ''നിഷ്കാമകർമ്മംകൊണ്ടു, യജ്ഞാർത്ഥമായ കർമ്മംകൊണ്ടു, കർമ്മഫലത്യാഗംകൊണ്ടു, സമസ്തകർമ്മങ്ങളും കൃഷ്ണാർപ്പണമായി ചെയ്തിട്ട്—അതായതു മനോവാക്ശരീരങ്ങളെ ഈശ്വരന്നായി ആഹുതിചെയ്തിട്ട്'' എന്നിപ്രകാരം ഗീതയിൽ സുവ്യക്തമായി വിവരിച്ചിട്ടുണ്ട്.

എന്നാൽ നിഷ്കാമമെന്നു പറയുന്നതു കർമ്മഫലത്യാഗംമാത്രമല്ല, അതു കേവലം ബുദ്ധിയുടെ പ്രയോഗംകൊണ്ടു സാദ്ധ്യമല്ല; പിന്നെയോ, ഹൃദയമഥനത്തിൽനിന്നുളവാകുന്ന ഒന്നാണത്. ഈ ത്യാഗശക്തിയുണ്ടാകുവാൻ ജ്ഞാനം ആവശ്യമാണ്. ഒരു തരം ജ്ഞാനം പണ്ഡിതന്മാരിൽ പലക്കുമുണ്ടെന്നു സമ്മതിക്കാം. അവക്കു വേദാദികരം മനഃപാഠമാണ്. എന്നാൽ അവരിൽ അധികംപേരും ഇന്ദ്രിയസുഖങ്ങളിൽ മുങ്ങിക്കിടക്കുന്നവരാണ്. ജ്ഞാനാധിക്യം ശുഷ്കമായ പാണ്ഡിത്യമായി പരിണമിക്കാതിരിപ്പാൻ വേണ്ടിയാണ് ഗീതാകാരൻ ജ്ഞാനത്തോടുകൂടി ഭക്തിയെ കലത്തുകയും അതിനു പ്രഥമസ്ഥാനം കൊടുക്കുകയും ചെയ്തിരിക്കുന്നത്. ഭക്തി കൂടാതെയുള്ള ജ്ഞാനം നാശകാരണമാകുന്നു. അതുകൊണ്ടു ഭക്തിയുണ്ടായാൽ ജ്ഞാനമുണ്ടായിക്കൊള്ളുമെന്നു ഗീത ഉപദേശിക്കുന്നു. ഭക്തി ഏകാഗ്രതയിൽനിന്നുണ്ടാകേണ്ടതാകയാലാണ്, ഗീതാകർത്താവു ഭക്തനും സ്ഥിതപ്രജ്ഞനും ഒരേ ലക്ഷണങ്ങരം കല്പിച്ചിരിക്കുന്നത്. ഗീതയിലെ ഭക്തി ബാഹ്യാനുഷ്ഠാനമോ അന്ധവിശ്വാസമോ അല്ല. ഗീതയിൽ പറഞ്ഞിരിക്കുന്ന അനുഷ്ഠാനങ്ങരംക്കു ബാഹ്യമായ ക്രിയകളോട് ഏററവും നിസ്സാരമായ സംബന്ധമേ ഉള്ളൂ. ഭക്തൻ, പുഷ്പം ഗന്ധം അർഘ്യം മുതലായവ ഉപയോഗിച്ചുകൊള്ളട്ടെ; എന്നാൽ അവ ഭക്തിയുടെ യഥാർത്ഥലക്ഷണങ്ങളാകയില്ല.

ദ്വേഷരഹിതനായി, കരുണാനിധിയായി, മമതാരഹിതനായി, നിരഹംകാരനായി സുഖദുഃഖശീതോഷ്ണാദികളിൽ സമഭാവമുള്ളവനായി, ക്ഷമാശീലനായി, സദാ സന്തോഷമുള്ളവനായി, ദൃഢനിശ്ചയനായി, മനോബുദ്ധികളെ ഈശ്വരങ്കൽ അർപ്പിച്ചവനായി, ലോകത്തിനു ഭയത്തെ ജനിപ്പിക്കാത്തവനായി, ലോകത്തെ ഭയപ്പെടാത്തവനായി, ഹർഷശോകഭയാദികളിൽനിന്നു മുക്തനായി, പവിത്രനായി, കർമ്മകുശലനാണെങ്കിലും കർമ്മത്തിൽ അനാസക്തനായി, ശുഭാശുഭങ്ങളെ ത്യജിച്ചവനായി, ശത്രുമിത്രങ്ങളിൽ സമഭാവമുള്ളവനായി, മാനാപമാനങ്ങളിൽ സമാനബുദ്ധിയായി, സ്തുതിനിന്ദകളിൽ സന്തോഷസന്താപരഹിതനായി, മൌനധാരിയായി, ഏകാന്തപ്രിയനായിരിക്കുന്ന സ്ഥിരചിത്തനെയാണ് ഭക്തനെന്നു പറയുന്നത്. ഇപ്രകാരമുള്ള ഭക്തി വിഷയാസക്തന്മാരായ സ്ത്രീപുരുഷന്മാക്ക് ഉണ്ടാകുന്നതല്ല.

ഇപ്രകാരം ജ്ഞാനത്തെ പ്രാപിയ്ക്കുന്നതോ ഭക്തനാകുന്നതോ തന്നെയാണ് ആത്മദർശനമെന്നു പറയുന്നത്. ആത്മദർശനം ഇതിൽനിന്നു ഭിന്നമായ ഒന്നല്ല. ഒരുറുപ്പിക കൊടുത്തു വിഷമോ അമൃതോ ഇഷ്ടംപോലെ വാങ്ങുവാൻ സാധിയ്ക്കുന്നതുപോലെ, ജ്ഞാനംകൊണ്ടും ഭക്തികൊണ്ടും യഥേഷ്ടം ബന്ധമോ മോക്ഷമോ സമ്പാദിയ്ക്കാവതല്ല. വിശേഷിച്ചു പ്രകൃതത്തിൽ സാധനവും സാധ്യവും കേവലം ഒരേ വസ്തുവല്ലെങ്കിലും മിക്കവാറും ഒന്നുതന്നെയാണെന്നു പറയാം. സാധനത്തിൻെറ പരമകാഷ്ഠയാണ്, അതായതു പരിണാമമാണ്, മോക്ഷം. ഗീതയിൽ മോക്ഷമെന്നു പറഞ്ഞിരിയ്ക്കുന്നതിൻെറ താൽപര്യം പരമശാന്തി എന്നുമാണ്.

എന്നാലും ഇപ്രകാരമുള്ള ജ്ഞാനത്തിൻെറയും ഭക്തിയുടെയും മഹിമ കർമ്മഫലത്യാഗമാകുന്ന ഉരകല്ലിൽ വേണം തെളിയുക. കേവലം ശുഷ്കമായ പാണ്ഡിത്യമുള്ളവർകൂടി ലോകദൃഷ്ടിയിൽ ജ്ഞാനികളായി കരുതപ്പെട്ടുപോരുന്നുണ്ട്. അവരുടെ അഭിപ്രായത്തിൽ ജ്ഞാനികളാകുവാൻ യാതൊരു കർമ്മവും ചെയ്യണമെന്നില്ല. കൈകൊണ്ട് ഒരു ജലപാത്രമെടുക്കുന്നതുപോലും അവക്കു കർമ്മബന്ധമായിത്തോന്നുന്നു. കർമ്മശൂന്യനായവൻ ജ്ഞാനിയായി ഗണിയ്ക്കപ്പെടുമ്പോൾ ജലപാത്രമെടുക്കുക മുതലായ നിസ്സാരകർമ്മങ്ങൾക്കു സ്ഥാനമെവിടെ?

ബാഹ്യാചാരങ്ങളിൽ നിഷ്ഠയോടുകൂടി, അതുതന്നെയാണ് യഥാർത്ഥഭക്തിയെന്നു സ്വാത്മനാ വിശ്വസിച്ചു, മാലയെടുത്ത് ജപിച്ചുകൊണ്ടു നടക്കുന്നവൻ ലോകദൃഷ്ടിയിൽ ഭക്തൻതന്നെയാണ്. അങ്ങിനെയുള്ളവനു ലോകശുശ്രൂഷ തൻെറ നാമജപത്തിനു പ്രതിബന്ധമായിത്തോന്നുന്നു. അതിനാൽ പാനഭോജനാദിഭോഗങ്ങൾക്കുവേണ്ടിമാത്രമേ അവൻ മാല കയ്യിൽനിന്നു വെയ്ക്കുന്നുള്ളു. ധാന്യം പൊടിയ്ക്കുവാനോ രോഗികളെ ശുശ്രൂഷിയ്ക്കുവാനോ അവൻ ഒരിയ്ക്കലും മാല ഉപേക്ഷിയ്ക്കുയില്ല.

ഈ രണ്ടുകൂട്ടരോടും ഗീത വ്യക്തമായി ഉപദേശിയ്ക്കുന്നത് ഇപ്രകാരമാണ്: "കർമ്മം ചെയ്യാതെ ആക്കും സിദ്ധിയുണ്ടായിട്ടില്ല. ജനകാദികൾപോലും കർമ്മംകൊണ്ടാണ് ജ്ഞാനികളായത്. ഞാൻ തന്നെയും (ഭഗവാൻതന്നെയും) ആലസ്യരഹിതനായി കർമ്മത്തിൽ ഏർപ്പെട്ടുകൊണ്ടിരിയ്ക്കുന്നില്ലെങ്കിൽ ലോകങ്ങൾ നശിച്ചുപോകും." ആ സ്ഥിതിയ്ക്കു സാധാരണമനുഷ്യരുടെ കാര്യം പറയേണമോ? എന്നാൽ ഒരുവിധത്തിൽ സമസ്തകർമ്മങ്ങളും ബന്ധനരൂപങ്ങളാണെന്നു നിർവ്വിവാദമാണ്. മനുഷ്യർ മനഃപൂർവ്വമായും അല്ലാതെയും കർമ്മം ചെയ്തുകൊണ്ടേ ഇരിയ്ക്കുന്നു. ശാരീരികവും മാനസികവുമായ സകലചേഷ്ടകളും കർമ്മങ്ങളാണ്. ആ സ്ഥിതിയ്ക്കു കർമ്മം ചെയ്തുകൊണ്ടിരിയ്ക്കുന്ന മനുഷ്യൻ ബന്ധമുക്തനാകുന്നതെങ്ങിനെ? എൻെറ അറിവിൽപ്പെട്ടേടത്തോളം ഈ പ്രശ്നത്തിനു ഗീതയിലുള്ളതുപോലെ അത്ര വ്യക്തവും പൂർണ്ണവുമായ ഒരു സമാധാനം മറെറാരു ധർമ്മഗ്രന്ഥ

ത്തിലുമില്ല. ''ഫലാസക്തിയെ ത്യജിച്ചു കർമ്മം ചെയ്യുക; ആശാരഹിതനായി കർമ്മം ചെയ്യുക; നിഷ്കാമമായി കർമ്മം ചെയ്യുക'' എന്നാണ് ഗീത ഉപദേശിക്കുന്നത്. ഗീതയിൽനിന്നുണ്ടാകുന്ന ഈ ധ്വനി സദാ സ്മരണീയമാണ്. കർമ്മമുപേക്ഷിക്കുന്നവർ അധോഗതിയേയും, ഫലേച്ഛകൂടാതെ കർമ്മം ചെയ്യുന്നവർ ഉൽഗതിയേയും പ്രാപിക്കുന്നു.

ത്യാഗിക്ക്, അല്ലെങ്കിൽ ഫലേച്ഛകൂടാതെ കർമ്മം ചെയ്യുന്നവനു, കർമ്മഫലം സിദ്ധിക്കുന്നില്ലെന്ന് ഇതിന്നർത്ഥം കല്പിച്ചുകൂടാ. ഗീതയിൽ ഒരിടത്തും ഈ അർത്ഥത്തിനു സ്ഥാനമില്ല. ഫലത്യാഗമെന്നു പറയുന്നതിൻെറ താല്പര്യം ഫലാസക്തിയുടെ അഭാവം എന്നു മാത്രമാണ്. ഫലത്യാഗിക്കു വാസ്തവത്തിൽ ആയിരം മടങ്ങു ഫലം സിദ്ധിക്കുന്നു. ഗീതയിൽ പറഞ്ഞിരിക്കുന്ന ഫലത്യാഗത്തിൽ അപരിമിതമായ ശ്രദ്ധയുടെ പരീക്ഷയാണുള്ളത്. ഫലത്തെപ്പററി സദാ ചിന്തിച്ചുകൊണ്ടിരിക്കുന്നവൻ പലപ്പോഴും കർമ്മഭ്രഷ്ട(കർത്തവ്യബോധരഹിത)നായിത്തീരുന്നു. അവൻ ഭീരുവാകയും തന്മൂലം ക്രോധത്തിനു വശംവദനായി അയോഗ്യങ്ങളായ കർമ്മങ്ങളിൽ ഏർപ്പെടുകയും പലതും മാറിമാറി പ്രവർത്തിക്കുകയും ചെയ്യുന്നു. ഫലത്തെപ്പററി ചിന്തിക്കുന്നവൻ വിഷയാന്ധനെപ്പോലായിത്തീരുന്നു. അവൻ സാരാസാരങ്ങളേയും നിത്യനീതികളേയുംപററി വിവേകമില്ലാതെ ഫലപ്രാപ്തിക്കുവേണ്ടി എന്തും ചെയ്യുകയും അതു ധർമ്മമാണെന്നു കരുതുകയും ചെയ്യുന്നു.

ഫലാസക്തിയുടെ ഈ കഠോരപരിണാമത്തിൽനിന്നു ഗീതാകർത്താവ് അനാസക്തിയെ, കർമ്മഫലത്യാഗസിദ്ധാന്തത്തെ, കടഞ്ഞെടുത്ത് അതിനെ ലോകസമക്ഷം അത്യന്തം ആകർഷകമായ ഭാഷയിൽ പ്രതിപാദിച്ചിരിക്കുന്നു. ധർമ്മവും അർത്ഥവും വിപരീതവസ്തുക്കളാണെന്നാണ് സാധാരണമായി വിശ്വസിച്ചുവരുന്നത്. വ്യാപാരം മുതലായ ലൌകികവ്യവഹാരങ്ങളിൽ ധർമ്മപരിപാലനം അസാധ്യമാണെന്നും, ധർമ്മത്തിന് അവിടെ സ്ഥാനമില്ലെന്നും, മോക്ഷപ്രാപ്തിക്കുമാത്രം ഉപയോഗപ്പെടുന്ന വസ്തുവാണ് ധർമ്മമെന്നും, ധർമ്മവും അർത്ഥവും അതാതിൻെറ സ്ഥാനത്തുമാത്രമേ പ്രകാശിക്കുയുള്ളവെന്നുമുള്ള വ്യാമോഹത്തെ ഗീതാകാരൻ ദൂരീകരിച്ചിട്ടുണ്ടെന്നാണ് എനിക്കു തോന്നുന്നത്. അദ്ദേഹം മോക്ഷത്തിനും ലോകവ്യവഹാരത്തിനും തമ്മിൽ ഇപ്രകാരമൊരു ഭേദം കല്പിച്ചിട്ടില്ല. നേരെമറിച്ച്, ഐഹികവൃത്തികളെക്കൂടി ധർമ്മശാസ്ത്രം നിയന്ത്രണം ചെയ്യണമെന്നാണ് പറഞ്ഞിരിക്കുന്നത്. ലോകവ്യവഹാരത്തിൽ കൊണ്ടുവരാൻ സാധിക്കാത്ത ധർമ്മം ധർമ്മമല്ലെന്നും ഗീതയിൽ സൂചിപ്പിച്ചിട്ടുണ്ടെന്നാണ് എൻെറ അഭിപ്രായം. അതായതു ഫലാനുസന്ധാനംകൂടാതെ ചെയ്യുവാൻ കഴിയാത്ത കർമ്മങ്ങളാം ത്യാജ്യങ്ങളാണെന്നാണ് ഗീതയുടെ മതം. ഈ വിശിഷ്ടനിയമം മനുഷ്യരെ അനേകം ധർമ്മസങ്കടങ്ങളിൽനിന്നു രക്ഷപ്പെടുത്തുന്നു.

ഈ അത്ഥകല്പനപ്രകാരം കൊലപാതകം മോഷണം വ്യഭിചാരം മുതലായ കമ്മങ്ങരം പ്രകൃത്യാ ത്യാജ്യങ്ങളായിത്തീരുന്നു. അപ്പോരം മനുഷ്യജീവിതം സരളമാവുകയും തന്മൂലം ശാന്തിയുണ്ടാകയും ചെയ്യുന്നു. ഫലത്യാഗമെന്നു പറയുന്നതിനു പരിണാമത്തെസ്സംബന്ധിച്ച് ആസ്ഥയില്ലാതിരിക്കുക എന്നത്ഥമില്ല. ഫലത്തെയും സാധനകളെയുംപററിയുള്ള വിചാരവും അവയെപ്പററിയുള്ള ജ്ഞാനവും അത്യാവശ്യമാണ്. ഇത്രയും അറിഞ്ഞതിനുശേഷം ഫലത്തെ ആഗ്രഹിക്കാതെ സാധനകളിൽമാത്രം തന്മയനായിരിക്കുന്നവനാണ് ഈ ഫലത്യാഗി.

ഈ വിചാരശ്രേണിയെ അനുവത്തിച്ചുപോരുന്ന എനിക്കു തോന്നുന്നതു, ഗീതയിലെ ഉപദേശങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരുവാൻ ആഗ്രഹിക്കുന്നവക്കു സത്യവും അഹിംസയും സ്വയമേവ പരിപാലിക്കേണ്ടിവരുമെന്നാണ്. ഫലാസക്തിയില്ലാതായാൽ അസത്യം പറയുവാനോ ചെയ്യുവാനോ മനുഷ്യനു മനസ്സു വരില്ല. ഏതസത്യത്തിൻെറയും ഹിംസയുടെയും പിന്നിൽ ഫലാസക്തിയുണ്ടെന്നു നമുക്കറിയാം. എന്നാൽ അഹിംസാപ്രതിപാദനം ഗീതയിലെ വിഷയമല്ല. ഗീതാകാലത്തിനുമുമ്പുതന്നെ അഹിംസ പരമധമ്മമായി കരുതപ്പെട്ടുപോന്നിരുന്നു. അനാസക്തിയെസ്സംബന്ധിച്ച സിദ്ധാന്തങ്ങരം പ്രതിപാദിക്കുകയാണ് ഗീതയുടെ വിഷയം. സംഗതി രണ്ടാമധ്യായത്തിൽത്തന്നെ സ്പഷ്ടമാകുന്നുണ്ട്.

എന്നാൽ ഗീതാകാരൻ അഹിംസയെ മാനിക്കേണ്ടിയിരുന്നുവെങ്കിൽ, അഥവാ അഹിംസ പ്രകൃത്യാ അനാസക്തിയിൽ ചേന്നാണിരിക്കുന്നതെങ്കിൽ, അദ്ദേഹം ഉദാഹരണമായി ഭൌതികമായ ഒരു യുദ്ധത്തെ സ്വീകരിച്ചതെന്തിനായിരിക്കാം? ഗീതയുടെ കാലത്തു ഭൌതികമായ യുദ്ധം സവ്വസാധാരണമായിരുന്നതുനിമിത്തം അഹിംസയാണ് പരമധമ്മമെന്നറിഞ്ഞിരുന്നിട്ടും ഇപ്രകാരം യുദ്ധത്തെ ഉദാഹരണമായി സ്വീകരിക്കുന്നതിൽ ഗീതാകത്താവിനു സങ്കോചമുണ്ടായില്ല; ഉണ്ടാകുന്നതു സാധ്യവുമായിരുന്നില്ല.

എന്നാൽ ഫലത്യാഗത്തിൻെറ മഹത്ത്വത്തെ ഗണിക്കുമ്പോരം ഗീതാകാരൻെറ മനസ്സിലെ വിചാരങ്ങരം എന്തെല്ലാമായിരുന്നുവെന്നും അദ്ദേഹം അഹിംസയുടെ സീമ എവിടെയാണ് കണ്ടുവെച്ചിരുന്നതെന്നും നാം ചിന്തിക്കേണ്ടുന്ന ആവശ്യമില്ല. ഗീതാകത്താവു മഹത്ത്വമേറിയ സിദ്ധാന്തങ്ങളെ ലോകസമക്ഷം അവതരിപ്പിക്കുക മാത്രം ചെയ്യുന്നു. എന്നാൽ താൻ അവതരിപ്പിക്കുന്ന സിദ്ധാന്തങ്ങളുടെ മഹിമ അദ്ദേഹം പൂണ്ണമായി മനസ്സിലാക്കുന്നുണ്ടോ, മനസ്സിലാക്കിയതിനുശേഷം അവയെ മുഴുവൻ വാഗ്രൂപേണ വ്യക്തമാക്കുന്നുണ്ടോ എന്നും നാം ആലോചിക്കേണ്ടതില്ല. കാവ്യത്തിൻെറയും കവിയുടെയും മാഹാത്മ്യമാണ് ഇതിൽ നാം കാണുന്നത്. കവി കല്പിക്കുന്ന അർത്ഥം അതിരററതാണ്. മനുഷ്യൻെറ മനോവികാസത്തിനനുരൂപമായി മഹാവാക്യങ്ങളുടെ അർത്ഥങ്ങരംക്കും വികാ

സം സിദ്ധിച്ചുകൊണ്ടേ ഇരിയ്ക്കുന്നു. ഭാഷാചരിത്രങ്ങരം പരിശോധിച്ചാൽ അനേകം പ്രൌഢശബ്ദങ്ങരംക്ക് അർത്ഥഭേദവും അർത്ഥവ്യാപ്തിയും ഉണ്ടാകുന്നുണ്ടെന്നു നമുക്കനുഭവപ്പെടും. ഗീതാർത്ഥത്തിൻെറ സ്ഥിതിയും ഏതാണ്ടിങ്ങിനെതന്നെയാണ്. ഗീതാകാരൻ അനവധി ശ്രുദ്ധശബ്ദങ്ങരംക്ക സ്വന്തം അർത്ഥങ്ങളെ കല്പിച്ചിട്ടുണ്ട്, ഗീതയെസ്സംബന്ധിച്ചേടത്തോളം ഈ സംഗതി നോക്കുംതോറും മേല്ക്കുമേൽ സ്പഷ്ടമാകും. ഗീതാരചനാകാലത്തിനുമുമ്പുതന്നെ യജ്ഞാർത്ഥമായ ജന്തുഹിംസ മാന്യമായിരുന്നുവെങ്കിൽക്കൂടി ഗീതയിലെ യജ്ഞത്തിൽ അതിൻെറ ഗന്ധംപോലുമില്ല. അതിൽ ജപയജ്ഞത്തിനാണ് യജ്ഞങ്ങളിൽ ഉത്തമസ്ഥാനം കൊടുത്തിരിയ്ക്കുന്നത്. പരോപകാരാർത്ഥം ശരീരത്തെ ഉപയോഗപ്പെടുത്തുകയാണ് യജ്ഞശബ്ദത്തിൻെറ താല്പര്യമെന്നു മൂന്നാമദ്ധ്യായത്തിൽ പ്രതിപാദിയ്ക്കുന്നുണ്ട്. മൂന്നും നാലും അധ്യായങ്ങരം ചേർത്ത് അതിന് ഇനിയും വ്യാഖ്യാനങ്ങരം എഴുതാം; എന്നാൽ, ജന്തുഹിംസ ഒരു വ്യാഖ്യാനത്തിലും പെടുത്തുവാൻ സാധ്യമല്ല. ഗീതയിലെ സന്ന്യാസത്തിൻെറ അർത്ഥത്തെസ്സംബന്ധിച്ചും ഇതേ സംഗതി പറയാം. സർവ്വകർമ്മപരിത്യാഗം ഗീതയിലെ സന്ന്യാസത്തിന്നു യോജിച്ചതല്ല. ഗീതയിലെ സന്ന്യാസി അതികർമ്മിയാണെങ്കിലും അത്യകർമ്മിയുമാണ്. ഇപ്രകാരം ഗീതാകർത്താവു പ്രൌഢങ്ങളായ ശബ്ദങ്ങരംക്ക് അർത്ഥവ്യാപ്തി കൊടുക്കുവാൻ നമ്മെ പഠിപ്പിച്ചിരിക്കുന്നു. ഗീതാകാരൻെറ ഭാഷയിലെ പദങ്ങളുടെ അർത്ഥംമാത്രം നോക്കിയാൽ സമ്പൂർണ്ണകർമ്മഫലത്യാഗികരംപോലും ഭൌതികയുദ്ധത്തിനു നിമിത്തമാകുമെന്നു വിവക്ഷിക്കാം. എന്നാൽ ഗീതോപദേശത്തെ പ്രവൃത്തിയിൽ കൊണ്ടുവരുവാൻ നാല്പതു വർഷം നിരന്തരപ്രയത്നം ചെയ്തതിൻെറ ഫലമായി എനിയ്ക്കുണ്ടായിട്ടുള്ള വിനീതാഭിപ്രായം, സത്യത്തെയും അഹിംസയേയും പൂർണ്ണരൂപത്തിൽ പരിപാലിയ്ക്കുന്നതുകൊണ്ടല്ലാതെ സമ്പൂർണ്ണമായ കർമ്മഫലത്യാഗം മനുഷ്യനു സാദ്ധ്യമല്ലെന്നാകുന്നു.

ഗീത ഒരു സൂത്രഗ്രന്ഥമല്ല. അതു മഹത്തായ ഒരു ധർമ്മകാവ്യമാകുന്നു. എത്രമാത്രം അഗാധമായി ആലോചിക്കുന്നുവോ അത്രയധികം നൂതനവും രമണീയവുമായ അർത്ഥം അതിൽനിന്നു കിട്ടും. ഗീത സാധാരണജനങ്ങരംക്കായി രചിക്കപ്പെട്ടിട്ടുള്ളതാണ്. അതിൽ ഓരോ വിഷയവും മനോഹരമായ വിധത്തിൽ ആവർത്തിച്ചിരിയ്ക്കുന്നു. അതുകൊണ്ടു ഗീതയിലെ മഹാശബ്ദങ്ങളുടെ അർത്ഥം കാലംതോറും മാറുകയും അധികം വിസ്തൃതമാകയും ചെയ്യുന്നു. ഗീതയിലെ മൂലമന്ത്രമാകട്ടേ ഒരിക്കലും മാറുന്നതല്ല. ഏതു രീതിയനുസരിച്ച് ഈ പരമോപദേശത്തെ അനുഭവസിദ്ധമാക്കുവാൻ കഴിയുമോ, ആ രീതിയനുസരിച്ച് അതിന് ഏതർത്ഥവും കല്പിയ്ക്കുവാൻ ജിജ്ഞാസുക്കരംക്ക സാധിക്കും.

ഗീത, വിധിനിഷേധങ്ങളെ പ്രവചിയ്ക്കുന്ന ഒരു ഗ്രന്ഥവുമല്ല.

ഒരാംക്കു വിഹിതമായിട്ടുള്ളതു മറെറാരുവന് അവിഹിതമായി എന്നു വരാം. ഒരു കാലദേശാവസ്ഥയ്ക്കുപയുക്തമായിട്ടുള്ളതു മറെറാരു കാലദേശാവസ്ഥയ്ക്കു യോജ്യമല്ലാതെയും വന്നേയ്ക്കാം. നിഷിദ്ധമായിട്ടുള്ളതു ഫലാസക്തിമാത്രമാവും, വിഹിതമായിട്ടുള്ളത് അനാസക്തിമാത്രവുമാകുന്നു.

ഗീതയിൽ ജ്ഞാനത്തിൻെറ മഹിമ സുരക്ഷിതമായിരിയ്ക്കുന്നു. എന്നാലും ഗീത ബുദ്ധികൊണ്ടുമാത്രം ഗ്രാഹ്യമല്ല. അതു ഹൃദയംഗമവും ഹൃദയംകൊണ്ടു ഗ്രഹിയ്ക്കപ്പെടേണ്ടതുമാകയാൽ ശ്രദ്ധാവിഹീനന്മാക്കുള്ളതല്ല. ഗീതാകൎത്താവുതന്നെ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു:

''തപസ്വിയോ ഭക്തനോ അല്ലാത്തവനോടും, കേൾക്കാൻ ഇഷ്ടമില്ലാത്തവനോടും, എന്നെ ദ്വേഷിയ്ക്കുന്നവനോടും നീ ഇതിനെ (ഈ ജ്ഞാനസമ്പത്തിനെ) ഒരിയ്ക്കലും പറയരുത്'' (അ. 18—ശ്ലോ 67)

''എന്നാൽ പരമരഹസ്യമായ ഈ ജ്ഞാനത്തെ എൻെറ ഭക്തന്മാക്ക് ഉപദേശിയ്ക്കുന്നവൻ എന്നിൽ പരമഭക്തിയുള്ളവനാകനിമിത്തം നിസ്സംശയം എന്നെത്തന്നെ പ്രാപിയ്ക്കും.'' (അ. 18 ശ്ലോ. 68)

''ദ്വേഷരഹിതനായി ശ്രദ്ധാപൂൎവ്വം കേൾക്കുകമാത്രം ചെയ്യുന്നവനും മുക്തനായിട്ടു പുണ്യവാന്മാർ വസിയ്ക്കുന്ന ശുഭലോകത്തെ പ്രാപിയ്ക്കും.'' (അ. 18—ശ്ലോ. 71)

കൌസാനി, ഹിമാലയം,
24—6—1920

മോഹൻദാസ് കരംചന്ദ് ഗാന്ധി

# വിഷയവിവരം


| അദ്ധ്യായം | | | പേജ് |
|---|---|---|---|
| 1 | അർജ്ജുനവിഷാദയോഗം | .... | 1 |
| 2 | സാംഖ്യയോഗം | .... | 17 |
| 3 | കർമ്മയോഗം | .... | 45 |
| 4 | ജ്ഞാനകർമ്മസന്ന്യാസയോഗം | | 66 |
| 5 | കർമ്മസന്ന്യാസയോഗം | .... | 85 |
| 6 | ധ്യാനയോഗം | .... | 101 |
| 7 | ജ്ഞാനവിജ്ഞാനയോഗം | .... | 118 |
| 8 | അക്ഷരബ്രഹ്മയോഗം | .... | 129 |
| 9 | രാജവിദ്യാരാജഗുഹ്യയോഗം | .... | 142 |
| 10 | വിഭൂതിയോഗം | .... | 157 |
| 11 | വിശ്വരൂപദർശനയോഗം | .... | 171 |
| 12 | ഭക്തിയോഗം | .... | 192 |
| 13 | ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം | | 201 |
| 14 | ഗുണത്രയവിഭാഗയോഗം | .... | 215 |
| 15 | പുരുഷോത്തമയോഗം | .... | 226 |
| 16 | ദൈവാസുരസമ്പദ്വിഭാഗയോഗം | | 236 |
| 17 | ശ്രദ്ധാത്രയവിഭാഗയോഗം | .... | 246 |
| 18 | സന്ന്യാസയോഗം | .... | 256 |

ഒന്നാമധ്യായം

# അർജ്ജുനവിഷാദയോഗം

ശ്രീമദ്ഭഗവദ്ഗീത മഹാഭാരതത്തിന്റെ ചെറിയൊരു ഭാഗമാണ്. മഹാഭാരതത്തെ ഒരിതിഹാസഗ്രന്ഥമായിട്ടാണ് കരുതിപ്പോരുന്നത്. എന്നാൽ മഹാഭാരതവും രാമായണവും ഇതിഹാസഗ്രന്ഥങ്ങളല്ലെന്നാണ് എന്റെ അഭിപ്രായം, അവ ധർമ്മഗ്രന്ഥങ്ങളാണ്; ഇതിഹാസങ്ങളാണെന്നുതന്നെ പറയുകയാണെങ്കിൽ അവ ആത്മാവിനെസ്സംബന്ധിച്ച ഇതിഹാസങ്ങളാണ്. അനേകായിരം സംവത്സരങ്ങൾക്കുമുമ്പ് എന്തെല്ലാമാണ് സംഭവിച്ചത് എന്നല്ല അതിൽ വർണ്ണിച്ചിരിക്കുന്നത്, പിന്നെയോ, ഇന്നും ഓരോ മനുഷ്യനിലും നടന്നുകൊണ്ടിരിക്കുന്ന അവസ്ഥകളെയാണ് അവയിൽ ചിത്രീകരിച്ചിരിക്കുന്നത്. ദേവാസുരന്മാരും രാമരാവണന്മാരും തമ്മിൽ പ്രതിദിനം നടന്നുകൊണ്ടിരിക്കുന്ന യുദ്ധമാണ് മഹാഭാരതവും രാമായണവും വർണ്ണിക്കുന്നത്. ഈ വർണ്ണനയിൽ ശ്രീകൃഷ്ണാർജ്ജുനന്മാർ തമ്മിലുള്ള സംവാദമാണ് ഗീത. ഈ സംവാദത്തെ സഞ്ജയൻ അന്ധനായ ധൃതരാഷ്ട്രരെ പറഞ്ഞു കേൾപ്പിക്കുന്നു. 'ഗീത' എന്നു പറയുന്നതിന്റെ അർത്ഥം ഗാനം ചെയ്യപ്പെട്ടത് എന്നാണ്. ഇതിൽ ഉപനിഷത്തത്വങ്ങൾ അടങ്ങീട്ടുണ്ട്. അതുകൊണ്ട് ഇതിന്റെ സമ്പൂർണ്ണമായ അർത്ഥം ഗാനം ചെയ്യപ്പെട്ടിട്ടുള്ള ഉപനിഷത്ത് എന്നാകും. ഉപനിഷത്തെന്നു പറയുന്നതിന്റെ സാരം ജ്ഞാനത്തെ ഉൽബോധിപ്പിക്കുന്നത് എന്നാകുന്നു. അതുകൊണ്ട് ഗീത ശ്രീകൃഷ്ണൻ അർജ്ജുനനു കൊടുത്ത ജ്ഞാനബോധമാണെന്നു പറയാം. നാം ഗീത പഠിക്കുന്നത്, അന്തര്യാമിയായ ശ്രീകൃഷ്ണഭഗവാൻ നമ്മുടെ ദേഹത്തിൽ ഇന്നും വിരാജിക്കുന്നുണ്ടെന്നു മനസ്സിലാക്കീട്ടു വേണം. അർജ്ജുനനെപ്പോലെ ജിജ്ഞാസുവായിട്ടു നമ്മുടെ ധർമ്മസങ്കടത്തിൽ അന്തര്യാമിയായ ഭഗവാനോട് എപ്പോൾ നാം ചോദ്യംചെയ്യുകയും അദ്ദേഹത്തെ ശരണംപ്രാപിക്കുകയും ചെയ്യുന്നുവോ, അപ്പോൾ അദ്ദേഹം നമ്മെ രക്ഷിക്കുവാൻ തയ്യാറായിരിക്കുന്നു. നാം ഉറങ്ങിക്കൊണ്ടിരിക്കയാണ്. അന്തര്യാമിയായ ഭഗവാനാകട്ടേ സദാ ഉണർന്നിരിക്കുന്നു. നമ്മളിൽ എപ്പോഴാണ് ജിജ്ഞാസയുണ്ടാകുന്നതെന്ന് അദ്ദേഹം സശ്രദ്ധം നോക്കിക്കൊണ്ടാണിരിക്കുന്നത്. നമുക്കാകട്ടേ ചോദ്യംചെയ്തുകൊണ്ടിരിക്കുവാൻ അറിഞ്ഞുകൂടാ; ചോദിക്കുവാൻ മനസ്സുമില്ല. അതുകൊണ്ടു ഗീതയെപ്പോലെയുള്ള പുസ്തകത്തെ പ്രതിദിനം സ്മരിക്കുവാനും അതിനെപ്പററി മനനംചെയ്തു നമ്മളിൽ ധർമ്മ

ജിജ്ഞാസ ഉളവാക്കുവാനും—പരിപ്രശ്നം ചെയ്‌വാനും—പഠിയ്ക്കുവാനും നമുക്കാഗ്രഹം വേണം. അങ്ങിനെയായാൽ സങ്കടത്തിൽ പെടുമ്പോഴെല്ലാം അതിൽനിന്നു നിവൃത്തി കിട്ടുവാൻ നാം ഗീതാമാതാവിന്റെ അടുക്കലേയ്ക്ക് ഓടിച്ചെല്ലും; അവിടെനിന്നു നമുക്കാശ്വാസം ലഭിയ്ക്കുകയും ചെയ്യും. ഈ വിധത്തിൽ വായിയ്ക്കുന്നവക്കു ഗീത ഒരു സദ്ഗുരുവും മാതാവുമാണ്. ഗീതാമാതാവിന്റെ മടിയിൽ തല വെച്ചുകിടക്കുന്നവക്കു പൂണ്ണരക്ഷയുണ്ട്. ഗീത ഏതു ധമ്മസങ്കടത്തിൽനിന്നും നമ്മെ രക്ഷിയ്ക്കുന്നു. ഈ നിശ്ചയത്തോടു കൂടി ഗീത പ്രതിദിനം മനനംചെയ്യുന്നവക്ക് അഭിനവമായ ആനന്ദം ലഭിയ്ക്കുകയും അതിനു നൂതനങ്ങളായ അത്ഥങ്ങരം തോന്നിക്കൊണ്ടിരിയ്ക്കുകയും ചെയ്യും. ഗീതയ്ക്കു പൂരിപ്പിയ്ക്കുവാൻ സാധിയ്ക്കാത്തതായി ധമ്മവിഷയത്തിൽ ഒരു സമസ്യയുമില്ല. നമ്മുടെ ശ്രദ്ധക്കുറവുനിമിത്തം ഗീത വായിച്ചു മനസ്സിലാക്കുന്നതു നമുക്ക് അത്ര രസകരമല്ലെന്നുള്ള കാര്യം ശരിതന്നെ. നമ്മുടെ ശ്രദ്ധ പ്രതിദിനം വദ്ധിയ്ക്കേണ്ടതിന്നും നമുക്ക് അവധാനം ഉണ്ടാകേണ്ടതിനുമാണ് നാം ഗീത പാരായണം ചെയ്യുന്നത്. ഇപ്രകാരം ഗീത മനനം ചെയ്യുന്നതിന്റെ ഫലമായി എനിയ്ക്കു തോന്നീട്ടുള്ളതും തോന്നിക്കൊണ്ടിരിയ്ക്കുന്നതുമായ അത്ഥലേശത്തിന്റെ സാരം ആശ്രമവാസികരംക്കുവേണ്ടി ഞാൻ താഴേ പറയാം.

പാണ്ഡവന്മാരും കൌരവന്മാരും സൈന്യസമേതം യുദ്ധഭൂമിയിൽ അണിനിരന്നപ്പോരം കൌരവരാജനായ ദുര്യോധനൻ ഇരുപക്ഷങ്ങളിലേയും മുഖ്യയോദ്ധാക്കളെപ്പററി ദ്രോണാചാര്യനോടു വർണ്ണിച്ചു പറയുന്നു. യുദ്ധസന്നദ്ധരായിക്കഴിഞ്ഞ ഇരുപക്ഷക്കാരുടേയും ശംഖങ്ങരം മുഴങ്ങുന്നു. ആ സമയത്തു പാത്ഥസാരഥിയായ ശ്രീകൃഷ്ണഭഗവാൻ അജ്ജുനന്റെ രഥത്തെ രണ്ടു സേനകളുടേയും മദ്ധ്യത്തിൽ കൊണ്ടു ചെന്നു നിത്തുന്നു. ഇതെല്ലാം കണ്ടു പരിഭ്രാന്തചിത്തനായിത്തീന്ന അജ്ജുനൻ ശ്രീകൃഷ്ണനോടു പറയുന്നു:—''ഞാൻ ഇവരോട് എങ്ങിനെ യുദ്ധം ചെയ്യും? അന്യന്മാരോടാണെങ്കിൽ ഇപ്പോരംത്തന്നെ യുദ്ധം തുടങ്ങാമായിരുന്നു. എന്നാൽ ഇവർ എന്റെ സ്വജനങ്ങരം; എനിയ്ക്കു രക്തബന്ധമുള്ളവർ. ഈ കൌരവന്മാരാരാണ്? പാണ്ഡവന്മാരാരാണ്? ഞങ്ങരം സഹോദരസന്താനങ്ങളാണല്ലോ. ഞങ്ങരം ഒരുമിച്ചല്ലേ വളൎന്നത്! ദ്രോണാചാര്യർ കൌരവന്മാരുടെ മാത്രം ആചാര്യനാണോ? ഞങ്ങളേയും സമസ്തവിദ്യകളും അഭ്യസിപ്പിച്ചത് അദ്ദേഹംതന്നെയാണ്. ഭീഷ്മരാകട്ടേ, ഞങ്ങളുടെ ഗുരുജനങ്ങളുടെ—പൂവ്വന്മാരുടെ—പൂവ്വപുരുഷൻ, പിതാമഹനാണ്. അദ്ദേഹത്തോടു ഞാൻ എങ്ങിനെ യുദ്ധം ചെയ്യും? കൌരവന്മാർ ദുരാചാരനിരതന്മാരാണെന്നും, അവർ പല പല ദുഷ്പ്രവൃത്തികളും അന്യായകമ്മങ്ങളും ചെയ്തിട്ടുള്ളവരാണെന്നുമുള്ളതു വാസ്തവംതന്നെ. അവർ പാണ്ഡവന്മാരുടെ രാജ്യത്തെ അപഹരിച്ചു. ദ്രൌപദിയെപ്പോലെയുള്ള ഒരു മഹാസതിയെ അപമാനിച്ചു. ഇവ

യെല്ലാം അവരുടെ ദോഷങ്ങളാംതന്നെ, സംശയമില്ല. എന്നാലും അവരെ നശിപ്പിച്ചാൽ പിന്നെ എന്റെ ഗതിയെന്താണ്? അവർ മൂഢന്മാരാണ്. ഞാനും അവരെപ്പോലെ ആകുന്നതെന്തിന്? എനിയ്ക്ക് അല്ലെങ്കിലും ജ്ഞാനവും സാരാസാരബോധവുമുള്ളതുകൊണ്ടു സ്വജനങ്ങളോടു യുദ്ധം ചെയ്യുന്നതു പാപമാണെന്നു ഞാൻ അറിഞ്ഞിരിയ്ക്കേണ്ടതാണ്. അവർ പാണ്ഡവന്മാരായ ഞങ്ങളുടെ ഓഹരി സ്വത്ത് അപഹരിച്ചുകൊള്ളട്ടെ. വേണമെങ്കിൽ അവർ ഞങ്ങളെ കൊല്ലുകയും ചെയ്യട്ടെ. എന്നാലും ഞങ്ങരം അവരുടെനേരെ കയ്യുയത്തുന്നതെങ്ങിനെ? അല്ലയോ കൃഷ്ണ! ഞാൻ എന്റെ ഈ ബന്ധുക്കളോട് ഒരിയ്ക്കലും യുദ്ധം ചെയ്കയില്ല'' ഇത്രയും പറഞ്ഞിട്ട് അജ്ജുനൻ ബോധരഹിതനായി തന്റെ രഥത്തിൽ വീണു.

ഇപ്രകാരം ഈ അധ്യായം അവസാനിയ്ക്കുന്നു. ഈ അധ്യായത്തിന്ന് 'അജ്ജുനവിഷാദയോഗ'മെന്നാണ് പേര്. വിഷാദമെന്ന പദത്തിനു ദുഃഖമെന്നത്ഥം. അജ്ജുനനുണ്ടായപോലെയുള്ള ദുഃഖം നമുക്കെല്ലാവക്കും ഉണ്ടാകേണ്ടതാണ്. ധമ്മസങ്കടവും ധമ്മജിജ്ഞാസയും ഇല്ലെങ്കിൽ ജ്ഞാനം സിദ്ധിയ്ക്കുന്നതല്ല. നന്മതിന്മകളെ തിരിച്ചറിവാൻ ഇച്ഛപോലും ഇല്ലാത്തവരുടെ മുമ്പിൽ ധമ്മപ്രവചനം എന്തിനാണ്? കുരുക്ഷേത്രത്തിലെ യുദ്ധം കേവലം ഒരു നിമിത്തമാണ്; യഥാത്ഥമായ കുരുക്ഷേത്രം നമ്മുടെ ശരീരമാണ്. ഇതു കുരുക്ഷേത്രമെന്നതുപോലെതന്നെ ധമ്മക്ഷേത്രവുമാകുന്നു. അതിനെ നാം ഈശ്വരന്റെ നിവാസസ്ഥാനമാണെന്നു മനസ്സിലാക്കി അതിനു യോഗ്യമായവിധം പ്രവർത്തിയ്ക്കുന്നപക്ഷം, അതൊരു ധമ്മക്ഷേത്രംതന്നെ. ആ ക്ഷേത്രത്തിൽ നമ്മുടെ ദൃഷ്ടിയിൽത്തന്നെ, ദിവസേന ഏതെങ്കിലും തരത്തിൽ യുദ്ധം നടന്നുകൊണ്ടിരിയ്ക്കുന്നു. ഇപ്രകാരമുള്ള മിക്ക യുദ്ധങ്ങളുടേയും കാരണം ''ഇതെന്റെ, ഇതു നിന്റെ'' എന്നുള്ള ഭാവനയാണ്; സ്വജനം, പരജനം എന്നുള്ള ഭേദബുദ്ധികൊണ്ടാണ് ഈ മാതിരി യുദ്ധമുണ്ടാകുന്നത്. ഇതുകൊണ്ടുതന്നെയാണ് ഭഗവാൻ എല്ലാ അധമ്മങ്ങളുടേയും കാരണം രാഗദ്വേഷങ്ങളാണെന്ന് അജ്ജുനനോടു പറയുന്നത്. 'എന്റെ' എന്നു വിചാരിയ്ക്കുന്നേടത്തു രാഗവും, 'അന്യന്റെ' എന്നു വിചാരിയ്ക്കുന്നേടത്തു ദ്വേഷവും ഉല്പന്നമാകുന്നു. അതോടുകൂടി വൈരഭാവവും ജനിയ്ക്കുന്നു. അതുകൊണ്ട് 'എന്റെ, നിന്റെ' എന്നുള്ള ഭേദം വിസ്മരിയ്ക്കണം. രാഗദ്വേഷങ്ങരം ഉപേക്ഷിയ്ക്കണം. ഗീതയും മറെറല്ലാ ധമ്മഗ്രന്ഥങ്ങളും ഈ സംഗതിതന്നെ ഉച്ചത്തിൽ വിളിച്ചുപറയുന്നു. ഇതിനെപ്പററി പറയുക എത്രയോ എളുപ്പം. അതുപ്രകാരം പ്രവത്തിയ്ക്കുക എന്നു വരുമ്പോഴാണ് കാര്യം മാറുന്നത്. ഇതനുസരിച്ചു പ്രവത്തിയ്ക്കുവാൻ ഗീത നമ്മെ പഠിപ്പിയ്ക്കുന്നു. ഇത് എപ്രകാരമാണെന്നു മനസ്സിലാക്കുവാൻ നാം പ്രയത്നിയ്ക്കേണ്ടതാണ്.

ജിജ്ഞാസയില്ലാതെ ജ്ഞാനമുണ്ടാകയില്ല; ദുഃഖമില്ലാതെ സുഖമുണ്ടാകയില്ല. ധമ്മസങ്കടം—ഹൃദയമഥനം—എല്ലാ ജിജ്ഞാസുക്കൾക്കും ഒരു പ്രാവശ്യം സംഭവിക്കുകതന്നെ വേണം.

ധൃതരാഷ്ട്രൻ പറഞ്ഞു:

ധമ്മക്ഷേത്രേ കുരുക്ഷേത്രേ സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ കിമകുവ്വത സഞ്ജയ? 1

| | |
|---|---|
| സഞ്ജയ | ഹേ സഞ്ജയ! |
| ധമ്മക്ഷേത്രേ കുരുക്ഷേത്രേ | ധമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ |
| യുയുത്സവഃ സമവേതാഃ | പടവെട്ടുവാനായി ചെന്നുകൂടിയ |
| മാമകാഃ പാണ്ഡവാഃ ച ഏവ | എന്റെ ആളുകളും പാണ്ഡുവിന്റെ പുത്രന്മാരും |
| കിം അകുവ്വത | എന്തു ചെയ്തു? |

ടിപ്പണി—ഈ ശരീരരൂപമായ ക്ഷേത്രം ധമ്മക്ഷേത്രമാകുന്നു. എന്തുകൊണ്ടെന്നാൽ ഇതു മോക്ഷത്തിനുള്ള ഉപായമാകാവുന്നതാണ്. ഇതു പാപത്തിനുള്ള ഭാജനമായും ഇരിക്കുന്നു. അതുകൊണ്ട് ഇതു കുരുക്ഷേത്രമാണ്.

'കൌരവന്മാർ' എന്ന പദത്തിന് ആസുരമായ മനോവൃത്തികൾ എന്നും, പാണ്ഡുപുത്രന്മാർ എന്ന പദത്തിനു ദൈവികമായ മനോവൃത്തികൾ എന്നും അത്ഥം. ഓരോ ശരീരത്തിലും ഉൽകൃഷ്ടങ്ങളും നികൃഷ്ടങ്ങളുമായ വിപരീതവൃത്തികൾ തമ്മിൽ പോരാട്ടം നടന്നുകൊണ്ടേ ഇരിക്കുന്നു. ഇതാക്കാണ് അനുഭവപ്പെടാത്തത്?

സഞ്ജയൻ പറഞ്ഞു:

ദൃഷ്ട്വാ തു പാണ്ഡവാനീകം വ്യൂഢം ദുര്യോധനസ്തദാ
ആചാര്യമുപസംഗമ്യ രാജാ വചനമബ്രവീൽ. 2

| | |
|---|---|
| തദാ | അപ്പോൾ |
| പാണ്ഡവാനീകം വ്യൂഢം ദൃഷ്ട്വാ | പാണ്ഡവസൈന്യത്തെ വ്യൂഹം ചമച്ചു കണ്ടിട്ട് |
| രാജാ ദുര്യോധനഃ തു | രാജാവായ ദുര്യോധനനാകട്ടെ |
| ആചാര്യം ഉപസംഗമ്യ | ദ്രോണാചാര്യന്റെ അടുക്കൽ ചെന്ന് |
| വചനം അബ്രവീത് | വാക്കുകൾ പറഞ്ഞു. |

പശ്യൈതാം പാണ്ഡുപുത്രാണാമാചാര്യ മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ തവ ശിഷ്യേണ ധീമതാ. 3

| | |
|---|---|
| ആചാര്യ | ഹേ ആചാര്യ! |
| ധീമതാ തവ ശിഷ്യേണ ദ്രുപദപുത്രേണ | ബുദ്ധിമാനും അങ്ങയുടെ ശിഷ്യനുമായ ദ്രുപദപുത്രനാൽ (ധൃഷ്ടദ്യുമ്നനാൽ) |

| | |
|---|---|
| വ്യൂഢാം പാണ്ഡുപു ത്രാണാം ഏതാം മഹ തീം ചമൂം | വ്യൂഹം ചമയ്ക്കപ്പെട്ട പാണ്ഡുപുത്രന്മാരുടെ ഈ വമ്പിച്ച സൈന്യത്തെ |
| പശ്യ | കണ്ടാലും. |

അത്ര ശൂരാ മഹേഷ്വാസാ ഭീമാജ്ജ്ജുനസമാ യുധി
യുയുധാനോ വിരാടശ്ച ദ്രുപദശ്ച മഹാരഥഃ 4

| | |
|---|---|
| അത്ര | ഇതിൽ (ഈ സേനയിൽ) |
| ശൂരാഃ മഹേഷ്വാസാഃ | ശൂരന്മാരും വലിയ വില്ലാളികളും |
| യുധി ഭീമാജ്ജ്ജുനസമാഃ | യുദ്ധത്തിൽ ഭീമാജ്ജ്ജുനതുല്യന്മാരുമായ |
| യുയുധാനഃ വിരാടഃ ച | യുയുധാനനും (സാത്യകിയും) വിരാടനും |
| മഹാരഥഃ ദ്രുപദഃ ച | മഹാരഥനായ ദ്രുപദനും |

ധൃഷ്ടകേതുശ്ചേകിതാനഃ കാശിരാജശ്ച വീര്യവാൻ
പുരുജിൽ കുന്തിഭോജശ്ച ശൈബ്യശ്ച നരപുംഗവഃ 5

| | |
|---|---|
| ധൃഷ്ടകേതുഃ ചേകി താനഃ ച | ധൃഷ്ടകേതുവും ചേകിതാനനും |
| വീര്യവാൻ കാശി രാജഃ ച | വീര്യവാനായ കാശിരാജാവും |
| പുരുജിത് കുന്തിഭോ ജഃ ച | പുരുജിത്തും കുന്തിഭോജനും |
| നരപുംഗവഃ ശൈ ബ്യഃ ച | പുരുഷശ്രേഷ്ഠനായ ശൈബ്യനും |

യുധാമന്യുശ്ച വിക്രാന്ത ഉത്തമൌജാശ്ച വീര്യവാൻ
സൌഭദ്രോ ദ്രൌപദേയാശ്ച സർവ്വ ഏവ മഹാരഥാഃ. 6

| | |
|---|---|
| വിക്രാന്തഃ യുധാ മന്യുഃ ച | പരാക്രമിയായ യുധാമന്യുവും |
| വീര്യവാൻ ഉത്തമൌ ജാഃ ച | വീര്യവാനായ ഉത്തമൌജസ്സും |
| സൌഭദ്രഃ ദ്രൌപദേ യാഃ ച | സുഭദ്രാപുത്രനും (അഭിമന്യുവും) ദ്രൌപദീപുത്രന്മാരും ഉണ്ട്. |
| സർവ്വേ ഏവ മഹാരഥാഃ | എല്ലാവരുംതന്നെ മഹാരഥന്മാരാകുന്നു. |

അസ്മാകം തു വിശിഷ്ടാ യേ
താൻ നിബോധ ദ്വിജോത്തമ!
നായകാ മമ സൈന്യസ്യ
സംജ്ഞാർത്ഥം താൻ ബ്രവീമി തേ. 7

| | |
|---|---|
| ദ്വിജോത്തമ | ഹേ ദ്വിജശ്രേഷ്ഠ ! |
| അസ്മാകം തു | നമ്മുടെ പക്ഷത്തിലാകട്ടെ, |
| യേ വിശിഷ്ടാഃ (യേ) മമ സൈനസ്യ നായകാഃ | ഏവർ വിശിഷ്ടന്മാരോ (ഏവർ) എന്റെ സൈന്യത്തിന്റെ നായകന്മാരോ |
| താൻ | അവരെ |
| സംജ്ഞാർത്ഥം | അറിയേണ്ടതിന് |
| തേ ബ്രവീമി | അങ്ങയോട് (ഞാൻ) പറയുന്നു. |
| താൻ നിബോധ | അവരെ അറിഞ്ഞാലും. |

**ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച കൃപശ്ച സമിതിഞ്ജയഃ**
**അശ്വത്ഥാമാ വികർണ്ണശ്ച സൌമദത്തിർജ്ജയദ്രഥഃ** 8

| | |
|---|---|
| ഭവാൻ ഭീഷ്മഃ ച കർണ്ണഃ ച | അങ്ങയും ഭീഷ്മരും കർണ്ണനും |
| സമിതിഞ്ജയഃ കൃപഃ അശ്വത്ഥാമാ വികർണ്ണഃ സൌമദത്തിഃ ജയദ്രഥഃ ച | യുദ്ധവിജയിയായ കൃപരും അശ്വത്ഥാമാവും വികർണ്ണനും സൌമദത്തിയും ജയദ്രഥനും |

**അന്യേ ച ബഹവഃ ശൂരാ മദർത്ഥേ ത്യക്തജീവിതാഃ**
**നാനാശസ്ത്രപ്രഹരണാഃ സർവ്വേ യുദ്ധവിശാരദാഃ.** 9

| | |
|---|---|
| മദർത്ഥേ ത്യക്തജീവിതാഃ | എനിക്കുവേണ്ടി ജീവിതം ഉപേക്ഷിക്കുവാൻ തയ്യാറായവരും |
| നാനാശസ്ത്രപ്രഹരണാഃ | വിവിധങ്ങളായ ആയുധങ്ങൾകൊണ്ടു യുദ്ധം ചെയ്യുന്നവരുമായ |
| അന്യേ ച ബഹവഃ ശൂരാഃ | വേറെയും അനേകം ശൂരന്മാർ |
| (സന്തി) | (ഉണ്ട്) |
| സർവ്വേ യുദ്ധവിശാരദാഃ | എല്ലാവരും യുദ്ധനിപുണന്മാരാകുന്നു. |

**അപര്യാപ്തം തദസ്മാകം ബലം ഭീഷ്മാഭിരക്ഷിതം;**
**പര്യാപ്തം ത്വിദമേതേഷാം ബലം ഭീമാഭിരക്ഷിതം.** 10

| | |
|---|---|
| ഭീഷ്മാഭിരക്ഷിതം | ഭീഷ്മരാൽ രക്ഷിക്കപ്പെട്ട |
| തത് അസ്മാകം ബലം | ആ നമ്മുടെ സേന |
| അപര്യാപ്തം | അപൂർണ്ണമാണ്; |
| ഭീമാഭിരക്ഷിതം ഏതേഷാം ബലം തു | ഭീമനാൽ രക്ഷിക്കപ്പെട്ട ഇവരുടെ സേനയാകട്ടെ |
| പര്യാപ്തം | തികഞ്ഞതാകുന്നു. |

**അയനേഷു ച സർവ്വേഷു യഥാഭാഗമവസ്ഥിതാഃ**
**ഭീഷ്മമേവാഭിരക്ഷന്തു ഭവന്തഃ സർവ്വ ഏവ ഹി.** 11

| | |
|---|---|
| ഭവന്തഃ സവ്വേ ഏവ ഹി | (അതുകൊണ്ട്) നിങ്ങരം എല്ലാവരും തന്നെ |
| സവ്വേഷു അയനേഷു ച | എല്ലാ (അവരവരുടെ) പ്രവേശനമാഗ്ഗങ്ങളിലും |
| യഥാഭാഗം അവസ്ഥിതാഃ | തക്ക സ്ഥാനങ്ങളിൽ നിന്നുകൊണ്ട് |
| ഭീഷ്മം ഏവ അഭിരക്ഷന്തു | ഭീഷ്മനെത്തന്നെ രക്ഷിക്കണം. |

തസ്യ സഞ്ജനയൻ ഹഷം
കുരുവൃദ്ധഃ പിതാമഹഃ
സിംഹനാദം വിനദ്യോച്ചൈഃ
ശംഖം ദധ്മൌ പ്രതാപവാൻ. 12

| | |
|---|---|
| തസ്യ ഹഷം സഞ്ജനയൻ | അദ്ദേഹത്തിന് (ദുര്യോധനന്) സന്തോഷം ജനിപ്പിക്കുമാറ് |
| കുരുവൃദ്ധഃ പ്രതാപവാൻ പിതാമഹഃ | കുരുക്കളിൽവെച്ച് വൃദ്ധനും പ്രതാപശാലിയുമായ മുത്തച്ഛൻ (ഭീഷ്മർ) |
| ഉച്ചൈഃ സിംഹനാദം വിനദ്യ | ഉച്ചത്തിൽ സിംഹനാദം ചെയ്തിട്ട് |
| ശംഖം ദധ്മൌ | ശംഖു വിളിച്ചു. |

തതഃ ശംഖാശ്ച ഭേര്യശ്ച പണവാനകഗോമുഖാഃ
സഹസൈവാഭ്യഹന്യന്ത; സ ശബ്ദസ്തുമുലോഭവൽ. 13

| | |
|---|---|
| തതഃ സഹസാ ഏവ | തുടൎന്നു പെട്ടെന്ന് |
| ശംഖാഃ ഭേര്യഃ പണവാനകഗോമുഖാഃ ച | ശംഖുകളും ഭേരികളും മൃദംഗങ്ങളും തപ്പട്ടകളും ഗോമുഖങ്ങളും (യുദ്ധവാദ്യങ്ങരം) |
| അഭ്യഹന്യന്ത ച | മുഴക്കപ്പെടുകയും ചെയ്തു. |
| സഃ ശബ്ദഃ | ആ ശബ്ദം |
| തുമുലഃ അഭവത് | ഒരു കോലാഹലമായിത്തീൎന്നു. |

തതഃ ശ്വേതൈഹ്യൈയുക്തേ
മഹതി സ്യന്ദനേ സ്ഥിതൌ
മാധവഃ പാണ്ഡവശ്ചൈവ
ദിവ്യൌ ശംഖൌ പ്രദധ്മതുഃ. 14

| | |
|---|---|
| തതഃ | അപ്പോരം |
| ശ്വേതൈഃ ഹയൈഃ യുക്തേ | വെളുത്ത കുതിരകളെ പൂട്ടിയ |
| മഹതി സ്യന്ദനേ സ്ഥിതൌ മാധവഃ പാണ്ഡവഃ ച ഏവ | മഹാരഥത്തിൽ ഇരിക്കുന്ന ശ്രീകൃഷ്ണഭഗവാനും അർജ്ജുനനും |
| ദിവ്യൌ ശംഖൌ | ദിവ്യങ്ങളായ ശംഖുകരം |
| പ്രദധ്മതുഃ | വിളിച്ചു. |

പാഞ്ചജന്യം ഹൃഷീകേശോ, ദേവദത്തം ധനഞ്ജയഃ,
പൌണ്ഡ്രം ദധ്മൌ മഹാശംഖം ഭീമകർമ്മാ വൃകോദരഃ. 15

| | |
|---|---|
| ഹൃഷീകേശഃ പാഞ്ചജന്യം | (ഹൃഷീകേശൻ—ഇന്ദ്രിയങ്ങൾക്ക് ഈശൻ) ശ്രീകൃഷ്ണൻ പാഞ്ചജന്യവും |
| ധനഞ്ജയഃ ദേവദത്തം | ധനഞ്ജയൻ (അർജ്ജുനൻ) ദേവദത്തവും |
| ഭീമകർമ്മാ വൃകോദരഃ മഹാശംഖം പൌണ്ഡ്രം (ച) | ഭയങ്കരകർമ്മങ്ങൾ ചെയ്യുന്ന ഭീമൻ പൌണ്ഡ്രമെന്ന മഹാശംഖും |
| ദധ്മൌ | വിളിച്ചു. |

അനന്തവിജയം രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ,
നകുലഃ സഹദേവശ്ച സുഘോഷമണിപുഷ്പകൌ. 16

| | |
|---|---|
| കുന്തീപുത്രഃ രാജാ യുധിഷ്ഠിരഃ അനന്തവിജയം | കുന്തീപുത്രനായ മഹാരാജാവു യുധിഷ്ഠിരൻ അനന്തവിജയത്തേയും |
| നകുലഃ സഹദേവഃ ച സുഘോഷമണിപുഷ്പകൌ | നകുലനും സഹദേവനും (യഥാക്രമം) സുഘോഷത്തേയും മണിപുഷ്പകത്തേയും (മുഴക്കി.) |

കാശ്യശ്ച പരമേഷ്വാസഃ ശിഖണ്ഡീ ച മഹാരഥഃ
ധൃഷ്ടദ്യുമ്നോ വിരാടശ്ച സാത്യകിശ്ചാപരാജിതഃ 17

| | |
|---|---|
| പരമേഷ്വാസഃ കാശ്യഃ ച | വില്ലാളിവീരനായ കാശിരാജാവും |
| മഹാരഥഃ ശിഖണ്ഡീ ച | മഹാരഥനായ ശിഖണ്ഡിയും |
| ധൃഷ്ടദ്യുമ്നഃ വിരാടഃ ച | ധൃഷ്ടദ്യുമ്നനും വിരാടരാജാവും |
| അപരാജിതഃ സാത്യകിഃ ച | അജയ്യനായ സാത്യകിയും. |

ദ്രുപദോ ദ്രൌപദേയാശ്ച സർവ്വശഃ പൃഥിവീപതേ,
സൌഭദ്രശ്ച മഹാബാഹുഃ ശംഖാൻ ദധ്മുഃ പൃഥക് പൃഥക്.

| | |
|---|---|
| ദ്രുപദഃ ദ്രൌപദേയാഃ ച | ദ്രുപദനും ദ്രൌപദീപുത്രന്മാരും |
| മഹാബാഹുഃ സൌഭദ്രഃ ച | മഹാബാഹുവായ സുഭദ്രാപുത്രനും (അഭിമന്യുവും) |
| സർവ്വശഃ | ഇവരെല്ലാവരും |
| പൃഥിവീപതേ | ഹേ രാജാവേ! |
| പൃഥക് പൃഥക് ശംഖാൻ ദധ്മുഃ | വേറെ വേറെ ശംഖുകൾ വിളിച്ചു. |

സ ഘോഷോ ധാർത്തരാഷ്ട്രാണാം ഹൃദയാനി വ്യദാരയൽ
നഭശ്ച പൃഥിവീഞ്ചൈവ തുമുലോ വ്യനുനാദയൻ. 19

| | |
|---|---|
| തുമുലഃ സഃ ഘോഷഃ | തീവ്രമായ ആ ശബ്ദം |
| നഭഃ ച പൃഥിവീം ച ഏവ വ്യനുനാദയൻ | ആകാശത്തേയും ഭൂമിയേയും മാറൊലി ക്കൊള്ളിച്ചുകൊണ്ട് |
| ധാർത്തരാഷ്ട്രാണാം ഹൃദയാനി വ്യദാരയത് | ധൃതരാഷ്ട്രപക്ഷക്കാരുടെ ഹൃദയങ്ങളെ പിളർന്നു. |

അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ ധാർത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസമ്പാതേ ധനുരുദ്യമ്യ പാണ്ഡവഃ 20

ഹൃഷീകേശം തദാ വാക്യമിദമാഹ മഹീപതേ—
സേനയോരുഭയോർമ്മധ്യേ രഥം സ്ഥാപയ മേച്യുത. 21

| | |
|---|---|
| മഹീപതേ | ഹേ രാജാവേ! |
| അഥ | പിന്നീട് |
| കപിദ്ധ്വജഃ പാണ്ഡവഃ | കപിദ്ധ്വജനായ അർജ്ജുനൻ |
| ധാർത്തരാഷ്ട്രാൻ വ്യവസ്ഥിതാൻ ദൃഷ്ട്വാ | ധൃതരാഷ്ട്രപക്ഷക്കാർ സന്നദ്ധരായി നില്ക്കുന്നതു കണ്ടിട്ട് |
| ശസ്ത്രസമ്പാതേ പ്രവൃത്തേ | ആയുധം പ്രയോഗിക്കേണ്ട സമയമായപ്പോൾ |
| ധനുഃ ഉദ്യമ്യ | വില്ല് ഉയർത്തിപ്പിടിച്ചിട്ട് |
| തദാ ഹൃഷീകേശം | അപ്പോൾ ശ്രീകൃഷ്ണനോട് |
| ഇദം വാക്യം ആഹ | ഈ വാക്കുകൾ പറഞ്ഞു. |
| അച്യുത മേ രഥം ഉഭയോഃ സേനയോഃ മധ്യേ സ്ഥാപയ | ഹേ അച്യുത! എന്റെ തേർ രണ്ടു സേനയുടേയും നടുവിൽ നിറുത്തിയാലും. |

യാവദേതാൻ നിരീക്ഷേഹം യോദ്ധുകാമാനവസ്ഥിതാൻ
കൈർമ്മയാ സഹ യോദ്ധവ്യമസ്മിൻ രണസമുദ്യമേ. 22

| | |
|---|---|
| യോദ്ധുകാമാൻ അവസ്ഥിതാൻ ഏതാൻ | പടവെട്ടുവാൻ വന്നു നില്ക്കുന്ന ഇവരെ |
| അഹം യാവൽ നിരീക്ഷേ | ഞാൻ നോക്കിക്കാണട്ടേ. |
| അസ്മിൻ രണസമുദ്യമേ മയാ കൈഃ സഹ യോദ്ധവ്യം | ഈ യുദ്ധാരംഭത്തിൽ എന്നാൽ ആരോടെല്ലാമാണ് യുദ്ധം ചെയ്യപ്പെടേണ്ടത് എന്നും ഞാൻ നോക്കിക്കാണട്ടെ. |

യോത്സ്യമാനാനവേക്ഷേഹം യ ഏതേത്ര സമാഗതാഃ
ധാർത്തരാഷ്ട്രസ്യ ദുർബ്ബുദ്ധേര്യുദ്ധേ പ്രിയചികീർഷവഃ. 23

| | |
|---|---|
| ദുർബ്ബുദ്ധേഃ ധാർത്തരാഷ്ട്രസ്യ യുദ്ധേ പ്രിയചികീർഷവഃ | ദുർബ്ബുദ്ധിയായ ധൃതരാഷ്ട്രപുത്രന് (ദുര്യോധനന്) യുദ്ധത്തിൽ ഇഷ്ടം ചെയ്‌വാൻ ആഗ്രഹമുള്ളവരായി |

| | |
|---|---|
| യേ ഏതേ അത്ര സമാഗതാഃ | ഏവർ ഇവിടെ വന്നിരിയ്ക്കുന്നുവോ |
| താൻ യോത്സ്യമാനാൻ അഹം അവേക്ഷേ | യുദ്ധം ചെയ്‌വാൻ ഭാവിയ്ക്കുന്ന അവരെ ഞാൻ നോക്കിക്കാണട്ടെ.'' |

സഞ്ജയൻ പറഞ്ഞു:

ഏവമുക്തോ ഹൃഷീകേശോ ഗുഡാകേശേന ഭാരത
സേനയോരുഭയോർമ്മധ്യേ സ്ഥാപയിത്വാ രഥോത്തമം 24

ഭീഷ്മദ്രോണപ്രമുഖതഃ സർവ്വേഷാം ച മഹീക്ഷിതാം
ഉവാച, പാർത്ഥ പശ്യൈതാൻ സമവേതാൻ കുരൂനിതി . 25

| | |
|---|---|
| ഭാരത | ഹേ ഭാരത ! (ധൃതരാഷ്ട്രമഹാരാജാവേ) |
| ഗുഡാകേശേന ഏവം ഉക്തഃ ഹൃഷീകേശഃ | (നിദ്രയെ ജയിച്ചിട്ടുള്ള) അർജ്ജുനനാൽ ഇപ്രകാരം പറയപ്പെട്ട ശ്രീകൃഷ്ണൻ |
| ഉഭയോഃ സേനയോഃ | രണ്ടു സേനയുടേയും |
| മധ്യേ | നടുവിൽ |
| ഭീഷ്മദ്രോണപ്രമുഖതഃ സർവ്വേഷാം മഹീക്ഷിതാം ച (പ്രമുഖതഃ) | ഭീഷ്മർ ദ്രോണർ മുതലായ എല്ലാ രാജാക്കന്മാരുടേയും മുമ്പിലായി |
| രഥോത്തമം സ്ഥാപയിത്വാ | ഉത്തമമായ രഥത്തെ നിറുത്തിയിട്ട് |
| ഇതി ഉവാച | ഇപ്രകാരം പറഞ്ഞു. |
| ''പാർത്ഥ സമവേതാൻ ഏതാൻ കുരൂൻ പശ്യ'' | ''ഹേ അർജ്ജുന! വന്നുകൂടിയ ഈ കൗരവന്മാരെ കണ്ടാലും.'' |

തത്രാപശ്യൽ സ്ഥിതാൻ പാർത്ഥഃ
പിതൄനഥ പിതാമഹാൻ
ആചാര്യാൻ മാതുലാൻ ഭ്രാതൄൻ
പുത്രാൻ പൌത്രാൻ സഖീംസ്തഥാ 26

ശ്വശുരാൻ സുഹൃദശ്ചൈവ
സേനയോരുഭയോരപി;
താനവേക്ഷ്യ സ കൗന്തേയഃ
സർവ്വാൻ ബന്ധൂനവസ്ഥിതാൻ 27

കൃപയാ പരയാവിഷ്ടോ വിഷീദന്നിദമബ്രവീൽ.
ദൃഷ്ട്വേമം സ്വജനം കൃഷ്ണ യുയുത്സും സമുപസ്ഥിതം 28

| | |
|---|---|
| തത്ര | അവിടെ |
| ഉഭയോഃ സേനയോഃ അപി സ്ഥിതാൻ | രണ്ടു സൈന്യത്തിലുമുള്ള |

| | |
|---|---|
| പിതൄൻ അഥ പിതാമഹാൻ ആചാര്യാൻ മാതുലാൻ ഭ്രാതൄൻപുത്രാൻ പൌത്രാൻ സഖീൻ തഥാ ശ്വശുരാൻ സുഹൃദഃ ച ഏവ | പിതാക്കന്മാരേയും മുത്തച്ഛന്മാരേയും ഗുരുക്കന്മാരേയും അമ്മാമന്മാരേയും സോദരന്മാരേയും പുത്രന്മാരേയും പൌത്രന്മാരേയും മിത്രങ്ങളേയും ഭാര്യമാരുടെ അച്ഛന്മാരേയും സുഹൃത്തുക്കളേയും |
| പാത്ഥഃ അപശ്യത് | അജ്ജുനൻ കണ്ടു. |
| അവസ്ഥിതാൻ താൻ സവ്വാൻ ബന്ധൂൻ ദൃഷ്ട്വാ | ആ (അപ്രകാരം) നില്ക്കുന്ന ബന്ധുക്കളെ എല്ലാം കണ്ടിട്ട് |
| സഃ കൌന്തേയഃ | ആ കുന്തീപുത്രൻ |
| പരയാ കൃപയാ ആവിഷ്ടഃ | കവിഞ്ഞ കനിവുകൊണ്ടു് |
| വിഷീദൻ | വ്യസനിച്ചുകൊണ്ടു് |
| ഇദം അബ്രവീത് | ഇപ്രകാരം പറഞ്ഞു. |
| കൃഷ്ണ | ഹേ കൃഷ്ണ! |
| യുയുത്സും സമുപസ്ഥിതം ഇമം സ്വജനം ദൃഷ്ട്വാ | യുദ്ധം ചെയ്വാനുള്ള ആഗ്രഹത്തോടുകൂടി നില്ക്കുന്ന ഈ സ്വജനങ്ങളെ കണ്ടിട്ട് |

**സീദന്തി മമ ഗാത്രാണി, മുഖഞ്ച പരിശുഷ്യതി,**
**വേപഥുശ്ച ശരീരേ മേ രോമഹഷശ്ച ജായതേ. 29**

| | |
|---|---|
| മമ ഗാത്രാണി സീദന്തി | എന്റെ അവയവങ്ങരം തളരുന്നു. |
| മുഖം പരിശുഷ്യതി ച | വായ വരളുകയും ചെയ്യുന്നു. |
| മേ ശരീരേ വേപഥുഃ ച രോമഹഷഃ ച ജായതേ | എന്റെ ശരീരത്തിൽ വിറയും രോമാഞ്ചവും ഉണ്ടാകുന്നു. |

ഗാണ്ഡീവം സ്രംസതേ ഹസ്താൽ
ത്വക് ചൈവ പരിദഹ്യതേ,
ന ച ശക്നോമ്യവസ്ഥാതും,
ഭ്രമതീവ ച മേ മനഃ. 30

| | |
|---|---|
| ഗാണ്ഡീവം ഹസ്താത് സ്രംസതേ | ഗാണ്ഡീവം (അജ്ജുനന്റെ വില്ല്) കയ്യിൽനിന്നു വഴുതുന്നു. |
| ത്വക് ച ഏവ പരിദഹ്യതേ | (ദേഹത്തിലെ) തൊലി എരിയുകയും ചെയ്യുന്നു. |
| അവസ്ഥാതും (അഹം) ന ശക്നോമി ച | ഉറച്ചുനില്ക്കുവാനും കഴിവില്ലാതാകുന്നു. |
| മേ മനഃ ഭ്രമതി ഇവ ച | എന്റെ മനസ്സ് ഭ്രമിക്കുന്നതു പോലെ തോന്നുകയും ചെയ്യുന്നു. |

**നിമിത്താനി ച പശ്യാമി വിപരീതാനി കേശവ;**
**ന ച ശ്രേയോനുപശ്യാമി ഹത്വാ സ്വജനമാഹവേ. 31**

| | |
|---|---|
| കേശവ | ഹേ കേശവ! |
| വിപരീതാനി നിമിത്താനി പശ്യാമി ച | വിപരീതങ്ങളായ ലക്ഷണങ്ങളും കാണുന്നു. |
| ആഹവേ സ്വജനം ഹത്വാ | യുദ്ധത്തിൽ ബന്ധുക്കളെ കൊന്നിട്ട് |
| അനു ശ്രേയഃ ന പശ്യാമി ച | പിന്നെ ശ്രേയസ്സും (ഞാൻ) കാണുന്നില്ല. |

ന കാംക്ഷേ വിജയം കൃഷ്ണ
ന ച രാജ്യം സുഖാനി ച;
കിം നോ രാജ്യേന ഗോവിന്ദ
കിം ഭോഗൈർജ്ജീവിതേന വാ? 32

| | |
|---|---|
| കൃഷ്ണ | ഹേ കൃഷ്ണ! |
| വിജയം ന കാംക്ഷേ | (ഞാൻ) വിജയത്തെ ആഗ്രഹിക്കുന്നില്ല. |
| രാജ്യം ച സുഖാനി ച (ന കാംക്ഷേ) | രാജ്യവും സുഖങ്ങളും (ഞാൻ) ആഗ്രഹിക്കുന്നില്ല. |
| ഗോവിന്ദ | ഹേ ഗോവിന്ദ! |
| നഃ രാജ്യേന കിം | ഞങ്ങൾക്ക രാജ്യംകൊണ്ടെന്തുള്ളു? |
| ഭോഗൈഃ ജീവിതേ ന വാ കിം | സുഖാനുഭവങ്ങൾകൊണ്ടോ ജീവിതം കൊണ്ടോ എന്തുള്ളു? |

യേഷാമർത്ഥേ കാംക്ഷിതം നോ രാജ്യം ഭോഗാ സുഖാനി ച
ത ഇമേവസ്ഥിതാ യുദ്ധേ പ്രാണാംസ്ത്യക്ത്വാ ധനാനി ച

ആചാര്യാഃ പിതരഃ പുത്രാ—
സ്തഥൈവ ച പിതാമഹാഃ
മാതുലാഃ ശ്വശുരാഃ പൌത്രാഃ
സ്യാലാഃ സംബന്ധിനസ്തഥാ. 34

| | |
|---|---|
| യേഷാം അർത്ഥേ | ഏതുവർക്കവേണ്ടി |
| നഃ രാജ്യം ഭോഗാഃ സുഖാനി ച കാംക്ഷിതം | ഞങ്ങൾ രാജ്യവും ഭോഗങ്ങളും സുഖങ്ങളും ഇച്ഛിക്കുന്നുവോ |
| തേ ആചാര്യാഃ പിതരഃ പുത്രാഃ തഥാ ഏവ ച പിതാമഹാഃ മാതുലാഃ ശ്വശുരാഃ പൌത്രാഃ സ്യാലാഃ തഥാ സംബന്ധിനഃ | ആ ഗുരുക്കന്മാരും പിതാക്കന്മാരും പുത്രന്മാരും മുത്തച്ഛന്മാരും അമ്മാമന്മാരും ഭാര്യമാരുടെ പിതാക്കന്മാരും മക്കളുടെ മക്കളും ഭാര്യാസഹോദരന്മാരും സംബന്ധിജനങ്ങളുമാണ്, |
| ഇമേ | ഇതാ, |
| പ്രാണാൻ ധനാനി ച ത്യക്ത്വാ | ജീവനും ധനങ്ങളും വെടിഞ്ഞ് |
| യുദ്ധേ അവസ്ഥിതാഃ | പടക്കളത്തിൽ വന്നു നില്ക്കുന്നത്. |

ഏതാൻ ന ഹന്തുമിച്ഛാമി ഘ്നതോപി മധുസൂദന
അപി ത്രൈലോക്യരാജ്യസ്യ ഹേതോഃ, കിന്നു മഹീകൃതേ.

| | |
|---|---|
| മധുസൂദന | ഹേ മധുസൂദന! |
| ഘ്നതഃ അപി | (ഇങ്ങോട്ടു) കൊല്ലാൻ വന്നാൽത്തന്നെ |
| ഏതാൻ | ഇവരെ |
| ത്രൈലോക്യരാജ്യസ്യ ഹേതോഃ അപി | മൂന്നു ലോകങ്ങളുടെ ആധിപത്യത്തിനു വേണ്ടിപ്പോലും |
| ഹന്തും ന ഇച്ഛാമി | (അങ്ങോട്ടു) കൊല്ലുവാൻ (ഞാൻ) ഇച്ഛിക്കുന്നില്ല. |
| മഹീകൃതേ കിം നു | എന്നിട്ടാണോ ഭൂമിയ്ക്കുവേണ്ടി! |

നിഹത്യ ധാർത്തരാഷ്ട്രാൻ നഃ കാ പ്രീതിഃ സ്യാജ്ജനാർദ്ദന?
പാപമേവാശ്രയേദസ്മാൻ ഹത്വൈതാനാതതായിനഃ 36

| | |
|---|---|
| ജനാർദ്ദന | ഹേ ജനാർദ്ദന! |
| ധാർത്തരാഷ്ട്രാൻ നിഹത്യ | ധൃതരാഷ്ട്രപുത്രന്മാരെ കൊന്നിട്ട് |
| നഃ കാ പ്രീതിഃ സ്യാത് | ഞങ്ങൾക്ക് എന്തു സന്തോഷമാണുണ്ടാവുക? |
| ആതതായിനഃ ഏതാൻ ഹത്വാ അസ്മാൻ പാപം ഏവ ആശ്രയേത് | കൊല്ലാൻ നില്ക്കുന്ന ഇവരെ കൊന്നാലും ഞങ്ങൾക്ക പാപമേ വരൂ. |

തസ്മാന്നാർഹാ വയം ഹന്തും
ധാർത്തരാഷ്ട്രാൻ സ്വബാന്ധവാൻ
സ്വജനം ഹി കഥം ഹത്വാ
സുഖിനഃ സ്യാമ മാധവ? 37

| | |
|---|---|
| തസ്മാത് | അതുകൊണ്ട് |
| മാധവ | ഹേ മാധവ! |
| വയം സ്വബാന്ധവാൻ ധാർത്തരാഷ്ട്രാൻ ഹന്തും ന അർഹാഃ | ഞങ്ങൾ സ്വബന്ധുക്കളായ ധൃതരാഷ്ട്ര പുത്രന്മാരെ കൊല്ലുവാൻ പാടില്ല. |
| സ്വജനം ഹത്വാ | ബന്ധുക്കളെ കൊന്നിട്ട് |
| കഥം ഹി സുഖിനഃ സ്യാമ | എങ്ങിനെയാണ് (ഞങ്ങൾ) സുഖികളാവുക? |

യദ്യപ്യേതേ ന പശ്യന്തി ലോഭോപഹതചേതസഃ
കുലക്ഷയകൃതം ദോഷം മിത്രദ്രോഹേ ച പാതകം 38

കഥം ന ജ്ഞേയമസ്മാഭിഃ പാപാദസ്മാന്നിവർത്തിതും
കുലക്ഷയകൃതം ദോഷം പ്രപശ്യദ്ഭിർജ്ജനാർദ്ദന! 39

| | |
|---|---|
| ജനാർദ്ദന | ഹേ ജനാർദ്ദന! |
| ലോഭോപഹതചേതസഃ ഏതേ | അത്യാഗ്രഹംകൊണ്ടു വിവേകം കെട്ട മനസ്സോടുകൂടിയ ഇവർ |
| കുലക്ഷയകൃതം ദോഷം മിത്രദ്രോഹേ പാതകം ച | കുലനാശംകൊണ്ടുണ്ടാകുന്ന ദോഷവും മിത്രദ്രോഹത്തിലുള്ള പാപവും |
| യദ്യപി ന പശ്യന്തി | കാണുന്നില്ലെങ്കിലും, |
| കുലക്ഷയകൃതം ദോഷം പ്രപശ്യദ്ഭിഃ അസ്മാഭിഃ | കുലനാശംകൊണ്ടുണ്ടാകുന്ന ദോഷം കണ്ടറിയുന്ന ഞങ്ങളാൽ |
| അസ്മാത് പാപാത് നിവർത്തിതും | ഈ പാപത്തിൽനിന്നു പിൻമാറുവാൻ |
| കഥം ന ജ്ഞേയം | അറിയപ്പെടാതിരിക്കുന്നതെങ്ങിനെ? |

കുലക്ഷയേ പ്രണശ്യന്തി കുലധർമ്മാഃ സനാതനാഃ;
ധർമ്മേ നഷ്ടേ കുലം കൃത്സ്നമധർമ്മോഽഭിഭവത്യുത; 40

| | |
|---|---|
| കുലക്ഷയേ | കുലനാശത്തിൽ |
| സനാതനാഃ ഉത കുലധർമ്മാഃ പ്രണശ്യന്തി | അനാദിയായവയാണെങ്കിലും കുലധർമ്മങ്ങൾ നശിച്ചുപോകുന്നു. |
| ധർമ്മേ നഷ്ടേ | ധർമ്മം നശിച്ചാൽ |
| കൃത്സ്നം കുലം അധർമ്മഃ അഭിഭവതി | വംശത്തെ മുഴുവനും ദുരാചാരം ആക്രമിക്കുന്നു. |

അധർമ്മാഭിഭവാൽ കൃഷ്ണ പ്രദുഷ്യന്തി കുലസ്ത്രിയഃ;
സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ ജായതേ വർണ്ണസങ്കരഃ; 41

| | |
|---|---|
| കൃഷ്ണ | ഹേ കൃഷ്ണ! |
| അധർമ്മാഭിഭവാൽ കുലസ്ത്രിയഃ പ്രദുഷ്യന്തി | അധർമ്മം ബാധിക്കുന്നതുകൊണ്ടു കുലസ്ത്രീകൾ ദുഷിക്കുന്നു. |
| വാർഷ്ണേയ | ഹേ വൃഷ്ണിവംശജ! |
| സ്ത്രീഷു ദുഷ്ടാസു | സ്ത്രീകൾ ദുഷിച്ചുപോയാൽ |
| വർണ്ണസങ്കരഃ ജായതേ | ജാതിമിശ്രത ഉണ്ടാകുന്നു. |

സങ്കരോ നരകായൈവ കുലഘ്നാനാം കുലസ്യ ച;
പതന്തി പിതരോ ഹ്യേഷാം ലുപ്തപിണ്ഡോദകക്രിയാഃ.

| | |
|---|---|
| സങ്കരഃ കുലഘ്നാനാം കുലസ്യ ച നരകായ ഏവ | ജാതിമിശ്രത കുലനാശകന്മാർക്കും കുലത്തിനും നരകത്തിനേ ഉതകൂ. |
| ഹി | എന്തെന്നാൽ |
| ഏഷാം പിതരഃ ലുപ്തപിണ്ഡോദകക്രിയാഃ പതന്തി | അവരുടെ പിതൃക്കൾ പിണ്ഡോദകക്രിയകൾ ലോപിച്ച് അധഃപതിക്കുന്നു (നരകത്തിൽ വീഴുന്നു). |

ദോഷൈരേതൈഃ കുലഘ്നാനാം വർണ്ണസങ്കരകാരകൈഃ
ഉത്സാദ്യന്തേ ജാതിധർമ്മാഃ കുലധർമ്മാശ്ച ശാശ്വതാഃ 43

| | |
|---|---|
| കുലഘ്നാനാം വർണ്ണസങ്കര കാരകൈഃ ഏതൈഃ ദോഷൈഃ | കുലഘ്നാതികളുടെ ജാതിമിശ്രതയുണ്ടാക്കുന്ന ഈ ദോഷങ്ങളാൽ |
| ശാശ്വതാഃ ജാതിധർമ്മാഃ കുലധർമ്മാഃ ച | ശാശ്വതങ്ങളായ ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും |
| ഉത്സാദ്യന്തേ | നശിപ്പിക്കപ്പെടുന്നു. |

ഉത്സന്നകുലധർമ്മാണാം മനുഷ്യാണാം ജനാർദ്ദന
നരകേ നിയതം വാസോ ഭവതീത്യനുശുശ്രുമ. 44

| | |
|---|---|
| ജനാർദ്ദന | ഹേ ജനാർദ്ദന! |
| ഉത്സന്നകുലധർമ്മാണാം മനുഷ്യാണാം | കുലധർമ്മങ്ങൾ നശിച്ച മനുഷ്യർക്ക് |
| നരകേ വാസഃ | നരകത്തിൽ വാസം |
| നിയതം ഭവതി ഇതി | നിശ്ചയമായും ഭവിക്കുന്നു എന്ന് |
| അനുശുശ്രുമ | (ഞങ്ങൾ) കേട്ടിരിക്കുന്നു. |

അഹോ ബത മഹൽ പാപം കർത്തും വ്യവസിതാ വയം,
യദ്രാജ്യസുഖലോഭേന ഹന്തും സ്വജനമുദ്യതാഃ. 45

| | |
|---|---|
| അഹോ | അയ്യോ! |
| വയം മഹത് പാപം കർത്തും വ്യവസിതാഃ | ഞങ്ങൾ കൊടിയ പാപം ചെയ്‌വാൻ നിശ്ചയിച്ചവരാകുന്നു. |
| യത് | എന്തെന്നാൽ |
| രാജ്യസുഖലോഭേന സ്വജനം ഹന്തും ഉദ്യതാഃ | രാജ്യസുഖത്തിലുള്ള അത്യാഗ്രഹംകൊണ്ടു ബന്ധുക്കളെ കൊല്ലുവാൻ തുനിഞ്ഞവരാകുന്നു. |
| ബത | കഷ്ടം! |

യദി മാമപ്രതീകാരമശസ്ത്രം ശസ്ത്രപാണയഃ
ധാർത്തരാഷ്ട്രാ രണേ ഹന്യുസ്തന്മേ ക്ഷേമതരം ഭവേൽ. 46

| | |
|---|---|
| അശസ്ത്രം അപ്രതീകാരം മാം | ആയുധംവെച്ച് എതിർക്കാതെ നില്ക്കുന്ന എന്നെ |
| ശസ്ത്രപാണയഃ ധാർത്തരാഷ്ട്രാഃ | ആയുധമേന്തിയ ധൃതരാഷ്ട്രപുത്രന്മാർ |
| രണേ | യുദ്ധത്തിൽ |
| ഹന്യുഃ യദി | കൊല്ലുകയാണെങ്കിൽ |
| തത് മേ ക്ഷേമതരം ഭവേത് | അത് എനിക്ക് അധികം ക്ഷേമമായി ഭവിക്കും. |

സഞ്ജയൻ പറഞ്ഞു:

ഏവമുക്ത്വാർജ്ജുനഃ സംഖ്യേ രഥോപസ്ഥ ഉപാവിശൽ
വിസൃജ്യ സശരം ചാപം ശോകസംവിഗ്നമാനസഃ. 47

| | |
|---|---|
| ഏവം ഉക്ത്വാ | ഇപ്രകാരം പറഞ്ഞിട്ട് |
| ശോകസംവിഗ്ന മാനസഃ അർജ്ജുനഃ | ദുഃഖംകൊണ്ടു മനം കലങ്ങിയ അർജ്ജുനൻ |
| സശരം ചാപം വിസൃജ്യ | അമ്പും വില്ലും വെടിഞ്ഞ് |
| രഥോപസ്ഥേ | തേർത്തട്ടിൽ |
| ഉപാവിശത് | ഇരിപ്പായി. |

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'അർജ്ജുനവിഷാദയോഗ'മെന്ന ഒന്നാമധ്യായം അവസാനിച്ചു.

രണ്ടാമധ്യായം

# സാംഖ്യയോഗം

അർജ്ജുനൻ അല്പം സ്വസ്ഥചിത്തനായപ്പോാം ഭഗവാൻ അദ്ദേഹത്തെ കുററപ്പെടുത്തിക്കൊണ്ട് ഇപ്രകാരം പറഞ്ഞു:—

''ഈമാതിരി ഒരു വ്യാമോഹം നിനക്ക് എവിടെനിന്നുണ്ടായി? നിന്നെപ്പോലെയുള്ള ഒരു വീരപുരുഷന് ഇതു ഭൂഷണമല്ല.'' എന്നാൽ, അർജ്ജുനൻെറ വിഷാദം ഇത്രയും പറഞ്ഞതുകൊണ്ടുമാത്രം നീങ്ങുന്നതല്ലായിരുന്നു. അർജ്ജുനൻ യുദ്ധം ചെയ്കയില്ലെന്നു ശഠിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു:—

''ഈ ബന്ധുക്കളേയും ഗുരുജനങ്ങളേയും നശിപ്പിച്ചിട്ടു കിട്ടുന്ന രാജപദവി എനിക്കെന്തിനാണ്? അങ്ങിനെ കിട്ടുന്ന സ്വർഗ്ഗസുഖം പോലും ഞാൻ ആഗ്രഹിക്കുന്നില്ല. ഞാൻ വ്യാകുലചിത്തനായിത്തീൎന്നിരിക്കുന്നു. ഈ ഘട്ടത്തിൽ എൻെറ ധർമ്മമെന്താണെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഞാൻ ഇതാ അങ്ങയെ ശരണംപ്രാപിക്കുന്നു. എൻെറ ധർമ്മമെന്തെന്ന് എനിക്കു മനസ്സിലാക്കിത്തന്നാൽ കൊള്ളാം.''

അർജ്ജുനൻ ഇങ്ങിനെ അത്യന്തം ദുഃഖിതനും ജിജ്ഞാസുവുമായിരിക്കുന്നതു കണ്ടിട്ടു, മനസ്സലിഞ്ഞു ഭഗവാൻ ഇപ്രകാരം ഉപദേശിക്കുവാൻ തുടങ്ങി:—

''നീ കാരണംകൂടാതെ ദുഃഖിക്കുന്നു; ജ്ഞാനമില്ലാതെ ജ്ഞാനിയെപ്പോലെ സംസാരിക്കുകയും ചെയ്യുന്നു. ദേഹത്തിനും അതിൽ സ്ഥിതിചെയ്യുന്ന ആത്മാവിനും തമ്മിലുള്ള ഭേദത്തെത്തന്നെ നീ വിസ്മരിച്ചതുപോലെ തോന്നുന്നു. ദേഹം നശിക്കുന്നതാണ്; എന്നാൽ ആത്മാവിന് ഒരിക്കലും നാശമില്ല. ദേഹം പ്രകൃത്യാതന്നെ നശ്വരമാകുന്നു. ദേഹത്തിനു യൌവനവും വാർദ്ധക്യവുമുണ്ടാകുന്നതുപോലെ തന്നെ നാശവും സംഭവിക്കുന്നു. ദേഹം നശിച്ചുപോകുന്നുണ്ടെങ്കിലും ദേഹിക്ക് ഒരിക്കലും നാശം സംഭവിക്കുന്നില്ല. ദേഹത്തിനു ജനനമുണ്ട്. എന്നാൽ ആത്മാവു ജനിക്കുന്നില്ല; ആത്മാവ് അജന്മാവാകുന്നു; അതിനു വൃദ്ധിക്ഷയങ്ങളില്ല; അത് ഏതു കാലത്തും ഉണ്ടായിരുന്നു, ഇപ്പോഴുമുണ്ട്; ഇനിയും ഉണ്ടായിരിക്കുന്നതുമാണ്. അതുകൊണ്ടു, നീ ആരെക്കുറിച്ചാണ് ദുഃഖിക്കുന്നത്? ഈ കൌരവാദികാം ''എൻെറ സ്വന്തമാണ്'' എന്നു നീ വിചാരിക്കുന്നു; അതായത്, അതിൽ നിൻെറ മമത പ്രത്യക്ഷപ്പെടുന്നു, ഏതൊരു ദേഹത്തെക്കുറിച്ചു നിനക്കു മമത തോന്നുന്നുണ്ടോ ആ ദേഹത്തിനും തീർച്ചയാ

യും നാശമുണ്ടെന്നു നീ ഓർമ്മിച്ചുകൊള്ളുക. എന്നാൽ ദേഹത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവിനെക്കുറിച്ചാലോചിക്കുന്നപക്ഷം അതിനെ നശിപ്പിക്കുവാൻ ആർക്കും സാധിക്കയില്ലെന്നു നിനക്ക് എളുപ്പത്തിൽ മനസ്സിലാക്കാം. ആത്മാവിനെ അഗ്നിക്കു ദഹിപ്പിക്കുവാനോ, ജലത്തിനു നനയ്ക്കുവാനോ, വായുവിന് ഉണക്കുവാനോ സാധിക്കയില്ല.

ഇനി നിൻെറ ധർമ്മമെന്താണെന്ന് ആലോചിച്ചു നോക്കുക. നീ ക്ഷത്രിയനാണല്ലോ. നിൻെറ പിന്നിൽ ഒരു സൈന്യവും യുദ്ധസന്നദ്ധമായി നില്ക്കുന്നു. നിൻെറ ഈ ഭീരുത്വംനിമിത്തം നീ ആഗ്രഹിക്കുന്നതിനു വിപരീതമായ ഒരു ഫലമാണുണ്ടാവുക. അതിനു പുറമെ, നീ പരിഹാസത്തിനു പാത്രമാകയും ചെയ്യും. ഇന്നുവരെ ശൂരന്മാരുടെ കൂട്ടത്തിലാണ് നീ ഗണിക്കപ്പെട്ടിട്ടുള്ളത്. ഇപ്പോഴം നീ ഇവരുടെ നടുവിൽ നിന്നുകൊണ്ടു യുദ്ധം ചെയ്യാതിരിക്കുന്നപക്ഷം, നീ ഭയപ്പെട്ടോടിപ്പോയതാണെന്നു ജനങ്ങൾ പറയും. പിൻതിരിയുന്നതു നിൻെറ ധർമ്മമാണെങ്കിൽ ലോകനിന്ദ സാരമാക്കേണ്ടതില്ല. എന്നാൽ ഇപ്പോഴം ഓടിപ്പോകുന്നത് അധർമ്മമായിരിക്കും. അതുകൊണ്ടു ലോകനിന്ദ ന്യായവുമായിരിക്കും. അങ്ങിനെ രണ്ടു വിധത്തിലും ദോഷം വന്നുകൂടും.

ഈ പറഞ്ഞതെല്ലാം നിനക്കു ബുദ്ധികൊണ്ടു ഗ്രഹിക്കത്തക്ക യുക്തികളാണ്. ആത്മാവും ദേഹവും തമ്മിലുള്ള ഭേദവും ഞാൻ പറഞ്ഞുകഴിഞ്ഞു. നിൻെറ കുലധർമ്മമെന്തെന്നും ഞാൻ നിന്നെ ഓർമ്മപ്പെടുത്തിയിരിക്കുന്നു. ഇനി ഞാൻ നിനക്കു കർമ്മയോഗത്തെപ്പററി പറഞ്ഞുതരാം. ഈ യോഗത്തെ അഭ്യസിക്കുന്നവന്—ആരംഭിക്കുന്നവന്—യാതൊരു ക്ലേശവും ഉണ്ടാകുന്നതല്ല. ഇതു വാഗ്വാദംചെയ്തറിയേണ്ട വിഷയമല്ല; അനുഷ്ഠാനംകൊണ്ടനുഭവപ്പെടുത്തേണ്ട കാര്യമാണ്. ആയിരം വിചാരങ്ങളെക്കാൾ പ്രവൃത്തിയാണ് അധികം ശ്രേഷ്ഠം എന്നുള്ളത് അനുഭവസിദ്ധമാണല്ലോ. എന്നാൽ അനുഷ്ഠാനംതന്നെ, ഫലത്തിൻെറ ഗുണദോഷങ്ങളെപ്പററിയുള്ള ചിന്തയോടുകൂടിയാകുന്നപക്ഷം, അത് ഒരു ഉദ്ബോധംകൊണ്ടു ചെയ്യുന്നതായിരിക്കും. ഫലത്തെപ്പററി വിചാരിക്കുന്നതുകൊണ്ടുതന്നെ ബുദ്ധി മലിനമായിപ്പോകുന്നു. പുസ്തകപാണ്ഡിത്യംമാത്രമുള്ളവർ കർമ്മപദ്ധതിയിൽ സക്തന്മാരായിട്ടു പലപ്രകാരത്തിലുള്ള ഫലസിദ്ധിയെ ഇച്ഛിച്ചുകൊണ്ട് അനവധി കർമ്മങ്ങൾ ആരംഭിക്കുന്നു. ഒരു കർമ്മംകൊണ്ടു ഫലസിദ്ധിയുണ്ടായില്ലെങ്കിൽ ഉടനെ മറെറാന്നു ചെയ്വാൻ തുടങ്ങുന്നു. മൂന്നാമതൊരു ക്രിയയെപ്പററി ആരെങ്കിലും പറഞ്ഞാൽ അതും ചെയ്വാനുദ്യമിക്കുന്നു. ഇപ്രകാരം ചെയ്തു ചെയ്ത് അവരുടെ മനസ്സ് അസ്ഥിരമായിത്തീരുന്നു. വാസ്തവത്തിൽ മനുഷ്യൻ കർമ്മഫലത്തെപ്പററി ചിന്തിക്കാതെതന്നെ കർത്തവ്യകർമ്മമനുഷ്ഠിച്ചുകൊണ്ടിരിക്കേണ്ടവനാണ്. ഇപ്പോഴം, ഈ യുദ്ധം നിൻെറ കർത്തവ്യമാണ്. ഇതിനെ വേണ്ടവിധം നടത്തുന്നതു നിൻെറ ധർമ്മവു

മാണ്. ലാഭനഷ്ടങ്ങളും ജയാപജയങ്ങളും നിൻെറ അധീനതയി ലല്ല. ഭാരം വഹിയ്ക്കുന്ന ജന്തുവിനെപ്പോലെ ഇവയുടെ ഭാരം നീ എന്തിനുവേണ്ടി ഏല്ക്കുന്നു? ജയാപജയങ്ങളും ശീതോഷ്ണസുഖദുഃഖ ങ്ങളും മനുഷ്യനെ പിൻതുടൎന്നുകൊണ്ടിരിയ്ക്കുന്നു. അവയെ സഹിയ്ക്കു വാൻ മനുഷ്യൻ അറിയണം. കൎമ്മഫലം എന്തെങ്കിലുമായിക്കൊ ള്ളട്ടെ. മനുഷ്യൻ അതിനെപ്പററി നിശ്ചിന്തനായി സമത്വത്തോടു കൂടിയിരിയ്ക്കുകയും സ്വകൎത്തവ്യത്തിൽ തന്മയനായിരിയ്ക്കുകയും വേണം. ഇതാണ് യോഗമെന്നു പറയുന്നത്. ഇതുതന്നെയാണ് കൎമ്മകുശലത. കാൎയ്യസിദ്ധി കൎമ്മാനുഷ്ഠാനത്തിലാണ്, കൎമ്മപരി ണാമത്തിലല്ല എന്നാണ് മുമ്പു പറഞ്ഞതിൻെറ താൽപൎയ്യം. നീ സ്വസ്ഥചിത്തനായി, ഫലത്തെക്കുറിച്ചുള്ള അഭിമാനം കളഞ്ഞു സ്വധൎമ്മം പരിപാലിയ്ക്കുക.'' ഇതു കേട്ട് അൎജ്ജുനൻ ഭഗവാനോട് ഇപ്രകാരം ചോദിയ്ക്കുന്നു: ''ഇത് എൻെറ ശക്തിയ്ക്കതീതമായ ഒരു കാൎയ്യമായിട്ടാണ് എനിയ്ക്കു തോന്നുന്നത്. 'ജയപരാജയങ്ങളെപ്പ ററിയുള്ള വിചാരത്തെ ഉപേക്ഷിയ്ക്കുക, പരിണാമത്തെപ്പററി നിശ്ചി ന്തനായിരിയ്ക്കുക'—ഇപ്രകാരമുള്ള കാൎയ്യക്ഷമതയും സ്ഥിരബുദ്ധിയും എങ്ങിനെയാണ് ഞാൻ സാധിയ്ക്കേണ്ടത്? ഇപ്രകാരം സ്ഥിരബുദ്ധി യുള്ളവരുടെ ലക്ഷണങ്ങൾ എന്തെല്ലാമെന്നും അവരെ തിരിച്ചറിയു ന്നതെങ്ങിനെയെന്നും എനിയ്ക്കു മനസ്സിലാക്കിത്തന്നാൽ കൊള്ളാം.''

ഇതിനു ഭഗവാൻ ഇപ്രകാരം മറുപടി പറഞ്ഞു: ''ഹേ അൎജ്ജുന, സകലകാമങ്ങളും ത്യജിച്ചു തൻെറ അന്തരാത്മാവിൽത്തന്നെ സന്തു ഷ്ടനായിരിയ്ക്കുന്നവൻ സ്ഥിരചിത്തനെന്നോ സ്ഥിരബുദ്ധിയെന്നോ സ്ഥിരപ്രജ്ഞനെന്നോ സമാധിസ്ഥനെന്നോ പറയപ്പെടുന്നു. അ ങ്ങിനെയുള്ള മനുഷ്യൻ ദുഃഖത്തിൽ വ്യസനിയ്ക്കുകയോ സുഖത്തിൽ സന്തോഷിയ്ക്കുകയോ ചെയ്യുന്നില്ല. സുഖദുഃഖാദികൾ പഞ്ചേന്ദ്രിയ ങ്ങൾക്കു വിഷയമായിട്ടുള്ളവയാണ്. അതുകൊണ്ട്, ഉത്തമനായ മനുഷ്യൻ ആമയെപ്പോലെ തൻെറ ഇന്ദ്രിയങ്ങളെ ഉള്ളിലേയ്ക്കു വലി യ്ക്കുന്നു. ശത്രുവിനെ കാണുമ്പോൾമാത്രമേ ആമ അതിൻെറ അവയ വങ്ങളെ ഓടിനുള്ളിലേയ്ക്കു വലിയ്ക്കുന്നുള്ളു. എന്നാൽ മനുഷ്യൻെറ ഇന്ദ്രിയങ്ങളെ ആക്രമിയ്ക്കുവാൻ വിഷയവാസന സദാ സന്നദ്ധമായി ത്തന്നെ ഇരിയ്ക്കുന്നതുകൊണ്ടു, മനുഷ്യൻ എല്ലായ്പ്പോഴും ഇന്ദ്രിയങ്ങളെ സംയമനം ചെയ്തു, സ്വയമേവ ഒരു കവചമായിത്തീൎന്നു വിഷയങ്ങ ളോടു മല്ലിടണം. ഇതാണ് വാസ്തവമായ യുദ്ധം. വിഷയാസ ക്തിയെ നിവാരണം ചെയ്യേണ്ടതിനു കൎമ്മേന്ദ്രിയങ്ങളെ ബലാൽ ക്കാരമായി അടക്കുകയും ഉപവാസമനുഷ്ഠിയ്ക്കുകയും ചെയ്യണം. ഇത് അത്യാവശ്യമാണ്. വ്രതങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിയ്ക്കുന്ന കാലത്ത് ഇന്ദ്രിയങ്ങൾ വിഷയങ്ങൾക്കു കീഴടങ്ങുകയില്ല. എന്നാൽ വ്രത ങ്ങൾകൊണ്ടുമാത്രം വിഷയരസം ഇല്ലാതാകുന്നതല്ല. വ്രതങ്ങൾ നി ൎത്തുന്നതോടുകൂടി ഇന്ദ്രിയങ്ങൾ പൂൎവ്വാധികം ബലത്തോടുകൂടി വിഷയ ങ്ങളിൽ ചാടിക്കളയും. ഇവയെ വശപ്പെടുത്തുവാൻ ഈശ്വരപ്രസാദം

വേണം. മനുഷ്യൻ ശ്രദ്ധവെച്ചുകൊണ്ടിരിയ്ക്കാത്തപക്ഷം, അവനെ ബലാദാകർഷിച്ചു സ്വാധീനനാക്കത്തക്ക ശക്തി ഇന്ദ്രിയങ്ങൾക്കുണ്ട്. അതിനാൽ മനുഷ്യൻ സദാ ഇന്ദ്രിയങ്ങളെ തന്റെ അധീനതയിൽ വെച്ചുകൊണ്ടിരിയ്ക്കുവാൻ ശ്രദ്ധിയ്ക്കണം. മനുഷ്യൻ ഈശ്വരധ്യാനം ചെയ്യുകയും അന്തർമ്മുഖനായി ഹൃദയത്തിൽ സ്ഥിതി ചെയ്യുന്ന ആത്മാവിനെ അറിഞ്ഞു ഭജിയ്ക്കുകയും ചെയ്താലേ അവന് ഇന്ദ്രിയനിഗ്രഹം സാധ്യമാകൂ. ഇപ്രകാരം മൽപരായണനായി എന്നിൽത്തന്നെ വസിയ്ക്കുന്നവനായി ഇന്ദ്രിയങ്ങളെ സ്വാധീനതയിൽ വെച്ചിരിയ്ക്കുന്നവനെ സ്ഥിരബുദ്ധിയായ യോഗി എന്നു പറയുന്നു.'' അപ്രകാരം ചെയ്യാത്തവന്റെ സ്ഥിതി എന്താണെന്നുകൂടി ഭഗവാൻ പറയുന്നു. ''ഇന്ദ്രിയങ്ങളുടെ സ്വതന്ത്രവൃത്തികളെ അനുവദിയ്ക്കുന്ന ഒരുവൻ പ്രതിദിനം വിഷയചിന്തയിൽ ഏർപ്പെടുകയും അതുനിമിത്തം വിഷയബദ്ധനായിത്തീരുകയും മററു സകലത്തേയും വിസ്മരിക്കുകയും ചെയ്യുന്നു. ഈ വിഷയബന്ധംകൊണ്ട് അവനു കാമമുണ്ടാവുകയും കാമസമ്പൂർത്തി ലഭിയ്ക്കാതെ അവൻ ക്രോധവശനായിത്തീരുകയും ചെയ്യുന്നു. ക്രോധം ഒരുവനെ അരഭ്രാന്തനാക്കിത്തീർക്കുന്നതുകൊണ്ട്, അവനു സ്വബോധം ഇല്ലാതായിപ്പോകുന്നു. സ്വബോധരഹിതനാകനിമിത്തം അവൻ പലതും പുലമ്പുകയും പ്രവർത്തിയ്ക്കുകയും ചെയ്യുന്നു. ഈ സ്ഥിതിയിലിരിയ്ക്കുന്ന ഒരുവന് അവസാനത്തിൽ നാശമല്ലാതെ മറെറന്താണ് സംഭവിയ്ക്കുക! യാതൊരുവന്റെ ഇന്ദ്രിയങ്ങൾ ഇപ്രകാരം തിരിഞ്ഞുകൊണ്ടിരിയ്ക്കുന്നുവോ, അവന്റെ സ്ഥിതി അമരക്കാരനില്ലാത്ത തോണിയ്ക്കു തുല്യമായിരിയ്ക്കും. അമരമില്ലാത്ത തോണി കാററിന്റെ ഗതിയനുസരിച്ച് അലഞ്ഞുതിരിഞ്ഞ്, ഒടുവിൽ വല്ല പാറമേലും അടിച്ച് തകർന്നുപോകുന്നു. അതുപോലെതന്നെയാണ്, ഇന്ദ്രിയങ്ങളുടെ സ്വതന്ത്രചേഷ്ടകൾക്കു വശംവദനായിരിയ്ക്കുന്നവന്റെ സ്ഥിതി. അതുകൊണ്ടു മനുഷ്യൻ സകലകാമങ്ങളേയും ത്യജിയ്ക്കണം. ഇന്ദ്രിയനിഗ്രഹം എന്നു പറയുന്നതിന്റെ ശരിയായ താല്പര്യം, അകാര്യങ്ങളിൽ ഏർപ്പെടാതെ, കണ്ണുകൊണ്ടു പരിപാവനങ്ങളായ വസ്തുക്കളെമാത്രം കാണുകയും, ചെവികൊണ്ടു ഭഗവൽസ്തോത്രങ്ങളോ ദുഃഖിതന്മാരുടെ സങ്കടങ്ങളോ കേൾക്കുകയും, കൈകാലുകളെ ലോകശുശ്രൂഷയ്ക്കായി ഉപയോഗിയ്ക്കുകയും, സമസ്തേന്ദ്രിയങ്ങളേയും കർത്തവ്യപരായണങ്ങളാക്കിവെയ്ക്കുകയും ചെയ്യുക എന്നാണ്. ഇങ്ങിനെ ചെയ്യുന്നതുകൊണ്ടുതന്നെ ഈശ്വരപ്രസാദം സിദ്ധിയ്ക്കും. ഈശ്വരപ്രസാദം സിദ്ധിയ്ക്കുമ്പോൾ സകലദുഃഖങ്ങളും നീങ്ങും. ഇതു തീർച്ചയാണെന്നു ധരിച്ചുകൊള്ളുക. സൂര്യോദയത്തിൽ മൂടൽമഞ്ഞെന്നപോലെ ഈശ്വരപ്രസാദത്തിന്റെ ശക്തികൊണ്ടു ദുഃഖങ്ങളെല്ലാം നിശ്ശേഷം നശിച്ചുപോകുന്നു. ഇപ്രകാരമുള്ള ഒരുവനെയാണ് സ്ഥിരചിത്തൻ എന്നു പറയുന്നത്. സ്ഥിരബുദ്ധിയില്ലാത്തവന് ഉത്തമങ്ങളായ ഭാവനകൾ ഉണ്ടാകുന്നതെങ്ങിനെ? ഉൽകൃഷ്ടങ്ങളായ ഭാവനകളില്ലാ

ത്തവനു ശാന്തിയെവിടെ? ശാന്തിയില്ലാത്തേടത്തു സുഖമുണ്ടാകുന്ന തെങ്ങിനെ? സ്ഥിരബുദ്ധിയുള്ളവൻ സൂര്യപ്രകാശംപോലെ സ്പഷ്ടമായിക്കാണുന്ന സംഗതികൾ ലൌകികഭ്രാന്തിയിൽപ്പെട്ടുഴലുന്ന അസ്ഥിരചിത്തനു കാണുവാൻ കഴിവില്ല. പ്രാപഞ്ചികദൃഷ്ടിയ്ക്കു നിർമ്മലമായിത്തോന്നുന്ന വസ്തുക്കളും സമാധിസ്ഥനായ യോഗിയുടെ ദൃഷ്ടിയിൽ മലിനങ്ങളായിത്തീരുന്നു; തൽഫലമായി യോഗി ആ ഭാഗത്തേയ്ക്കു തിരിഞ്ഞു നോക്കുകയേയില്ല. ഇപ്രകാരമുള്ള യോഗിയുടെ സ്ഥിതി നദികളിലേയും തോടുകളിലേയും ജലപ്രവാഹം ചെന്നുചേർന്നിട്ടും ശാന്തമായിരിയ്ക്കുന്ന സമുദ്രത്തിന്റെ സ്ഥിതിപോലെയാണ്. ഇപ്രകാരം സമുദ്രസമാനനായ യോഗിയിൽ സകല വിഷയവാസനകളും ശാന്തമായിത്തീരുന്നു. ആ സ്ഥിതിയിലിരിയ്ക്കുന്ന ഒരുവൻ സമുദ്രത്തെപ്പോലെ ശാന്തനായിരിയ്ക്കുന്നു. അതുകൊണ്ടു സകലകാമങ്ങളും ത്യജിച്ചു നിരഹങ്കാരനായി, മമതാരഹിതനായി, സമചിത്തനായിരിയ്ക്കുന്നവൻ ശാന്തിയെ പ്രാപിയ്ക്കുന്നു. ഈ സ്ഥിതിയെയാണ് ഈശ്വരപ്രാപ്തിയെന്നു പറയുന്നത്. ഒരുവന്റെ മരണകാലത്തുകൂടി ഇതു നിലനില്ക്കുന്നപക്ഷം അവൻ മോക്ഷത്തെ പ്രാപിയ്ക്കുന്നു.

---

മോഹവശനായ മനുഷ്യൻ അധർമ്മത്തെ ധർമ്മമായിക്കരുതുന്നു. അർജ്ജുനൻ മോഹംനിമിത്തം 'ഞാനെ'ന്നും 'അന്യനെ'ന്നുമുള്ള ഭേദബുദ്ധി പ്രത്യക്ഷപ്പെടുത്തുന്നു. ഈ ഭേദം മിത്ഥ്യയാണെന്നു പ്രതിപാദിയ്ക്കുന്ന ശ്രീകൃഷ്ണൻ ദേഹത്തിന്റേയും ആത്മാവിന്റേയും ഭിന്നതയേയും, ദേഹത്തിന്റെ അനിത്യതയേയും അനേകതയേയും, അതുപോലെതന്നെ ആത്മാവിന്റെ നിത്യതയേയും ഏകതയേയുംപററി പ്രസ്താവിയ്ക്കുന്നു. മനുഷ്യൻ കേവലം പുരുഷാർത്ഥങ്ങൾക്കുവേണ്ടി പ്രയത്നിയ്ക്കുവാൻ അധികാരിയാണ്; അല്ലാതെ അവയുടെ പരിണാമങ്ങൾക്ക് അധികാരപ്പെട്ടവനല്ല. അതുകൊണ്ടു മനുഷ്യൻ തന്റെ കർത്തവ്യത്തെ നിശ്ചയപ്പെടുത്തീട്ടു ചിന്താരഹിതനായി അതിൽത്തന്നെ പരായണനായിരിയ്ക്കണം. ഇപ്രകാരമുള്ള പരായണതകൊണ്ടു മനുഷ്യൻ മോക്ഷത്തെ പ്രാപിയ്ക്കുന്നു.

സഞ്ജയൻ പറഞ്ഞു:

തം തഥാ കൃപയാവിഷ്ടമശ്രുപൂർണ്ണാകുലേക്ഷണം
വിഷീദന്തമിദം വാക്യമുവാച മധുസൂദനഃ. 1

| | |
|---|---|
| തഥാ കൃപയാ ആവിഷ്ടം അശ്രുപൂർണ്ണാകുലേക്ഷണം വിഷീദന്തം തം | അപ്രകാരം കൃപാധീനനും കണ്ണുനീർ നിറഞ്ഞതും വികാരം കലർന്നതുമായ കണ്ണുകളോടുകൂടിയവനും വ്യസനിയ്ക്കുന്നവനുമായ അവനോട് (അർജ്ജുനനോട്) |
| മധുസൂദനഃ ഇദം വാക്യം ഉവാച | ശ്രീകൃഷ്ണഭഗവാൻ ഈ വാക്കുകൾ പറഞ്ഞു. |

ശ്രീഭഗവാൻ പറഞ്ഞു:

കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്ഗ്യമകീർത്തികരമർജ്ജുന? 2

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| അനാര്യജുഷ്ടം അസ്വർഗ്ഗ്യം അകീർത്തികരം ഇദം കശ്മലം | ശ്രേഷ്ഠന്മാർ കൈക്കൊള്ളാത്തതും സ്വർഗ്ഗപ്രാപ്തിക്കു പ്രതികൂലവും അപകീർത്തിക്കു കാരണവുമായ ഈ മൌഢ്യം |
| വിഷമേ ത്വാ കുതഃ സമുപസ്ഥിതം | ഈ വിഷമഘട്ടത്തിൽ നിനക്കു് എവിടെനിന്നു വന്നുചേർന്നു. |

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നൈതൽ ത്വയ്യുപപദ്യതേ;
ക്ഷുദ്രം ഹൃദയദൌർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ. 3

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |
| ക്ലൈബ്യം മാ സ്മ ഗമഃ | പുരുഷത്വമില്ലായ്മയെ പ്രാപിക്കരുതു്. |
| ഏതൽ ത്വയി ന ഉപപദ്യതേ | അതു നിനക്കു ചേർന്നതല്ല. |
| ക്ഷുദ്രം ഹൃദയദൌർബ്ബല്യം ത്യക്ത്വാ | തുച്ഛമായ ബുദ്ധിക്ഷയം കളഞ്ഞു് |
| പരന്തപ | ഹേ പരന്തപ! |
| ഉത്തിഷ്ഠ | എഴുന്നേല്ക്കുക. |

അർജ്ജുനൻ പറഞ്ഞു:

കഥം ഭീഷ്മമഹം സംഖ്യേ ദ്രോണം ച മധുസൂദന
ഇഷുഭിഃ പ്രതിയോത്സ്യാമി പൂജാർഹാവരിസൂദന? 4

| | |
|---|---|
| മധുസൂദന | ഹേ മധുസൂദന! |
| ഭീഷ്മം ദ്രോണം ച | ഭീഷ്മരേയും ദ്രോണരേയും |
| സംഖ്യേ അഹം ഇഷുഭിഃ കഥം പ്രതിയോത്സ്യാമി | യുദ്ധത്തിൽ ഞാൻ ബാണങ്ങളാൽ (അമ്പെയ്തു്) എങ്ങിനെ എതിർക്കും? |
| അരിസൂദന | ഹേ അരിസൂദന! (ശത്രുക്കളെ സംഹരിക്കുന്നവനേ) |
| (തൌ) പൂജാർഹൌ | (അവർ) പൂജനീയന്മാരാകുന്നു. |

ഗുരൂനഹത്വാ ഹി മഹാനുഭാവാൻ
ശ്രേയോ ഭോക്തും ഭൈക്ഷ്യമപീഹ ലോകേ;
ഹത്വാർത്ഥകാമാംസ്തു ഗുരൂനിഹൈവ
ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ദ്ധാൻ. 5

| | |
|---|---|
| മഹാനുഭാവാന്‍ ഗുരൂന്‍ അഹത്വാ | മഹാനുഭാവന്മാരായ ഗുരുക്കളെ കൊല്ലാതെ (കൊല്ലുന്നതിനെക്കാള്‍) |
| ഇഹ ലോകേ ഭൈക്ഷ്യം അപി ഭോക്തും ശ്രേയഃ | ഈ ലോകത്തില്‍ ഭിക്ഷാന്നം ഭക്ഷിച്ചു ജീവിക്കുന്നതുതന്നെയാണ് അധികം നല്ലത്. |
| ഗുരൂന്‍ ഹത്വാ തു ഇഹ ഏവ രുധിരപ്രദിഗ്ദ്ധാന്‍ അര്‍ത്ഥകാമാന്‍ ഭോഗാന്‍ ഏവ ഭുഞ്ജീയ | ഗുരുക്കന്മാരെ കൊന്നിട്ടാണെങ്കില്‍, ഈ ലോകത്തില്‍ രക്തം പുരണ്ട അര്‍ത്ഥകാമങ്ങളാകുന്ന ഭോഗങ്ങളെത്തന്നെ (ഞാന്‍) അനുഭവിക്കും (അനുഭവിക്കേണ്ടിവരും). |

ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ
യദ്വാ ജയേമ യദി വാ നോ ജയേയുഃ;
യാനേവ ഹത്വാ ന ജിജീവിഷാമ—
സ്തേവസ്ഥിതാഃ പ്രമുഖേ ധാര്‍ത്തരാഷ്ട്രാഃ. 6

| | |
|---|---|
| യത് ജയേമ വാ യദിവാ നഃ ജയേയുഃ | (ഞങ്ങള്‍) ജയിക്കുന്നതോ അല്ലെങ്കില്‍ ഞങ്ങളെ (അവര്‍) ജയിക്കുന്നതോ |
| കതരത് നഃ ഗരീയഃ | ഏതാണ് ഞങ്ങള്‍ക്ക് അധികം ശ്രേഷ്ഠമായത് |
| ഏതത് ന വിദ്മഃ | എന്നതു ഞങ്ങള്‍ അറിയുന്നില്ല. |
| യാന്‍ ഹത്വാ ന ജിജീവിഷാമഃ ഏവ | ഏവരെ കൊന്നിട്ടു ഞങ്ങള്‍ ജീവിച്ചിരിപ്പാന്‍തന്നെ ആഗ്രഹിക്കുന്നില്ലയോ |
| തേ ധാര്‍ത്തരാഷ്ട്രാഃ പ്രമുഖേ അവസ്ഥിതാഃ | ആ ധൃതരാഷ്ട്രപക്ഷക്കാര്‍ എതിരായി നില്ക്കുന്നു. |

കാര്‍പ്പണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധര്‍മ്മസമ്മൂഢചേതാഃ;
യച്ഛ്റേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ;
ശിഷ്യസ്തേഹം, ശാധി മാം ത്വാം പ്രപന്നം. 7

| | |
|---|---|
| കാര്‍പ്പണ്യദോഷോപഹതസ്വഭാവഃ | കൃപണത(അറിവില്ലായ്മ)യാകുന്ന ദോഷം ബാധിച്ചിട്ടുള്ള സ്വഭാവത്തോടുകൂടിയവനും |
| ധര്‍മ്മസമ്മൂഢചേതാഃ (അഹം) | കര്‍ത്തവ്യബോധമില്ലാത്ത മനസ്സോടുകൂടിയവനുമായ (ഞാന്‍) |
| ത്വാം പൃച്ഛാമി | അങ്ങയോടു ചോദിക്കുന്നു. |
| യത് മേ ശ്രേയഃ സ്യാത് തത് നിശ്ചിതം ബ്രൂഹി | ഏതാണ് എനിക്കു ശ്രേയസ്കരമായിട്ടുള്ളത് അതിനെ നിശ്ചയമായി പറഞ്ഞുതന്നാലും. |
| അഹം തേ ശിഷ്യഃ | ഞാന്‍ അങ്ങയുടെ ശിഷ്യനാകുന്നു. |

| | |
|---|---|
| ത്വാം പ്രപന്നം മാം ശാധി | അങ്ങയെ ശരണംപ്രാപിച്ചിരിക്കുന്ന എന്നെ ശാസിച്ചു കൊണ്ടുനടന്നാലും. |

നഹി പ്രപശ്യാമി മമാപനുദ്യാ—
ദ്യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യ ഭൂമാവസപത്നമൃദ്ധം
രാജ്യം സുരാണാമപി ചാധിപത്യം. 8

| | |
|---|---|
| ഭൂമൌ അസപത്നം ഋദ്ധം രാജ്യം | ഭൂമിയിൽ ശത്രുക്കളില്ലാത്തതും സമൃദ്ധിയുള്ളതുമായ രാജ്യം |
| സുരാണാം ആധിപത്യം ച അവാപ്യ അപി | ഇന്ദ്രപദവിതന്നെയും പ്രാപിച്ചാൽപ്പോലും |
| ഇന്ദ്രിയാണാം ഉച്ഛോഷണം മമ ശോകം | ഇന്ദ്രിയങ്ങളെ ശോഷിപ്പിക്കുന്ന എന്റെ ദുഃഖത്തെ |
| യൽ അപനുദ്യാൽ തൽ നഹി പ്രപശ്യാമി | യാതൊന്ന് ഇല്ലാതാക്കുമോ അതിനെ ഞാൻ കാണുന്നില്ല. |

സഞ്ജയൻ പറഞ്ഞു:

ഏവമുക്ത്വാ ഹൃഷീകേശം ഗുഡാകേശഃ പരന്തപഃ
ന യോത്സ്യ ഇതി ഗോവിന്ദമുക്ത്വാ തൂഷ്ണീം ബഭൂവ ഹ.

| | |
|---|---|
| ഗുഡാകേശഃ പരന്തപഃ ഹൃഷീകേശം ഗോവിന്ദം ഏവം ഉക്ത്വാ | നിദ്രയെ ജയിച്ചിട്ടുള്ളവനും ശത്രുക്കളെ തപിപ്പിക്കുന്നവനുമായ അർജ്ജുനൻ ഹൃഷീകേശനായ (ഇന്ദ്രിയങ്ങൾക്ക് ഈശനായ) ഗോവിന്ദനോട് ഇപ്രകാരം പറഞ്ഞിട്ട് |
| 'ന യോത്സ്യേ' ഇതി ഉക്ത്വാ തൂഷ്ണീം ബഭൂവ ഹ | 'ഞാൻ യുദ്ധം ചെയ്യുന്നില്ല' എന്നു പറഞ്ഞുകൊണ്ടു മിണ്ടാതിരുന്നു. |

തമുവാച ഹൃഷീകേശഃ പ്രഹസന്നിവ ഭാരത
സേനയോരുഭയോർമ്മധ്യേ വിഷീദന്തമിദം വചഃ. 10

| | |
|---|---|
| ഭാരത | ഹേ ധൃതരാഷ്ട്രമഹാരാജാവേ! |
| ഉഭയോഃ സേനയോഃ മധ്യേ വിഷീദന്തം തം | രണ്ടു സൈന്യങ്ങളുടേയും നടുവിൽ വ്യസനിച്ചുകൊണ്ടിരിക്കുന്ന അവനോട് |
| ഹൃഷീകേശഃ പ്രഹസൻ ഇവ ഇദം വചഃ ഉവാച | ശ്രീകൃഷ്ണഭഗവാൻ പരിഹസിക്കുന്നപോലെ ഈ വാക്കു പറഞ്ഞു. |

ശ്രീഭഗവാൻ പറഞ്ഞു:

അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ;
ഗതാസൂനഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാഃ. 11

| | |
|---|---|
| അശോച്യാൻ ത്വം അന്വശോചഃ | ദുഃഖിക്കപ്പെടേണ്ടവരല്ലാത്തവരെക്കുറിച്ചു നീ ദുഃഖിക്കുന്നു. |
| പ്രജ്ഞാവാദാൻ ഭാഷസേ ച | ജ്ഞാനികളുടെ വാക്കുകൾപോലെയുള്ള വാക്കുകളെ (നീ) പറയുകയും ചെയ്യുന്നു. |
| പണ്ഡിതാഃ ഗതാസൂൻ അഗതാസൂൻ ച ന അനുശോചന്തി | വിദ്വാന്മാർ ജീവൻ പോയവരെക്കുറിച്ചും ജീവനോടെ ഇരിക്കുന്നവരെക്കുറിച്ചും ദുഃഖിക്കുന്നില്ല. |

ന ത്വേവാഹം ജാതു നാസം ന ത്വം നേമേ ജനാധിപാഃ;
ന ചൈവ ന ഭവിഷ്യാമഃ സർവ്വേ വയമതഃ പരം. 12

| | |
|---|---|
| അഹം ജാതു ന ആസം (ഇതി) തു ന ഏവ | ഞാൻ ഒരിക്കലും ഉണ്ടായിരുന്നില്ല (എന്നത്) ഇല്ലതന്നെ. |
| ത്വം ന (ആസീഃ ഇതി) ന | നീയും ഇല്ലാതെ ഇരുന്നിട്ടില്ല. |
| ഇമേ ജനാധിപാഃ ന (ആസൻ ഇതി) ന | ഈ രാജാക്കന്മാരാരും ഇല്ലാതിരുന്നിട്ടില്ല. |
| അതഃ പരം സർവ്വേ വയം ന ഭവിഷ്യാമഃ (ഇതി) ച ന ഏവ | ഇനി മേലിലും നാമെല്ലാവരും ഇല്ലാതാകയുമില്ല. |

ദേഹിനോസ്മിൻ യഥാ ദേഹേ കൌമാരം യൌവനം ജരാ
തഥാ ദേഹാന്തരപ്രാപ്തി,ർധീരസ്തത്ര ന മുഹ്യതി. 13

| | |
|---|---|
| ദേഹിനഃ അസ്മിൻ ദേഹേ കൌമാരം യൌവനം ജരാ യഥാ | ദേഹിക്കു് (ദേഹാഭിമാനമുള്ള ജീവിക്കു്) ഈ ദേഹത്തിൽ ബാല്യവും യൌവനവും വാർദ്ധക്യവും എപ്രകാരമോ |
| തഥാ ദേഹാന്തരപ്രാപ്തിഃ | അപ്രകാരംതന്നെ (ആണ്) മറെറാരു ദേഹത്തെ പ്രാപിക്കുൽ. |
| ധീരഃ തത്ര ന മുഹ്യതി | ബുദ്ധിമാനായവൻ അതിൽ (ആ കാര്യത്തിൽ) മോഹിക്കുന്നില്ല (പരിഭ്രമിക്കുന്നില്ല). |

മാത്രാസ്പർശാസ്തു കൌന്തേയ ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോനിത്യാസ്താംസ്തിതിക്ഷസ്വ ഭാരത. 14

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |
| മാത്രാസ്പർശാഃ തു | ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടുള്ള സംബന്ധം |
| ശീതോഷ്ണസുഖദുഃഖദാഃ | ശീതം, ഉഷ്ണം, സുഖം, ദുഃഖം ഇവയെ ഉണ്ടാക്കുന്നവയും |
| ആഗമാപായിനഃ | വന്നുപോയിക്കൊണ്ടിരിക്കുന്നവയും |
| അനിത്യാഃ | സ്ഥിരങ്ങളല്ലാത്തവയും (ആകുന്നു) |

| | |
|---|---|
| ഭാരത | ഹേ ഭരതവംശജ! |
| താൻ തിതിക്ഷസ്വ | അവയെ (നീ) സഹിക്കുക (സഹിക്കണം) |

യം ഹി ന വ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ
സമദുഃഖസുഖം ധീരം സോമൃതത്വായ കല്പതേ. 15

| | |
|---|---|
| പുരുഷർഷഭ | ഹേ പുരുഷശ്രേഷ്ഠ! |
| ഏതേ സമദുഃഖസുഖം ധീരം യം പുരുഷം | ഇവ സുഖദുഃഖങ്ങളെ സമമായിത്തീർന്നിട്ടുള്ള ജ്ഞാനിയായ യാതൊരു പുരുഷനെ |
| ന വ്യഥയന്തി | വ്യസനിപ്പിക്കുന്നില്ലയോ |
| സഃ അമൃതത്വായ | അവൻ മോക്ഷത്തിന് |
| കല്പതേ ഹി | യോഗ്യനാകുന്നു. |

നാസതോ വിദ്യതേ ഭാവോ, നാഭാവോ വിദ്യതേ സതഃ;
ഉഭയോരപി ദൃഷ്ടോന്തസ്ത്വനയോസ്തത്ത്വദർശിഭിഃ. 16

| | |
|---|---|
| അസതഃ ഭാവഃ ന വിദ്യതേ | ഇല്ലാത്തതിന് ഉണ്ട് എന്ന ഭാവം ഇല്ല. |
| സതഃ അഭാവഃ ന വിദ്യതേ | ഉള്ളതിന്ന് ഇല്ല എന്ന ഭാവം ഇല്ല. |
| അനയോഃ ഉഭയോഃ അപി അന്തഃ തു | ഈ രണ്ടിൻേറയും നിശ്ചയാവസ്ഥ (പരമാർത്ഥസ്ഥിതി) |
| തത്ത്വദർശിഭിഃ ദൃഷ്ടഃ | തത്ത്വത്തെ അറിയുന്നവരാൽ അറിയപ്പെട്ടിരിക്കുന്നു. |

അവിനാശി തു തദ്വിദ്ധി യേന സർവ്വമിദം തതം;
വിനാശമവ്യയസ്യാസ്യ ന കശ്ചിൽ കർത്തുമർഹതി. 17

| | |
|---|---|
| യേന സർവ്വം ഇദം തതം | യാതൊന്നിനാൽ ഇതെല്ലാം വ്യാപിക്കപ്പെട്ടിരിക്കുന്നുവോ |
| തൽ തു അവിനാശി വിദ്ധി | അതു നാശമില്ലാത്തതാണെന്നു മനസ്സിലാക്കിക്കൊള്ളുക. |
| അവ്യയസ്യ അസ്യ വിനാശം കർത്തും കശ്ചിൽ ന അർഹതി | നാശമില്ലാത്ത ഇതിന്നു നാശത്തെ ചെയ്‌വാൻ ഒരുവനും കഴിയുന്നില്ല. |

അന്തവന്ത ഇമേ ദേഹാ നിത്യസ്യോക്താഃ ശരീരിണഃ
അനാശിനോപ്രമേയസ്യ; തസ്മാദ്യുധ്യസ്വ ഭാരത! 18

| | |
|---|---|
| നിത്യസ്യ അനാശിനഃ അപ്രമേയസ്യ ശരീരിണഃ | എന്നും നിലനില്ക്കുന്നവനും നാശമില്ലാത്തവനും അറിയപ്പെടാൻ കഴിയാത്തവനുമായ (ദേഹത്തോടുകൂടിയ) ആത്മാവിന്റെ |
| ഇമേ ദേഹാഃ | ഈ ദേഹങ്ങൾ |
| അന്തവന്തഃ ഉക്താഃ | അവസാനമുള്ളവയാണെന്നു പറയപ്പെടുന്നു. |
| തസ്മാൽ, ഭാരത! യുദ്ധ്യസ്വ | അതുകൊണ്ട്, ഹേ ഭാരത! (നീ) യുദ്ധം ചെയ്യുക. |

**യ ഏനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം**
**ഉഭൌ തൌ ന വിജാനീതോ; നായം ഹന്തി ന ഹന്യതേ.**

| | |
|---|---|
| യഃ ഏനം ഹന്താരം വേത്തി | ഏവൻ ഇവനെ (ഈ ആത്മാവിനെ) കൊല്ലുന്നവനായി അറിയുന്നുവോ |
| യഃ ഏനം ഹതം മന്യതേ | ഏവൻ ഇവനെ കൊല്ലപ്പെട്ടവനായി അറിയുന്നുവോ |
| തൌ ഉഭൌ ന വിജാനീതഃ | അവർ രണ്ടുപേരും വാസ്തവം അറിയുന്നില്ല. |
| അയം ന ഹന്തി ന ഹന്യതേ | ഇവൻ (ആരേയും) കൊല്ലുന്നതുമില്ല, (ആരാലും) കൊല്ലപ്പെടുന്നതുമില്ല. |

**ന ജായതേ മ്രിയതേ വാ കദാചി—**
**ന്നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ;**
**അജോ നിത്യഃ ശാശ്വതോയം പുരാണോ**
**ന ഹന്യതേ ഹന്യമാനേ ശരീരേ. 20**

| | |
|---|---|
| അയം കദാചിൽ ന ജായതേ മ്രിയതേ വാ | ഈ ആത്മാവ് ഒരിക്കലും ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. |
| അയം ഭൂത്വാ ഭൂയഃ ന ഭവിതാ വാ ന | ഈ ആത്മാവ് ഉണ്ടായിട്ടു പിന്നെ ഇല്ലാതാകുന്നതും ഇല്ല. |
| അജഃ നിത്യഃ ശാശ്വതഃ പുരാണഃ അയം | ജന്മമില്ലാത്തവനും നാശമില്ലാത്തവനും ഒരുപോലെ ഇരിക്കുന്നവനും മുമ്പുതന്നെയുള്ളവനുമായ ഇവൻ |
| ശരീരേ ഹന്യമാനേ ന ഹന്യതേ | ശരീരം കൊല്ലപ്പെടുമ്പോൾ കൊല്ലപ്പെടുന്നില്ല. |

**വേദാവിനാശിനം നിത്യം യ ഏനമജമവ്യയം**
**കഥം സ പുരുഷഃ പാർത്ഥ കം ഘാതയതി ഹന്തി കം? 21**

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |

| | |
|---|---|
| ഏനം നിത്യം അവ്യയം അജം അവിനാശിനം യഃ വേദ | ഈ ആത്മാവിനെ മാററമില്ലാത്തവനായും ക്ഷയമില്ലാത്തവനായും ജന്മമില്ലാത്തവനായും നാശമില്ലാത്തവനായും ഏവൻ അറിയുന്നുവോ |
| സഃ പുരുഷഃ കം കഥം ഘാതയതി | ആ പുരുഷൻ ആരെ എങ്ങിനെ കൊല്ലിക്കുന്നു. |
| കം (കഥം) ഹന്തി | ആരെ (എങ്ങിനെ) കൊല്ലുന്നു. |

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ—
ന്യന്യാനി സംയാതി നവാനി ദേഹീ. 22

| | |
|---|---|
| നരഃ യഥാ ജീർണ്ണാനി വസോംസി വിഹായ നവാനി അപരാണി (വസ്ത്രാണി) ഗൃഹ്ണാതി | മനുഷ്യൻ എപ്രകാരം പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ചു പുതിയ വേറെ (വസ്ത്രങ്ങളെ) സ്വീകരിക്കുന്നുവോ |
| തഥാ ദേഹീ ജീർണ്ണാനി ശരീരാണി വിഹായ നവാനി അന്യാനി (ശരീരാണി) സംയാതി | അപ്രകാരം ദേഹത്തോടുകൂടിയ ആത്മാവ് ജീർണ്ണങ്ങളായ ശരീരങ്ങളെ ഉപേക്ഷിച്ചു പുതിയതായ വേറെ ശരീരങ്ങളെ പ്രാപിക്കുന്നു. |

നൈനം ഛിന്ദന്തി ശസ്ത്രാണി, നൈനം ദഹതി പാവകഃ,
ന ചൈനം ക്ലേദയന്ത്യാപോ, ന ശോഷയതി മാരുതഃ. 23

| | |
|---|---|
| ഏനം ശസ്ത്രാണി ന ഛിന്ദന്തി | ഇവനെ ആയുധങ്ങൾ മുറിക്കുന്നില്ല |
| പാവകഃ ന ദഹതി | അഗ്നി ദഹിപ്പിക്കുന്നില്ല |
| ആപഃ ന ക്ലേദയതി | ജലം നനയ്ക്കുന്നില്ല |
| മാരുതഃ ന ശോഷയതി ച | വായു ശോഷിപ്പിക്കുന്നതുമില്ല. |

അച്ഛേദ്യോയമദാഹ്യോയമക്ലേദ്യോശോഷ്യ ഏവ ച
നിത്യഃ സർവ്വഗതഃ സ്ഥാണുരചലോയം സനാതനഃ. 24

| | |
|---|---|
| അയം അച്ഛേദ്യഃ | ഇവൻ മുറിക്കപ്പെടത്തക്കവനല്ല. |
| അയം അദാഹ്യഃ | ഇവൻ ദഹിപ്പിക്കപ്പെടത്തക്കവനല്ല. |
| അക്ലേദ്യഃ അശോഷ്യഃ ഏവ ച | നനയ്ക്കപ്പെടത്തക്കവനും ഉണക്കപ്പെടത്തക്കവനും അല്ല. |
| അയം നിത്യഃ സർവ്വഗതഃ സ്ഥാണുഃ അചലഃ സനാതനഃ ച | ഇവൻ നാശമില്ലാത്തവനും എങ്ങും വ്യാപിച്ചിരിക്കുന്നവനും സ്ഥിരസ്വഭാവമുള്ളവനും ഇളക്കമില്ലാത്തവനും തുടക്കമില്ലാത്തവനും (ആകുന്നു.) |

അവ്യക്തോഽയമചിന്ത്യോഽയമവികാര്യോഽയമുച്യതേ;
തസ്മാദേവം വിദിത്വൈനം നാനുശോചിതുമർഹസി. 25

| | |
|---|---|
| അയം അവ്യക്തഃ | ഇവൻ ഇന്ദ്രിയങ്ങളാൽ ഗ്രഹിക്കപ്പെടത്തക്കവനല്ല. |
| അയം അചിന്ത്യഃ | ഇവൻ ചിന്തിക്കപ്പെടത്തക്കവനല്ല (മനസ്സിനും അഗോചരനാണ്). |
| അയം അവികാര്യഃ | ഇവൻ ഭേദപ്പെടുത്തത്തക്കവനല്ല. |
| (ഇതി) ഉച്യതേ | (എന്നു) പറയപ്പെടുന്നു. |
| തസ്മാത് ഏനം ഏവം വിദിത്വാ | അതുകൊണ്ട് ഇവനെ ഇപ്രകാരം അറിഞ്ഞിട്ട് |
| അനുശോചിതും ന അർഹസി | വ്യസനിക്കുന്നതിന് (നീ) അർഹനല്ല (വ്യസനിക്കരുത്). |

അഥ ചൈനം നിത്യജാതം നിത്യം വാ മന്യസേ മൃതം,
തഥാപി ത്വം മഹാബാഹോ നൈവം ശോചിതുമർഹസി.

| | |
|---|---|
| അഥ വാ | അല്ലെങ്കിൽ |
| ഏനം നിത്യജാതം | ഇവനെ എല്ലായ്പോഴും ജനിക്കുന്നവനായും |
| നിത്യം മൃതം ച | എപ്പോഴും മരിക്കുന്നവനായും |
| ത്വം മന്യസേ | നീ വിചാരിക്കുന്നു |
| തഥാ അപി | എങ്കിലും |
| മഹാബാഹോ | ഹേ മഹാബാഹുവായ അർജ്ജുന! |
| ത്വം ഏവം ശോചിതും ന അർഹസി | നീ ഇപ്രകാരം വ്യസനിക്കുവാൻ അർഹനല്ല. |

ജാതസ്യ ഹി ധ്രുവോ മൃത്യുർ,ധ്രുവം ജന്മ മൃതസ്യ ച;
തസ്മാദപരിഹാര്യേഽർത്ഥേ ന ത്വം ശോചിതുമർഹസി. 27

| | |
|---|---|
| ജാതസ്യ മൃത്യുഃ ധ്രുവഃ ഹി | ജനിച്ചവനു മരണം നിശ്ചയംതന്നെ. |
| മൃതസ്യ ജന്മ ച ധ്രുവം | മരിച്ചവനു ജനനവും നിശ്ചയമാകുന്നു. |
| തസ്മാത് അപരിഹാര്യേ അർത്ഥേ | അതുകൊണ്ടു നിവൃത്തിയില്ലാത്ത (ഈ) കാര്യത്തിൽ |
| ത്വം ശോചിതും ന അർഹസി | നീ വ്യസനിപ്പാൻ അർഹനല്ല. |

അവ്യക്താദീനി ഭൂതാനി വ്യക്തമധ്യാനി ഭാരത
അവ്യക്തനിധനാന്യേവ; തത്ര കാ പരിദേവനാ? 28

| | |
|---|---|
| ഭാരത | ഹേ അർജ്ജുന! |

| | |
|---|---|
| ഭൂതാനി അവ്യക്താദീനി | ജീവജാലങ്ങൾ വ്യക്തമല്ലാത്ത ഉത്ഭവത്തോടുകൂടിയവയാണ്. |
| വ്യക്തമധ്യാനി | (അവ) മധ്യകാലത്തിൽമാത്രം വ്യക്തമാകുന്നവയാകുന്നു. (ജനനംമുതൽ മരണംവരെയുള്ള കാലത്തിൽമാത്രം കാണപ്പെടുന്നു) |
| അവ്യക്തനിധനാനി ഏവ | (അവ) അവ്യക്തമായ അവസാനത്തോടുകൂടിയവയും ആകുന്നു. |
| തത്ര കാ പരിദേവനാ | ആ വിഷയത്തിൽ എന്തു വ്യസനം (വ്യസനത്തിന് എന്താണ് അവകാശം) |

ടിപ്പണി—ഭൂതങ്ങൾ എന്ന പദത്തിനു സ്ഥാവരജംഗമങ്ങളായ സൃഷ്ടികൾ എന്നു താല്പര്യം.

ആശ്ചര്യവൽ പശ്യതി കശ്ചിദേനം,—
മാശ്ചര്യവദ്വദതി തഥൈവ ചാന്യഃ,
ആശ്ചര്യവച്ചൈനമന്യഃ ശൃണോതി,
ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിൽ. 29

| | |
|---|---|
| കശ്ചിൽ ഏനം ആശ്ചര്യവൽ പശ്യതി | ഒരാൾ ഇവനെ (ഈ ആത്മാവിനെ) ആശ്ചര്യവസ്തുപോലെ കാണുന്നു. |
| തഥാ ഏവ അന്യഃ ച (ഏനം) ആശ്ചര്യവൽ വദതി | അപ്രകാരംതന്നെ മറ്റൊരാൾ (ഈ ആത്മാവിനെ) ആശ്ചര്യവസ്തുപോലെ പറയുന്നു. |
| അന്യഃ ച ഏനം ആശ്ചര്യവൽ ശൃണോതി | വേറൊരാൾ ഇവനെ ആശ്ചര്യവസ്തുപോലെ കേൾക്കുന്നു. |
| ശ്രുത്വാ അപി ച ക ശ്ചിൽ ന ഏവ വേദ | കേട്ടാലും (കേട്ടാലും കണ്ടാലും പറഞ്ഞാലും) ആരും (ആത്മാവിനെ) അറിയുന്നില്ലതന്നെ. |

ദേഹീ നിത്യമവധ്യോയം ദേഹേ സർവസ്യ ഭാരത,
തസ്മാൽ സർവാണി ഭൂതാനി ന ത്വം ശോചിതുമർഹസി. 30

| | |
|---|---|
| ഭാരത | ഹേ ഭാരത! |
| സർവ്വസ്യ ദേഹേ അയം ദേഹീ നിത്യം അവധ്യഃ | എല്ലാവരുടെ ദേഹത്തിലും ഉള്ള ഈ ദേഹി (ജീവാത്മാവ്) എന്നും വധിയ്ക്കപ്പെടാവുന്നവനല്ല. |
| തസ്മാത് സർവ്വാണി ഭൂതാനി ത്വം ശോചിതും ന അർഹസി | അതുകൊണ്ട് സകലപ്രാണികളെക്കുറിച്ചും (ഒരു പ്രാണിയെക്കുറിച്ചും) നീ വ്യസനിക്കരുത്. |

ടിപ്പണി—ശ്രീകൃഷ്ണൻ ഇതേവരെ ആത്മാവിന്റെ നിത്യതയേയും, ശരീരത്തിന്റെ അനിത്യതയേയും യുക്തിപൂർവ്വം മനസ്സിലാ

കറിക്കൊടുത്തിരിയ്ക്കുന്നു. അനന്തരം ദേഹനാശമാണ് ഏതെങ്കിലും പ്രത്യേകപരിതസ്ഥിതിയിൽ ഉചിതമെന്നു ബോദ്ധ്യമായാൽ പിന്നെ സ്വജനങ്ങൾ എന്നോ പരജനങ്ങൾ എന്നോ ഭേദഭാവം കല്പിച്ചു കൌരവന്മാരെ സ്വജനങ്ങളായിക്കരുതി അവരെ കൊല്ലുന്നതെങ്ങിനെയെന്നു ശങ്കിയ്ക്കുന്നതു കേവലം മോഹംകൊണ്ടുമാത്രമാണെന്നു പറയുന്നു.

ഇനി ക്ഷത്രിയധർമ്മമെന്താണെന്ന് അർജ്ജുനനു മനസ്സിലാക്കിക്കൊടുക്കുന്നു.

സ്വധർമ്മമപി ചാവേക്ഷ്യ
ന വികമ്പിതുമർഹസി;
ധർമ്മ്യാദ്ധി യുദ്ധാച്ഛ്റേയോന്യൽ
ക്ഷത്രിയസ്യ ന വിദ്യതേ. 31

| | |
|---|---|
| സ്വധർമ്മം അപി ച അവേക്ഷ്യ വികമ്പിതും ന അർഹസി | സ്വധർമ്മം ആലോചിയ്ക്കുന്നതായാലും ഇളക്കമുണ്ടാകാൻ നിനക്കവകാശമില്ല. |
| ക്ഷത്രിയസ്യ ധർമ്മ്യാൽ യുദ്ധാൽ ശ്രേയഃ അന്യൽ ന വിദ്യതേ ഹി | ക്ഷത്രിയനു ധർമ്മ്യമായ യുദ്ധത്തേക്കാൾ ശ്രേയസ്കരമായി വേറെ ഒന്നും ഇല്ല തന്നെ. |

യദൃച്ഛയാ ചോപപന്നം സ്വർഗ്ഗദ്വാരമപാവൃതം
സുഖിനഃ ക്ഷത്രിയാഃ പാർത്ഥ ലഭന്തേ യുദ്ധമീദൃശം. 32

| | |
|---|---|
| പാർത്ഥ | ഹേ കുന്തീപുത്ര! |
| യദൃച്ഛയാ ഉപപന്നം അപാവൃതം സ്വർഗ്ഗദ്വാരം ച ഈദൃശം യുദ്ധം | വിചാരിയ്ക്കാതെതന്നെ വന്നുചേർന്നതും തുറന്ന സ്വർഗ്ഗവാതിലുമായ ഇപ്രകാരമുള്ള യുദ്ധത്തെ |
| (യേ) ക്ഷത്രിയാഃ ലഭന്തേ (തേ) സുഖിനഃ | ഏതു ക്ഷത്രിയർക്ക് ലഭിയ്ക്കുന്നുവോ അവർ ഭാഗ്യവാന്മാർതന്നെ. |

അഥ ചേൽ ത്വമിമം ധർമ്മ്യം സംഗ്രാമം ന കരിഷ്യസി,
തതഃ സ്വധർമ്മം കീർത്തിം ച ഹിത്വാ പാപമവാപ്സ്യസി.

| | |
|---|---|
| അഥ ധർമ്മ്യം ഇമം സംഗ്രാമം ത്വം ന കരിഷ്യസി ചേൽ | എന്നാൽ ധർമ്മപരമായ ഈ യുദ്ധത്തെ നീ ചെയ്യുയില്ലെങ്കിൽ |
| തതഃ സ്വധർമ്മം കീർത്തിം ച ഹിത്വാ പാപം അവാപ്സ്യസി | അതിനാൽ, സ്വധർമ്മത്തെയും കീർത്തിയേയും പരിത്യജിച്ചിട്ടു (നീ) പാപത്തെ പ്രാപിയ്ക്കും. |

അകീർത്തിം ചാപി ഭൂതാനി കഥയിഷ്യന്തി തേവ്യയാം;
സംഭാവിതസ്യ ചാകീർത്തിർമ്മരണാദതിരിച്യതേ. 34

| | |
|---|---|
| അപി ച ഭൂതാനി തേ അവ്യയാം അകീർത്തിം കഥയിഷ്യന്തി | അതിനും പുറമെ, ജനങ്ങൾ നിൻെറ തീരാത്ത ദുഷ്പേര് വിളിച്ചുപറയും. |
| സംഭാവിതസ്യ അകീർത്തിഃ മരണാൽ അതിരിച്യതേ ച | ബഹുമാനിക്കപ്പെട്ടിട്ടുള്ളവനു ചീത്തപ്പേരു മരണത്തെക്കാൾ കവിഞ്ഞതാണ്. |

ഭയാദ്രണാദുപരതം മംസ്യന്തേ ത്വാം മഹാരഥാഃ;
യേഷാം ച ത്വം ബഹുമതോ ഭൂത്വാ യാസ്യസി ലാഘവം.

| | |
|---|---|
| മഹാരഥാഃ ത്വാം ഭയാൽ രണാൽ ഉപരതം മംസ്യന്തേ | മഹാരഥന്മാർ നിന്നെ, പേടികൊണ്ടു പോരിൽനിന്നു പിൻതിരിഞ്ഞവനായി വിചാരിക്കും. |
| ത്വം യേഷാം ബഹുമതഃ ഭൂത്വാ ലാഘവം യാസ്യസി ച | നീ ഏതൊരുവക്ക് (ഏതൊരു മഹാന്മാക്ക്) ബഹുമാനയോഗ്യനായി ഭവിച്ചുവോ (അവർ) നിന്നെ നിസ്സാരനായി കരുതും. |

അവാച്യവാദാംശ്ച ബഹൂൻ വദിഷ്യന്തി തവാഹിതാഃ
നിന്ദന്തസ്തവ സാമർത്ഥ്യം; തതോ ദുഃഖതരം നു കിം? 36

| | |
|---|---|
| തവ അഹിതാഃ തവ സാമർത്ഥ്യം നിന്ദന്തഃ ബഹൂൻ അവാച്യവാദാൻ വദിഷ്യന്തി ച | നിൻെറ ശത്രുക്കൾ നിൻെറ സാമർത്ഥ്യത്തെ നിന്ദിച്ചുകൊണ്ടു, പറയാൻ കൊള്ളരുതാത്ത വാക്കുകളെ വളരെ പറയുകയും ചെയ്യും. |
| തതഃ ദുഃഖതരം കിം നു | അതിലേറെ ദുഃഖകരമായി എന്താണുള്ളത്? |

ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം,
ജിത്വാ വാ ഭോക്ഷ്യസേ മഹീം;
തസ്മാദുത്തിഷ്ഠ കൌന്തേയ
യുദ്ധായ കൃതനിശ്ചയഃ. 37

| | |
|---|---|
| കൌന്തേയ | ഹേ കുന്തീപുത്ര! |
| ഹതഃ വാ സ്വർഗ്ഗം പ്രാപ്സ്യസി | കൊല്ലപ്പെടുന്നതായാൽ നീ സ്വർഗ്ഗം പ്രാപിക്കും |
| ജിത്വാ വാ മഹീം ഭോക്ഷ്യസേ | ജയിക്കുന്നതായാൽ (നീ) രാജ്യത്തെ അനുഭവിക്കും |

| | |
|---|---|
| തസ്മാൽ യുദ്ധായ കൃതനി ശ്ചയഃ ഉത്തിഷ്ഠ | അതുകൊണ്ടു യുദ്ധം ചെയ്‌വാൻ ഉറച്ചവ നായിട്ട് എഴുന്നേല്ക്കുക. |

ടിപ്പണി—ഇപ്രകാരം ഭഗവാൻ ആത്മാവിന്റെ നിത്യതയേയും ദേഹത്തിന്റെ അനിത്യതയേയും പററി പറഞ്ഞു. അനന്തരം അനായാസപ്രാപ്തമായ യുദ്ധം ചെയ്യുന്നതുകൊണ്ടു ക്ഷത്രിയനു ധർമ്മവിരോധം സംഭവിക്കുന്നില്ല എന്നും അദ്ദേഹം പ്രസ്താവിച്ചു. ഇപ്രകാരം 31–ാം ശ്ലോകംകൊണ്ടു ഭഗവാൻ മോക്ഷപ്രാപ്തിയും കർമ്മാനുഷ്ഠാനവും തമ്മിലുള്ള ബന്ധം സ്പഷ്ടമാക്കിയിരിക്കുന്നു. ഇത്രയും പറഞ്ഞിട്ടു ഭഗവാൻ വീണ്ടും ഗീതയിലെ പ്രധാനമായ ഉപദേശത്തെ ഒരു ശ്ലോകംകൊണ്ടു വിശദമാക്കുന്നു.

സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൌ ജയാജയൌ
തതോ യുദ്ധായ യുജ്യസ്വ; നൈവം പാപമവാപ്സ്യസി. 38

| | |
|---|---|
| സുഖദുഃഖേ സമേ കൃത്വാ | സുഖവും ദുഃഖവും തുല്യമാക്കിവെച്ച് |
| ലാഭാലാഭൌ ജയാജയൌ (സമൌ കൃത്വാ) | ലാഭവും ചേതവും ജയവും തോൽവിയും തുല്യമാക്കി വെച്ച് |
| തതഃ യുദ്ധായ യുജ്യസ്വ | അതിന്റെ ശേഷം, പോരിന്നായി ഒരുങ്ങുക. |
| ഏവം പാപം ന അവാപ്സ്യസി | അങ്ങിനെ ചെയ്താൽ നീ പാപത്തെ പ്രാപിക്കുകയില്ല. |

ഏഷാ തേഭിഹിതാ സാംഖ്യേ
ബുദ്ധി,ര്യോഗേ ത്വിമാം ശൃണു;
ബുദ്ധ്യാ യുക്തോ യയാ പാർത്ഥ
കർമ്മബന്ധം പ്രഹാസ്യസി. 39

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |
| തേ അഭിഹിതാ ഏഷാ സാംഖ്യേ ബുദ്ധിഃ | നിനക്ക് ഉപദേശിക്കപ്പെട്ടിട്ടുള്ള ഇതു സാംഖ്യസിദ്ധാന്തമനുസരിച്ചുള്ള ജ്ഞാനമാകുന്നു. |
| യയാ ബുദ്ധ്യാ യുക്തഃ കർമ്മബന്ധം പ്രഹാസ്യസി | (ആത്മതത്വവിഷയമായ ഈ) യാതൊരു ജ്ഞാനത്തോടുകൂടിയവനായാൽ കർമ്മബന്ധത്തെ നീ വിട്ടുകളയുമോ |
| യോഗേ തു ഇമാം ശൃണു | യോഗവിഷയത്തിലുള്ള അതിനെയും (പറയുവാൻ പോകുന്ന ഈ ഉപദേശത്തെയും) കേട്ടുകൊള്ളുക. |

നേഹാഭിക്രമനാശോസ്തി, പ്രത്യവായോ ന വിദ്യതേ;
സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാൽ. 40

| | |
|---|---|
| ഇഹ അഭിക്രമനാശഃ ന അസ്തി | ഇവിടെ (ഈ നിഷ്കാമകർമ്മയോഗത്തിൽ) ആരംഭത്തിന്നു നാശമില്ല (പ്രയത്നം നിഷ്ഫലമാകയില്ല) |
| പ്രത്യവായഃ ന വിദ്യതേ | ലോപംകൊണ്ടുള്ള വിപരീതഫലം ഉണ്ടാകയില്ല. |
| അസ്യ ധർമ്മസ്യ സ്വല്പം അപി മഹതഃ ഭയാൽ ത്രായതേ | ഈ ധർമ്മത്തിന്റെ (നിഷ്കാമകർമ്മയോഗത്തിന്റെ) ഒരു ലേശംപോലും വലിയതായ ഭയത്തിൽനിന്നു രക്ഷിയ്ക്കുന്നു. |

വ്യവസായാത്മികാ ബുദ്ധിരേകേഹ കുരുനന്ദന;
ബഹുശാഖാ ഹ്യനന്താശ്ച ബുദ്ധയോഽവ്യവസായിനാം. 41

| | |
|---|---|
| കുരുനന്ദന | ഹേ അർജ്ജുന! |
| ഇഹ വ്യവസായാത്മികാ ബുദ്ധിഃ ഏകാ ഹി | ഇവിടെ (ഈ നിഷ്കാമകർമ്മയോഗത്തിൽ) ഒന്നിൽത്തന്നെ നിലകൊള്ളുന്ന ബുദ്ധി ഏകലക്ഷ്യത്തോടുകൂടിയതാകുന്നു. |
| അവ്യവസായിനാം ബുദ്ധയഃ ബഹുശാഖാഃ അനന്താഃ ച (ഭവന്തി) | സ്ഥിരനിശ്ചയമില്ലാത്തവരുടെ ബുദ്ധികൾ പല ശാഖകളോടുകൂടിയവയായും അവസാനമില്ലാത്തവയായും ഭവിയ്ക്കുന്നു. |

ടിപ്പണി—ബുദ്ധി ഏകത്വത്തെ വിട്ട് അനേകമായിത്തീരുമ്പോൾ ആ ബുദ്ധി സ്ഥിരമായി നില്ക്കാതെ വാസനയുടെ രൂപത്തെ ധരിയ്ക്കുന്നു. അതുകൊണ്ടു ബുദ്ധികൾ എന്നു പറയുന്നതിന്നു വാസനകൾ എന്നു താല്പര്യമാകുന്നു.

യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ
വേദവാദരതാഃ പാർത്ഥ നാന്യദസ്തീതി വാദിനഃ, 42

കാമാത്മാനഃ സ്വർഗ്ഗപരാ ജന്മകർമ്മഫലപ്രദാം
ക്രിയാവിശേഷബഹുലാം ഭോഗൈശ്വര്യഗതിം പ്രതി, 43

ഭോഗൈശ്വര്യപ്രസക്താനാം തയാപഹൃതചേതസാം
വ്യവസായാത്മികാ ബുദ്ധിഃ സമാധൌ ന വിധീയതേ. 44

| | |
|---|---|
| പാർത്ഥ | ഹേ അർജ്ജുന! |
| വേദവാദരതാഃ | വേദത്തിന്റെ അർത്ഥവാദത്തിൽ പ്രീതിയുള്ളവരും |
| ന അന്യൽ അസ്തി ഇതി വാദിനഃ | ഇതല്ലാതെ വേറെ ഒന്നും ഇല്ലെന്നു വാദിയ്ക്കുന്നവരും |
| കാമാത്മാനഃ | ആശകൊണ്ടു നിറഞ്ഞ മനസ്സോടുകൂടിയവരും |

| | |
|---|---|
| സ്വർഗ്ഗപരാഃ അവിപശ്ചിതഃ | സ്വർഗ്ഗമാണ് എല്ലാററിലും മേലെ എന്നു വിചാരിക്കുന്നവരുമായ അവിവേകികഠം (മൂഢന്മാർ) |
| ഭോഗൈശ്വര്യഗതിം പ്രതി | ഭോഗങ്ങളേയും അധികാരശക്തിയേയും പ്രാപിക്കുന്നതിന്നുവേണ്ടിയുള്ളവയും |
| ജന്മകർമ്മഫലപ്രദാം | ജന്മമാകുന്ന കർമ്മഫലത്തെ കൊടുക്കുന്നവയുമായ |
| ക്രിയാവിശേഷബഹുലാം യാം ഇമാം പുഷ്പിതാം വാചം പ്രവദന്തി | പലവിധകർമ്മഭേദങ്ങളെപ്പററി (യാതൊരു) കോമളവാക്കുകഠം പറയുന്നുവോ |
| തയാ അപഹൃതചേതസാം ഭോഗൈശ്വര്യ പ്രസക്താനാം | അവയാൽ വശീകരിക്കപ്പെട്ട മനസ്സോടുകൂടിയവരും വിഷയസുഖങ്ങളിലും അധികാരശക്തികളിലും ആശയോടുകൂടിയവരുമായ അവക്ക് |
| സമാധൌ വ്യവസായാത്മികാ ബുദ്ധിഃ ന വിധീയതേ | ഇളകാത്തതായ ബുദ്ധി ധ്യാനവിഷയത്തിൽ ഉണ്ടാകുന്നില്ല. |

ടിപ്പണി—യോഗസിദ്ധാന്തത്തിന്നു വിരുദ്ധമായ കർമ്മകാണ്ഡത്തിൻെറ വർണ്ണന മുകളിൽ പറഞ്ഞിരിക്കുന്ന മൂന്നു ശ്ലോകങ്ങളിൽ വന്നിട്ടുണ്ട്. കർമ്മകാണ്ഡം അല്ലെങ്കിൽ വേദവാദം എന്നു പറയുന്നതിനു ഫലോൽപത്തിക്കായി ചെയ്യപ്പെടുന്ന അസംഖ്യം ക്രിയകഠം എന്നർത്ഥം. ഈ ക്രിയകഠം വേദരഹസ്യങ്ങളിൽനിന്നും വേദാന്തത്തിൽനിന്നും ഭിന്നങ്ങളും അല്പഫലദായകങ്ങളുമാകയാൽ നിരർത്ഥങ്ങളാകുന്നു.

ത്രൈഗുണ്യവിഷയാ വേദാ;
നിസ്ത്രൈഗുണ്യോ ഭവാർജ്ജുന
നിർദ്വന്ദ്വോ നിത്യസത്ത്വസ്ഥോ
നിര്യോഗക്ഷേമ ആത്മവാൻ. 45

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന ! |
| വേദാഃ ത്രൈഗുണ്യവിഷയാഃ | വേദങ്ങഠം ത്രിഗുണവിഷയങ്ങളെ (സത്വം, രജസ്സ്, തമസ്സ്) പ്രതിപാദിക്കുന്നവയാണ്. |
| ത്വം നിസ്ത്രൈഗുണ്യഃ നിർദ്വന്ദ്വഃ | നീ ത്രിഗുണവിഷയങ്ങഠം ബാധിക്കാത്തവനും, സുഖദുഃഖശീതോഷ്ണാദിദ്വന്ദ്വങ്ങളിൽനിന്നു വിമുക്തനും |

| | |
|---|---|
| നിത്യസത്വസ്ഥഃ നിര്യോഗക്ഷേമഃ ആത്മവാൻ ഭവ | സത്യവസ്തുവിൽ ഇളകാത്ത നിലയുള്ളവനും സമ്പാദ്യത്തിലും സംരക്ഷണത്തിലും ശ്രദ്ധയില്ലാത്തവനും, ആത്മപരായണനും (പ്രമാദം വരാത്ത ബുദ്ധിയോടു കൂടിയവനും) ആയിത്തീരുക. |

യാവാനർത്ഥ ഉദപാനേ സർവ്വതഃ സംപ്ലുതോദകേ,
താവാൻ സർവ്വേഷു വേദേഷു ബ്രാഹ്മണസ്യ വിജാനതഃ. 46

| | |
|---|---|
| സർവ്വതഃ സംപ്ലുതോദകേ ഉദപാനേ യാവാൻ അർത്ഥഃ ഭവതി | എല്ലാ ഭാഗത്തും വെള്ളം നിറഞ്ഞിരിക്കുമ്പോൾ ചെറിയ ജലാശയത്താൽ എന്തുപ്രയോജനം ഉണ്ടാകുന്നുവോ (അതുപോലെ) |
| വിജാനതഃ ബ്രാഹ്മണസ്യ സർവ്വേഷു വേദേഷു താവാൻ (ഭവതി) | ജ്ഞാനിയായ ബ്രഹ്മപരായണനു് എല്ലാ വേദങ്ങളെക്കൊണ്ടും അത്രമാത്രം പ്രയോജനം ഉണ്ടാകുന്നു. |

കർമ്മണ്യേവാധികാരസ്തേ, മാ ഫലേഷു കദാചന,
മാ കർമ്മഫലഹേതുർഭൂ,ർമ്മാ തേ സംഗോസ്ത്വകർമ്മണി. 47

| | |
|---|---|
| തേ കർമ്മണി ഏവ അധികാരഃ | നിനക്കു കർമ്മം ചെയ്യുന്നതിൽ മാത്രമേ അധികാരമുള്ളു. |
| കദാചന ഫലേഷു (അധികാരഃ) മാ | ഒരിക്കലും ഫലങ്ങളിൽ അധികാരം ഉണ്ടാകരുതു്. |
| കർമ്മഫലഹേതുഃ മാ ഭൂഃ | കർമ്മഫലം നിന്റെ കർമ്മത്തിനു ഹേതുവാകരുതു്. |
| അകർമ്മണി തേ സംഗഃ മാ അസ്തു | കർമ്മം ചെയ്യാതിരിക്കുന്നതിലും നിനക്കു് ആഗ്രഹം ഉണ്ടാകരുതു്. |

യോഗസ്ഥഃ കുരു കർമ്മാണി സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ; സമത്വം യോഗ ഉച്യതേ.

| | |
|---|---|
| ധനഞ്ജയ | ഹേ അർജ്ജുന! |
| ത്വം യോഗസ്ഥഃ | നീ യോഗനിഷ്ഠയിൽ ഇരുന്നുകൊണ്ടു് (മനസ്സിളകാതെ) |
| സംഗം ത്യക്ത്വാ സിദ്ധ്യസിദ്ധ്യോഃ സമഃ ഭൂത്വാ കർമ്മാണി കുരു | ആസക്തിയെ ത്യജിച്ചു ഫലം കിട്ടുന്നതിലും കിട്ടാത്തതിലും സമഭാവത്തോടു കൂടി കർമ്മങ്ങളെ ചെയ്യുക. |
| സമത്വം യോഗഃ (ഇതി) ഉച്യതേ | സമഭാവം യോഗമെന്നു പറയപ്പെടുന്നു. |

ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ;
ബുദ്ധൌ ശരണമന്വിച്ഛ, കൃപണാഃ ഫലഹേതവഃ. 49

| | |
|---|---|
| ധനഞ്ജയ | ഹേ അർജ്ജുന ! |
| ബുദ്ധിയോഗാൽ കർമ്മ ദൂരേണ അവരം ഹി | ബുദ്ധിയോഗത്തേക്കാരം (സമത്വബുദ്ധിയേക്കാരം) കർമ്മം (ഫലേച്ഛയോടുകൂടി ചെയ്യപ്പെടുന്ന കർമ്മം) വളരെ താണതാകുന്നു. |
| (അതഃ) ബുദ്ധൌ ശരണം അന്വിച്ഛ | അതുകൊണ്ടു, സമത്വബുദ്ധിയിൽ രക്ഷ തേടുക. |
| ഫലഹേതവഃ കൃപണാഃ | ഫലത്തെ ഇച്ഛിയ്ക്കുന്നവർ ദയനീയന്മാരാകുന്നു. |

ബുദ്ധിയുക്തോ ജഹാതീഹ ഉഭേ സുകൃതദുഷ്കൃതേ;
തസ്മാദ്യോഗായ യുജ്യസ്വ; യോഗഃ കർമ്മസു കൌശലം.

| | |
|---|---|
| ബുദ്ധിയുക്തഃ ഉഭേ സുകൃതദുഷ്കൃതേ ഇഹ ജഹാതി | സമത്വബുദ്ധിയോടുകൂടിയവൻ പുണ്യപാപങ്ങളെ രണ്ടിനെയും (ഇവിടെത്തന്നെ) വിട്ടുകളയുന്നു. |
| തസ്മാൽ യോഗായ യുജ്യസ്വ | അതുകൊണ്ടു യോഗത്തിനായി പ്രയത്നിയ്ക്കുക. |
| കർമ്മസു കൌശലം യോഗഃ | കർമ്മകുശലതയാണു് യോഗം. |

കർമ്മജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമ്മുക്താഃ പദം ഗച്ഛന്ത്യനാമയം. 51

| | |
|---|---|
| ഹി ബുദ്ധിയുക്താഃ കർമ്മജം ഫലം ത്യക്ത്വാ | എന്തെന്നാൽ സമത്വബുദ്ധിയുള്ളവർ കർമ്മത്തിൽനിന്നുണ്ടാകുന്ന ഫലത്തെ ഉപേക്ഷിച്ചു്. |
| മനീഷിണഃ ഭൂത്വാ ജന്മബന്ധവിനിർമ്മുക്താഃ അനാമയം പദം ഗച്ഛന്തി | ജ്ഞാനികളായിത്തീർന്നിട്ടു, ജന്മബന്ധത്തിൽനിന്നു മോചനം സിദ്ധിച്ചവരായി, ദുഃഖം ഇല്ലാത്തതായ സ്ഥിതിയെ (മോക്ഷപദത്തെ) പ്രാപിയ്ക്കുന്നു. |

യദാ തേ മോഹകലിലം ബുദ്ധിർവ്യതിതരിഷ്യതി,
തദാ ഗന്താസി നിർവ്വേദം ശ്രോതവ്യസ്യ ശ്രുതസ്യ ച. 52

| | |
|---|---|
| യദാ തേ ബുദ്ധിഃ മോഹകലിലം വ്യതിതരിഷ്യതി | എപ്പോരം നിന്റെ ബുദ്ധി മോഹമാകുന്ന ദോഷത്തെ കടക്കുമോ |
| തദാ ശ്രോതവ്യസ്യ ശ്രുതസ്യ ച | അപ്പോരം കേരംക്കപ്പെടേണ്ടതിലും കേരംക്കപ്പെട്ടിട്ടുള്ളതിലും (കേരംക്കാനുള്ളതും കേട്ടിട്ടുള്ളതുമായ വേദാർത്ഥങ്ങളിൽ) |
| നിർവ്വേദം ഗന്താസി | നീ ഉദാസീനതയെ പ്രാപിയ്ക്കും. |

ശ്രുതിവിപ്രതിപന്നാ തേ യദാ സ്ഥാസ്യതി നിശ്ചലാ
സമാധാവചലാ ബുദ്ധിസ്തദാ യോഗമവാപ്സ്യസി. 53

| | |
|---|---|
| ശ്രുതിവിപ്രതിപന്നാ തേ ബുദ്ധിഃ | ശ്രുതികളാൽ (പലവിധധർമ്മോപദേശങ്ങളാൽ) ഭ്രമിച്ചിരിക്കുന്ന നിന്റെ ബുദ്ധി |
| യദാ നിശ്ചലാ സമാധൌ അചലാ സ്ഥാസ്യതി | എപ്പോൾ ഇളകാതെ സമാധിയിൽ (ഇടവിടാത്ത ധ്യാനത്തിൽ) സ്ഥിരമായി നില്ക്കുന്നുവോ |
| തദാ യോഗം അവാപ്സ്യസി | അപ്പോൾ നീ യോഗത്തെ പ്രാപിക്കും. |

അർജ്ജുനൻ പറഞ്ഞു:

സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ സമാധിസ്ഥസ്യ കേശവ?
സ്ഥിതധീഃ കിം പ്രഭാഷേത? കിമാസീത? വ്രജേത കിം?

| | |
|---|---|
| കേശവ | ഹേ കേശവ! |
| സ്ഥിതപ്രജ്ഞസ്യ സമാധിസ്ഥസ്യ ഭാഷാ കാ | സ്ഥിരബുദ്ധിയോടുകൂടിയവനും സമാധിശീലനുമായവന്റെ ലക്ഷണം എന്താകുന്നു? |
| സ്ഥിതധീഃ കിം പ്രഭാഷേത | സ്ഥിരബുദ്ധിയോടുകൂടിയവൻ എന്തു സംസാരിക്കുന്നു? |
| കിം ആസീത | എങ്ങിനെ ഇരിക്കുന്നു? |
| കിം വ്രജേത | എങ്ങിനെ നടക്കുന്നു? |

ശ്രീഭഗവാൻ പറഞ്ഞു:

പ്രജഹാതി യദാ കാമാൻ സർവ്വാൻ പാർത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ, സ്ഥിതപ്രജ്ഞസ്തദോച്യതേ.

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ ! |
| യദാ മനോഗതാൻ സർവ്വാൻ കാമാൻ പ്രജഹാതി | എപ്പോൾ (ഒരുവൻ) മനസ്സിലിരിക്കുന്ന സകലകാമങ്ങളെയും വിട്ടുകളയുന്നുവോ |
| യദാ ആത്മനാ ആത്മനി ഏവ തുഷ്ടഃ | എപ്പോൾ ആത്മാവിനാൽ ആത്മാവിൽത്തന്നെ സന്തുഷ്ടനായി ഭവിക്കുന്നുവോ |
| തദാ സ്ഥിതപ്രജ്ഞഃ (ഇതി) ഉച്യതേ | അപ്പോൾ (അവൻ) സ്ഥിതപ്രജ്ഞൻ (സ്ഥിരബുദ്ധിയോടുകൂടിയവൻ) എന്നു പറയപ്പെടുന്നു. |

ടിപ്പണി—ആത്മാവിനെക്കൊണ്ടുതന്നെ ആത്മാവിൽ സന്തുഷ്ടനായിരിക്കണമെന്നു പറയുന്നതിന്റെ താല്പര്യം, ആത്മാവിന്റെ ആനന്ദം അന്തർഭാഗത്തുതന്നെ അന്വേഷിക്കപ്പെടണമെന്നാണ്. സുഖദുഃഖങ്ങളായ ബാഹ്യവസ്തുക്കളെ ആനന്ദത്തിനുള്ള ആധാരമാക്കി

വെയ്ക്കരുത്. ആനന്ദം സുഖത്തിൽനിന്നു ഭിന്നമായ വസ്തുവാണെന്ന് ഓർമ്മിയ്ക്കേണ്ടതാണ്. ധനം കിട്ടിയാൽ എനിയ്ക്കു സുഖമുണ്ടാകുമെന്നു ഞാൻ വിചാരിയ്ക്കുന്നുവെങ്കിൽ അതു മോഹമാണ്. ഞാൻ ഭിക്ഷക്കാരനായിത്തീർന്നാലും, എനിയ്ക്കു പട്ടിണികിടക്കേണ്ടിവന്നാലും, ഞാൻ മോഷണത്തിന്നോ മറ്റു പ്രലോഭനങ്ങൾക്കോ വശംവദനാകാതിരിയ്ക്കത്തക്കവണ്ണം യാതൊരു ശക്തി എന്നിൽ ഉണ്ടോ ആ ശക്തിയാണ് എനിയ്ക്ക് ആനന്ദത്തെ തരുന്നത്. അതാണ് ആത്മസന്തോഷവും.

ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ സ്ഥിതധീർമ്മുനിരുച്യതേ. 56

| | |
|---|---|
| ദുഃഖേഷു അനുദ്വിഗ്നമനാഃ | ദുഃഖങ്ങളിൽ ക്ഷോഭിക്കാത്ത മനസ്സോടുകൂടിയവനും |
| സുഖേഷു വിഗതസ്പൃഹഃ | സുഖങ്ങളിൽ ആഗ്രഹമില്ലാത്തവനും |
| വീതരാഗഭയക്രോധഃ മുനിഃ സ്ഥിതധീഃ (ഇതി) ഉച്യതേ | ആശ, കോപം, പേടി ഇവയില്ലാത്തവനുമായ മുനി സ്ഥിരബുദ്ധിയോടുകൂടിയവൻ എന്നു പറയപ്പെടുന്നു. |

യഃ സർവ്വത്രാനഭിസ്നേഹസ്തത്തൽ പ്രാപ്യ ശുഭാശുഭം
നാഭിനന്ദതി, ന ദ്വേഷ്ടി, തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

| | |
|---|---|
| യഃ സർവ്വത്ര അനഭിസ്നേഹഃ | യാതൊരുവൻ ഏതിലും വിശേഷപ്രതിപത്തിയില്ലാത്തവനായി |
| തൽ തൽ ശുഭാശുഭം പ്രാപ്യ ന അഭിനന്ദതി ന ദ്വേഷ്ടി | അതാത് (ഓരോരോ) നന്മയോ തിന്മയോ വന്നുചേരുന്നതിൽ സന്തോഷിയ്ക്കുയോ വെറുക്കുകയോ ചെയ്യുന്നില്ലയോ |
| തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ | അവന്റെ ബുദ്ധി ഉറച്ചതാകുന്നു. |

യദാ സംഹരതേ ചായം കൂർമ്മോംഗാനീവ സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ,സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

| | |
|---|---|
| കൂർമ്മഃ സർവ്വശഃ അംഗാനി ഇവ | ആമ എല്ലാ ഭാഗത്തുനിന്നും (അതിന്റെ) അവയവങ്ങളെ എന്നപോലെ |
| അയം ഇന്ദ്രിയാർത്ഥേഭ്യഃ ഇന്ദ്രിയാണി യദാ സംഹരതേ ച | ഇവൻ (ഈ സ്ഥിതപ്രജ്ഞൻ) ഇന്ദ്രിയവിഷയങ്ങളിൽനിന്ന് ഇന്ദ്രിയങ്ങളെ എപ്പോൾ പിൻവലിയ്ക്കുന്നുവോ |
| (തദാ) തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ | അപ്പോൾ അവന്റെ ജ്ഞാനം ഉറച്ചതായി ഭവിയ്ക്കുന്നു. |

വിഷയാ വിനിവർത്തന്തേ നിരാഹാരസ്യ ദേഹിനഃ
രസവർജ്ജം; രസോപ്യസ്യ പരം, ദൃഷ്ട്വാ നിവർത്തതേ. 59

| | |
|---|---|
| നിരാഹാരസ്യ ദേഹിനഃ രസവർജ്ജം വിഷയാഃ വിനിവർത്തന്തേ | നിരാഹാരനായ ദേഹിയുടെ (ഇന്ദ്രിയസുഖങ്ങളെ ഉപേക്ഷിച്ചിരിക്കുന്നവന്റെ) സുഖാഭിലാഷം ഒഴികെ ബാക്കിയുള്ള വിഷയബന്ധങ്ങൾ വിട്ടുമാറുന്നു. |
| അസ്യ രസഃ അപി പരം ദൃഷ്ട്വാ നിവർത്തതേ | ഇവന്റെ (ഈ സ്ഥിതപ്രജ്ഞന്റെ) അഭിലാഷംപോലും പരമതത്വം അറിയുമ്പോൾ വിട്ടുമാറുന്നു. |

ടിപ്പണി—ഈ ശ്ലോകം ഉപവാസം മുതലായവയെ നിഷേധിക്കുന്നില്ല. എന്നാൽ അവയുടെ സീമയെയാണ് സൂചിപ്പിക്കുന്നത്. വിഷയങ്ങളെ (ഇന്ദ്രിയങ്ങളെ) ശാന്തമാക്കുന്നതിന് ഉപവാസാദികൾ ആവശ്യമാണ്. എന്നാൽ അവയിലുള്ള രസം ഈശ്വരസാക്ഷാൽക്കാരം ഉണ്ടാകുമ്പോഴേ ശാന്തമാകുന്നുള്ളു. ഈശ്വരസാക്ഷാൽക്കാരത്തിന്റെ രസം അനുഭവിച്ചറിയുന്നവൻ മററുള്ള രസങ്ങളെ വിസ്മരിക്കുകതന്നെ ചെയ്യുന്നു.

യതതോ ഹ്യപി കൌന്തേയ പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ. 60

| | |
|---|---|
| ഹി | എന്തെന്നാൽ |
| കൌന്തേയ | ഹേ അർജ്ജുന ! |
| യതതഃ വിപശ്ചിതഃ പുരുഷസ്യ മനഃ അപി | (മോക്ഷത്തിനായി) പ്രയത്നിക്കുന്ന വിവേകിയുടെ മനസ്സിനെപ്പോലും |
| പ്രമാഥീനി ഇന്ദ്രിയാണി പ്രസഭം ഹരന്തി | ക്ഷോഭത്തെ ഉണ്ടാക്കുന്നവയായ ഇന്ദ്രിയങ്ങൾ ബലാൽക്കാരമായി വലിച്ചു കൊണ്ടുപോകുന്നു. |

താനി സർവ്വാണി സംയമ്യ യുക്ത ആസീത മൽപരഃ;
വശേ ഹി യസ്യേന്ദ്രിയാണി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

| | |
|---|---|
| താനി സർവ്വാണി സംയമ്യ യുക്തഃ മൽപരഃ ആസീത | അവയെ എല്ലാം (ഇന്ദ്രിയങ്ങളെ എല്ലാം) അടക്കീട്ടു യോഗിയായും (സ്ഥിരചിത്തനായും) എന്നിൽത്തന്നെ തന്മയനായും (എന്നെത്തന്നെ പരമമായ പ്രാപ്യസ്ഥാനമായി വിചാരിക്കുന്നവനായും) ഇരിക്കണം. |
| യസ്യ ഇന്ദ്രിയാണി വശേ ഹി (വർത്തന്തേ) | യാതൊരുവന് ഇന്ദ്രിയങ്ങൾ സ്വാധീനത്തിൽത്തന്നെ (ഇരിക്കുന്നുവോ) |

| | |
|---|---|
| തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ | അവന്റെ ബുദ്ധി സ്ഥിരമായിരിക്കുന്നു. |

ടിപ്പണി—താല്പര്യം: ഭക്തിയില്ലെങ്കിൽ—ഈശ്വരാനുകൂല്യമില്ലെങ്കിൽ—മനുഷ്യപ്രയത്നം നിഷ്ഫലമാണ്.

ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ,
സംഗാൽ സഞ്ജായതേ കാമഃ, കാമാൽ ക്രോധോഭിജായതേ.

| | |
|---|---|
| വിഷയാൻ ധ്യായതഃ പുംസഃ | വിഷയങ്ങളെ (ഇന്ദ്രിയസുഖങ്ങൾക്കുള്ള വസ്തുക്കളെക്കുറിച്ച്) ചിന്തിച്ചുകൊണ്ടിരിക്കുന്ന പുരുഷന് |
| തേഷു സംഗഃ ഉപജായതേ | അവയിൽ അഭിരുചിയുണ്ടാകുന്നു. |
| സംഗാത് കാമഃ സംജായതേ | അഭിരുചിയിൽനിന്ന് (അനുഭവിക്കാനുള്ള) ആശയുണ്ടാകുന്നു. |
| കാമാത് ക്രോധഃ അഭിജായതേ | ആശയിൽനിന്നു (പ്രതിബന്ധമുണ്ടായാൽ) ക്രോധമുളവാകുന്നു. |

ടിപ്പണി—കാമം ഒരിക്കലും തൃപ്തിയടയാത്തതുകൊണ്ട് ആസക്തചിത്തന്മാർക്ക് ക്രോധം അനിവാര്യമാണ്.

ക്രോധാൽ ഭവതി സമ്മോഹഃ, സംമോഹാൽ സ്മൃതിവിഭ്രമഃ,
സ്മൃതിഭ്രംശാദ് ബുദ്ധിനാശോ, ബുദ്ധിനാശാൽ പ്രണശ്യതി.

| | |
|---|---|
| ക്രോധാൽ സമ്മോഹഃ ഭവതി | ക്രോധത്തിൽനിന്നു വ്യാമോഹമുണ്ടാകുന്നു (കാര്യാകാര്യബോധം ഇല്ലാതാകുന്നു) |
| സമ്മോഹാൽ സ്മൃതി വിഭ്രമഃ ഭവതി | സമ്മോഹത്തിൽനിന്ന് ഓർമ്മക്കേടുണ്ടാകുന്നു. |
| സ്മൃതിഭ്രംശാൽ ബുദ്ധി നാശഃ ഭവതി | ഓർമ്മക്കേടിൽനിന്നു ബുദ്ധിനാശം ഉണ്ടാകുന്നു. |
| ബുദ്ധിനാശാൽ പ്രണശ്യതി | ബുദ്ധിനാശംനിമിത്തം നശിച്ചുപോകുന്നു (മൃതതുല്യനായി ഭവിക്കുന്നു) |

രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവ്വിധേയാത്മാ പ്രസാദമധിഗച്ഛതി. 64

| | |
|---|---|
| വിധേയാത്മാ | സ്വാധീനമായ മനസ്സോടുകൂടിയവൻ |
| രാഗദ്വേഷവിയുക്തൈഃ ആത്മവശ്യൈഃ ഇന്ദ്രിയൈഃ വിഷയാൻ ചരൻ തു | (വിഷയങ്ങളിൽ) ആഗ്രഹമോ വിരോധമോ ഇല്ലാത്തവയും തനിക്കു സ്വാധീനങ്ങളായിരിക്കുന്നവയുമായ ഇന്ദ്രിയങ്ങളെക്കൊണ്ടു ഭോഗ്യവസ്തുക്കളെ അനുഭവിക്കുന്നവനായാലും |
| പ്രസാദം അധിഗച്ഛതി | മനഃപ്രസാദത്തെ പ്രാപിക്കുന്നു. |

പ്രസാദേ സൎവ്വദുഃഖാനാം ഹാനിരസ്യോപജായതേ;
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പൎയ്യവതിഷ്ഠതേ. 65

| | |
|---|---|
| പ്രസാദേ അസ്യ സൎവ്വ ദുഃഖാനാം ഹാനിഃ ഉപ ജായതേ | മനഃപ്രസാദം ഉണ്ടാകുമ്പോഠം അവന്റെ സകലദുഃഖങ്ങഠംക്കം നാശം സംഭവിക്കുന്നു. |
| ഹി പ്രസന്നചേതസഃ ബുദ്ധിഃ ആശു പൎയ്യവതിഷ്ഠതേ | എന്തെന്നാൽ, പ്രസന്നമനസ്സോടുകൂടിയവന്റെ ബുദ്ധി വേഗത്തിൽ സ്ഥിരമായി നില്ക്കുന്നു. |

നാസ്തി ബുദ്ധിരയുക്തസ്യ, ന ചായുക്തസ്യ ഭാവനാ,
ന ചാഭാവയതഃ ശാന്തി;രശാന്തസ്യ കുതഃ സുഖം? 66

| | |
|---|---|
| അയുക്തസ്യ ബുദ്ധിഃ ന അസ്തി | ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്താത്തവന്നു് ആത്മവിഷയപ്രജ്ഞ ഉണ്ടാകുന്നതല്ല. |
| അയുക്തസ്യ ഭാവനാ ച ന | ഇന്ദ്രിയങ്ങളെ കീഴടക്കാത്തവന്നു് ആത്മജ്ഞാനാഭിനിവേശവുമില്ല. |
| അഭാവയതഃ ശാന്തിഃ ച ന | ആത്മജ്ഞാനാഭിനിവേശമില്ലാത്തവന്നു ശാന്തിയും ഉണ്ടാകുന്നതല്ല. |
| അശാന്തസ്യ സുഖം കുതഃ | ശാന്തിയില്ലാത്തവന്നു സുഖം എവിടെ? |

ഇന്ദ്രിയാണാം ഹി ചരതാം യന്മനോനുവിധീയതേ,
തദസ്യ ഹരതി പ്രജ്ഞാം വായുൎന്നാവമിവാംഭസി. 67

| | |
|---|---|
| ചരതാം ഇന്ദ്രിയാണാം യത് മനഃ അനുവിധീയതേ | (വിഷയങ്ങളിൽ) ഏൎപ്പെട്ടിരിക്കുന്ന ഇന്ദ്രിയങ്ങളുടെ (കൂട്ടത്തിൽ) ഏതൊന്നിനെ (ഏതൊരു ഇന്ദ്രിയത്തെ) മനസ്സു് അനുഗമിക്കുന്നുവോ (പിന്തുടൎന്നുപോയ്ക്കൊണ്ടിരിക്കുന്നുവോ) |
| തത് അസ്യ പ്രജ്ഞാം അംഭസി നാവം വായുഃ ഇവ | ആ ഇന്ദ്രിയം ആ മനസ്സിന്റെ വിവേകത്തെ വെള്ളത്തിൽ കപ്പലിനെ കാററു് എന്നപോലെ |
| ഹരതി ഹി | വലിച്ചുകൊണ്ടുപോകുന്നു. |

തസ്മാദ്യസ്യ മഹാബാഹോ നിഗൃഹീതാനി സൎവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാൎത്ഥേഭ്യ,സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

| | |
|---|---|
| മഹാബാഹോ | ഹേ മഹാബാഹുവായ അൎജ്ജുന, |
| തസ്മാത് യസ്യ ഇന്ദ്രിയാണി സൎവ്വശഃ ഇന്ദ്രിയാൎത്ഥേഭ്യഃ നിഗൃഹീതാനി | അതുകൊണ്ടു്, യാതൊരുവന്റെ ഇന്ദ്രിയങ്ങഠം എല്ലാ ഇന്ദ്രിയവിഷയങ്ങളിൽനിന്നും നിയന്ത്രിക്കപ്പെട്ടിരിക്കുന്നുവോ |

| | |
|---|---|
| തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ | അവൻെറ ജ്ഞാനം അചഞ്ചലമാകുന്നു. |

യാ നിശാ സൎവ്വഭൂതാനാം തസ്യാം ജാഗൎത്തി സംയമീ,
യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ.

| | |
|---|---|
| സൎവ്വഭൂതാനാം യാ നിശാ | സാമാന്യലോകത്തിന്നു യാതൊന്നു രാത്രിയോ (യാതൊരു പരമാത്മവിഷയം അജ്ഞാതമായിരിയ്ക്കുന്നു) |
| തസ്യാം സംയമീ ജാഗൎത്തി | അതിൽ ജിതേന്ദ്രിയനായ ജ്ഞാനി ഉണൎന്നിരിയ്ക്കുന്നു. |
| യസ്യാം ഭൂതാനി ജാഗ്രതി | യാതൊന്നിൽ (യാതൊരു വിഷയസുഖത്തിൽ) സാമാന്യലോകം ഉണൎന്നിരിയ്ക്കുന്നുവോ |
| സാ പശ്യതഃ മുനേഃ നിശാ | അതു് ആത്മതത്വം അറിഞ്ഞിരിയ്ക്കുന്ന മുനിയ്ക്കു രാത്രിയാകുന്നു. (അതിൽ മുനി കണ്ണടയ്ക്കുന്നു) |

ടിപ്പണി—ഭോഗികളായ മനുഷ്യർ രാത്രി പന്ത്രണ്ടു മണി ഒരു മണിവരെ നൃത്തം, ഗാനം, പാനം, അശനം മുതലായവകൊണ്ടു സമയം കളഞ്ഞു, രാവിലെ ഏഴെട്ടു മണിവരെ ഉറങ്ങുന്നു. യോഗിയാകട്ടേ രാത്രി ഏഴെട്ടു മണിയ്ക്കു് ഉറങ്ങി മദ്ധ്യരാത്രിയിൽ എഴുനേററു് ഈശ്വരധ്യാനംചെയ്യുന്നു. അതുപോലെ തന്നെ, ഭോഗി എവിടെ സാംസാരികമായ പ്രപഞ്ചത്തെ വൎദ്ധിപ്പിയ്ക്കുകയും ഈശ്വരനെ വിസ്മരിയ്ക്കുകയും ചെയ്യുന്നുവോ, അവിടെ യോഗി സാംസാരികമായ പ്രപഞ്ചത്തെക്കുറിച്ചു ചിന്താരഹിതനായി ഈശ്വരസാക്ഷാൽക്കാരം ചെയ്യുന്നു. ഇപ്രകാരം രണ്ടുകൂട്ടരുടേയും പന്ഥാവു വിഭിന്നമാണെന്നു ഭഗവാൻ ഈ ശ്ലോകംകൊണ്ടു സ്പഷ്ടമാക്കുന്നു.

ആപൂൎയ്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വൽ
തദ്വൽ കാമാ യം പ്രവിശന്തി സൎവ്വേ
സ ശാന്തിമാപ്നോതി, ന കാമകാമീ. 70

| | |
|---|---|
| ആപൂൎയ്യമാണം അചലപ്രതിഷ്ഠം സമുദ്രം | ജലംകൊണ്ടു നിറഞ്ഞിരിക്കുന്നതും നിശ്ചലമായി സ്ഥിതിചെയ്യുന്നതുമായ സമുദ്രത്തെ |
| ആപഃ യദ്വൽ പ്രവിശന്തി | (നദി മുതലായവയിലെ) ജലങ്ങൾ എപ്രകാരം (സമുദ്രത്തിന്നു മാററമൊന്നുമുണ്ടാക്കാതെ) പ്രവേശിയ്ക്കുന്നുവോ |

| | |
|---|---|
| തദ്വൽ സർവ്വേ കാമാഃ യം പ്രവിശന്തി | ആവിധത്തിൽ സകലസാംസാരികവിഷയങ്ങളും (അചഞ്ചലനായിരിക്കുന്ന) യാതൊരുവനിൽ പ്രവേശിക്കുന്നുവോ |
| സഃ ശാന്തിം ആപ്നോതി | അവൻ ശാന്തിയെ പ്രാപിക്കുന്നു (അവനാണ് ശാന്തൻ) |
| കാമകാമീ ന | വിഷയങ്ങളെ ആഗ്രഹിക്കുന്നവനല്ല. |

വിഹായ കാമാൻ യഃ സർവ്വാൻ പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ സ ശാന്തിമധിഗച്ഛതി. 71

| | |
|---|---|
| യഃ പുമാൻ സർവ്വാൻ കാമാൻ വിഹായ | യാതൊരു പുരുഷൻ സകല ആഗ്രഹങ്ങളേയും ത്യജിച്ച് |
| നിസ്പൃഹഃ നിർമ്മമഃ നിരഹങ്കാരഃ ചരതി | യാതൊന്നിലും ആശയില്ലാത്തവനായി, എന്റെ എന്ന ബുദ്ധിയില്ലാത്തവനായി, ഞാൻ എന്ന ഭാവമില്ലാത്തവനായി (ലോകത്തിൽ) സഞ്ചരിക്കുന്നുവോ |
| സഃ ശാന്തിം അധിഗച്ഛതി | അവൻ ശാന്തിയെ പ്രാപിക്കുന്നു (ശാന്തിയെ പ്രാപിച്ചവനാകുന്നു). |

ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർത്ഥ,
നൈനാം പ്രാപ്യ വിമുഹ്യതി,
സ്ഥിത്വാസ്യാമന്തകാലേപി
ബ്രഹ്മനിർവ്വാണമൃച്ഛതി. 72

| | |
|---|---|
| പാർത്ഥ | ഹേ അർജ്ജുന ! |
| ബ്രാഹ്മീ സ്ഥിതിഃ ഏഷാ | ബ്രഹ്മനിഷ്ഠ ഇപ്രകാരമാകുന്നു. |
| ഏനാം പ്രാപ്യ ന വിമുഹ്യതി | ഈ സ്ഥിതിയെ പ്രാപിച്ചാൽ പിന്നെ മോഹവശനായിത്തീരുന്നില്ല. |
| അന്തകാലേ അപി അസ്യാം സ്ഥിത്വാ ബ്രഹ്മനിർവ്വാണം ഋച്ഛതി | അവസാനകാലത്തെങ്കിലും ഈ ബ്രഹ്മനിഷ്ഠയിൽ ഇരുന്നാൽ ബ്രഹ്മനിർവൃതിയെ പ്രാപിക്കുന്നു (പ്രാപിക്കാം). |

ഓം തത് സത്

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'സാംഖ്യയോഗം' എന്നു പേരായ രണ്ടാമദ്ധ്യായം അവസാനിച്ചു.

---

## മൂന്നാമദ്ധ്യായം

# കർമ്മയോഗം

സ്ഥിതപ്രജ്ഞൻെറ ലക്ഷണങ്ങൾ കേട്ടപ്പോൾ, മനുഷ്യൻ ശാന്തനായിരിക്കുകയാണ് വേണ്ടതെന്ന് അർജ്ജുനനു തോന്നി. ആ ലക്ഷണങ്ങളിൽ കർമ്മമെന്ന ശബ്ദംപോലും അർജ്ജുനൻ കേൾക്കുകയുണ്ടായില്ല. അതുകൊണ്ട്, അദ്ദേഹം ഭഗവാനോട് ഇപ്രകാരം ചോദിച്ചു:

''അവിടത്തെ ഉപദേശങ്ങളിൽനിന്നു കർമ്മത്തെക്കാളധികം ശ്രേഷ്ഠമായിട്ടുള്ളതു ജ്ഞാനമാണെന്ന് എനിക്കു തോന്നുന്നു. തന്മൂലം എൻെറ ബുദ്ധി വല്ലാതെ പകച്ചുപോകുന്നു. ജ്ഞാനമാണ് ശ്രേഷ്ഠമെങ്കിൽ, എന്നെ ഘോരകർമ്മത്തിൽ നിമഗ്നനാക്കുന്നതെന്തിനാണ്? എനിക്കു ഗുണകരമായിട്ടുള്ളത് ഏതാണെന്നു സ്പഷ്ടമായി പറഞ്ഞുതന്നാൽ കൊള്ളാം.''

ഇതിനു ഭഗവാൻ ഇപ്രകാരം മറുപടി പറഞ്ഞു: ''അല്ലയോ പാപരഹിതനായ അർജ്ജുന! ആദികാലംമുതല്ക്കേ ഈ ലോകത്തിൽ രണ്ടു മാർഗ്ഗങ്ങൾ പ്രചരിച്ചുവന്നിട്ടുണ്ട്. അതിലൊന്നു ജ്ഞാനം പ്രധാനമായിട്ടുള്ളതും, മററതു കർമ്മം പ്രധാനമായിട്ടുള്ളതുമാകുന്നു. എന്നാൽ കർമ്മംചെയ്യാതെ അകർമ്മിയായിരിക്കുക മനുഷ്യനു സാധ്യമല്ലെന്നും, കർമ്മംകൂടാതെ ജ്ഞാനമുണ്ടാകയില്ലെന്നും നിനക്കുതന്നെ കണ്ടറിയുവാൻ സാധിക്കും. സകലത്തേയും ത്യജിച്ചു വെറുതെയിരിക്കുന്ന മനുഷ്യൻ സിദ്ധപുരുഷനാണെന്നു പറഞ്ഞുകൂടാ. ഓരോ മനുഷ്യനും എന്തെങ്കിലും ഒരു കർമ്മം ചെയ്തുകൊണ്ടിരിക്കുന്നതു നീ തന്നെ കാണുന്നുണ്ടല്ലോ. മനുഷ്യപ്രകൃതിതന്നെ അവനെക്കൊണ്ടു കർമ്മം ചെയ്യിക്കുന്നു. ലോകനിയമം ഇപ്രകാരമായിരിക്കേ, യാതൊന്നും പ്രവർത്തിക്കാതെ കയ്യുംകെട്ടിയിരുന്ന്, മനസ്സിനെ പല പ്രകാരത്തിലുള്ള ചിന്തകളിൽ, സങ്കല്പവികല്പങ്ങളിൽ, പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നവൻ മൂർഖനായി ഗണിക്കപ്പെടുന്നു. അവനെ മിത്ഥ്യാചാരനെന്നും പറയുന്നു. ഇന്ദ്രിയങ്ങളെ അടക്കി, രാഗദ്വേഷരഹിതനായി, ആത്മവഞ്ചന വിട്ട്, ആസക്തിരഹിതനായി, കരചരണങ്ങൾകൊണ്ടു വല്ല കർമ്മവും ചെയ്യുന്നതല്ലയോ, കർമ്മയോഗമാചരിക്കുന്നതല്ലയോ, ഇതിനെക്കാൾ ശ്രേഷ്ഠം? അവനവൻെറ നിത്യകർമ്മത്തെ—അവനവൻെറ ചുമതലയിൽ വരുന്ന സേവാകർമ്മത്തെ—ഇന്ദ്രിയങ്ങളെ സ്വാധീനമാക്കിവെച്ചുകൊണ്ടു ചെയ്തുതീർക്കുക, ഇത് അലസനെപ്പോലെ ഇരിക്കുന്നതിനെക്കാൾ എത്ര

ശ്രേഷ്ഠമാണ്! അലസനായിരിയ്ക്കുന്നവന്റെ ശരീരം കാലംകൊണ്ടു ക്ഷീണിച്ചുപോകുന്നു. എന്നാൽ കർമ്മം ചെയ്തുകൊണ്ടിരിയ്ക്കുമ്പോഴ, യജ്ഞാർത്ഥമായി ചെയ്യുന്ന കർമ്മമൊഴിച്ചു മററുള്ളവയെല്ലാം മനുഷ്യനെ ബന്ധനത്തിൽ പെടുത്തുന്നവയാണെന്നുള്ള ബോധം ഉണ്ടായിരിയ്ക്കേണ്ടതാകുന്നു. സ്വാർത്ഥപരമായിട്ടല്ലാതെ—അന്യർക്കുവേണ്ടി—ചെയ്യുന്ന കർമ്മം, ചുരുക്കിപ്പറഞ്ഞാൽ ലോകസേവ, ഇതാണ് യജ്ഞം എന്നു പറയുന്നതിന്റെ താൽപര്യം. ലോകസേവയെ ഉദ്ദേശിച്ചുമാത്രം കർമ്മം ചെയ്യുമ്പോഴ, ആസക്തി അല്ലെങ്കിൽ രാഗദ്വേഷങ്ങഠം ഉണ്ടാകയില്ല. ഈ യജ്ഞം, ഈ സേവാകർമ്മം, നീ ചെയ്തുകൊള്ളുക. ബ്രഹ്മാവു ലോകത്തെ സൃഷ്ടിച്ചതോടുകൂടിത്തന്നെ യജ്ഞത്തേയും സൃഷ്ടിച്ചിട്ടു ജീവികളുടെ ചെവിയിൽ ഇപ്രകാരം ഒരു മന്ത്രം ഉപദേശിച്ചിട്ടുള്ളതുപോലെ തോന്നുന്നു—''നിങ്ങഠം ലോകത്തിലേയ്ക്കു പോവുക; ഒരുവൻ മറെറാരുവനുവേണ്ടി സേവാകർമ്മം ചെയ്ത് അഭിവൃദ്ധിയെ പ്രാപിയ്ക്കുക; സമസ്തജീവജാലങ്ങളേയും ദേവതാരൂപമായി—ഈശ്വരാകാരമായി—അറിയുക; ഈ ദേവതകളെ സേവിച്ച് അവരെ പ്രസന്നരാക്കുക; എന്നാൽ അവർ നിങ്ങഠംക്കും സന്തുഷ്ടി തരും; പ്രസന്നരായ ദേവതകഠം നിങ്ങളാവശ്യപ്പെടാതെതന്നെ നിങ്ങളുടെ സർവ്വാഭീഷ്ടങ്ങളും നിങ്ങഠംക്കു തരും.'' ലോകസേവ ചെയ്യാതെ, ലോകത്തിനു കൊടുക്കേണ്ടുന്ന ഓഹരിയെ ഒന്നാമതായി അവക്കു കൊടുക്കാതെ, ഭക്ഷണം കഴിയ്ക്കുന്നവൻ ചോരനാകുന്നു എന്നാണ് മേൽപ്പറഞ്ഞതിന്റെ താൽപര്യം. ലോകത്തിന്നു, ജീവജാലങ്ങഠംക്കു, കൊടുക്കേണ്ടതിനെ അവക്കു കൊടുത്തതിനുശേഷം ഉള്ളതുമാത്രം അനുഭവിയ്ക്കുന്നവൻ, അപ്രകാരം അനുഭവിയ്ക്കുവാൻ അധികാരിയാകുന്നു. അവൻ പാപവിമുക്തനാകുന്നുവെന്നു താൽപര്യം. ഇതിന്നു വിപരീതമായി, അവനവനുവേണ്ടിത്തന്നെ സമ്പാദിയ്ക്കുകയും വേലയെടുക്കുകയും ചെയ്യുന്നവൻ പാപിയാകുന്നു. അവൻ പാപഫലമായ അന്നം ഭുജിയ്ക്കുകയും ചെയ്യുന്നു. ജീവികഠം അന്നംകൊണ്ടുപജീവിയ്ക്കുന്നു; അന്നം വർഷത്തിൽനിന്നുണ്ടാകുന്നു; വർഷം യജ്ഞംകൊണ്ട്, അതായതു ജീവജാലങ്ങളുടെ പ്രയത്നംകൊണ്ട്, ഉണ്ടാകുന്നു! ജീവജാലങ്ങഠം ഇല്ലാത്തേടത്തു വർഷവും ഉണ്ടാകയില്ല; ജീവജാലങ്ങഠം ഉള്ളേടത്തുമാത്രമേ വർഷം ഉണ്ടാകുന്നുള്ളു; ജീവജാലങ്ങഠം പ്രയത്നോപജീവികളാണ്; അതായതു, പ്രവൃത്തിചെയ്തു ജീവിയ്ക്കുന്നവരാണ്. ഇതത്രേ സൃഷ്ടിയുടെ നിയമം. അലസനായിരുന്നുകൊണ്ട്, ആക്കും ഉപജീവനം കഴിയ്ക്കുവാൻ സാധിയ്ക്കുയില്ല. വിശേഷബുദ്ധിയില്ലാത്ത പ്രാണികളുടെ കാര്യത്തിൽ ഇതു വാസ്തവമായ സ്ഥിതിയ്ക്കു, മനുഷ്യരെസ്സംബന്ധിച്ച് ഇത് എത്രയധികം വാസ്തവമായിരിയ്ക്കണം? അതുകൊണ്ടു ഭഗവാൻ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു: ''ബ്രഹ്മാവു കർമ്മത്തെ ഉല്പന്നമാക്കി. ബ്രഹ്മാവിന്റെ ഉൽപത്തി അക്ഷരബ്രഹ്മത്തിൽനിന്നാകുന്നു. അക്ഷരബ്രഹ്മസ്വരൂപനായ പരമേശ്വരൻ യജ്ഞത്തിൽ, അതായതു

സേവാകർമ്മത്തിൽ, മാത്രമേ പ്രകാശമാനനായി ഭവിയ്ക്കുന്നുള്ളവെന്നും, ഈ നിയമചക്രത്തെ അനുസരിയ്ക്കാത്തവർ പാപികളാണെന്നും, അവർ വ്യർത്ഥമായി ജീവിയ്ക്കുന്നുവെന്നും മനസ്സിലാക്കിക്കൊള്ളുക.''

ആന്തരമായ ശാന്തിയനുഭവിച്ചു സന്തുഷ്ടനായിരിയ്ക്കുന്നവന് ഒന്നും ചെയ്യാനില്ലെന്നു പറയാം. കർമ്മം ചെയ്യുന്നതുകൊണ്ടും ചെയ്യാതിരിയ്ക്കുന്നതുകൊണ്ടും അവനു യാതൊരു ലാഭവുമില്ല. അവനു യാതൊന്നിനെക്കുറിച്ചും ഒരു സ്വാർത്ഥചിന്തയുമില്ല. എന്നാലും അവനു യജ്ഞപരമായ കർമ്മമനുഷ്ഠിയ്ക്കാതിരിയ്ക്കുവാൻ സാധിയ്ക്കുന്നില്ല. അതുകൊണ്ടു, നീയും കർത്തവ്യകർമ്മത്തെ സദാ ചെയ്തുകൊണ്ടിരിയ്ക്കുക. എന്നാൽ അതിൽ നിനക്കു രാഗദ്വേഷങ്ങളോ ആസക്തിയോ ഒരിയ്ക്കലും ഉണ്ടാകരുത്. അനാസക്തനായി കർമ്മം ചെയ്യുന്നവന് ഈശ്വരസാക്ഷാൽകാരം സാധിയ്ക്കുന്നു. ഇനിയും ആലോചിച്ചുനോക്കുക. ജനകമഹാരാജാവു നിസ്പൃഹനായി കർമ്മം ചെയ്തുകൊണ്ടുതന്നെ മോക്ഷം പ്രാപിച്ചു. എന്തുകൊണ്ടെന്നാൽ, അദ്ദേഹം ലോകഹിതത്തിനായിട്ടാണ് കർമ്മം ചെയ്തത്. ആ സ്ഥിതിയ്ക്കു നീ അതിനു വിപരീതമായി പ്രവർത്തിയ്ക്കുവാൻ (കർമ്മം ചെയ്യാതിരിയ്ക്കുവാൻ) പാടുണ്ടോ? ശ്രേഷ്ഠന്മാരായി ഗണിയ്ക്കപ്പെടുന്നവർ ആചരിയ്ക്കുന്നതിനെത്തന്നെ സാധാരണജനങ്ങൾ അനുസരിയ്ക്കുന്നു. ഇതാണ് ലോകനിയമം. എന്നെത്തന്നെ ഉദാഹരണമായെടുക്കുക. കർമ്മം ചെയ്തിട്ട് എനിയ്ക്ക് എന്തു സ്വാർത്ഥമാണ് സാധിയ്ക്കാനുള്ളത്? എന്നിട്ടും ഞാൻ എപ്പോഴും ഇടവിടാതെ കർമ്മത്തിൽത്തന്നെ ഏർപ്പെട്ടുകൊണ്ടിരിയ്ക്കുന്നു. ഇതു കണ്ടിട്ടു ലോകവും ഏറെക്കുറെ അതനുസരിച്ചുതന്നെ പ്രവർത്തിയ്ക്കുന്നു. ഞാൻ അലസനായിരിയ്ക്കുന്നപക്ഷം ലോകത്തിന്റെ സ്ഥിതി എന്തായിരിയ്ക്കും? സൂര്യചന്ദ്രന്മാർ നക്ഷത്രങ്ങൾ മുതലായവ നിശ്ചലങ്ങളായിത്തീരുകയും തന്മൂലം ലോകം നശിയ്ക്കുകയും ചെയ്യുമെന്നു നിനക്കു മനസ്സിലാക്കാം. ഇവയ്ക്കെല്ലാം ചലനശക്തി കൊടുക്കുന്നതും ഇവയെ നിയന്ത്രണംചെയ്യുന്നതും ഞാനല്ലേ? എന്നാൽ ലോകവും ഞാനുംതമ്മിൽ നിശ്ചയമായും ഈ വ്യത്യാസമുണ്ട്—എനിയ്ക്ക് ആസക്തിയില്ല, ലോകർ ആസക്തരാകുന്നു. അവർ സ്വാർത്ഥവശരായിട്ടു ജോലി ചെയ്യുന്നു. നിന്നെപ്പോലെ കാര്യബോധമുള്ള ജ്ഞാനികൾ കർത്തവ്യകർമ്മം ഉപേക്ഷിച്ചാൽ ജനങ്ങളും അപ്രകാരംതന്നെ ചെയ്യുകയും അവർക്കു ബുദ്ധിഭ്രംശം വന്നുപോകയുംചെയ്യും. സാമാന്യ ജനങ്ങൾ കർമ്മഭ്രഷ്ടരാകാതെ ക്രമേണ അനാസക്തരായിത്തീരാൻ പഠിയ്ക്കേണമെങ്കിൽ, നീ ആസക്തിയെ ത്യജിച്ചു കർമ്മം ചെയ്യണം. മനുഷ്യൻ തന്റെ പ്രകൃതിസിദ്ധങ്ങളായ ഗുണങ്ങൾക്കു വശംവദനായി കർമ്മം ചെയ്തുകൊണ്ടേ ഇരിയ്ക്കും. ''ഞാൻ ചെയ്യുന്നു'' എന്നു മൂഢൻമാത്രമേ അഭിമാനിയ്ക്കുയുള്ളൂ. ശ്വാസോച്ഛ്വാസം ചെയ്യുന്നതു ജീവജാലങ്ങളുടെ പ്രകൃതിയാണ്—അവയുടെ സ്വഭാവമാണ്. കണ്ണിൽ എന്തെങ്കിലും വന്നിരുന്നാൽ ഉടനെ സ്വാഭാവികമായിത്തന്നെ മനുഷ്യൻ കണ്ണടയ്ക്കുന്നു. ''ഞാൻ

ശ്വസിയ്ക്കുന്നു'' എന്നോ, ''ഞാൻ കണ്ണടയ്ക്കുന്നു'' എന്നോ ആരും ഒരിയ്ക്കലും പറയാറില്ല. ഇപ്രകാരം ഒരുവൻ ചെയ്യുന്ന കർമ്മങ്ങളെല്ലാം തന്നെ എന്തുകൊണ്ടു പ്രകൃത്യാ ഉള്ള ഗുണമനുസരിച്ചായിക്കൂടാ? അവയിൽ അഹങ്കാരം എന്തിനാണ്? അതുകൊണ്ടു സ്വാർത്ഥരഹിതനായി സഹജമായ കർമ്മം ചെയ്യുന്നതിനുള്ള ഉത്തമമാർഗ്ഗം, സകല കർമ്മങ്ങളേയും എനിയ്ക്കായി അർപ്പിച്ച്, എനിയ്ക്കുവേണ്ടി മമതയെ ഉപേക്ഷിച്ചു ചെയ്യുകയാകുന്നു. ഇപ്രകാരം കർമ്മം ചെയ്തിട്ടു മനുഷ്യന്റെ അഹംകാരവും സ്വാർത്ഥഭാവവും നശിയ്ക്കുമ്പോൾ, അവന്റെ സർവ്വകർമ്മങ്ങളും സ്വാഭാവികങ്ങളും ദോഷരഹിതങ്ങളുമായിത്തീരുന്നു. അവൻ അനേകവിധം ബുദ്ധിമുട്ടുകളിൽനിന്നു മുക്തനാകയും ചെയ്യുന്നു. പിന്നെ അവനു കർമ്മബന്ധം ഉണ്ടാകുന്നില്ല. കർമ്മം ചെയ്യുക എന്നതു മനുഷ്യസ്വഭാവമായിരിയ്ക്കെ, കർമ്മം ചെയ്യുകയില്ല എന്നു ബലമായി ശഠിയ്ക്കുന്നത് അഹംഭാവമാകുന്നു. ഇപ്രകാരം ശാഠ്യം പിടിയ്ക്കുന്നവൻ, ബാഹ്യചേഷ്ടകളാൽ കർമ്മം ചെയ്യാത്തവനായി കാണപ്പെട്ടുവെങ്കിലും മനസ്സങ്കല്പങ്ങളാൽ സർവ്വഥാ ലോകവ്യാപാരത്തിൽ ഏർപ്പെട്ടുകൊണ്ടേ ഇരിയ്ക്കുന്നു. ഇതു ബാഹ്യകർമ്മങ്ങളെക്കാളധികം ദോഷകരവും ബന്ധനകരവുമാകുന്നു.

വാസ്തവത്തിൽ ഓരോ ഇന്ദ്രിയത്തിന്നും അതതിന്റെ വിഷയങ്ങളിൽ രാഗദ്വേഷങ്ങൾ ഉണ്ടാകുന്നു. കർണ്ണങ്ങൾക്കു ചില ശബ്ദങ്ങൾ കേൾക്കുന്നതിൽ സുഖവും മററു ചിലതു കേൾക്കുന്നതിൽ അസുഖവും തോന്നുന്നു. റോജാപുഷ്പത്തിന്റെ സുഗന്ധം ആസ്വദിയ്ക്കുന്നതിൽ നാസികയ്ക്കു സുഖവും മലിനവസ്തുക്കളുടെ ദുർഗ്ഗന്ധത്തിൽ അസുഖവും ഉണ്ടാകുന്നു. എല്ലാ ഇന്ദ്രിയങ്ങളുടേയും സ്ഥിതി ഇപ്രകാരമാണല്ലോ. അതുകൊണ്ടു, രാഗദ്വേഷരൂപികളായ ഈ തസ്കരന്മാരുടെ പിടിയിൽപ്പെടാതെ അവരെ പുറത്തു തള്ളുകയും കർമ്മചര്യയിൽനിന്നു തെററാതിരിയ്ക്കുകയും, ഇന്നിത്, നാളെ മറെറാന്ന്, മററന്നാൾ വേറൊന്ന് എന്നിപ്രകാരം കരചരണങ്ങളെ വൃഥാ പ്രവർത്തിപ്പിയ്ക്കാതിരിയ്ക്കുകയുമാണ് മനുഷ്യൻ ചെയ്യേണ്ടത്. അവനവന്റെ ചുമതലയായി വരുന്ന കർമ്മങ്ങളെ ഈശ്വരപ്രീതിയ്ക്കായി ചെയ്തുതീർക്കുന്നതിൽ തൽപരനായിരിയ്ക്കുക. ഇപ്രകാരം കർമ്മം ചെയ്യുന്നതുകൊണ്ടു നാം ചെയ്യുന്നതെല്ലാം ഈശ്വരൻ ചെയ്യിയ്ക്കുന്നു എന്ന ഭാവനയുണ്ടാകുന്നു. ഇതു ജ്ഞാനത്തെ വളർത്തുകയും അഹംഭാവത്തെ നശിപ്പിയ്ക്കുകയും ചെയ്യും. ഇതാണ് സ്വധർമ്മം എന്നു പറയുന്നത്. നീ സ്വധർമ്മത്തിൽ നിരതനായിരിയ്ക്കണം. എന്തുകൊണ്ടെന്നാൽ, നിനക്കു സ്വധർമ്മമാണ് ഏററവും ശ്രേഷ്ഠമായിട്ടുള്ളത്. പരധർമ്മം കാഴ്ചയിൽ അധികം വിശേഷമായിത്തോന്നിയാൽക്കൂടി അതു ഭയാവഹമാണെന്നു ധരിച്ചുകൊള്ളുക. സ്വധർമ്മമനുഷ്ഠിച്ചു മരണത്തെ വരിയ്ക്കുന്നവനു മോക്ഷം ലഭിയ്ക്കുന്നു. രാഗദ്വേഷരഹിതനായി കർമ്മം ചെയ്യണം, അതുതന്നെയാണ് യജ്ഞമെന്നു പറയുന്നത്.

ഭഗവാൻ ഇത്രയും പറഞ്ഞപ്പോൾ അർജ്ജുനൻ അദ്ദേഹത്തോട് ഇപ്രകാരം ചോദിച്ചു:—''മനുഷ്യൻ എന്തു പ്രേരണകൊണ്ടാണ് പാപകർമ്മം ചെയ്യുന്നത്? ഏതോ ഒരു ശക്തി അവനെ പാപകർമ്മത്തിൽ തള്ളിവിടുന്നതായിട്ടാണ് മിക്കപ്പോഴും തോന്നുന്നത്.''

ഭഗവാൻ പറഞ്ഞു: ''മനുഷ്യനെ പാപകർമ്മത്തിൽ തള്ളിവിടുന്നതു കാമവും ക്രോധവുമാകുന്നു. അതു രണ്ടും അടുത്ത സഹോദരങ്ങളെപ്പോലെയാണ്. കാമം തൃപ്തിയടയാതെ നില്ക്കുമ്പോൾ ക്രോധം അടുത്തു വരുന്നു. കാമക്രോധങ്ങളോടുകൂടിയവൻ രജോഗുണയുക്തനെന്നു പറയപ്പെടുന്നു. ഇവ മനുഷ്യൻെറ പരമശത്രുക്കളത്രേ. ഇവയോടു സർവ്വദാ യുദ്ധം ചെയ്തുകൊണ്ടിരിക്കേണ്ടതാണ്. പൊടി കണ്ണാടിയേയും, പുക അഗ്നിയേയും, ജരായു ഗർഭത്തേയും മൂടി നിഷ്പ്രഭമാക്കുന്നതുപോലെ കാമക്രോധാദികൾ ജ്ഞാനിയുടെ ജ്ഞാനത്തെ മൂടി നിഷ്പ്രഭമാക്കുന്നു.

കാമം അഗ്നിപോലെ ഭയാനകമാണ്. അത് ഇന്ദ്രിയങ്ങളേയും മനോബുദ്ധികളേയും വശപ്പെടുത്തി മനുഷ്യനെ നിലം പതിപ്പിക്കുന്നു. അതിനാൽ നീ ഒന്നാമതായി ഇന്ദ്രിയനിഗ്രഹം ചെയ്യണം. അതിനു ശേഷം മനസ്സിനേയും സ്വാധീനമാക്കണം. അങ്ങിനെ ചെയ്യുന്നപക്ഷം നിൻെറ ബുദ്ധി നിനക്കധീനമായിവരും. എന്തുകൊണ്ടെന്നാൽ ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ക്രമേണ ഒന്നു മററൊന്നിനെക്കാളധികം പ്രാബല്യമുള്ളതാണെങ്കിലും അവ മൂന്നിനെക്കാളും മഹത്വമുള്ളതാണ് ആത്മാവ്. മനുഷ്യന് അവനവൻെറ തന്നെ ശക്തിയെക്കുറിച്ചു യാതൊരു ബോധവുമില്ല. ഇതുനിമിത്തം ഇന്ദ്രിയങ്ങളും മനസ്സും സ്വാധീനതയിലിരിക്കുന്നില്ലെന്നും ബുദ്ധി പ്രവർത്തിക്കുന്നില്ലെന്നും വിചാരിക്കുന്നു. ആത്മശക്തിയെക്കുറിച്ചു വിശ്വാസമുണ്ടാകുമ്പോൾ മററെല്ലാം എളുപ്പമായിത്തീരുന്നു. ഇന്ദ്രിയങ്ങളേയും മനോബുദ്ധികളേയും സ്വാധീനമാക്കിവെച്ചിരിക്കുന്നവനെ കാമക്രോധങ്ങൾക്കാകട്ടേ അവയുടെ അസംഖ്യം പരിവാരങ്ങൾക്കാകട്ടേ ഒന്നും ചെയ്‌വാൻ സാധിക്കില്ല.''

ഈ അധ്യായം ഗീത മനസ്സിലാക്കുവാനുള്ള ഒരു പ്രധാനമാർഗ്ഗദർശിയാണെന്നു പറയാം. ഇതിൻെറ സാരം മുഴുവൻ, ലോകസേവ ചെയ്യേണ്ടതിനാണ് ജീവിതം ഭോഗങ്ങളനുഭവിക്കേണ്ടതിനല്ല എന്ന ഒററ വാക്യത്തിൽ നാം കാണുന്നു. അതുകൊണ്ടു നാം നമ്മുടെ ജീവിതത്തെ യജ്ഞമയമാക്കിത്തീർക്കുകതന്നെ വേണം. ഈ സംഗതി മനസ്സിലാക്കുന്നതുകൊണ്ടുമാത്രം ജീവിതം യജ്ഞമാകയില്ല; എന്നാൽ ഇതു മനസ്സിലാക്കി അതുപ്രകാരം ആചരിക്കുന്നതുകൊണ്ടു നാം ഉത്തരോത്തരം പരിശുദ്ധരാകും. എന്നാൽ യഥാർത്ഥമായ സേവാകർമ്മം ഏതാണെന്ന് എങ്ങിനെ പറയാം? ഈ വിഷയം ഗ്രഹിക്കുവാൻ ഇന്ദ്രിയദമം അത്യാവശ്യമാകുന്നു. ഇന്ദ്രിയദമംകൊണ്ടു സത്യസ്വരൂപനായ പരമാത്മാവിനോടു നമുക്ക് അധികമധികം

സാമീപ്യം സിദ്ധിയ്ക്കുന്നു. അങ്ങിനെ കാലംകൊണ്ടു നമുക്കു സത്യത്തെ അധികമധികം ദർശിയ്ക്കുവാൻ സാധിയ്ക്കുയും ചെയ്യുന്നു. സേവാകർമ്മവും സ്വാൎത്ഥദൃഷ്ടിയോടുകൂടി ചെയ്യുന്നപക്ഷം ഒരിയ്ക്കലും യജ്ഞമാകയില്ല. അതുകൊണ്ടു് അനാസക്തി അത്യന്താപേക്ഷിതമായിരിയ്ക്കുന്നു. ഇത്രയും മനസ്സിലാക്കിക്കഴിഞ്ഞാൽ പിന്നെ യാതൊരു വിവാദത്തിനും അവകാശമില്ല. അൎജ്ജുനനു വാസ്തവത്തിൽ കൊടുക്കപ്പെട്ടതു സ്വജനഹിംസചെയ്യാനുള്ള ഉൽബോധനമാണോ, അഥവാ അതിൽ ധൎമ്മോപദേശം ഉണ്ടായിരുന്നുവോ എന്നീ വക ചോദ്യങ്ങൾക്കു് അവകാശമില്ല. അനാസക്തിയുടെ ആവിർഭാവത്തിൽ അന്യനെ ഹിംസിയ്ക്കുവാൻവേണ്ടി കയ്യിൽ പിടിച്ചിരിയ്ക്കുന്ന ആയുധം താഴെ വീണുപോകുന്നു. എന്നാൽ അനാസക്തി കേവലം ആഡംബരമായാൽ ഇപ്രകാരം സംഭവിയ്ക്കുന്നതല്ല. പ്രയത്നംകൊണ്ടു നമുക്കതു് ഇന്നുതന്നെ സാദ്ധ്യമായേയ്ക്കാം; അനവധി കാലംകൊണ്ടു സാധ്യമായില്ലെന്നും വരാം. അതിനെപ്പററി നാം ചിന്തിയ്ക്കേണ്ട ആവശ്യമില്ല. പ്രയത്നത്തിൽത്തന്നെ ഫലവുമുണ്ടു്. യഥാൎത്ഥമായി പ്രയത്നം ചെയ്യുന്നുണ്ടോ ഇല്ലയോ എന്നുള്ള കാര്യത്തിലാണു് പൂൎണ്ണമായ ശ്രദ്ധ വേണ്ടതു്. ഇതിൽ ആത്മവഞ്ചനയുണ്ടാകരുതു്. ഇത്രയും മനസ്സിരുത്തി പ്രവൎത്തിയ്ക്കുവാൻ എല്ലാവൎക്കും സാധിയ്ക്കുന്നതാണു്.

---

ഈ അദ്ധ്യായം ഗീതയുടെ സ്വരൂപം മനസ്സിലാക്കുവാനുള്ള പ്രധാനമാൎഗ്ഗദർശിയാണെന്നു പറയാം.

ഏതുവിധത്തിലാണു് കൎമ്മം ചെയ്യേണ്ടതു്, എന്തു കൎമ്മമാണു് ചെയ്യേണ്ടതു്, സത്യമായ കൎമ്മം ഏതാണെന്നു് എങ്ങിനെ അറിയാം ഇത്യാദി സംഗതികൾ ഇതിൽ സുവ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടു്. പരമാൎത്ഥമായ ജ്ഞാനം പാരമാൎത്ഥികമായ കൎമ്മമായി പരിണമിയ്ക്കേണ്ടതാണെന്നും പ്രസ്താവിച്ചിരിയ്ക്കുന്നു.

അർജ്ജുനൻ പറഞ്ഞു:

**ജ്യായസീ ചേൽ കൎമ്മണസ്തേ മതാ ബുദ്ധിൎജ്ജനാൎദ്ദന,**
**തൽ കിം കൎമ്മണി ഘോരേ മാം നിയോജയസി കേശവ?**

| | |
|---|---|
| ജനാൎദ്ദന | ഹേ ജനാൎദ്ദന! |
| കൎമ്മണഃ ബുദ്ധിഃ ജ്യായസീ തേ മതാ ചേൽ | കൎമ്മത്തേക്കാൾ ബുദ്ധി (ജ്ഞാനം) അധികം ശ്രേഷ്ഠം എന്നാണു് അങ്ങയുടെ അഭിപ്രായമെങ്കിൽ |
| തത്, കേശവ, കിം ഘോരേ കൎമ്മണി മാം നിയോജയസി | അപ്പോൾ (പിന്നെ) ഹേ കേശവ! എന്തിനുവേണ്ടി ഭയങ്കരമായ കൎമ്മത്തിൽ എന്നെ (അങ്ങു്) ഏൎപ്പെടുത്തുന്നു. |

ടിപ്പണി—ബുദ്ധി എന്ന പദത്തിനു സമത്വബുദ്ധി എന്നൎത്ഥം.

വ്യാമിശ്രേണേവ വാക്യേന ബുദ്ധിം മോഹയസീവ മേ;
തദേകം വദ നിശ്ചിത്യ യേന ശ്രേയോഹമാപ്നുയാം. 2

| | |
|---|---|
| വ്യാമിശ്രേണ ഇവ വാക്യേന മേ ബുദ്ധിം മോഹയസി ഇവ | പരിഭ്രമമുണ്ടാകുംവിധത്തിലുള്ള വാക്കുകളെക്കൊണ്ട് എന്റെ ബുദ്ധിയെ മോഹിപ്പിയ്ക്കുന്നതുപോലെ തോന്നുന്നു. |
| യേന അഹം ശ്രേയഃ ആപ്നുയാം തത് ഏകം നിശ്ചിത്യ വദ | യാതൊന്നിനാൽ ഞാൻ ശ്രേയസ്സിനെ പ്രാപിയ്ക്കുമോ അതുതന്നെ നിശ്ചയമായി പറഞ്ഞുതന്നാലും. |

ടിപ്പണി—അർജ്ജുനൻ സംഭ്രാന്തനായിത്തീരുന്നു. എന്തുകൊണ്ടെന്നാൽ ഒരിടത്തു ഭഗവാൻ അർജ്ജുനനുണ്ടായ ഹൃദയദൌർബ്ബല്യത്തെ നിന്ദിയ്ക്കുകയും, മറെറാരിടത്തു (രണ്ടാമദ്ധ്യായത്തിൽ 43 മുതൽ 50 വരെ ശ്ലോകങ്ങളിൽ) കർമ്മത്യാഗമാണ് വേണ്ടതെന്ന് ഒരു തോന്നൽ ഉണ്ടാക്കുകയും ചെയ്യുന്നു. ഗൌരവമായി ആലോചിയ്ക്കുന്ന പക്ഷം യഥാർത്ഥം ഇങ്ങിനെയല്ലെന്നു ഭഗവാൻ തുടർന്നു പ്രസ്താവിയ്ക്കുന്നതാണ്.

ശ്രീഭഗവാൻ പറഞ്ഞു:

ലോകേസ്മിൻ ദ്വിവിധാ നിഷ്ഠാ
പുരാ പ്രോക്താ മയാനഘ—
ജ്ഞാനയോഗേന സാംഖ്യാനാം,
കർമ്മയോഗേന യോഗിനാം. 3

| | |
|---|---|
| അനഘ | ഹേ പാപരഹിതനായ അർജ്ജുന! |
| അസ്മിൻ ലോകേ | ഈ ലോകത്തിൽ |
| സാംഖ്യാനാം ജ്ഞാനയോഗേന | സാംഖ്യന്മാർക്കു ജ്ഞാനയോഗംകൊണ്ടും |
| യോഗിനാം കർമ്മയോഗേന | യോഗികൾക്കു കർമ്മയോഗംകൊണ്ടും എന്നിങ്ങിനെ |
| ദ്വിവിധാ നിഷ്ഠാ പുരാ മയാ പ്രോക്താ | രണ്ടു പ്രകാരത്തിലുള്ള നിഷ്ഠ മുൻപുതന്നെ എന്നാൽ പറയപ്പെട്ടു. |

ന കർമ്മണാമനാരംഭാന്നൈഷ്കർമ്മ്യം പുരുഷോശ്നുതേ,
ന ച സന്ന്യസനാദേവ സിദ്ധിം സമധിഗച്ഛതി. 4

| | |
|---|---|
| പുരുഷഃ കർമ്മണാം അനാരംഭാത് നൈഷ്കർമ്മ്യം ന അശ്നുതേ | മനുഷ്യൻ കർമ്മം ചെയ്യാതിരിയ്ക്കുന്നതിൽനിന്നു നിഷ്കർമ്മത(യുടെ ഫലം) അനുഭവിയ്ക്കുന്നില്ല. |

| | |
|---|---|
| സന്ന്യസനാത് ഏവ സിദ്ധിം ന ച സമധി ഗച്ഛതി | സന്ന്യാസംകൊണ്ടുമാത്രം (കർമ്മത്തിന്റെ ബാഹ്യമായ ത്യാഗംകൊണ്ടുമാത്രം) മോക്ഷം പ്രാപിയ്ക്കുന്നുമില്ല. |

ടിപ്പണി—'നിഷ്കർമ്മത' എന്ന പദത്തിനു മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും കർമ്മം ചെയ്യാതിരിയ്ക്കുക എന്നു താല്പര്യം. ഇപ്രകാരമുള്ള നിഷ്കർമ്മതയുടെ അനുഭവം വെറും കർമ്മത്തിന്റെ അനനുഷ്ഠാനംകൊണ്ട് ആർക്കും സിദ്ധിയ്ക്കുന്നതല്ല.

അതുകൊണ്ട് ഇതിന്റെ അനുഭവം എങ്ങിനെ ഉണ്ടാകുമെന്നാണ് ഇനി കാണിയ്ക്കുന്നത്.

**നഹി കശ്ചിൽ ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃൽ;**
**കാര്യതേ ഹ്യവശഃ കർമ്മ സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ.**

| | |
|---|---|
| ജാതു ക്ഷണം അപി കശ്ചിൽ അകർമ്മകൃത് ന ഹി തിഷ്ഠതി | ഒരിയ്ക്കലും ഒരു ക്ഷണംപോലും ഒരുവനും കർമ്മം ചെയ്യാത്തവനായി ഇരിയ്ക്കുന്നില്ല. |
| ഹി പ്രകൃതിജൈഃ ഗുണൈഃ അവശഃ സർവ്വഃ കർമ്മ കാര്യതേ | എന്തെന്നാൽ, പ്രകൃതിയിൽനിന്നുണ്ടാകുന്ന (സത്വരജസ്തമോ)ഗുണങ്ങളാൽ അസ്വതന്ത്രന്മാരായിട്ട് എല്ലാവരും കർമ്മം ചെയ്യിയ്ക്കപ്പെടുന്നു. |

**കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ**
**ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ, മിത്ഥ്യാചാരഃ സ ഉച്യതേ.**

| | |
|---|---|
| കർമ്മേന്ദ്രിയാണി സംയമ്യ യഃ മനസാ ഇന്ദ്രിയാർത്ഥാൻ സ്മരൻ ആസ്തേ | (കരചരണാദി) കർമ്മേന്ദ്രിയങ്ങളെ അടക്കിവെച്ചു യാതൊരുവൻ മനസ്സുകൊണ്ടു വിഷയങ്ങളെ ചിന്തിച്ചുകൊണ്ടിരിയ്ക്കുന്നുവോ |
| വിമൂഢാത്മാ സഃ മിത്ഥ്യാചാരഃ ഉച്യതേ | വിവേകശൂന്യനായ അവൻ വ്യഥാ പ്രയത്നം ചെയ്യുന്നവൻ എന്നു പറയപ്പെടുന്നു. |

ടിപ്പണി—എപ്രകാരമെന്നാൽ, വാക്കിനെ സംയമനം ചെയ്താലും മനസ്സുകൊണ്ട് ആരെയെങ്കിലും ദ്വേഷിയ്ക്കുന്നതായാൽ അതു നൈഷ്കർമ്മ്യമല്ല, നേരെമറിച്ചു വലിയ മിത്ഥ്യാചാരമാണ്. മനസ്സിനെ നിയമനംചെയ്‌വാൻ സാധിയ്ക്കാത്തേടത്തോളം കാലം ശരീരത്തെ നിയമനം ചെയ്യേണ്ട ആവശ്യമില്ലെന്ന് ഇതിനു താല്പര്യമില്ല. ശരീരത്തെ നിയമനം ചെയ്യാതെ മനസ്സിനെ നിയന്ത്രിയ്ക്കുവാൻ സാധിയ്ക്കുയില്ല. അതിനാൽ ശരീരനിയന്ത്രണത്തോടുകൂടി ത്തന്നെ മനോനിയന്ത്രണത്തിനും പ്രയത്നിയ്ക്കണം. ഭയംകൊണ്ടോ മററു ബാഹ്യകാരണങ്ങളാൽകൊണ്ടോ ശരീരത്തെ ഒതുക്കിനിർത്തിയാലും, മനസ്സംയമനം ചെയ്യാതെ മനസ്സുകൊണ്ടും, സൌകര്യം കിട്ടുന്ന

പക്ഷം ശരീരംകൊണ്ടും സുഖഭോഗങ്ങൾ അനുഭവിയ്ക്കുന്ന മിത്ഥ്യാചാരന്മാരെയാണ് ഇവിടെ നിന്ദിച്ചിരിയ്ക്കുന്നത്. അടുത്ത ശ്ലോകത്തിൽ ഇതിൻെറ വിപരീതഭാവത്തെ പ്രതിപാദിച്ചിരിയ്ക്കുന്നു.

യസ്ത്വിന്ദ്രിയാണി മനസാ നിയമ്യാരഭതേഽർജ്ജുന
കർമ്മേന്ദ്രിയൈഃ കർമ്മയോഗ,മസക്തഃ സ വിശിഷ്യതേ. 7

| | |
|---|---|
| യഃ തു ഇന്ദ്രിയാണി മനസാ സംയമ്യ | എന്നാൽ യാതൊരുവൻ ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ട് അടക്കീട്ട് |
| അസക്തഃ കർമ്മേന്ദ്രിയൈഃ കർമ്മയോഗം ആരഭതേ | വിഷയഭോഗത്തിൽ ആസക്തിയില്ലാത്തവനായിട്ടു കർമ്മേന്ദ്രിയങ്ങളെക്കൊണ്ടു കർമ്മയോഗത്തെ (നിഷ്കാമകർമ്മത്തെ) അനുഷ്ഠിയ്ക്കുന്നുവോ |
| അർജ്ജുന സഃ വിശിഷ്യതേ | ഹേ അർജ്ജുന! അവൻതന്നെ ശ്രേഷ്ഠൻ. |

ടിപ്പണി—ഇതിൽ ബാഹ്യവും ആന്തരവുമായ ബന്ധം വ്യക്തമാണ്. മനസ്സിനെ പിടിയിൽ വെച്ചുകൊണ്ടുതന്നെ മനുഷ്യൻ ശരീരംകൊണ്ട്, അതായതു കർമ്മേന്ദ്രിയങ്ങൾകൊണ്ട്, എന്തെങ്കിലും പ്രവർത്തിച്ചുകൊണ്ടേയിരിയ്ക്കും. എന്നാൽ മനസ്സു സ്വാധീനതയിൽ നില്ക്കുന്നവൻെറ കണ്ണുകൾ ദുർഭാഷണങ്ങൾ കേൾക്കാതെ ഈശ്വരകാര്യംമാത്രം കേൾക്കുന്നു. ഉപഭോഗ്യങ്ങളായി നാം മനസ്സിലാക്കുന്ന വസ്തുക്കളിൽ അവനു യാതൊരു രസവും ഉണ്ടാകുന്നതല്ല. അങ്ങിനെയുള്ള മനുഷ്യൻ ആത്മസംസ്കാരത്തിനുവേണ്ടിയുള്ള പ്രവൃത്തികൾമാത്രമേ ചെയ്യുകയുള്ളു. അപ്രകാരം കർമ്മങ്ങൾ ചെയ്യുന്നതാണ് 'കർമ്മമാർഗ്ഗം' എന്നു പറയപ്പെടുന്നത്. ആത്മാവിനെ ശരീരബന്ധത്തിൽനിന്നു വിമുക്തമാക്കുവാനുള്ള യത്നം (യോഗം) കർമ്മയോഗമെന്നു പറയപ്പെടുന്നു. അതിൽ വിഷയാസക്തിയ്ക്കു സ്ഥാനമേയില്ല.

നിയതം കുരു കർമ്മ ത്വം, കർമ്മ ജ്യായോ ഹ്യകർമ്മണഃ,
ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ. 8

| | |
|---|---|
| ത്വം നിയതം കർമ്മ കുരു | നീ (നിനക്കു) വിധിയ്ക്കപ്പെട്ടിട്ടുള്ള കർമ്മത്തെ ചെയ്യുക. |
| ഹി അകർമ്മണഃ കർമ്മ ജ്യായഃ | എന്തെന്നാൽ കർമ്മം ചെയ്യാതിരിയ്ക്കുന്നതിനെക്കാൾ കർമ്മം ചെയ്യലാണ് ശ്രേഷ്ഠം. |
| അകർമ്മണഃ തേ ശരീരയാത്രാ അപി ച ന പ്രസിദ്ധ്യേൽ | കർമ്മശൂന്യനായിരിയ്ക്കുന്ന നിനക്കു ശരീരസംരക്ഷണംപോലും സാദ്ധ്യമല്ല. |

ടിപ്പണി—'നിയത'ശബ്ദം മൂലശ്ലോകത്തിൽ ഉണ്ട്. ആ പദത്തിനു ബന്ധം ഇതിനു മുമ്പിലത്തെ ശ്ലോകത്തോടാണ്. മുൻശ്ലോ

കത്തിൽ പറഞ്ഞപ്രകാരം ഇന്ദ്രിയങ്ങളെ നിയമനംചെയ്ത് അനുഷ്ഠിക്കുന്ന കർമ്മത്തെയാണ് നിയതശബ്ദം സൂചിപ്പിക്കുന്നത്. അതിൽ മനസ്സുകൊണ്ട് ഇന്ദ്രിയങ്ങളെ സംയമനം ചെയ്യുന്നതോടുകൂടി സംഗരഹിതന്മാരായി കർമ്മം ചെയ്യുന്നവരെ സ്തുതിച്ചിരിക്കുന്നു. എന്നാൽ ഇവിടെ നിയതമായ കർമ്മത്തെ, അതായത് ഇന്ദ്രിയങ്ങളെ നിയമത്തിൽ സ്ഥാപിച്ചിട്ടു ചെയ്യുന്ന കർമ്മത്തെ, അനുവദിച്ചിരിക്കുന്നു.

യജ്ഞാർത്ഥാൽ കർമ്മണോന്യത്ര
ലോകോയം കർമ്മബന്ധനഃ;
തദർത്ഥം കർമ്മ കൌന്തേയ
മുക്തസംഗഃ സമാചര. 9

| | |
|---|---|
| കൌന്തേയ, അയം ലോകഃ യജ്ഞാർത്ഥാൽ കർമ്മണഃ അന്യത്ര കർമ്മബന്ധനഃ | ഹേ അർജ്ജുന! ഈ ലോകം, ഈശ്വരാർപ്പണമായ കർമ്മത്തിൽനിന്ന് അന്യമായ (ഫലേച്ഛയോടുകൂടി ചെയ്യപ്പെടുന്ന) കർമ്മത്താൽ ബന്ധിക്കപ്പെട്ടതാകുന്നു. |
| (അതഃ) തദർത്ഥം മുക്തസംഗഃ കർമ്മ സമാചര | (അതുകൊണ്ട്) ഈശ്വരാർപ്പണമായി, ആസക്തിയില്ലാത്തവനായി കർമ്മം ചെയ്യുക. |

ടിപ്പണി—യജ്ഞം എന്ന പദത്തിന്റെ അർത്ഥം, പരോപകാരാർത്ഥമായി, ഈശ്വരാർത്ഥമായി, ചെയ്യുന്ന കർമ്മം എന്നാണ്.

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ—
അനേന പ്രസവിഷ്യധ്വ,മേഷ വോസ്ത്വിഷ്ടകാമധുക്. 10

| | |
|---|---|
| പുരാ പ്രജാപതിഃ സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ ഉവാച | ആദികാലത്തിൽ ബ്രഹ്മാവ് യജ്ഞത്തോടുകൂടിയവരായിട്ടു (നിസ്വാർത്ഥകർമ്മം ചെയ്തു ജീവിക്കേണ്ടവരായിട്ട്) പ്രജകളെ സൃഷ്ടിച്ചിട്ടു (ഇപ്രകാരം) പറഞ്ഞു. |
| അനേന പ്രസവിഷ്യധ്വം | ഇതുകൊണ്ട് (ഈ യജ്ഞംകൊണ്ട്) നിങ്ങൾക്ക് അഭിവൃദ്ധിയുണ്ടാകട്ടെ. |
| ഏഷ വഃ ഇഷ്ടകാമധുക് അസ്തു | ഇതു നിങ്ങൾക്ക് ഇഷ്ടപ്പെടുന്ന വസ്തുക്കളെ തരുന്നതായി ഭവിക്കട്ടെ. |

ദേവാൻ ഭാവയതാനേന, തേ ദേവാ ഭാവയന്തു വഃ,
പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ. 11

| | |
|---|---|
| അനേന ദേവാൻ ഭാവയത | ഇതുകൊണ്ടു (ഈ യജ്ഞംകൊണ്ട്) ദേവന്മാരെ പോഷിപ്പിക്കുക. |
| തേ ദേവാഃ വഃ ഭാവയന്തു | ആ ദേവന്മാർ നിങ്ങളെ പോഷിപ്പിക്കട്ടെ. |

| | |
|---|---|
| പരസ്പരം ഭാവയന്തഃ<br>പരം ശ്രേയഃ അവാപ്സ്യഥ | അന്യോന്യം പോഷിപ്പിക്കുന്നവരായിട്ട് പരമമായ (അത്യുന്നതമായ) ഉൽക്കർഷത്തെ നിങ്ങൾ പ്രാപിക്കും. |

ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ
ദാസ്യന്തേ യജ്ഞഭാവിതാഃ;
തൈർദ്ദത്താനപ്രദായൈഭ്യോ
യോ ഭുംക്തേ, സ്തേന ഏവ സഃ. 12

| | |
|---|---|
| യജ്ഞഭാവിതാഃ ദേവാഃ<br>വഃ ഇഷ്ടാൻ ഭോഗാൻ<br>ദാസ്യന്തേ | യജ്ഞംകൊണ്ടു സന്തോഷിപ്പിക്കപ്പെട്ട ദേവന്മാർ നിങ്ങൾക്ക് ഇഷ്ടങ്ങളായ സുഖാനുഭവങ്ങളെ തരും. |
| ഹി തൈഃ ദത്താൻ<br>ഏഭ്യഃ അപ്രദായ<br>യഃ ഭുങ്ക്തേ | അതുകൊണ്ട് അവരാൽ തരപ്പെട്ടവയെ അവക്കു (ദേവന്മാക്കു) കൊടുക്കാതെ യാതൊരുവൻ അനുഭവിക്കുന്നുവോ |
| സഃ സ്തേനഃ ഏവ | അവൻ കള്ളൻതന്നെ. |

ടിപ്പണി—ഇവിടെ ദേവകൾ എന്ന പദത്തിന്ന് ഈശ്വരൻെറ സർവ്വഭൂതാത്മകമായ സൃഷ്ടി എന്നർത്ഥം. ഇവയുടെ സേവയാണ് ദേവസേവ. അതുതന്നെയാണ് യജ്ഞവും.

യജ്ഞശിഷ്ടാശിനഃ സന്തോ
മുച്യന്തേ സർവ്വകില്ബിഷൈഃ;
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാൽ. 13

| | |
|---|---|
| യജ്ഞശിഷ്ടാശിനഃ<br>സന്തഃ സർവ്വകില്<br>ബിഷൈഃ മുച്യന്തേ | യജ്ഞശിഷ്ടത്തെ (അർപ്പണം ചെയ്തു ബാക്കിയുള്ളതിനെ) ഭുജിക്കുന്ന സൽപുരുഷന്മാർ സകലപാപങ്ങളാലും വിടപ്പെടുന്നു. |
| യേ തു ആത്മകാരണാൽ<br>പചന്തി തേ പാപാഃ<br>അഘം ഭുഞ്ജതേ | എന്നാൽ ഏവർ അവരവക്കു വേണ്ടി മാത്രം പാകം ചെയ്യുന്നുവോ ആ ദുരാചാരന്മാർ പാപത്തെ അനുഭവിക്കുന്നു. |

അന്നാദ് ഭവന്തി ഭൂതാനി, പർജ്ജന്യാദന്നസംഭവഃ,
യജ്ഞാദ് ഭവതി പർജ്ജന്യോ, യജ്ഞഃ കർമ്മസമുദ്ഭവഃ.

| | |
|---|---|
| അന്നാൽ ഭൂതാനി ഭവന്തി | അന്നത്തിൽനിന്നു ജീവികൾ ഉണ്ടാകുന്നു. |
| പർജ്ജന്യാൽ അന്ന<br>സംഭവഃ | മഴയിൽനിന്ന് അന്നം (ആഹാരവസ്തുക്കൾ) ഉണ്ടാകുന്നു. |
| യജ്ഞാൽ പർജ്ജന്യഃ<br>ഭവതി | യജ്ഞത്തിൽനിന്നു (ജലത്തിൻെറ ആത്മാർപ്പണത്തിൽനിന്ന്) മഴയുണ്ടാകുന്നു. |

| | |
|---|---|
| യജ്ഞഃ കർമ്മസമുത്ഭവഃ | യജ്ഞം കർമ്മത്തിൽനിന്നുണ്ടാകുന്നു. |

**കർമ്മ ബ്രഹ്മോദ്ഭവം വിദ്ധി, ബ്രഹ്മാക്ഷരസമുദ്ഭവം,**
**തസ്മാൽ സർവ്വഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം.**

| | |
|---|---|
| കർമ്മ ബ്രഹ്മോത്ഭവം | കർമ്മം പ്രകൃതിയിൽനിന്നുണ്ടാകുന്നു. |
| ബ്രഹ്മ അക്ഷരസമുൽഭവം | പ്രകൃതി പരബ്രഹ്മത്തിൽനിന്നുണ്ടാകുന്നു. |
| തസ്മാൽ സർവ്വഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം (ഇതി) വിദ്ധി | അതിനാൽ എങ്ങും നിറഞ്ഞിരിക്കുന്ന ബ്രഹ്മം എന്നും യജ്ഞത്തിൽ സ്ഥിതി ചെയ്യുന്നു എന്നു ധരിച്ചുകൊള്ളുക. |

**ഏവം പ്രവർത്തിതം ചക്രം നാനുവർത്തയതീഹ യഃ,**
**അഘായുരിന്ദ്രിയാരാമോ മോഘം പാർത്ഥ സ ജീവതി. 16**

| | |
|---|---|
| പാർത്ഥ, ഏവം പ്രവർത്തിതം ചക്രം ഇഹ യഃ ന അനുവർത്തയതി | ഹേ അർജ്ജുന! ഇപ്രകാരം പ്രവർത്തിക്കുന്ന ചക്രത്തെ (ജീവികളുടെ പരസ്പരാശ്രയധർമ്മചക്രത്തെ) ഇവിടെ യാതൊരുവൻ അനുസരിക്കുന്നില്ലയോ |
| അഘായുഃ ഇന്ദ്രിയാരാമഃ സഃ മോഘം ജീവതി | പാപമയമായ ജീവിതത്തോടുകൂടിയവനും ഇന്ദ്രിയങ്ങൾമൂലമായി വിഷയങ്ങളിൽ രമിക്കുന്നവനുമായ അവൻ വ്യർത്ഥമായി ജീവിക്കുന്നു. |

**യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ**
**ആത്മന്യേവ ച സന്തുഷ്ട,സ്തസ്യ കാര്യം ന വിദ്യതേ. 17**

| | |
|---|---|
| യഃ മാനവഃ തു ആത്മരതിഃ ഏവ | എന്നാൽ യാതൊരു മനുഷ്യൻ ആത്മാവിൽത്തന്നെ രമിക്കുന്നവനായും (പ്രീതിയുള്ളവനായും) |
| ആത്മതൃപ്തഃ ച | ആത്മാവിൽത്തന്നെ തൃപ്തിയുള്ളവനായും |
| ആത്മനി ഏവ ച സന്തുഷ്ടഃ സ്യാൽ | ആത്മാവിൽത്തന്നെ സന്തോഷമുള്ളവനായും ഇരിക്കുന്നുവോ |
| തസ്യ കാര്യം ന വിദ്യതേ | അവനു ചെയ്യേണ്ടതായി യാതൊന്നുമില്ല. |

**നൈവ തസ്യ കൃതേനാർത്ഥോ, നാകൃതേനേഹ കശ്ചന,**
**ന ചാസ്യ സർവ്വഭൂതേഷു കശ്ചിദർത്ഥവ്യപാശ്രയഃ. 18**

| | |
|---|---|
| തസ്യ ഇഹ കൃതേന അർത്ഥഃ ന ഏവ | അവനു (മുൻപറഞ്ഞ വിധമുള്ളവന്ന്) ഇവിടെ (ഈ ലോകത്തിൽ) കർമ്മംകൊണ്ടു യാതൊന്നും കിട്ടേണ്ടതായിട്ടില്ല. |
| അകൃതേന കശ്ചന ന | കർമ്മം ചെയ്യാത്തതുകൊണ്ടും ഒന്നും വരാനില്ല. |

| | |
|---|---|
| അസ്യ സർവ്വഭൂതേഷു കശ്ചിത് അർത്ഥ വ്യപാശ്രയഃ ന | അവന്നു സർവ്വപ്രാണികളിലും (ഒരു ജീവിയിലും) ഒന്നിനും ആശ്രയവും വേണ്ട. |

തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര;
അസക്തോ ഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ. 19

| | |
|---|---|
| തസ്മാൽ അസക്തഃ സതതം കാര്യം കർമ്മ സമാചര | അതുകൊണ്ടു, സംഗരഹിതനായി (ഫലേച്ഛകൂടാതെ) എപ്പോഴും (തന്നാൽ) ചെയ്യപ്പെടേണ്ടതായ കർമ്മത്തെ ചെയ്യുക. |
| ഹി അസക്തഃ കർമ്മ ആചരൻ പൂരുഷഃ പരം ആപ്നോതി | എന്തെന്നാൽ ആശാബന്ധം കൂടാതെ കർമ്മം ചെയ്യുന്നവൻ മോക്ഷം പ്രാപിക്കുന്നു. |

കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ;
ലോകസംഗ്രഹമേവാപി സമ്പശ്യൻ കർത്തുമർഹസി. 20

| | |
|---|---|
| ജനകാദയഃ കർമ്മണാ ഏവ സംസിദ്ധിം ആസ്ഥിതാഃ ഹി | ജനകൻ മുതലായവർ കർമ്മംകൊണ്ടു തന്നെ പരമപദത്തെ പ്രാപിച്ചവരാണല്ലോ. |
| ലോകസംഗ്രഹം സംപശ്യൻ ഏവ അപി കർത്തും അർഹസി | ലോകക്ഷേമത്തെ ലക്ഷ്യമാക്കിക്കൊണ്ടു തന്നെ കർമ്മം ചെയ്യേണ്ടതാണ്. |

യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ;
സ യൽ പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ. 21

| | |
|---|---|
| ശ്രേഷ്ഠഃ യൽ യൽ ആചരതി തൽ തൽ ഏവ ഇതരഃ ജനഃ (ആചരതി) | ഉത്തമനായ പുരുഷൻ യാതൊന്നിനെ ചെയ്യുന്നുവോ അതിനെത്തന്നെ മററുള്ളവരും ചെയ്യുന്നു. |
| സഃ യൽ പ്രമാണം കുരുതേ ലോകഃ തൽ അനുവർത്തതേ | അവൻ യാതൊന്നിനെ പ്രമാണമാക്കുന്നുവോ സാധാരണജനങ്ങളും അതിനെ അനുസരിക്കുന്നു. |

ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന,
നാനവാപ്തമവാപ്തവ്യം, വർത്ത ഏവ ച കർമ്മണി. 22

| | |
|---|---|
| പാർത്ഥ, മേ കർത്തവ്യം ന അസ്തി | എനിക്കു ചെയ്യേണ്ടതായി ഒന്നുമില്ല. |
| യതഃ ത്രിഷു ലോകേഷു അനവാപ്തം ആപ്തവ്യം ന (അസ്തി) | (എന്തെന്നാൽ) മൂന്നു ലോകത്തിലും കിട്ടേണ്ടതായിട്ടോ കിട്ടാത്തതായിട്ടോ ഒന്നുമില്ല. |

| | |
|---|---|
| (തഥാ അപി) കമ്മണി വത്തേ ഏവ ച | എന്നാലും ഞാൻ കമ്മത്തിൽ ഏപ്പെട്ടു കൊണ്ടുതന്നെ ഇരിയ്ക്കുന്നു. |

ടിപ്പണി—സൂര്യൻ, ചന്ദ്രൻ, പൃഥ്വി മുതലായവയുടെ വ്യതിചലനമില്ലാത്ത നിരന്തരമായ ഗതി ഈശ്വരൻെറ കമ്മത്തെ സൂചിപ്പിയ്ക്കുന്നു. ഈ കമ്മം മാനസികമല്ല. അതിനാൽ ഇതു ശാരീരമായി കണക്കാക്കപ്പെടേണ്ടതാണ്. ഈശ്വരൻ നിരാകാരനായിരുന്നിട്ടുകൂടി ശാരീരമായ കമ്മം ചെയ്യുന്നതെങ്ങിനെയാണെന്നു ശങ്കിയ്ക്കേണ്ടതില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹം അശരീരിയാണെങ്കിലും ശരീരികളെപ്പോലെ ആചരിയ്ക്കുന്നതായി കാണിച്ചുതരുന്നു. അതിനാൽ അദ്ദേഹം കമ്മം ചെയ്യുന്നു എങ്കിലും അകമ്മിയും അലിപ്തനുമാകുന്നു. ഈശ്വരൻെറ പ്രത്യേകസൃഷ്ടികൾ യന്ത്രംപോലെ പ്രവൃത്തിചെയ്യുന്നതെങ്ങിനെയോ അങ്ങിനെതന്നെ മനുഷ്യനും ബുദ്ധിപൂവ്വകമായി യന്ത്രത്തിൻെറ രീതിയിൽ നിയമാനുസാരമായി പ്രവൃത്തി ചെയ്യണം.

യന്ത്രത്തിൻെറ ഗതിയെ അനാദരിച്ചു സ്വേച്ഛാചാരിയാകുന്നതിലല്ല, അതിനെ മനഃപൂവ്വമായി അനുകരിയ്ക്കുന്നതിലാണ് മനുഷ്യൻെറ വൈശിഷ്ട്യം സ്ഥിതിചെയ്യുന്നത്. യന്ത്രംപോലെ പ്രവൃത്തിചെയ്യുന്നതുകൊണ്ടു മനുഷ്യൻ വ്യതിചലിയ്ക്കുന്നില്ല. അവൻ മരണംവരെ അക്ഷീണനായിരിയ്ക്കുന്നു. ശരീരനിയമമനുസരിച്ച് അതു യഥാകാലം നശിച്ചുപോകുന്നു. എങ്കിലും അതിൻെറ അന്തർഭാഗത്തുള്ള ആത്മാവു പൂവ്വവൽ സ്ഥിതിചെയ്യുന്നു.

യദി ഹ്യഹം ന വത്തേയ ജാതു കമ്മണ്യതന്ദ്രിതഃ,
മമ വർത്മാനുവത്തന്തേ മനുഷ്യാഃ പാത്ഥ സവ്വശഃ. 23

| | |
|---|---|
| പാത്ഥ, അഹം ജാതു അതന്ദ്രിതഃ കമ്മണി ന വത്തേയ യദി | ഹേ പാത്ഥ! ഞാൻ എപ്പോഴും മടികൂടാതെ കമ്മത്തിൽ ഏപ്പെടാതിരുന്നാൽ |
| മനുഷ്യാഃ സവ്വശഃ മമ വർത്മ അനുവത്തന്തേ | മനുഷ്യർ എല്ലാപ്രകാരത്തിലും എൻെറ മാഗ്ഗത്തെ അനുസരിയ്ക്കുന്നു (അനുസരിയ്ക്കും). |

ഉത്സീദേയുരിമേ ലോകാ ന കുര്യാം കമ്മ ചേദഹം,
സങ്കരസ്യ ച കത്താ സ്യാ,മുപഹന്യാമിമാഃ പ്രജാഃ. 24

| | |
|---|---|
| അഹം കമ്മ ന കുര്യാം ചേൽ ഇമേ ലോകാഃ ഉത്സീദേയുഃ | ഞാൻ കമ്മം ചെയ്യാതിരുന്നാൽ, ഈ ലോകങ്ങൾ നശിച്ചുപോകും. |
| സങ്കരസ്യ കത്താ സ്യാം | ഞാൻ വ്യവസ്ഥയില്ലായ്മയ്ക്കു കത്താവായിത്തീരും. |

| | |
|---|---|
| ഇമാഃ പ്രജാഃ ഉപഹന്യാം ച | ഈ പ്രജകളെ നശിപ്പിയ്ക്കുകയും ചെയ്യും. |

സക്താഃ കർമ്മണ്യവിദ്വാംസോ യഥാ കുർവ്വന്തി ഭാരത,
കുര്യാദ്വിദ്വാംസ്തഥാസക്തശ്ചികീർഷുർലോകസംഗ്രഹം.

| | |
|---|---|
| ഭാരത, കർമ്മണി സക്താഃ അവിദ്വാംസഃ യഥാ കുർവ്വന്തി തഥാ | ഹേ (ഭരതവംശജ!) അർജ്ജുന! കർമ്മത്തിൽ ആസക്തിയുള്ളവരായ (ആശാബന്ധമുള്ളവരായ) അജ്ഞാനികൾ എപ്രകാരം പ്രവർത്തിയ്ക്കുന്നുവോ അപ്രകാരം |
| വിദ്വാൻ അസക്തഃ ലോകസംഗ്രഹം ചികീർഷുഃ കുര്യാൽ | ജ്ഞാനമുള്ളവൻ ആസക്തി ഇല്ലാത്തവനായി ലോകക്ഷേമത്തെ ചെയ്‌വാൻ ആഗ്രഹമുള്ളവനായിട്ടു(കർമ്മം)ചെയ്യണം. |

ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം;
ജോഷയേൽ സർവ്വകർമ്മാണി വിദ്വാൻ യുക്തഃ സമാചരൻ.

| | |
|---|---|
| വിദ്വാൻ കർമ്മസംഗിനാം അജ്ഞാനാം ബുദ്ധിഭേദം ന ജനയേൽ | ജ്ഞാനിയായവൻ കർമ്മത്തിൽ ആസക്തിയോടുകൂടിയ അജ്ഞാനികൾക്കു ബുദ്ധിയ്ക്കു ചാഞ്ചല്യം ഉണ്ടാക്കരുത്. |
| യുക്തഃ സമാചരൻ സർവ്വകർമ്മാണി ജോഷയേൽ | സമഭാവനയോടുകൂടി പ്രവർത്തിയ്ക്കുന്നവനായിട്ടു, സകലകർമ്മങ്ങളേയും അഭിമാനകരമാക്കണം. |

പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ
അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ. 27

| | |
|---|---|
| പ്രകൃതേഃ ഗുണൈഃ സർവ്വശഃ കർമ്മാണി ക്രിയമാണാനി | പ്രകൃതിയുടെ ഗുണങ്ങൾ ഹേതുവായി പല പ്രകാരത്തിലും കർമ്മങ്ങൾ നടന്നുകൊണ്ടിരിയ്ക്കുന്നു. |
| അഹങ്കാരവിമൂഢാത്മാ അഹം കർത്താ ഇതി മന്യതേ | അഹങ്കാരംകൊണ്ടു വിവേകമില്ലാത്തവനായ മനുഷ്യൻ ഞാൻ ചെയ്യുന്നു എന്നു വിചാരിയ്ക്കുന്നു. |

തത്ത്വവിൽ തു മഹാബാഹോ ഗുണകർമ്മവിഭാഗയോഃ
ഗുണാ ഗുണേഷു വർത്തന്ത ഇതി മത്വാ ന സജ്ജതേ. 28

| | |
|---|---|
| മഹാബാഹോ | ഹേ അർജ്ജുന! |
| ഗുണകർമ്മവിഭാഗയോഃ തത്ത്വവിൽ തു | (പ്രകൃതിയുടെ) ഗുണവിഭാഗത്തിൻേറയും അതിൻെറ പ്രവൃത്തിവിഭാഗത്തിൻേറയും തത്ത്വമറിയുന്നവനാകട്ടേ |

| | |
|---|---|
| ഗുണാഃ ഗുണേഷു വത്തന്തേ ഇതി മത്വാ ന സജ്ജതേ | (ഇന്ദ്രിയങ്ങളുടെ പ്രകൃതി) ഗുണങ്ങരം ഗുണങ്ങളിൽ പ്രവത്തിയ്ക്കുന്നു എന്നു മനസ്സിലാക്കീട്ട് ആസക്തനായിത്തീരുന്നില്ല. |

ടിപ്പണി—ശ്വാസോച്ഛ്വാസം മുതലായ ക്രിയകരം സ്വയമേവ നടന്നുകൊണ്ടിരിയ്ക്കുന്നു. അതിൽ മനുഷ്യൻ ആസക്തനാകുന്നില്ല. ഈ അംഗങ്ങളിൽ ഏതിനെങ്കിലും അസ്വസ്ഥത ഉണ്ടാകുമ്പോരം മാത്രമേ മനുഷ്യൻ അവയെപ്പററി ചിന്തിയ്ക്കാറുള്ളു. അഥവാ മനുഷ്യന് ആ അംഗങ്ങളുടെ അസ്തിത്വത്തെപ്പററി സ്മരണതന്നെ അപ്പോഴേ ഉണ്ടാകുന്നുള്ളു. അതുപോലെ സ്വാഭാവികമായ കമ്മം തനിയേതന്നെ സംഭവിയ്ക്കുന്നു എങ്കിൽ അവയിൽ ആസക്തി ഉണ്ടാകുന്നതല്ല. പ്രകൃത്യാതന്നെ ഉദാരനായ ഒരാരം തൻെറ ഔദാര്യത്തെ സ്വയം അറിയുന്നില്ലെങ്കിലും ദാനകമ്മം ചെയ്തുകൊണ്ടുതന്നെ ഇരിയ്ക്കും. ഇ പ്രകാരമുള്ള അനാസക്തി അഭ്യാസംകൊണ്ടും ഈശ്വരകൃപകൊണ്ടും മാത്രമേ സിദ്ധിയ്ക്കുയുള്ളു.

പ്രകൃതേർഗ്ഗുണസംമൂഢാഃ സജ്ജന്തേ ഗുണകമ്മസു;
താനകൃൽസ്നവിദോ മന്ദാൻ കൃൽസ്നവിന്ന വിചാലയേൽ.

| | |
|---|---|
| പ്രകൃതേഃ ഗുണസമ്മൂഢാഃ ഗുണകമ്മസു സജ്ജന്തേ | പ്രകൃതിയുടെ ഗുണങ്ങളെ അറിയാത്തവൻ ഇന്ദ്രിയവ്യാപാരങ്ങളിൽ ബന്ധത്തോടുകൂടിയവനായിത്തീരുന്നു. |
| അകൃൽസ്നവിദഃ മന്ദാൻ താൻ കൃൽസ്നവിത് ന വിചാലയേത് | ഒന്നുമറിഞ്ഞുകൂടാത്ത മന്ദബുദ്ധികളായ അവരെ സവ്വജ്ഞനായവൻ ഇളക്കരുത് (ചഞ്ചലചിത്തരാക്കരുത്). |

മയി സവ്വാണി കമ്മാണി സന്ന്യസ്യാധ്യാത്മചേതസാ
നിരാശീന്നിമ്മമോ ഭൂത്വാ യുധ്യസ്വ വിഗതജ്വരഃ. 30

| | |
|---|---|
| സവ്വാണി കമ്മാണി മയി സന്ന്യസ്യ | എല്ലാ പ്രവൃത്തികളും എന്നിൽ സമപ്പിച്ച് |
| അദ്ധ്യാത്മചേതസാ നിരാശീഃ നിർമ്മമഃ വിഗതജ്വരഃ ഭൂത്വാ യുദ്ധ്യസ്വ | അദ്ധ്യാത്മബുദ്ധിയോടുകൂടി ആശാരഹിതനും മമതാവിഹീനനും (എൻെറ എന്ന ഭാവമില്ലാത്തവനും) ശോകത്തെ കളഞ്ഞവനുമായിട്ടു യുദ്ധം ചെയ്യുക. |

ടിപ്പണി—ദേഹത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവിനെ തിരിച്ചറിയുകയും അതു പരമാത്മാവിൻെറ അംശമാണെന്നു ധരിയ്ക്കുകയും ചെയ്യുന്നവൻ, ഭൃത്യൻ സ്വാമിയ്ക്കുവേണ്ടി പ്രവത്തിയ്ക്കുകയും എല്ലാം അദ്ദേഹത്തിൽ സമപ്പിയ്ക്കുകയും ചെയ്യുന്നതുപോലെ, സകലത്തേയും പരമാത്മാവിൽ അപ്പിയ്ക്കുന്നു.

യേ മേ മതമിദം നിത്യമനുതിഷ്ഠന്തി മാനവാഃ
ശ്രദ്ധാവന്തോനസൂയന്തോ, മുച്യന്തേ തേപി കർമ്മഭിഃ. 31

| | |
|---|---|
| യേ മാനവാഃ | യാതൊരു മനുഷ്യർ |
| ശ്രദ്ധാവന്തഃ അനസൂയന്തഃ മേ ഇദം മതം നിത്യം അനുതിഷ്ഠതി | വിശ്വാസമുള്ളവരും അതൃപ്തിയില്ലാത്തവരുമായി എന്റെ ഈ അഭിപ്രായത്തെ എപ്പോഴും അനുഷ്ഠിച്ചുനടക്കുന്നുവോ |
| തേ അപി കർമ്മഭിഃ മുച്യന്തേ | അവരും കർമ്മങ്ങളാൽ വിടപ്പെടുന്നു (കർമ്മബന്ധമില്ലാത്തവരായിത്തീരുന്നു) |

യേ ത്വേതദഭ്യസൂയന്തോ നാനുതിഷ്ഠന്തി മേ മതം,
സർവ്വജ്ഞാനവിമൂഢാംസ്താൻ വിദ്ധി നഷ്ടാനചേതസഃ. 32

| | |
|---|---|
| യേ തു മേ ഏതത് മതം അഭ്യസൂയന്തഃ ന അനുതിഷ്ഠന്തി | എന്നാൽ ഏവർ എന്റെ ഈ അഭിപ്രായത്തെ ദുഷിക്കുന്നവരായിട്ട് (അതിനെ) അനുവർത്തിക്കുന്നില്ലയോ |
| അചേതസഃ സർവ്വജ്ഞാനവിമൂഢാൻ താൻ നഷ്ടാൻ വിദ്ധി | വിവേകശൂന്യന്മാരും ഏതുവിധമായ ജ്ഞാനത്തിലും വ്യാമോഹം പൂണ്ടവരുമായിരിക്കുന്ന അവരെ നശിച്ചുപോയവരായി അറിഞ്ഞുകൊള്ളുക. |

സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി;
പ്രകൃതിം യാന്തി ഭൂതാനി; നിഗ്രഹഃ കിം കരിഷ്യതി? 33

| | |
|---|---|
| ജ്ഞാനവാൻ അപി സ്വസ്യാഃ പ്രകൃതേഃ സദൃശം ചേഷ്ടതേ | ആത്മജ്ഞാനിയുംകൂടി തന്റെ സ്വഭാവമനുസരിച്ചു പ്രവർത്തിക്കുന്നു. |
| ഭൂതാനി പ്രകൃതിം യാന്തി | സകലജീവികളും അവയുടെ സ്വഭാവത്തെ അനുവർത്തിക്കുന്നു. |
| നിഗ്രഹഃ കിം കരിഷ്യതി | (ഇന്ദ്രിയ)സംയമനം എന്തു ചെയ്യും? (സംയമനംകൊണ്ട് എന്തു ഫലം?) |

ടിപ്പണി——ഈ ശ്ലോകം രണ്ടാമത്തെ അധ്യായത്തിലെ 61-ം, 68-ം ശ്ലോകങ്ങൾക്കു വിരുദ്ധമല്ല. ഇന്ദ്രിയനിഗ്രഹം ചെയ്തുകൊണ്ടു തന്നെ മനുഷ്യൻ ജീവിതം അവസാനിപ്പിക്കേണ്ടതാണ്. ഈമാതിരി ചെയ്യുന്നതുകൊണ്ടും ഫലസിദ്ധി ഉണ്ടാകുന്നില്ലെങ്കിൽ ഇന്ദ്രിയനിഗ്രഹം, അതായതു ബലാൽകാരം, നിരർത്ഥകമായിത്തീരുന്നു. എന്നാൽ ഇതുകൊണ്ടു നിഗ്രഹം നിന്ദിക്കപ്പെട്ടിട്ടില്ല. സ്വഭാവത്തിന് ആരേയും കീഴടക്കുവാനുള്ള ശക്തിയെ പ്രത്യക്ഷപ്പെടുത്തുകമാത്രമാണ് ചെയ്തിരിക്കുന്നത്. ഇത് എന്റെ സ്വഭാവമാണെന്നു പറഞ്ഞു ദുഷ്പ്രവൃത്തി ചെയ്‌വാൻ ഒരുങ്ങുന്നവൻ ഈ ശ്ലോകത്തിന്റെ അർത്ഥം ശരിയായി മനസ്സിലാക്കുന്നില്ല. വാസ്തവത്തിൽ സ്വഭാവ

ത്തെപ്പററി നമുക്കു ശരിയായ അറിവൊന്നുമില്ല. നമ്മുടെ ശീലങ്ങളും എല്ലാം സ്വഭാവങ്ങളല്ല. അതിനുംപുറമേ ആത്മാവിൻെറ സ്വഭാവം ഊർദ്ധ്വഗമനമാണ്. അതുകൊണ്ട് ആത്മാവ് എപ്പോഠം അധഃപതിയ്ക്കുന്നുവോ അപ്പോഠം അതിനെതിരായി പ്രവർത്തിയ്ക്കേണ്ടതു നമ്മുടെ കർത്തവ്യമാണ്. താഴേ പറയുന്ന ശ്ലോകം ഈ സംഗതി സ്പഷ്ടമാക്കും.

ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ രാഗദ്വേഷൌ വ്യവസ്ഥിതൌ;
തയോർന്ന വശമാഗച്ഛേൽ; തൌ ഹ്യസ്യ പരിപന്ഥിനൌ.

| | |
|---|---|
| ഇന്ദ്രിയസ്യ ഇന്ദ്രിയസ്യ അർത്ഥേ | ഓരോ ഇന്ദ്രിയത്തിനും അതിൻെറ വിഷയത്തിൽ (അതിന്നു വിഷയമായ വസ്തുവിൽ) |
| രാഗദ്വേഷൌ വ്യവസ്ഥിതൌ | ഇഷ്ടവും വെറുപ്പും ഉണ്ടാകുന്നു. |
| തയോഃ വശം ന ആഗച്ഛേൽ | അവയ്ക്കു് അധീനനാകരുത്. |
| ഹി തൌ അസ്യ പരിപന്ഥിനൌ | എന്തെന്നാൽ അവ രണ്ടും ഇവൻെറ (മുമുക്ഷുവിൻെറ) ശത്രുക്കളാകുന്നു. |

ടിപ്പണി—ശ്രാവ്യമായിട്ടുള്ളതു കണ്ണുവിഷയമാണ്. ഇഷ്ടമുള്ളവയെമാത്രം ശ്രവിയ്ക്കുവാനുള്ള ആഗ്രഹമാകുന്നു രാഗം. അഹിതമായിട്ടുള്ളവയെ ശ്രവിയ്ക്കുന്നതിലുള്ള അനിച്ഛയാണ് ദ്വേഷം. 'ഇതു സ്വഭാവമാണ്'' എന്നു പറഞ്ഞു രാഗദ്വേഷാദികഠംക്കു വശീഭൂതരാകാതെ അവയെ എതിരിടുകയാണ് വേണ്ടത്. സുഖദുഃഖങ്ങളിൽ അലിപ്തനായിരിയ്ക്കുകയാണ് ആത്മാവിൻെറ സ്വഭാവം. മനുഷ്യൻ ഈ അവസ്ഥയിൽ എത്തേണ്ടതാണ്.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാൽ സ്വനുഷ്ഠിതാൽ;
സ്വധർമ്മേ നിധനം ശ്രേയഃ,
പരധർമ്മോ ഭയാവഹഃ. 35

| | |
|---|---|
| സ്വനുഷ്ഠിതാത് പരധർമ്മാത് വിഗുണഃ അപി സ്വധർമ്മഃ ശ്രേയാൻ | നല്ലവണ്ണം ചെയ്യപ്പെട്ട അന്യധർമ്മത്തെക്കാഠം, ഗുണമില്ലാത്തതാണെങ്കിലും, സ്വധർമ്മം (തനിയ്ക്കു വിഹിതമായിട്ടുള്ള പ്രവൃത്തി) അധികം ശ്രേയസ്സരമാകുന്നു. |
| സ്വധർമ്മേ നിധനം ശ്രേയഃ | സ്വധർമ്മാനുഷ്ഠാനത്തിൽ നാശം(പോലും) ശ്രേയസ്സരമാകുന്നു. |
| പരധർമ്മഃ ഭയാവഹഃ | പരധർമ്മം ഭയാവഹമാകുന്നു. |

ടിപ്പണി—സമുദായത്തിൽ ഒരാളുടെ ജോലി ശുചീകരണവും വേറൊരാളുടേതു കണക്കെഴുത്തുമാണെന്നിരിയ്ക്കട്ടെ. ഇവരിൽ കണക്കെഴുത്തുകാരൻ അധികം ശ്രേഷ്ഠനായി ഗണിയ്ക്കപ്പെട്ടു എന്നു വരാം. എന്നാൽ അടിച്ചുവാരുന്നവനായാലും തന്റെ ധർമ്മം ത്യജിച്ചാൽ ഭ്രഷ്ടനായിത്തീരുകയും, തന്മൂലം സമുദായത്തിനു ഹാനി സംഭവിയ്ക്കുകയും ചെയ്യും. ഈശ്വരസന്നിധിയിൽ രണ്ടു പേരുടേയും സേവയുടെ പ്രതിഫലം ഓരോരുത്തന്റേയും കൃത്യനിഷ്ഠയെ അനുസരിച്ചു മാത്രമായിരിയ്ക്കും കണക്കാക്കപ്പെടുന്നത്. തൊഴിലുകൾക്കെല്ലാം തന്നെ അവിടെ തുല്യവിലയേ കല്പിച്ചിട്ടുള്ളൂ. ഈശ്വരാർപ്പണബുദ്ധിയോടുകൂടി അവനവന്റെ കർത്തവ്യത്തെ ചെയ്യുന്നപക്ഷം രണ്ടുപേരും സമാനരൂപത്തിൽ മോക്ഷത്തിന് അധികാരികളായിത്തീരും.

അർജ്ജുനൻ പറഞ്ഞു:

**അഥ കേന പ്രയുക്തോയം പാപം ചരതി പൂരുഷഃ**
**അനിച്ഛന്നപി വാർഷ്ണേയ ബലാദിവ നിയോജിതഃ? 36**

| | |
|---|---|
| വാർഷ്ണേയ | ഹേ ശ്രീകൃഷ്ണ! (വൃഷ്ണിവംശത്തിൽ ജനിച്ചവനേ) |
| അഥ അയം പുരുഷഃ അനിച്ഛൻ അപി | എന്നാൽ ഈ പുരുഷൻ (മനുഷ്യൻ) വേണമെന്നു വെച്ചിട്ടില്ലെങ്കിലും |
| കേന പ്രയുക്തഃ ബലാൽ നിയോജിതഃ ഇവ പാപം ചരതി. | എന്തിനാൽ പ്രേരിതനായിട്ട്, ബലാൽക്കാരമായി ശാസിയ്ക്കപ്പെട്ടവനെന്നപോലെ പാപം ചെയ്യുന്നു? |

ശ്രീഭഗവാൻ പറഞ്ഞു:

**കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ**
**മഹാശനോ മഹാപാപ്മാ; വിദ്ധ്യേനമിഹ വൈരിണം.**

| | |
|---|---|
| ഏഷ രജോഗുണ സമുത്ഭവഃ കാമഃ ഏഷ ക്രോധഃ | രജോഗുണത്തിൽനിന്നുല്പന്നമായ ഈ കാമം, ഈ ക്രോധം (=കാമത്തിനു വിഘ്നം വരുമ്പോൾ ഉണ്ടാകുന്ന വികാരം—കാമത്തിന്റെ രൂപഭേദം തന്നെ) |
| മഹാശനഃ മഹാ പാപ്മാ | അനുഭവംകൊണ്ടു മതിവരാത്തതും മഹാപാപത്തിന്നു ഹേതുവായിട്ടുള്ളതുമാകുന്നു. |
| ഏനം ഇഹ വൈരിണം വിദ്ധി | ഇതിനെ ഈ വിഷയത്തിൽ ശത്രുവെന്നറിഞ്ഞുകൊൾക. |

ടിപ്പണി—നമ്മുടെ യഥാർത്ഥശത്രുക്കൾ ഉള്ളിൽ നിവസിയ്ക്കുന്ന കാമക്രോധങ്ങളാണ്.

ധൂമേനാവ്രിയതേ വഹ്നിര്യഥാദർശോ മലേന ച
യഥോല്ബേനാവൃതോ ഗർഭസ്തഥാ തേനേദമാവൃതം. 38

| | |
|---|---|
| വഹ്നിഃ ധൂമേന<br>ആദർശഃ മലേന ച<br>യഥാ ആവ്രിയതേ | അഗ്നി പുകയാലും കണ്ണാടി അഴുക്കിനാലും എപ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ |
| ഗർഭഃ ഉല്ബേന<br>യഥാ ആവൃതഃ | ഗർഭം ജരായുവിനാൽ (മറുപിള്ളയാൽ) എപ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ |
| തഥാ ഇദം തേന ആവൃതം | അപ്രകാരം ഇത് (ജ്ഞാനം) അതിനാൽ (കാമത്താൽ) മൂടപ്പെട്ടിരിക്കുന്നു. |

ആവൃതം ജ്ഞാനമേതേന ജ്ഞാനിനോ നിത്യവൈരിണാ
കാമരൂപേണ കൌന്തേയ ദുഷ്പൂരേണാനലേന ച. 39

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |
| ജ്ഞാനിനഃ നിത്യ<br>വൈരിണാ ദുഷ്പൂരേണ<br>കാമരൂപേണ ഏതേന<br>അനലേന | ജ്ഞാനിക്കു നിത്യശത്രുവായതും നിറച്ചാൽ നിറയാത്തതും കാമസ്വരൂപവുമായ ഈ അഗ്നിയാൽ |
| ജ്ഞാനം ആവൃതം | ആത്മജ്ഞാനം മൂടപ്പെട്ടിരിക്കുന്നു. |

ഇന്ദ്രിയാണി മനോ ബുദ്ധിരസ്യാധിഷ്ഠാനമുച്യതേ;
ഏതൈർവിമോഹയത്യേഷ ജ്ഞാനമാവൃത്യ ദേഹിനം. 40

| | |
|---|---|
| ഇന്ദ്രിയാണി, മനഃ<br>ബുദ്ധിഃ അസ്യ അധി<br>ഷ്ഠാനം ഉച്യതേ | ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി (ഇവ) ഇതിന്നു (കാമത്തിന്) ഇരിപ്പിടമായി പറയപ്പെടുന്നു, |
| ഏഷഃ ഏതൈഃ<br>ജ്ഞാനം ആവൃത്യ<br>ദേഹിനം വിമോഹയതി | ഇത് (ഈ കാമം) ഇവയെക്കൊണ്ട് (ഇന്ദ്രിയാദികളെക്കൊണ്ട്) ആത്മജ്ഞാനത്തെ മൂടിയിട്ടു ദേഹിയെ (ആത്മാവിനെ) മോഹിപ്പിക്കുന്നു. |

ടിപ്പണി—കാമം ഇന്ദ്രിയങ്ങളെ ബാധിക്കുമ്പോൾ മനസ്സു മലിനമായിത്തീരുന്നു. അതിനാൽ വിവേകശക്തി മന്ദീഭവിക്കുന്നു. തന്മൂലം ജ്ഞാനത്തിനു നാശവുമുണ്ടാകുന്നു (രണ്ടാമധ്യായം 62 മുതൽ 64 വരെ ശ്ലോകങ്ങൾ നോക്കുക).

തസ്മാൽ ത്വമിന്ദ്രിയാണ്യാദൌ നിയമ്യ ഭരതർഷഭ
പാപ്മാനം പ്രജഹിഹ്യേനം ജ്ഞാനവിജ്ഞാനനാശനം.

| | |
|---|---|
| ഭരതർഷഭ | ഹേ അർജ്ജുന! |
| തസ്മാൽ ത്വം ആദൌ<br>ഇന്ദ്രിയാണി നിയമ്യ | അതുകൊണ്ടു നീ ആദ്യമായി ഇന്ദ്രിയങ്ങളെ അടക്കീട്ട് |

| | |
|---|---|
| ജ്ഞാനവിജ്ഞാന നാശനം പാപ്മാനം ഏനം പ്രജഹിഹി | ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിയ്ക്കുന്നതും പാപരൂപവുമായ ഈ കാമത്തെ ഉപേക്ഷിയ്ക്കുക. |

ഇന്ദ്രിയാണി പരാണ്യാഹു,രിന്ദ്രിയേഭ്യഃ പരം മനഃ,
മനസസ്തു പരാ ബുദ്ധി,ര്യോ ബുദ്ധേഃ പരതസ്തു സഃ. 42

| | |
|---|---|
| ഇന്ദ്രിയാണി പരാണി ആഹുഃ | ഇന്ദ്രിയങ്ങൾ ശ്രേഷ്ഠങ്ങളാണെന്നു പറയുന്നു. |
| ഇന്ദ്രിയേഭ്യഃ പരം മനഃ | ഇന്ദ്രിയങ്ങളെക്കാൾ ശ്രേഷ്ഠമാണ് മനസ്സ്. |
| മനസഃ തു പരാ ബുദ്ധിഃ | മനസ്സിനെക്കാൾ ശ്രേഷ്ഠമാകുന്നു ബുദ്ധി. |
| യഃ തു ബുദ്ധേഃ പരതഃ സഃ (ആത്മാ) | യാതൊരുവൻ ബുദ്ധിയെക്കാൾ ശ്രേഷ്ഠനാണോ അവൻ ആത്മാവാകുന്നു. |

ടിപ്പണി—ഇന്ദ്രിയങ്ങളെ വശത്താക്കിവെച്ചാൽ സൂക്ഷ്മരൂപത്തിലുള്ള ഈ കാമത്തെ ജയിയ്ക്കുക എളുപ്പമായിത്തീരും.

ഏവം ബുദ്ധേഃ പരം ബുദ്ധ്വാ സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ കാമരൂപം ദുരാസദം. 43

| | |
|---|---|
| മഹാബാഹോ | ഹേ അർജ്ജുന! |
| ഏവം ബുദ്ധേഃ പരം (ആത്മാനം) ബുദ്ധ്വാ | ഇപ്രകാരം ബുദ്ധിയെക്കാൾ ശ്രേഷ്ഠമായതിനെ (ആത്മാവിനെ) അറിഞ്ഞിട്ട് |
| ആത്മനാ ആത്മാനം സംസ്തഭ്യ | ആത്മാവിനെക്കൊണ്ടു തന്നെ താൻതന്നെ (തന്റെ മനസ്സിനെ) അടക്കീട്ട് |
| കാമരൂപം ദുരാസദം ശത്രും ജഹി | കാമരൂപനായ (കാമമെന്നു പറയുന്ന) ദുർജ്ജയനായ ശത്രുവിനെ ഹനിയ്ക്കുക. |

ടിപ്പണി—മനുഷ്യൻ ശരീരസ്ഥമായ ആത്മാവിനെ അറിയുകയാണെങ്കിൽ മനസ്സ് ഇന്ദ്രിയങ്ങൾക്ക് അധീനമാകാതെ ആത്മാവിന്നധീനമായിത്തീരും. മനസ്സിനെ ജയിച്ചാൽ പിന്നെ കാമത്തിന് എന്താണ് ചെയ്‌വാൻ സാധിയ്ക്കുക?

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'കർമ്മയോഗ'മെന്ന മൂന്നാമദ്ധ്യായം അവസാനിച്ചു.

## നാലാമധ്യായം

# ജ്ഞാനകർമ്മസന്ന്യാസയോഗം

ഭഗവാൻ അർജ്ജുനനോടു പറയുന്നു: ''ഞാൻ നിനക്കുപദേശിച്ച നിഷ്കാമകർമ്മയോഗം വളരെക്കാലം മുമ്പുതന്നെ ഉള്ളതാണ്. അത് ഒരു പുതിയ വിഷയമേ അല്ല. നീ എന്റെ പ്രിയഭക്തനായതു കൊണ്ടു ധർമ്മസങ്കടത്തിൽപ്പെട്ടിരിക്കുന്ന നിന്നെ അതിൽനിന്നു രക്ഷിക്കുവാനായി ഞാൻ നിനക്ക് ഇതുപദേശിച്ചിരിക്കുന്നു. ധർമ്മം നിന്ദിക്കപ്പെടുകയും അധർമ്മം സർവ്വത്ര വ്യാപിക്കുകയും ചെയ്യുമ്പോഴെല്ലാം ഞാൻ അവതാരമെടുക്കുന്നു. ഞാൻ ഭക്തന്മാരെ രക്ഷിക്കുകയും പാപികളെ സംഹരിക്കുകയും ചെയ്യുന്നു. എന്റെ ഈ മായയെ മനസ്സിലാക്കി, അധർമ്മം നാശകരമാണെന്നും സാധുസംരക്ഷകൻ ഈശ്വരൻ തന്നെയാണെന്നും വിശ്വസിച്ചു ജീവിക്കുന്നവൻ ധർമ്മത്തിൽനിന്നു തെററാതെ അവസാനത്തിൽ എന്നെ പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ അങ്ങിനെയുള്ളവർ എന്നെ ധ്യാനിക്കുന്നവരും എന്നെ ശരണം പ്രാപിക്കുന്നവരുമായി ഭവിക്കുന്നതുകൊണ്ടു, കാമക്രോധാദികളിൽ നിന്നു മുക്തരായി തപസ്സുകൊണ്ടും ജ്ഞാനംകൊണ്ടും പരിശുദ്ധരായിബ്ഭവിക്കുന്നു. മനുഷ്യനു കർമ്മത്തിനനുരൂപമായ ഫലം സിദ്ധിക്കുന്നു. എന്റെ ഈ നിയമങ്ങൾക്കധീനരാകാതെ ജീവിക്കുവാൻ ആക്കും സാധിക്കില്ല. ഗുണങ്ങളുടേയും കർമ്മങ്ങളുടേയും ഭേദമനുസരിച്ചു ഞാൻ നാലു വർണ്ണങ്ങളെ സൃഷ്ടിച്ചിട്ടുണ്ട്; എന്നാലും ഞാനാണ് അവയുടെ കർത്താവെന്നു വിചാരിക്കേണ്ട. എന്തുകൊണ്ടെന്നാൽ, ഞാൻ അവയിൽനിന്നു യാതൊരു ഫലവും ആഗ്രഹിക്കുന്നില്ല. അവയുടെ പുണ്യപാപഫലങ്ങൾ എന്നെ ബാധിക്കുന്നുമില്ല.

ഇത് ഈശ്വരന്റെ മായയെ മനസ്സിലാക്കുന്നതുപോലെയാണ്. ലോകത്തിൽ നടക്കുന്നതെല്ലാം ഈശ്വരന്റെ നിയമമനുസരിച്ചാണെങ്കിലും ഈശ്വരൻ അവയിൽ അലിപ്തനായിത്തന്നെ ഇരിക്കുന്നു. അതുകൊണ്ട് അദ്ദേഹം അവയുടെ കർത്താവും അകർത്താവുമാകുന്നു. ഈശ്വരൻ നിസ്സംഗനായിട്ടു ഫലമിച്ഛിക്കാതെ എങ്ങിനെ വർത്തിക്കുന്നുവോ അപ്രകാരം മനുഷ്യനും വർത്തിച്ചാൽ അവനു നിശ്ചയമായും മോക്ഷം സിദ്ധിക്കും. അങ്ങിനെയുള്ള മനുഷ്യൻ കർമ്മത്തിൽ അകർമ്മത്തെ കാണുന്നു. അവനു കർമ്മത്തിനുള്ള ഫലം കൂലിയായിട്ടു കിട്ടുന്നില്ലെങ്കിലും ക്രിയാരൂപത്തിൽ അതിന്റെ ഫലം തീർച്ചയായും കിട്ടുന്നു: കർമ്മഫലത്തിന് അവസാനമില്ല. എന്നാൽ മനുഷ്യനു കർമ്മത്തിൽത്തന്നെ താദാത്മ്യമുണ്ടാകണം. അപ്രകാരം

യജ്ഞാർത്ഥമായി കർമ്മം ചെയ്യുമ്പോൾ അവനു പരിശുദ്ധി മുതലായ ഗുണങ്ങൾ ഉണ്ടാവണം. അതേ സമയത്ത് അങ്ങിനെ കർമ്മം ചെയ്യുന്നവനു യാതൊരു തരം ആഗ്രഹവും ഉണ്ടാകാതിരിയ്ക്കുകയും വേണം.

## നിഷ്കാമകർമ്മം

മനുഷ്യനു ചെയ്യരുതാത്ത കർമ്മങ്ങളെ ക്ഷണത്തിൽ തിരിച്ചറിയാം. ആസക്തിയോടുകൂടി ചെയ്യപ്പെടുന്ന കർമ്മങ്ങളും, മോഷണം വ്യഭിചാരം മുതലായി ആസക്തികൂടാതെ ഒരിയ്ക്കലും ചെയ്‌വാൻ സാധിയ്ക്കാത്ത എല്ലാ കർമ്മങ്ങളും വർജ്ജ്യങ്ങളാണെന്നു പറയപ്പെട്ടിരിക്കുന്നു. നിസ്സംഗനായിരുന്നുകൊണ്ട് ഈ മാതിരി കർമ്മം ചെയ്‌വാൻ ആക്കും സാധിയ്ക്കുയില്ല. അതുകൊണ്ടു കാമങ്ങളും സങ്കല്പങ്ങളും ത്യജിച്ചു, കർത്തവ്യമനുഷ്ഠിച്ചുകൊണ്ടിരിയ്ക്കുന്നവൻ, തന്റെ സകലകർമ്മങ്ങളും ജ്ഞാനരൂപമായ അഗ്നിയിൽ ദഹിപ്പിച്ചിരിക്കുന്നു എന്നു പറയാം. ഇപ്രകാരം കർമ്മഫലസംഗത്തെ ത്യജിക്കുന്നവൻ സദാ സന്തുഷ്ടനും സ്വതന്ത്രനുമായിത്തീരുന്നു. അവൻ യാതൊരു ലൌകികബന്ധത്തിലും അകപ്പെടുന്നില്ല. അരോഗിയായ മനുഷ്യന്റെ ശാരീരികവ്യാപാരങ്ങൾ സ്വാഭാവികമായി നടന്നുകൊണ്ടിരിക്കുന്നു; അവൻ അവയെ സ്വയമേവ ചെയ്തുകൊണ്ടിരിക്കുന്നു. അതിനെക്കുറിച്ച് അവനു തീരേ അഭിമാനമില്ലെന്നു മാത്രമല്ല ഒരു ബോധംപോലുമില്ല. അവൻ അതിൽ ഒരു പകരണംമാത്രമായിരിക്കുന്നു. സഫലതയിൽ സന്തോഷമോ നിഷ്ഫലതയിൽ പരിഭ്രമമോ അവനുണ്ടാകുന്നില്ല. അവന്റെ സകല കർമ്മങ്ങളും യജ്ഞരൂപമായി—സേവാർത്ഥമായി—ത്തീരുന്നു. അവൻ സമസ്തകർമ്മങ്ങളിലും ഈശ്വരനെത്തന്നെ കാണുകയും അവസാനത്തിൽ ഈശ്വരനെത്തന്നെ പ്രാപിക്കുകയും ചെയ്യുന്നു.

യജ്ഞം പലതരത്തിൽ പറയപ്പെട്ടിട്ടുണ്ട്. ഏതു വിധം യജ്ഞത്തിന്നും അടിസ്ഥാനം ശുദ്ധിയും സേവയുമത്രേ. ഇന്ദ്രിയ സംയമം ഒരു തരത്തിലുള്ള യജ്ഞമാണ്. ദാനംചെയ്യുന്നതു മറെറാരുവിധം യജ്ഞമാണ്. പ്രാണായാമം മുതലായവയും ആത്മ പരിശുദ്ധിക്കുവേണ്ടി ചെയ്യപ്പെടുന്ന യജ്ഞങ്ങളത്രേ. ഇതിനെപ്പററിയുള്ള ജ്ഞാനം അതിനെക്കുറിച്ച് അറിവുള്ള ഒരു ഗുരുവിൽ നിന്നു സമ്പാദിയ്ക്കാം. കാര്യം മുഴുവൻ ഗ്രഹിയ്ക്കാതെ, ജ്ഞാനം എന്നു പറഞ്ഞുകൊണ്ടു, പലതും ചെയ്യാനാരംഭിക്കുന്നവന്റെ കർമ്മം അജ്ഞാനജന്യമാകയാൽ ഗുണകരമാകുന്നതിനുപകരം ദോഷകരമായി പരിണമിച്ചേയ്ക്കാം. അതുകൊണ്ട് ഓരോ പ്രവൃത്തിയും ജ്ഞാനപൂർവ്വമായിരിക്കുക അത്യാവശ്യമത്രേ.

ഈ ജ്ഞാനം കേവലം അക്ഷരജ്ഞാനമല്ല. ഇതിൽ സംശയത്തിനു സ്ഥാനമേ ഇല്ല. ഇതിന്റെ ഉത്ഭവം ശ്രദ്ധയിൽനിന്നാകുന്നു; ഒടുവിൽ ഇപ്രകാരമുള്ള ജ്ഞാനംവഴിയ്ക്കു മനുഷ്യൻ സമസ്തജീവജാല

ങ്ങളേയും തന്നിലും, തന്നെ ഈശ്വരനിലും കാണുന്നു—അതായത് അവനു സകലതും ഈശ്വരമയമായിത്തന്നെ പ്രത്യക്ഷപ്പെടുന്നു. ഈ ജ്ഞാനം പാപികളിൽവെച്ച് മഹാപാപിയായവനെപ്പോലും ദുരിതത്തിൽനിന്നുദ്ധരിക്കുന്നു. ഇതു മനുഷ്യനെ കർമ്മബന്ധത്തിൽനിന്നു മുക്തനാക്കുന്നു. കർമ്മഫലം അവനെ സ്പർശിക്കുകയേ ചെയ്യുന്നില്ല. ഇതുപോലെ പരിപാവനമായി ലോകത്തിൽ മറ്റൊന്നുമില്ല. അതുകൊണ്ടു നീ ശ്രദ്ധാന്വിതനായി, ഈശ്വരപരായണനായി, ഇന്ദ്രിയങ്ങളെ സംയമനംചെയ്തിട്ട് ഈ ജ്ഞാനത്തെ സമ്പാദിക്കുവാൻ പ്രയത്നിക്കണം. ഇതിൽനിന്നു നിനക്കു പരമശാന്തി ലഭിക്കും.

ഈ അധ്യായം മൂന്നും അഞ്ചും അധ്യായങ്ങളോടു ചേർത്ത് ഒരുമിച്ചു മനനംചെയ്യേണ്ടതാകുന്നു. ഇവയിൽനിന്ന് അനാസക്തിയോഗമെന്തെന്നു മനസ്സിലാകും.

ഈ അനാസക്തി, ഈ നിഷ്കാമഭാവം, എങ്ങിനെയാണ് സിദ്ധിക്കുക എന്ന് ഇവയിൽ ഏറെക്കുറെ വ്യക്തമായി പറഞ്ഞിട്ടുണ്ട്. ഈ മൂന്നധ്യായവും നല്ലവണ്ണം മനസ്സിലാക്കിയാൽ ബാക്കിയുള്ളതെല്ലാം വലിയ ബുദ്ധിമുട്ടുകൂടാതെ ഗ്രഹിക്കാം. ശേഷം അധ്യായങ്ങൾ അനാസക്തി സാധിക്കുവാനുള്ള പദ്ധതികളെ അനേകതരത്തിൽ വിസ്തരിക്കുന്നു. ഈ വിധത്തിൽ നോക്കുമ്പോൾ ഗീതാഭ്യസനം നമുക്ക് ഒഴിച്ചുകൂടാത്തതാണെന്നു കാണാം. ഇപ്രകാരം ചെയ്താൽ ഗീതയുടെ സഹായംകൊണ്ടു ജീവിതത്തിൽ പ്രതിദിനം ഉണ്ടായിക്കൊണ്ടിരിക്കുന്ന പലേ വിഷമപ്രശ്നങ്ങൾക്കും, പ്രയാസംകൂടാതെ, സമാധാനം കണ്ടുപിടിക്കാം. നിത്യോപാസനകൊണ്ട്, അഭ്യാസംകൊണ്ട്, ഇതു നമുക്കു സാധ്യമായിവരുന്നു. ഈ കാര്യം എല്ലാവരും പരീക്ഷിച്ചുനോക്കേണ്ടതാണ്. ക്രോധമുണ്ടാകുമ്പോൾ ഗീതയിൽ അതിനെപ്പററി പറഞ്ഞിട്ടുള്ള ശ്ലോകങ്ങൾ ഓർമ്മിക്കുകയും ക്രോധത്തെ അടക്കുകയും ചെയ്യണം. ആരോടെങ്കിലും ദ്വേഷമുണ്ടാകുമ്പോഴും, ധൈര്യം ക്ഷയിക്കുമ്പോഴും, താമസഭക്ഷണാസക്തി പിടികൂടുമ്പോഴും, കർത്തവ്യബോധമില്ലാതെ ധർമ്മസങ്കടത്തിൽപ്പെട്ടുകുഴങ്ങുമ്പോഴും, ശ്രദ്ധയുള്ളപക്ഷം, പ്രതിദിനം മനനംചെയ്യുന്നപക്ഷം, ഗീതാമാതാവിൽനിന്നു നമുക്കു സമാധാനം ലഭിക്കും.

ഈവിധത്തിൽ പ്രവർത്തിക്കുവാനുള്ള ശീലം, മനോഭാവം, ഉണ്ടായിവരുവാനാണ് നാം ഗീത നിത്യപാരായണം ചെയ്യേണ്ടത്. ഈ പ്രയത്നവും അതിന്നുവേണ്ടിത്തന്നെയാണ്.

ഈ അധ്യായത്തിൽ മൂന്നാമധ്യായത്തെ സവിശേഷം വിവേചനംചെയ്തിരിക്കുന്നു. വിഭിന്നരീതിയിലുള്ള അനേകം യജ്ഞങ്ങളും വർണ്ണിച്ചിരിക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം;
വിവസ്വാൻ മനവേ പ്രാഹ: മനുരിക്ഷ്വാകവേബ്രവീൽ.

| | |
|---|---|
| അവ്യയം ഇമം യോഗം അഹം വിവസ്വതേ പ്രോക്തവാൻ | അനശ്വരമായ ഈ യോഗത്തെ ഞാൻ സൂര്യനായിക്കൊണ്ട് ഉപദേശിച്ചു. |
| വിവസ്വാൻ മനവേ പ്രാഹ | സൂര്യൻ (തന്റെ പുത്രനായ) വൈവസ്വതമനുവിന് ഉപദേശിച്ചു. |
| മനുഃ ഇക്ഷ്വാകവേ അബ്രവീത് | മനു (സ്വപുത്രനായ) ഇക്ഷ്വാകുവിന് ഉപദേശിച്ചു. |

**ഏവം പരമ്പരാപ്രാപ്തമിമം രാജർഷയോ വിദുഃ;**
**സ കാലേനേഹ മഹതായോഗോ നഷ്ടഃ പരന്തപ. 2**

| | |
|---|---|
| പരന്തപ | ഹേ ശത്രുക്കളെ തപിപ്പിക്കുന്നവനേ! (അർജ്ജുന) |
| ഏവം പരമ്പരാ പ്രാപ്തം ഇമം രാജർഷയഃ വിദുഃ | ഇപ്രകാരം പരമ്പരയായി കിട്ടിയ ഇതിനെ രാജർഷികൾ അറിഞ്ഞിരുന്നു. |
| സഃ യോഗഃ മഹതാ കാലേന ഇഹ നഷ്ടഃ | ആ യോഗം വളരെ കാലം കഴിഞ്ഞതിനാൽ ഈ ലോകത്തിൽ ഇല്ലാതായിത്തീർന്നിരിക്കുന്നു. |

**സ ഏവായം മയാ തേദ്യ യോഗഃ പ്രോക്തഃ പുരാതനഃ**
**ഭക്തോസി മേ സഖാ ചേതി; രഹസ്യം ഹ്യേതദുത്തമം.**

| | |
|---|---|
| (ത്വം) മേ ഭക്തഃ സഖാ ച അസി ഇതി | നീ എന്റെ ഭക്തനും സഖാവുമാണല്ലോ എന്നുവെച്ചു |
| പുരാതനഃ സഃ ഏവ അയം യോഗഃ മയാ അദ്യ തേ പ്രോക്തഃ | പുരാതനമായ ആ യോഗംതന്നെ എന്നാൽ നിനക്ക് ഇപ്പോൾ ഉപദേശിക്കപ്പെട്ടു. |
| ഹി ഏതത് രഹസ്യം ഉത്തമം | എന്തെന്നാൽ, ഇതു രഹസ്യവും ഉത്തമവുമാകുന്നു. |

അർജ്ജുനൻ പറഞ്ഞു:

**അപരം ഭവതോ ജന്മ പരം ജന്മ വിവസ്വതഃ;**
**കഥമേതദ്വിജാനീയാം ത്വമാദൌ പ്രോക്തവാനിതി? 4**

| | |
|---|---|
| ഭവതഃ ജന്മ അപരം വിവസ്വതഃ ജന്മ പരം | അങ്ങയുടെ (ശ്രീകൃഷ്ണന്റെ) ജനനം അടുത്ത കാലത്താണ് (പിന്നീടാണ്). സൂര്യന്റെ ജനനം വളരെ മുമ്പാണ്. |
| ത്വം ആദൌ ഏതത് പ്രോക്തവാൻ ഇതി കഥം വിജാനീയാം | അങ്ങ് ആദികാലത്തിൽ ഇതിനെ (ഈ യോഗത്തെ) ഉപദേശിച്ചു എന്നു (ഞാൻ) എങ്ങിനെ മനസ്സിലാക്കും? |

ശ്രീഭഗവാൻ പറഞ്ഞു :

**ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന;**
**താന്യഹം വേദ സർവ്വാണി, ന ത്വം വേത്ഥ പരന്തപ. 5**

| | |
|---|---|
| അജ്ജുന ! | ഹേ അജ്ജുന ! |
| മേ തവ ച ബഹൂനി ജന്മാനി വ്യതീതാനി | എനിക്കും നിനക്കും അനേകം ജന്മങ്ങൾ കഴിഞ്ഞുപോയിരിക്കുന്നു. |
| താനി സർവ്വാണി അഹം വേദ | അവയെല്ലാം ഞാൻ അറിയുന്നു. |
| പരന്തപ, ത്വം ന വേത്ഥ | ഹേ പരന്തപ ! നീ അറിയുന്നില്ല. |

അജോപി സന്നവ്യയാത്മാഭൂതാനാമീശ്വരോപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ. 6

| | |
|---|---|
| അജഃ അവ്യയാത്മാ അപി സൻ | ഞാൻ ജന്മമില്ലാത്തവനും നാശമില്ലാത്തവനും ആണെങ്കിലും |
| ഭൂതാനാം ഈശ്വരഃ അപി സൻ | ജീവികളുടെ നാഥനാണെങ്കിലും |
| സ്വാം പ്രകൃതിം അധിഷ്ഠായ | (എൻെറ) സ്വന്തമായ പ്രകൃതിയെ സ്വീകരിച്ച്, |
| ആത്മമായയാ സംഭവാമി | സ്വന്തം മായാശക്തികൊണ്ടു ജന്മമെടുക്കുന്നു. |

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ, തദാത്മാനം സൃജാമ്യഹം. 7

| | |
|---|---|
| ഭാരത | ഹേ അജ്ജുന! |
| യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിഃ അധർമ്മസ്യ അഭ്യുത്ഥാനം ഭവതി | ഏതേതു കാലത്തു ധർമ്മത്തിന്നു ക്ഷയവും അധർമ്മത്തിന്നു വദ്ധനയും (കയററവും) സംഭവിയ്ക്കുന്നുവോ |
| തദാ അഹം ആത്മാനം സൃജാമി | അപ്പോഠം ഞാൻ (തന്നെത്താൻ സൃഷ്ടിയ്ക്കുന്നു) ജന്മമെടുക്കുന്നു. |

പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ. 8

| | |
|---|---|
| സാധൂനാം പരിത്രാണായ ദുഷ്കൃതാം വിനാശായ ച | സജ്ജനങ്ങളുടെ രക്ഷയ്ക്കായും ദുജ്ജനങ്ങളുടെ നാശത്തിനായും |
| ധർമ്മസംസ്ഥാപനാർത്ഥായ | ധർമ്മത്തെ നിലനിത്തുന്നതിനായും |
| യുഗേ യുഗേ സംഭവാമി | യുഗംതോറും (വേണ്ട അവസരങ്ങളിൽ) ഞാൻ അവതാരമെടുക്കുന്നു. |

ടിപ്പണി—ഇതിൽനിന്നു ശ്രദ്ധാലുക്കൾക്ക് ആശ്വാസവും, സത്യത്തിൻെറ—ധർമ്മത്തിൻെറ—സ്ഥിരതയെപ്പററി ദൃഢനിശ്ചയവും ഉണ്ടാകുന്നു. ഈ ലോകത്തിൽ ധർമ്മാധർമ്മങ്ങളുടെ പരസ്പര

സംഘർഷണം നടന്നുകൊണ്ടേ ഇരിക്കുന്നു. എന്നാൽ അവസാനത്തിൽ ധർമ്മത്തിനുതന്നെ ജയം ഉണ്ടാകുന്നു. സത്തുക്കൾക്ക് ഒരിക്കലും നാശം (അപജയം) ഉണ്ടാകുന്നില്ല. എന്തുകൊണ്ടെന്നാൽ സത്യം അനശ്വരമാണ്. അസത്യത്തിന് അസ്തിത്വം (സ്ഥാനം) ഇല്ലാത്തതിനാൽ ദുഷ്ടന്മാർ നശിക്കുകതന്നെ ചെയ്യുന്നു. ഈ തത്വം മനസ്സിലാക്കി, താൻതന്നെയാണ് തന്റെ കർത്താവെന്നുള്ള അഭിമാനംനിമിത്തം ചെയ്യുന്ന ഹിംസയും ദുരാചാരവും ചെയ്യാതിരിക്കണം! ഈശ്വരൻ ഗഹനമായ സ്വകർമ്മത്തെ ചെയ്തുകൊണ്ടുതന്നേ ഇരിക്കുന്നു. ഇതാണ് അവതാരം അഥവാ ഈശ്വരന്റെ ജന്മം. വാസ്തവത്തിൽ ഈശ്വരനു ജന്മം എടുക്കേണ്ട ആവശ്യമേ ഇല്ല.

ജന്മ കർമ്മ ച മേ ദിവ്യമേവം യോ വേത്തി തത്വതഃ,
ത്യക്ത്വാ ദേഹം പുനർജ്ജന്മനൈതി, മാമേതി സോർജ്ജുന.

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| മേ ഏവം ദിവ്യം ജന്മ കർമ്മ ച യഃ തത്വതഃ വേത്തി | എന്റെ ഇപ്രകാരം ദിവ്യമായ അവതാരത്തേയും കർമ്മത്തേയും യാതൊരുവൻ പരമാർത്ഥമായി മനസ്സിലാക്കുന്നുവോ |
| സഃ ദേഹം ത്യക്ത്വാ പുനഃ ജന്മ ന ഏതി | അവൻ ദേഹത്തെ ത്യജിച്ചാൽ പിന്നെ ജന്മമെടുക്കുന്നില്ല. |
| മാം ഏതി | (അവൻ) എന്നെ പ്രാപിക്കുന്നു. |

ടിപ്പണി—എന്തുകൊണ്ടെന്നാൽ ഈശ്വരൻ സത്യത്തിനുതന്നെ ജയം കൊടുക്കുന്നു എന്ന ദൃഢവിശ്വാസം മനുഷ്യനുണ്ടാകുമ്പോൾ, അവൻ സത്യത്തെ വിടാതെ സധൈര്യം ദുഃഖങ്ങൾ സഹിച്ചു മമതാരഹിതനായിത്തീരുകനിമിത്തം, ജനനമരണങ്ങളുടെ പരിവർത്തനത്തിൽനിന്നു വിമുക്തനായി, ഈശ്വരധ്യാനം ചെയ്തുകൊണ്ട് അതിൽത്തന്നെ ലയിച്ചുപോകുന്നു.

വീതരാഗഭയക്രോധാ മന്മയാ മാമുപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ പൂതാ മദ്ഭാവമാഗതാഃ. 10

| | |
|---|---|
| വീതരാഗഭയ ക്രോധാഃ | (വിഷയത്തിലുള്ള) ആശ ഭയം കോപം ഇവയെ ഉപേക്ഷിച്ചവരായി |
| മന്മയാഃ, മാം ഉപാ ശ്രിതാഃ ബഹവഃ | എന്നിൽത്തന്നെ തന്മയരായി, എന്നെത്തന്നെ ആശ്രയിക്കുന്നവരായി അനേകം പേർ |
| ജ്ഞാനതപസാ പൂതാഃ മദ്ഭാവ മാഗതാഃ | ജ്ഞാനമാകുന്ന തപസ്സുകൊണ്ടു പരിശുദ്ധരായി (കർമ്മബന്ധവിമുക്തരായി) എന്റെ അവസ്ഥയെ (മോക്ഷത്തെ) പ്രാപിച്ചിട്ടുണ്ട്. |

യിരിയ്ക്കുന്നു. ആത്മാവിൻെറ ഗുണം അകത്താവിൻെറ ഗുണമാണ്. മോഹഗ്രസ്തനായിട്ട സ്വയം കത്താവാണെന്നഭിമാനിയ്ക്കുന്നവൻെറ ആത്മാവിനു പക്ഷവാതം പിടിപെട്ടിരിയ്ക്കുംപോലെയാണ്. അവൻ അഭിമാനത്തോടുകൂടി കർമ്മം ചെയ്യുന്നു. കർമ്മത്തിൻെറ ഗതി ഇപ്രകാരം മനസ്സിലാക്കുന്നവൻ ബുദ്ധിമാനായ യോഗിയും കത്തൃപരായണനുമായി ഗണിയ്ക്കപ്പെടുന്നു. ഞാൻ ചെയ്യുന്നു എന്നു വിശ്വസിയ്ക്കുന്നവൻ കർമ്മാകർമ്മങ്ങളുടെ ഭേദത്തെ വിസ്മരിച്ച് സാധനത്തിൻെറ നന്മതിന്മകളെപ്പററി ചിന്തിയ്ക്കുന്നില്ല. ആത്മാവിൻെറ സ്വാഭാവികമായ ഗതി ഊദ്ധ്വഗതിയാണ്. അതുകൊണ്ടു മനുഷ്യൻ നീതിമാഗ്ഗത്തിൽനിന്നു വ്യതിചലിയ്ക്കുമ്പോഠം അവനിൽ നിശ്ചയമായും അഹങ്കാരമുണ്ടെന്നു പറയാവുന്നതാണ്. അഭിമാനരഹിതനായ പുരുഷൻെറ കർമ്മം സ്വാഭാവികമായിത്തന്നെ സാത്വികമായിരിയ്ക്കും.

യസ്യ സവ്വേ സമാരംഭാഃ കാമസങ്കല്പവജ്ജിതാഃ,
ജ്ഞാനാഗ്നിദഗ്ദ്ധകമ്മാണം തമാഹുഃ പണ്ഡിതം ബുധാഃ.

| | |
|---|---|
| യസ്യ സവ്വേ സമാരംഭാഃ കാമസങ്കല്പ വജ്ജിതാഃ | യാതൊരുവൻെറ സകലപ്രവൃത്തികളും ആശയും ഫലോദ്ദേശവും ഇല്ലാത്തവയാകുന്നുവോ |
| ജ്ഞാനാഗ്നിദഗ്ദ്ധ കർമ്മാണം തം | ജ്ഞാനമാകുന്ന അഗ്നിയിൽ ദഹിപ്പിയ്ക്കപ്പെട്ട കർമ്മങ്ങളോടുകൂടിയ അവനെ |
| ബുധാഃ പണ്ഡിതം ആഹുഃ | ജ്ഞാനികഠം പണ്ഡിതനെന്നു പറയുന്നു. |

ത്യക്ത്വാ കമ്മഫലാസംഗം
നിത്യതൃപ്തോ നിരാശ്രയഃ
കമ്മണ്യഭിപ്രവൃത്തോഽപി
നൈവ കിഞ്ചിൽ കരോതി സഃ. 20

| | |
|---|---|
| കർമ്മഫലാസംഗം ത്യക്ത്വാ നിത്യതൃപ്തഃ നിരാശ്രയഃ | കർമ്മഫലത്തിലുള്ള ആശയെ കളഞ്ഞിട്ട്, എപ്പോഴും തൃപ്തിയുള്ളവനായും യാതൊന്നിനേയും ആശ്രയിയ്ക്കാത്തവനായും ഇരിയ്ക്കുന്നവൻ |
| കർമ്മണി അഭിപ്രവൃത്തഃ അപി | കർമ്മത്തിൽ ഏപ്പെട്ടിരിയ്ക്കുന്നവനായാലും |
| സഃ കിഞ്ചിൽ ന കരോതി ഏവ. | അവൻ ഒന്നും ചെയ്യുന്നതേ ഇല്ല (അവനു കർമ്മബന്ധമില്ല). |

ടിപ്പണി—അവനു കർമ്മബന്ധം അനുഭവിയ്ക്കേണ്ടിവരുന്നില്ല.

യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം;
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ. 11

| | |
|---|---|
| പാർത്ഥ! | ഹേ അർജ്ജുന! |
| യേ യഥാ മാം പ്രപദ്യന്തേ | എവർ എപ്രകാരം എന്നെ ശരണം പ്രാപിക്കുന്നുവോ (ഉപാസിക്കുന്നുവോ) |
| താൻ തഥാ ഏവ അഹം ഭജാമി | അവരെ ആവിധം ഞാൻ അംഗീകരിക്കുന്നു (അനുഗ്രഹിക്കുന്നു) |
| മനുഷ്യാഃ സർവ്വശഃ മമ വർത്മ അനുവർത്തന്തേ | മനുഷ്യർ എല്ലാവിധത്തിലും (ഏതുവിധമായാലും) എന്റെ മാർഗ്ഗത്തെത്തന്നെ അനുസരിക്കുന്നു. |

ടിപ്പണി—താല്പര്യം—ദൈവികമായ നിയമങ്ങളെ ലംഘിക്കുവാൻ ആർക്കും സാധിക്കുകയില്ല. എപ്രകാരം വിതയ്ക്കുന്നുവോ അപ്രകാരം കൊയ്യുന്നു, എപ്രകാരം പ്രവർത്തിക്കുന്നുവോ അപ്രകാരം അനുഭവമുണ്ടാകുകയും ചെയ്യുന്നു. ദൈവികമായ നിയമങ്ങൾക്ക്—കർമ്മനിയമങ്ങൾക്ക്—അപവാദമില്ല (അതായത് അവ അലംഘനീയങ്ങളാണ്). എല്ലാവർക്കും സമമായി, അതായത് അവരവരുടെ യോഗ്യതയനുസരിച്ച്, ന്യായം ലഭിക്കും.

കാംക്ഷന്തഃ കർമ്മണാം സിദ്ധിം യജന്ത ഇഹ ദേവതാഃ;
ക്ഷിപ്രം ഹി മാനുഷേ ലോകേ സിദ്ധിർഭവതി കർമ്മജാ.

| | |
|---|---|
| ഇഹ കർമ്മണാം സിദ്ധിം കാംക്ഷന്തഃ ദേവതാഃ ജയന്തേ | ഈ ലോകത്തിൽ കർമ്മങ്ങളുടെ ഫലത്തെ ആഗ്രഹിക്കുന്നവർ ദേവന്മാരെ ആരാധിക്കുന്നു. |
| ഹി മാനുഷേ ലോകേ കർമ്മജാ സിദ്ധിഃ ക്ഷിപ്രം ഭവതി | എന്തുകൊണ്ടെന്നാൽ, മനുഷ്യ ലോകത്തിൽ കർമ്മഫലം വേഗത്തിൽത്തന്നെ ഉണ്ടാകുന്നു. |

ടിപ്പണി—ദേവതകൾ എന്നു പറയുന്നതു സ്വർഗ്ഗവാസികളായ ഇന്ദ്രൻ വരുണൻ മുതലായ വ്യക്തികളല്ല. ഈശ്വരന്റെ അംശരൂപമായ ശക്തി എന്നാണ് ദേവത എന്ന പദത്തിന്റെ അർത്ഥം. ഈ അർത്ഥത്തിൽ മനുഷ്യനും, ആവി ഇടിമിന്നൽ മുതലായ മഹാശക്തികളും ദേവതകളാണ്. ഇവയെ ആരാധിക്കുന്നതിന്റെ ഫലം തൽക്ഷണം ഈ ലോകത്തിൽത്തന്നെ കിട്ടിക്കൊണ്ടിരിക്കുന്നതു നാം കാണുന്നു. ആ ഫലം ക്ഷണികമാണ്. അത് ആത്മാവിനെ സന്തോഷിപ്പിക്കുന്നില്ല. ആ സ്ഥിതിക്ക് എങ്ങിനെയാണ് മോക്ഷം കൊടുക്കുവാൻ അതിനു സാധിക്കുക?

ചാതുർവ്വർണ്ണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ;
തസ്യ കർത്താരമപി മാം വിദ്ധ്യകർത്താരമവ്യയം. 13

| | |
|---|---|
| ഗുണകമ്മവിഭാഗശഃ ചാതുർവണ്ണ്യം മയാ സൃഷ്ടം. | ഗുണങ്ങളുടേയും കമ്മങ്ങളുടേയും വിഭാഗം അനുസരിച്ച നാലു വണ്ണങ്ങരം എന്നാൽ സൃഷ്ടിയ്ക്കപ്പെട്ടു. |
| തസ്യ കത്താരം അപി | അതിൻെറ കത്താവാണെങ്കിലും |
| മാം അകത്താരം അവ്യയം വിദ്ധി | എന്നെ (അതിൻെറ) അകത്താവ് (കത്താവല്ലാത്തവൻ) ആയും നാശമില്ലാത്തവനായും അറിയുക. |

ന മാം കമ്മാണി ലിമ്പന്തി ന മേ കമ്മഫലേ സ്പൃഹാ
ഇതി മാം യോഭിജാനാതി, കമ്മഭിന്ന സ ബധ്യതേ. 14

| | |
|---|---|
| കമ്മാണി മാം ന ലിമ്പന്തി | കമ്മങ്ങരം എന്നെ സ്പൃശിയ്ക്കുന്നില്ല. |
| മേ കമ്മഫലേ സ്പൃഹാ ന | എനിയ്ക്കു കമ്മഫലത്തിൽ ഇച്ഛയില്ല. |
| ഇതി മാം യഃ അഭിജാനാതി | ഈവിധം എന്നെ യാതൊരുവൻ അറിയുന്നുവോ |
| സഃ കമ്മഭിഃ ന ബദ്ധ്യതേ | അവൻ കമ്മങ്ങളാൽ ബന്ധിയ്ക്കപ്പെടുന്നില്ല. |

ടിപ്പണി—എന്തുകൊണ്ടെന്നാൽ, മനുഷ്യരുടെ ദൃഷ്ടിയിൽ കമ്മം ചെയ്തുകൊണ്ട് അകർമ്മിയായിരിയ്ക്കുന്നതു സർവ്വോത്തമമായ ആദർശമാണ്. എല്ലാററിൻേറയും കത്താവ് ഈശ്വരനാണ്. നാം കേവലം നിമിത്തമാത്രങ്ങളത്രേ. ആ സ്ഥിതിയ്ക്കു കത്താവാണെന്നുള്ള അഭിമാനമുണ്ടാകുന്നതെങ്ങിനെ?

ഏവം ജ്ഞാത്വാ കൃതം കമ്മ പൂവ്വൈരപി മുമുക്ഷുഭിഃ;
കുരു കമ്മൈവ തസ്മാൽ ത്വം പൂവ്വൈഃ പൂവ്വതരം കൃതം.

| | |
|---|---|
| ഏവം ജ്ഞാത്വാ പൂവ്വൈഃ മുമുക്ഷുഭിഃ കർമ്മ കൃതം | ഇപ്രകാരം മനസ്സിലാക്കീട്ടു പണ്ടുണ്ടായിരുന്ന മോക്ഷേച്ഛുക്കളാൽ കർമ്മം ചെയ്യപ്പെട്ടു. |
| തസ്മാൽ പൂവ്വൈഃ പൂവ്വതരം കൃതം കർമ്മ ഏവ ത്വം അപി കുരു | അതുകൊണ്ടു പണ്ടുള്ളവരാൽ പണ്ടുപണ്ടേ ചെയ്യപ്പെട്ട കർമ്മംതന്നെ നീയും ചെയ്യുക (കർമ്മമാർഗ്ഗത്തെത്തന്നെ നീയും അനുസരിയ്ക്കുക). |

കിം കമ്മ കിമകമ്മേതി
കവയോപ്യത്ര മോഹിതാഃ;
തൽ തേ കമ്മ പ്രവക്ഷ്യാമി
യജ്ഞാത്വാ മോക്ഷ്യസേശുഭാൽ. 16

| | |
|---|---|
| കർമ്മ കിം അകർമ്മ കിം ഇതി അത്ര കവ യഃ അപി മോഹിതാഃ | കർമ്മം ഏതു് അകർമ്മം ഏതു് എന്ന വിഷയത്തിൽ ജ്ഞാനികൾപോലും പ രുങ്ങുന്നു. |
| യതു് ജ്ഞാത്വാ അശു ഭാൽ മോക്ഷ്യ സേ തതു് കർമ്മ തേ പ്രവക്ഷ്യാമി | യാതൊന്നു് അറിഞ്ഞാൽ അശുഭത്തിൽ നിന്നു മോചനം കിട്ടുമോ ആ കർമ്മത്തെ ഞാൻ നിനക്കു പറഞ്ഞുതരാം. |

കർമ്മണോ ഹ്യപി ബോദ്ധവ്യം,
ബോദ്ധവ്യം ച വികർമ്മണഃ,
അകർമ്മണശ്ച ബോദ്ധവ്യം,
ഗഹനാ കർമ്മണോ ഗതിഃ. 17

| | |
|---|---|
| കർമ്മണഃ ബോദ്ധവ്യം | കർമ്മത്തെക്കുറിച്ച് (കർമ്മം എന്താണെന്നു്) അറിയേണ്ടതാണു്. |
| വികർമ്മണഃ ച ബോദ്ധവ്യം | നിഷിദ്ധമായ കർമ്മത്തെക്കുറിച്ചും അറിയേണ്ടതാണു്. |
| അകർമ്മണഃ ച ബോദ്ധവ്യം | കർമ്മാഭാവത്തെക്കുറിച്ചും (കർമ്മമേ ഇല്ല എന്നുള്ള അവസ്ഥയെക്കുറിച്ചും) അറിയേണ്ടതാണു്. |
| ഹി കർമ്മണഃ ഗതിഃ ഗഹനാ | എന്തെന്നാൽ കർമ്മത്തിൻെറ പോക്കു് അറിയാൻ വളരെ പ്രയാസമാകുന്നു. |

കർമ്മണ്യകർമ്മ യഃ പശ്യേദകർമ്മണി ച കർമ്മ യഃ,
സ ബുദ്ധിമാൻ മനുഷ്യേഷു, സ യുക്തഃ കൃത്സ്നകർമ്മകൃൽ.

| | |
|---|---|
| കർമ്മണി അകർമ്മ അകർമ്മണി കർമ്മ ച യഃ പശ്യേതു് | കർമ്മത്തിൽ അകർമ്മത്തേയും അകർമ്മത്തിൽ കർമ്മത്തേയും എവൻ കാണുന്നുവോ |
| സഃ മനുഷ്യേഷു ബുദ്ധിമാൻ | അവൻ എല്ലാ മനുഷ്യരിലുംവെച്ചു ബുദ്ധിമാനാകുന്നു. |
| കൃൽസ്നകർമ്മകൃതു് സഃ യുക്തഃ | സകലകർമ്മങ്ങളും ചെയ്യുന്നവനായ (ചെയ്യുന്നവനാണെങ്കിലും) അവൻ യോഗിയാകുന്നു. |

ടിപ്പണി—കർമ്മം ചെയ്തുകൊണ്ടിരിക്കുമ്പോൾപ്പോലും കർത്താവാണെന്നുള്ള അഭിമാനമില്ലാത്തവൻെറ കർമ്മം അകർമ്മമാകുന്നു. എന്നാൽ ബാഹ്യമായി കർമ്മത്തെ ത്യജിച്ചിട്ടും മനസ്സുകൊണ്ടു മാളിക കെട്ടിക്കൊണ്ടിരിക്കുന്നവൻെറ അകർമ്മം കർമ്മമാണു്. പക്ഷവാതം പിടിപെട്ടവൻ മനഃപൂർവ്വം—അഭിമാനപൂർവ്വം—ഉപയോഗശൂന്യമായ അംഗത്തെ ഇളക്കുമ്പോൾമാത്രം അതു് ഇളകുന്നു. ഈ ബലഹീനമായ അംഗം ഇളകുക എന്ന ക്രിയയുടെ കർത്താവാ

യിരിയ്ക്കുന്നു. ആത്മാവിൻെറ ഗുണം അകർത്താവിൻെറ ഗുണമാണ്. മോഹഗ്രസ്തനായിട്ടു സ്വയം കർത്താവാണെന്നഭിമാനിയ്ക്കുന്നവൻെറ ആത്മാവിനു പക്ഷവാതം പിടിപെട്ടിരിയ്ക്കുംപോലെയാണ്. അവൻ അഭിമാനത്തോടുകൂടി കർമ്മം ചെയ്യുന്നു. കർമ്മത്തിൻെറ ഗതി ഇപ്രകാരം മനസ്സിലാക്കുന്നവൻ ബുദ്ധിമാനായ യോഗിയും കർത്തവ്യപരായണനുമായി ഗണിയ്ക്കപ്പെടുന്നു. ഞാൻ ചെയ്യുന്നു എന്നു വിശ്വസിയ്ക്കുന്നവൻ കർമ്മാകർമ്മങ്ങളുടെ ഭേദത്തെ വിസ്മരിച്ചു സാധനത്തിൻെറ നന്മതിന്മകളെപ്പററി ചിന്തിയ്ക്കുന്നില്ല. ആത്മാവിൻെറ സ്വാഭാവികമായ ഗതി ഊർദ്ധ്വഗതിയാണ്. അതുകൊണ്ടു മനുഷ്യൻ നീതിമാർഗ്ഗത്തിൽനിന്നു വ്യതിചലിയ്ക്കുമ്പോഠം അവനിൽ നിശ്ചയമായും അഹങ്കാരമുണ്ടെന്നു പറയാവുന്നതാണ്. അഭിമാനരഹിതനായ പുരുഷൻെറ കർമ്മം സ്വാഭാവികമായിത്തന്നെ സാത്ത്വികമായിരിയ്ക്കും.

യസ്യ സർവ്വേ സമാരംഭാഃ കാമസങ്കല്പവർജ്ജിതാഃ,
ജ്ഞാനാഗ്നിദഗ്ദ്ധകർമ്മാണം തമാഹുഃ പണ്ഡിതം ബുധാഃ.

| | |
|---|---|
| യസ്യ സർവ്വേ സമാരംഭാഃ കാമസങ്കല്പ വർജ്ജിതാഃ | യാതൊരുവൻെറ സകലപ്രവൃത്തികളും ആശയും ഫലോദ്ദേശവും ഇല്ലാത്തവയാകുന്നുവോ |
| ജ്ഞാനാഗ്നിദഗ്ദ്ധ കർമ്മാണം തം | ജ്ഞാനമാകുന്ന അഗ്നിയിൽ ദഹിപ്പിയ്ക്കപ്പെട്ട കർമ്മങ്ങളോടുകൂടിയ അവനെ |
| ബുധാഃ പണ്ഡിതം ആഹുഃ | ജ്ഞാനികഠം പണ്ഡിതനെന്നു പറയുന്നു. |

ത്യക്ത്വാ കർമ്മഫലാസംഗം
നിത്യതൃപ്തോ നിരാശ്രയഃ
കർമ്മണ്യഭിപ്രവൃത്തോപി
നൈവ കിഞ്ചിൽ കരോതി സഃ. 20

| | |
|---|---|
| കർമ്മഫലാസംഗം ത്യക്ത്വാ നിത്യതൃപ്തഃ നിരാശ്രയഃ | കർമ്മഫലത്തിലുള്ള ആശയെ കളഞ്ഞിട്ട്, എപ്പോഴും തൃപ്തിയുള്ളവനായും യാതൊന്നിനേയും ആശ്രയിയ്ക്കാത്തവനായും ഇരിയ്ക്കുന്നവൻ |
| കർമ്മണി അഭിപ്രവൃത്തഃ അപി | കർമ്മത്തിൽ ഏർപ്പെട്ടിരിയ്ക്കുന്നവനായാലും, |
| സഃ കിഞ്ചിൽ ന കരോതി ഏവ. | അവൻ ഒന്നും ചെയ്യുന്നതേ ഇല്ല (അവനു കർമ്മബന്ധമില്ല). |

ടിപ്പണി—അവനു കർമ്മബന്ധം അനുഭവിയ്ക്കേണ്ടിവരുന്നില്ല.

നിരാശീര്യതചിത്താത്മാ
ത്യക്തസർവ്വപരിഗ്രഹഃ
ശാരീരം കേവലം കർമ്മ
കുർവ്വൻ നാപ്നോതി കില്ബിഷം. 21

| | |
|---|---|
| നിരാശീഃ യത ചിത്താത്മാ ത്യക്ത സർവ്വപരിഗ്രഹഃ | യാതൊന്നും ആശിയ്ക്കാത്തവനും, മനസ്സിനെ അടക്കിയവനും സർവ്വ ഉടമസ്ഥതയും ഉപേക്ഷിച്ചവനും |
| ശാരീരം കേവലം കർമ്മ കുർവ്വൻ | ശരീരംകൊണ്ടുമാത്രം കർമ്മം ചെയ്യുന്നവനുമായിരിയ്ക്കുന്നവൻ |
| കില്ബിഷം ന ആപ്നോതി | പാപം അടയുന്നില്ല. |

ടിപ്പണി—അഭിമാനപൂർവ്വകമായി ചെയ്യിട്ടുള്ള സകലകർമ്മവും എത്രതന്നെ സാത്വികമായിരുന്നാലും ബന്ധമുണ്ടാക്കുന്നവയാണ്. അത് ഈശ്വരാർപ്പണ ബുദ്ധിയോടുകൂടി അഭിമാനരഹിതമായിട്ടാകുമ്പോഠം ബന്ധകാരണമാകുന്നില്ല. അഹംബുദ്ധിയില്ലാതായിത്തീന്നവന്റെ ശരീരമാണ് സമസ്തകർമ്മത്തേയും ചെയ്യുന്നതെന്നു പറയാം. ഒരുവൻ ഉറങ്ങുമ്പോഠം അവന്റെ ശരീരംമാത്രമേ പ്രവൃത്തി ചെയ്യുന്നുള്ളു. വിവശനായ തടവുകാരൻ സ്വേച്ഛാപ്രകാരമല്ലാതെ ഉഴമ്പോഠം ആ പ്രവൃത്തി ചെയ്യുന്നത് അവന്റെ ശരീരംമാത്രമാണ്. യാതൊരുവൻ തന്റെ ഇഷ്ടപ്രകാരം ഈശ്വരന്റെ തടവുകാരനായിത്തീരുന്നുവോ അവന്റേയും ശരീരംമാത്രമേ കർമ്മത്തെ ചെയ്യുന്നുള്ളു. അവൻ സ്വയം നിവൃത്തനാകുന്നു; ഈശ്വരനാണ് എല്ലാററിനും പ്രേരകൻ.

യദൃച്ഛാലാഭസന്തുഷ്ടോ ദ്വന്ദ്വാതീതോ വിമത്സരഃ
സമഃ സിദ്ധാവസിദ്ധൌ ച കൃത്വാപി ന നിബധ്യതേ.

| | |
|---|---|
| യദൃച്ഛാലാഭ സന്തുഷ്ടഃ | വിചാരിയ്ക്കാതെ വന്നുചേരുന്നതുകൊണ്ടു സന്തുഷ്ടനും |
| ദ്വന്ദ്വാതീതഃ | സുഖദുഃഖാദിദ്വന്ദ്വങ്ങളിൽ ഭാവഭേദമില്ലാത്തവനും |
| വിമത്സരഃ | മാത്സര്യമില്ലാത്തവനും |
| സിദ്ധൌ അസിദ്ധൌ ച സമഃ | (പ്രവൃത്തിയുടെ) സഫലതയിലും നിഷ്ഫലതയിലും സമഭാവമുള്ളവനും |
| കൃത്വാ അപി ന നിബധ്യതേ | കർമ്മം ചെയ്താലും ബന്ധിയ്ക്കപ്പെടുന്നില്ല. |

ഗതസംഗസ്യ മുക്തസ്യ ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കർമ്മ സമഗ്രം പ്രവിലീയതേ. 23

| | |
|---|---|
| ഗതസംഗസ്യ മുക്തസ്യ | നിഷ്കാമനും (കർത്തൃത്വാഭിമാനത്തിൽ നിന്നു) മുക്തനും |
| ജ്ഞാനാവസ്ഥിത ചേതസഃ | ജ്ഞാനത്തിൽ ഉറച്ച മനസ്സോടുകൂടിയ വനും |
| യജ്ഞായ ആചരതഃ | ലോകാനുഗ്രഹത്തിനായിത്തന്നെ കർമ്മം ചെയ്യുന്നവനും ആയവന്റെ |
| കർമ്മ സമഗ്രം പ്രവിലീയതേ | കർമ്മം വാസനാസഹിതം ലയത്തെ പ്രാപിക്കുന്നു (നശിക്കുന്നു). |

ബ്രഹ്മാർപ്പണം ബ്രഹ്മഹവിർബ്രഹ്മാഗ്നൌ ബ്രഹ്മണാ ഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകർമ്മസമാധിനാ. 24

| | |
|---|---|
| അർപ്പണം ബ്രഹ്മ | ഹോമകർമ്മം ബ്രഹ്മം |
| ഹവിഃ ബ്രഹ്മ | ഹോമിക്കുന്ന വസ്തുക്കൾ (നെയ്യ് മുതലായവ) ബ്രഹ്മം |
| ബ്രഹ്മാഗ്നൌ | ബ്രഹ്മമാകുന്ന അഗ്നിയിൽ |
| ബ്രഹ്മണാ | ബ്രഹ്മമാകുന്ന ഹോമകർത്താവിനാൽ (യജമാനനാൽ) |
| ഹുതം ബ്രഹ്മ | (ചെയ്യപ്പെടുന്ന) ഹവനക്രിയയും ബ്രഹ്മം |
| ബ്രഹ്മകർമ്മസമാധിനാ തേന ഗന്തവ്യം ബ്രഹ്മ | ബ്രഹ്മമാകുന്ന കർമ്മത്തിൽ ഏകാഗ്രമായ മനസ്സോടുകൂടിയ അവനാൽ പ്രാപ്യമായതും ബ്രഹ്മംതന്നെ. |

ദൈവമേവാപരേ യജ്ഞം യോഗിനഃ പര്യുപാസതേ;
ബ്രഹ്മാഗ്നാവപരേ യജ്ഞം യജ്ഞേനൈവോപജുഹ്വതി.

| | |
|---|---|
| അപരേ യോഗിനഃ ദൈവം യജ്ഞം ഏവ പര്യുപാസതേ | മററു ചില യോഗികൾ ദേവപ്രീതിക്കായിട്ടുള്ള യജ്ഞംതന്നെ സവിശേഷം അനുഷ്ഠിക്കുന്നു. |
| അപരേ യജ്ഞേന യജ്ഞം ബ്രഹ്മാഗ്നൌ ഉപജുഹ്വതി | വേറെ ചിലർ യജ്ഞംകൊണ്ടു (സർവ്വം ബ്രഹ്മ എന്ന ബ്രഹ്മാർപ്പണോപായത്താൽ) യജ്ഞത്തെ (യജ്ഞമാകുന്ന ഹവിസ്സിനെ) ബ്രഹ്മരൂപമായ അഗ്നിയിൽ (ജ്ഞാനാഗ്നിയിൽ) ഹോമം ചെയ്യുന്നു. |

ശ്രോത്രാദീനീന്ദ്രിയാണ്യന്യേ സംയമാഗ്നിഷു ജുഹ്വതി;
ശബ്ദാദീൻ വിഷയാനന്യ ഇന്ദ്രിയാഗ്നിഷു ജുഹ്വതി.

| | |
|---|---|
| അന്യേ ശ്രോത്രാദീനി ഇന്ദ്രിയാണി സംയമാഗ്നിഷു ജുഹ്വതി | മററു ചില യോഗികൾ ശ്രോത്രേന്ദ്രിയം മുതലായ ജ്ഞാനേന്ദ്രിയങ്ങളെ സംയമമാകുന്ന അഗ്നിയിൽ ഹോമിക്കുന്നു. |

| | |
|---|---|
| അന്യേ ശബ്ദാദീൻ വിഷയാൻ ഇന്ദ്രിയാഗ്നിഷു ജുഹ്വതി | മററു ചിലർ ശബ്ദം മുതലായ വിഷയങ്ങളെ ഇന്ദ്രിയങ്ങളാകുന്ന അഗ്നികളിൽ ഹോമിക്കുന്നു. |

ടിപ്പണി—ഒന്നാമത്തേതു ശ്രവണംമുതലായ ക്രിയകളുടെ സംയമവും, രണ്ടാമത്തേതു് ഈശ്വരപ്രീതിക്കായി പ്രവൃത്തിമാർഗ്ഗത്തിൽ കൊണ്ടുവരപ്പെടുന്ന ശബ്ദാദിവിഷയങ്ങളെ—ഭജന മുതലായവയെ—ക്കൊണ്ടു ശ്രോത്രാദികളായ ഇന്ദ്രിയങ്ങളുടെ ഉപയോഗം നിർവ്വഹിക്കുകയുമാണു്. വാസ്തവത്തിൽ ഇവ രണ്ടും ഒന്നുതന്നെയാണു്.

സർവ്വാണീന്ദ്രിയകർമ്മാണി പ്രാണകർമ്മാണി ചാപരേ
ആത്മസംയമയോഗാഗ്നൗ ജുഹ്വതി ജ്ഞാനദീപിതേ.

| | |
|---|---|
| അപരേ സർവ്വാണി ഇന്ദ്രിയകർമ്മാണി പ്രാണകർമ്മാണി ച | വേറെ ചിലർ എല്ലാ ഇന്ദ്രിയങ്ങളുടേയും വ്യാപാരങ്ങളേയും, പ്രാണാദിവായുക്കളുടെ കർമ്മങ്ങളേയും |
| ജ്ഞാനദീപിതേ ആത്മസംയമയോഗാഗ്നൗ ജുഹ്വതി | ജ്ഞാനത്താൽ ജ്വലിപ്പിക്കപ്പെട്ടിട്ടുള്ള ആത്മസംയമമാകുന്ന യോഗാഗ്നിയിൽ ഹോമിക്കുന്നു. |

ടിപ്പണി—അതായതു പരമാത്മാവിൽ തന്മയരായിത്തീരുന്നു.

ദ്രവ്യയജ്ഞാസ്തപോയജ്ഞാ യോഗയജ്ഞാസ്തഥാപരേ
സ്വാദ്ധ്യായജ്ഞാനയജ്ഞാശ്ച യതയഃ സംശിതവ്രതാഃ.

| | |
|---|---|
| അപരേ ദ്രവ്യയജ്ഞാഃ (അപരേ) തപോയജ്ഞാഃ | വേറെ ചിലർ ദ്രവ്യദാനം യജ്ഞമായി ചെയ്യുന്നവർ, വേറെ ചിലർ (വ്രതാനുഷ്ഠാനാദി) തപശ്ചര്യകൾ യജ്ഞമായി ചെയ്യുന്നവർ, |
| (അപരേ) യോഗയജ്ഞാഃ | മററു ചിലർ അഷ്ടാംഗയോഗം യജ്ഞമായി ചെയ്യുന്നവർ, |
| തഥാ (അപരേ) സ്വാദ്ധ്യായജ്ഞാനയജ്ഞാഃ ച | അപ്രകാരംതന്നെ മററു ചിലർ വേദശാസ്ത്രങ്ങളെ പാരായണം ചെയ്യുക, അവയുടെ അർത്ഥവിചാരം ചെയ്യുക ഇവയെ യജ്ഞമായി അനുഷ്ഠിക്കുന്നവർ |
| യതയഃ സംശിതവ്രതാഃ | ഇപ്രകാരം കഠിനമായ വ്രതം അനുഷ്ഠിക്കുന്നവരായ പ്രയത്നശാലികൾ (ഉണ്ടു്). |

അപാനേ ജുഹ്വതി പ്രാണം, പ്രാണേപാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ പ്രാണായാമപരായണാഃ. 29

| | |
|---|---|
| പ്രാണായാമപരായണാഃ അപരേ | പ്രാണായാമത്തിൽ തല്പരന്മാരായ വേറെ ചിലർ |

| | |
|---|---|
| പ്രാണാപാനഗതീ രുദ്ധ്വാ | പ്രാണാപാനവായുക്കളുടെ ഗതിയെ നിയന്ത്രിച്ചിട്ട് |
| അപാനേ പ്രാണം തഥാ പ്രാണേ അപാനം ജുഹ്വതി | അപാനവായുവിൽ പ്രാണവായുവിനെയും അപ്രകാരംതന്നെ പ്രാണവായുവിൽ അപാനവായുവിനേയും ഹോമിക്കുന്നു (ഒതുക്കുന്നു—അടക്കുന്നു). |

ടിപ്പണി—പ്രാണായാമം മൂന്നു തരത്തിലുണ്ട്—രേചകം, പൂരകം, കുംഭകം. സംസ്കൃതഭാഷയിൽ പ്രാണവായു എന്നു പറയുന്നതിന്റെ അർത്ഥം ഗുജറാത്തിയേയും ഹിന്ദിയേയും അപേക്ഷിച്ചു വിപരീതമാണ്. ഇവിടെ പ്രാണവായു എന്നു പറയുന്നത് അകത്തുനിന്നു പുറത്തേക്കു് ഉച്ഛ്വസിക്കുന്നതാണ്. നാം പുറത്തുനിന്ന് അകത്തേക്കു ശ്വസിക്കുന്നതിനെയാണ് പ്രാണവായു—ഓക്സിജൻ—എന്നു പറയുന്നത്.

**അപരേ നിയതാഹാരാഃ പ്രാണാൻ പ്രാണേഷു ജുഹ്വതി;**
**സർവ്വേപ്യേതേ യജ്ഞവിദോ യജ്ഞക്ഷപിതകല്മഷാഃ.**

| | |
|---|---|
| അപരേ നിയതാഹാരാഃ പ്രാണാൻ പ്രാണേഷു ജുഹ്വതി | മററു ചിലർ ആഹാരത്തെ നിയമനം ചെയ്തിട്ടു പ്രാണങ്ങളെ (ഭക്ഷ്യങ്ങളിലുള്ള പ്രാണശക്തികളെ) പ്രാണങ്ങളിൽ (ദേഹത്തിലെ പ്രാണങ്ങളിൽ) ഹോമം ചെയ്യുന്നു (വേണ്ടതുപോലെ യോജിപ്പിക്കുന്നു). |
| ഏതേ സർവ്വേ അപി യജ്ഞവിദഃ യജ്ഞക്ഷപിതകല്മഷാഃ | ഇവർ എല്ലാവരും യജ്ഞവഴി അറിയുന്നവരും യജ്ഞംകൊണ്ടു പാപത്തെ നശിപ്പിച്ചിട്ടുള്ളവരുമാകുന്നു. |

**യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം;**
**നായം ലോകോസ്ത്യയജ്ഞസ്യ, കുതോന്യഃ കുരുസത്തമ?**

| | |
|---|---|
| യജ്ഞശിഷ്ടാമൃതഭുജഃ സനാതനം ബ്രഹ്മ യാന്തി | യജ്ഞത്തിൽനിന്നു ശേഷിക്കുന്ന അമൃതിനെ ഭുജിക്കുന്നവർ (ലോകസേവയായി ചെയ്യുന്ന പ്രവൃത്തിയുടെ ഫലമായി കിട്ടുന്ന അമൃതതുല്യമായ വസ്തുക്കളെ അനുഭവിക്കുന്നവർ) നിത്യമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. |
| കുരുസത്തമ | ഹേ കുരുസത്തമ! |
| അയജ്ഞസ്യ അയം ലോകഃ ന അസ്തി | യജ്ഞം ചെയ്യാത്തവന് ഈ ലോകം തന്നെ ഇല്ല (ലൌകികസുഖംപോലും ഇല്ല). |
| അന്യഃ കുതഃ | പിന്നെ മററു ലോകം എവിടെ? (മോക്ഷത്തിന്റെ കാര്യം പറയാനുണ്ടോ?) |

ഏവം ബഹുവിധാ യജ്ഞാ
വിതതാ ബ്രഹ്മണോ മുഖേ;
കർമ്മജാൻ വിദ്ധി താൻ സർവ്വാ,—
നേവം ജ്ഞാത്വാ വിമോക്ഷ്യസേ. 32

| | |
|---|---|
| ഏവം ബഹുവിധാഃ യജ്ഞാഃ ബ്രഹ്മണഃ മുഖേ വിതതാഃ | ഇപ്രകാരം അനേകവിധമായ യജ്ഞങ്ങറം (യജ്ഞമാർഗ്ഗങ്ങറം) വേദമുഖത്തിൽ (പരമാത്മ ജ്ഞാനോപായങ്ങളായി) വിവരിച്ചിരിക്കുന്നു. |
| സർവ്വാൻ താൻ കർമ്മജാൻ വിദ്ധി | അവയെല്ലാം (മനോവാക് ശരീരങ്ങളാൽ ചെയ്യപ്പെടുന്ന) കർമ്മങ്ങളിൽനിന്നുണ്ടായവയാണെന്നു മനസ്സിലാക്കിക്കൊള്ളുക. (പലവിധപ്രവൃത്തികറം വഴിക്കും സാധിക്കേണ്ടതാണ്.) |
| ഏവം ജ്ഞാത്വാ | ഇപ്രകാരം മനസ്സിലാക്കീട്ടു (മനസ്സിലാക്കിയാൽ) |
| വിമോക്ഷ്യസേ | നീ മുക്തനാകും. (പ്രപഞ്ചസംഘടനയിൽ സാർവ്വത്രികമായ സുഖത്തെത്തന്നെ ലക്ഷ്യമാക്കി വ്യക്തികറം പ്രവർത്തിക്കുക എന്ന ഈ യജ്ഞമാർഗ്ഗം അറിഞ്ഞനുസരിക്കുന്നവൻ മുക്തനാകും) |

ടിപ്പണി—ഇവിടെ കർമ്മപദത്തിനു വ്യാപകമായ അർത്ഥമാണ്. കായികവും മാനസികവും ആത്മീയവുമായ കർമ്മം എന്നർത്ഥം. ഈ കർമ്മങ്ങറം കൂടാതെ യജ്ഞം സാധിക്കുന്നതല്ല. യജ്ഞമില്ലാതെ മോക്ഷവുമില്ല. യജ്ഞങ്ങളെ അറിയുക എന്നു പറയുന്നതിന് ഇപ്രകാരം മനസ്സിലാക്കി തദനുസരണം പ്രവർത്തിക്കുക എന്നാണ് താല്പര്യം. മനുഷ്യൻ, തന്റെ ശരീരം ബുദ്ധി ആത്മാവ് എന്നിവയെ ഈശ്വരപ്രീത്യർത്ഥം ലോകസേവാർത്ഥം, പ്രവൃത്തിയിൽ ഏർപ്പെടുത്താത്തപക്ഷം അവൻ ചോരനായിത്തീരുന്നു. അവൻ മോക്ഷത്തിന് അർഹനല്ല. കേവലം ബുദ്ധിശക്തിമാത്രം പ്രവൃത്തിയിൽ ഏർപ്പെടുത്തി ശരീരത്തേയും ആത്മാവിനേയും ഒളിച്ചുവെക്കുന്നവൻ പൂർണ്ണയാജ്ഞികനല്ല. ഇങ്ങിനെയുള്ള ശക്തികളെ സമ്പാദിക്കാതെ പരോപകാരാർത്ഥം ഉപയോഗപ്പെടുത്തുക സാദ്ധ്യമല്ല. അതുകൊണ്ട് ആത്മശുദ്ധിയില്ലാതെ ലോകസേവനം സംഭാവ്യമല്ല. സേവകന്റെ ശരീരം ബുദ്ധി ആത്മാവ് ഇവ മൂന്നിനും സമാനരൂപത്തിൽ വികാസം വരുത്തേണ്ടതാണ്.

ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാജ്ജ്ഞാനയജ്ഞഃ പരന്തപ;
സർവ്വം കർമ്മാഖിലം പാർത്ഥ ജ്ഞാനേ പരിസമാപ്യതേ. 33

| | |
|---|---|
| പരന്തപ | ഹേ പരന്തപ! |
| ദ്രവ്യമയാത്<br>യജ്ഞാത് ജ്ഞാനയ<br>ജ്ഞഃ ശ്രേയാൻ | ദ്രവ്യങ്ങളെക്കൊണ്ടു ചെയ്യുന്ന യജ്ഞത്തെക്കാരം ജ്ഞാനമാകുന്ന യജ്ഞം ശ്രേഷ്ഠമാകുന്നു. |
| പാർത്ഥ | ഹേ പാർത്ഥ! |
| സർവ്വം കർമ്മ അഖിലം<br>ജ്ഞാനേ പരി<br>സമാപ്യതേ | സകലകർമ്മങ്ങളും യാതൊന്നും ശേഷിയ്ക്കാതെ (ഫലസഹിതം) ജ്ഞാനത്തിൽ പര്യവസാനിയ്ക്കുന്നു. |

ടിപ്പണി—പരോപകാരവൃത്തിയോടുകൂടി കൊടുക്കുന്ന ദ്രവ്യം പോലും ജ്ഞാനപൂർവ്വകമായി കൊടുക്കപ്പെട്ടതല്ലെങ്കിൽ പലപ്പോഴും വലിയ നാശം ചെയ്യുന്നതാണെന്ന് ആർക്കാണ് അനുഭവപ്പെട്ടിട്ടുണ്ടാകാത്തത്? സദ്‌വൃത്തിയിൽനിന്ന് ഉൽപ്പന്നങ്ങളാകുന്ന എല്ലാ കർമ്മങ്ങളും ജ്ഞാനത്തോടു സമ്മേളിയ്ക്കുമ്പോരംമാത്രമേ ശോഭയെ ഉളവാക്കുന്നുള്ളു. അതുകൊണ്ടു കർമ്മത്തിന്റെ പൂർണ്ണമായ ആഹൂതി ജ്ഞാനത്തിൽമാത്രമാണ്.

**തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ;**
**ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദർശിനഃ.**

| | |
|---|---|
| പ്രണിപാതേന<br>പരിപ്രശ്നേന<br>സേവയാ | സാഷ്ടാംഗനമസ്കാരംകൊണ്ടും (പരിപൂർണ്ണമായ ഭക്തിവിശ്വാസങ്ങരംകൊണ്ടും) (അറിയാത്തതിനെ) വീണ്ടും വീണ്ടും ചോദ്യം ചെയ്തും ഗുരുശുശ്രൂഷകൊണ്ടും |
| തത് വിദ്ധി | ജ്ഞാനത്തെ മനസ്സിലാക്കിക്കൊരംക. |
| തത്ത്വദർശിനഃ<br>ജ്ഞാനിനഃ ജ്ഞാനം<br>തേ ഉപദേക്ഷ്യന്തി | ആത്മതത്ത്വം അറിഞ്ഞിട്ടുള്ള ജ്ഞാനികരം ജ്ഞാനത്തെ നിനക്ക് ഉപദേശിയ്ക്കും. |

ടിപ്പണി—ജ്ഞാനപ്രാപ്തിയുണ്ടാകേണ്ടതിന്നു പ്രണിപാതം പരിപ്രശ്നം സേവ എന്നിവ മൂന്നും ഈ യുഗത്തിൽ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ട കാര്യങ്ങളാണ്. പ്രണിപാതം എന്ന പദത്തിനു നമ്രത അല്ലെങ്കിൽ വിവേകം എന്നർത്ഥം. വീണ്ടും വീണ്ടും പ്രശ്നം ചെയ്യുകയാണ് പരിപ്രശ്നം. സേവാരഹിതമായ നമ്രത വ്യാജസ്തുതിയായി വിചാരിയ്ക്കാവുന്നതാണ്. വിശേഷിച്ചും ജ്ഞാനം പരിശ്രമം (അന്വേഷണം)കൂടാതെ ഒരിയ്ക്കലും ഉണ്ടാകുന്നതല്ല. അതുകൊണ്ടു മനസ്സിലാകുന്നതു വരെ വിനയപൂർവ്വം ഗുരുവിനോടു ചോദ്യം ചെയ്തുകൊണ്ടിരിയ്ക്കുന്നതു ശിഷ്യന്റെ ജിജ്ഞാസയുടെ ലക്ഷണമാണ്. ഇതിൽ പ്രത്യേകം ശ്രദ്ധയുണ്ടായിരിയ്ക്കുക ആവശ്യവു

മാണ്. യാതൊന്നിൽ ശ്രദ്ധയില്ലയോ അതിനെസ്സംബന്ധിച്ച ഹാർദ്ദമായ നമ്രത ഉണ്ടാകയില്ല. ആ സ്ഥിതിയ്ക്ക് അതിനെ എങ്ങിനെ സേവിയ്ക്കാൻ കഴിയും?

യജ്ജ്ഞാത്വാ ന പുനർമ്മോഹ-
മേവം യാസ്യസി പാണ്ഡവ,
യേന ഭൂതാന്യശേഷേണ
ദ്രക്ഷ്യസ്യാത്മന്യഥോ മയി. 35

| | |
|---|---|
| പാണ്ഡവ | ഹേ പാണ്ഡുപുത്ര! |
| യത് ജ്ഞാത്വാ പുനഃ ഏവം മോഹം ന യാസ്യസി | ഈ ജ്ഞാനം സിദ്ധിച്ചാൽ പിന്നെ ഇപ്രകാരമുള്ള മോഹത്തെ നീ പ്രാപിയ്ക്കുകയില്ല (മോഹത്തിൽ നീ പെടുകയില്ല). |
| അഥ യേന ഭൂതാനി അശേഷാണി ആത്മനി മയി ച ദ്രക്ഷ്യസി | അനന്തരം ഈ ജ്ഞാനംകൊണ്ടു സകല ചരാചരങ്ങളേയും ആത്മാവിലും (തന്നിലും) എന്നിലും നീ കാണും. |

ടിപ്പണി—'യഥാ പിണ്ഡേ തഥാ ബ്രഹ്മാണ്ഡേ' എന്നു പറയുന്നതിന്റെ അർത്ഥം ഇതാണ്: ആത്മദർശനം, ആത്മസാക്ഷാൽകാരം, ഉണ്ടായവൻ തന്റെ ആത്മാവും അന്യന്റെ ആത്മാവുംതമ്മിൽ ഭേദം കാണുകയില്ല.

അപി ചേദസി പാപേഭ്യഃ സർവ്വേഭ്യഃ പാപകൃത്തമഃ,
സർവ്വം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി.

| | |
|---|---|
| (ത്വം) സർവ്വേഭ്യഃ പാപേഭ്യഃ പാപകൃത്തമഃ അപി ചേൽ അസി | നീ സകലപാപികളിലുംവെച്ച് ഏററവും പാപം ചെയ്യുന്നവനാണെങ്കിൽ കൂടി |
| സർവ്വം വൃജിനം ജ്ഞാനപ്ലവേന ഏവ സന്തരിഷ്യസി | സകലപാപസമുദ്രത്തെയും ജ്ഞാനമാകുന്ന തോണിയാൽത്തന്നെ കടക്കും. |

യഥൈധാംസി സമിദ്ധോഗ്നിർഭസ്മസാൽ കുരുതേർജ്ജുന,
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽ കുരുതേ തഥാ.

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| സമിദ്ധഃ അഗ്നിഃ ഏധാംസി യഥാ ഭസ്മസാൽ കുരുതേ | നല്ലവണ്ണം ജ്വലിച്ചുകൊണ്ടിരിയ്ക്കുന്ന അഗ്നി വിറകുകളെ എപ്രകാരം കത്തിച്ചു ഭസ്മമാക്കുന്നുവോ |
| തഥാ ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽ കുരുതേ | അപ്രകാരം ജ്ഞാനമാകുന്ന അഗ്നി സകലകർമ്മങ്ങളെയും ഭസ്മമാക്കിക്കളയുന്നു. |

നഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ;
തൽ സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി.

| | |
|---|---|
| ഇഹ ജ്ഞാനേന സദൃശം പവിത്രം ന വിദ്യതേ ഹി | ഈ സംസാരത്തിൽ ജ്ഞാനത്തിനു തുല്യം ശുദ്ധികരമായി വേറെ ഒന്നും തന്നെ ഇല്ല. |
| യോഗസംസിദ്ധഃ കാലേന തൽ ആത്മനി സ്വയം വിന്ദതി | യോഗംകൊണ്ടു സിദ്ധി പ്രാപിച്ചവൻ കാലംകൊണ്ട് ആ ജ്ഞാനം തന്റെ ആത്മാവിൽ സ്വയം (ആയാസം കൂടാതെ) പ്രാപിക്കുന്നു (വന്നുചേർന്നതായറിയുന്നു.) |

ശ്രദ്ധാവാൻ ലഭതേ ജ്ഞാനം തൽപരഃ സംയതേന്ദ്രിയഃ;
ജ്ഞാനം ലബ്ധ്വാ പരാം ശാന്തിമചിരേണാധിഗച്ഛതി. 39

| | |
|---|---|
| ശ്രദ്ധാവാൻ തൽപരഃ സംയതേന്ദ്രിയഃ | വിശ്വാസത്തോടുകൂടിയവനായും, അതിൽത്തന്നെ സർവ്വാത്മനാ പ്രവർത്തിക്കുന്നവനായും, ഇന്ദ്രിയങ്ങളെ അടക്കിയവനായും ഇരിക്കുന്നവൻ |
| ജ്ഞാനം ലഭതേ | ബ്രഹ്മജ്ഞാനത്തെ സമ്പാദിക്കുന്നു. |
| ജ്ഞാനം ലബ്ധ്വാ അചിരേണ പരാം ശാന്തിം അധിഗച്ഛതി | ജ്ഞാനം സമ്പാദിച്ചിട്ടു വേഗത്തിൽ പരമശാന്തിയെ പ്രാപിക്കുന്നു. |

അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി;
നായം ലോകോഽസ്തി ന പരോ ന സുഖം സംശയാത്മനഃ.

| | |
|---|---|
| അജ്ഞഃ ച അശ്രദ്ദധാനഃ ച സംശയാത്മാ വിനശ്യതി | പരമാത്മജ്ഞാനമില്ലാത്തവനും, വിശ്വാസമില്ലാത്തവനുമായ സംശയക്കാരൻ നശിച്ചുപോകുന്നു. |
| സംശയാത്മനഃ അയം ലോകഃ ന അസ്തി ന പരഃ ന സുഖം | സംശയക്കാരന് ഈ ലോകവുമില്ല, പരലോകവുമില്ല, സുഖവുമില്ല. |

യോഗസന്ന്യസ്തകർമ്മാണം ജ്ഞാനസഞ്ഛിന്നസംശയം
ആത്മവന്തം ന കർമ്മാണി നിബധ്നന്തി ധനഞ്ജയ! 41

| | |
|---|---|
| ധനഞ്ജയ | ഹേ ധനഞ്ജയ! |
| യോഗസന്ന്യസ്ത കർമ്മാണം | സമത്വരൂപമായ യോഗംകൊണ്ടു കർമ്മങ്ങളെ ഉപേക്ഷിച്ചവനും |
| ജ്ഞാനസഞ്ഛിന്ന സംശയം ആത്മവന്തം | പരമാത്മജ്ഞാനംകൊണ്ടു സംശയം നശിപ്പിച്ചവനുമായ ആത്മദർശിയെ |
| കർമ്മാണി ന നിബധ്നന്തി. | കർമ്മങ്ങൾ ബന്ധിക്കുന്നില്ല. |

തസ്മാദജ്ഞാനസംഭൂതം ഹൃൽസ്ഥം ജ്ഞാനാസിനാത്മനഃ
ഛിത്വൈനം സംശയം യോഗമാതിഷ്ഠോത്തിഷ്ഠ ഭാരത.

| | |
|---|---|
| തസ്മാൽ ആത്മനഃ ഹൃൽസ്ഥം അജ്ഞാനസംഭൂതം ഏനം സംശയം | അതുകൊണ്ടു നിന്റെ ഹൃദയത്തിലിരിക്കുന്നതും, അജ്ഞാനത്തിൽനിന്നുണ്ടായതുമായ ഈ സംശയത്തെ |
| ജ്ഞാനാസിനാ ഛിത്വാ | ജ്ഞാനമാകുന്ന വാളുകൊണ്ടു ഛേദിച്ച് |
| യോഗം ആതിഷ്ഠ | യോഗത്തെ അനുഷ്ഠിക്കുക. |
| ഭാരത ഉത്തിഷ്ഠ | ഹേ അർജ്ജുന! എഴുന്നേല്ക്കുക. |

ഓം തൽ സൽ.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ,
അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ,
ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'ജ്ഞാനകർമ്മസന്ന്യാസയോഗ'മെന്ന നാലാമധ്യായം അവസാനിച്ചു.

# അഞ്ചാമദ്ധ്യായം

# കർമ്മസന്ന്യാസയോഗം

---

അർജ്ജുനൻ പറഞ്ഞു: ''അവിടുന്നു ജ്ഞാനത്തെ അധികം പ്രശംസിയ്ക്കുന്നു. കർമ്മം ചെയ്യേണ്ടതില്ലെന്നും സന്ന്യാസമാണ് അധികം ശ്രേഷ്ഠമെന്നുമാണ് ഞാൻ അതിൽനിന്നു മനസ്സിലാക്കുന്നത്. അതോടുകൂടിത്തന്നെ അവിടുന്നു കർമ്മത്തെയും സ്തുതിയ്ക്കുന്നുണ്ട്. അതു കേൾക്കുമ്പോൾ, യോഗമാണ് അധികം നല്ലതെന്ന് എനിയ്ക്കു തോന്നിപ്പോകുന്നു. ഇവ രണ്ടിലുംവെച്ച് അധികം ഉത്തമം ഏതാണെന്നു നിശ്ചയമായി പറഞ്ഞുതന്നാൽ എനിയ്ക്കല്പം സമാധാനം ഉണ്ടാകും.''

ഇതു കേട്ടിട്ടു ഭഗവാൻ പറഞ്ഞു: ''സന്ന്യാസമെന്നു പറയുന്നതു ജ്ഞാനവും, കർമ്മമെന്നു പറയുന്നതു നിഷ്കാമകർമ്മവുമാണ്. ഇവ രണ്ടും ശ്രേഷ്ഠംതന്നെ. എന്നാൽ ഇവയിൽവെച്ച് ഏതാണ് സ്വീകാര്യമെന്ന് എന്നോടു ചോദിച്ചാൽ യോഗം—അതായത് ആസക്തിരഹിതമായ കർമ്മം—അതാണ് അധികം നല്ലതെന്നു ഞാൻ പറയും. ആരെയും ദ്വേഷിയ്ക്കാത്തവനും യാതൊരുപ്രകാരത്തിലുമുള്ള ഇച്ഛയുമില്ലാത്തവനും സുഖദുഃഖശീതോഷ്ണാദിദ്വന്ദ്വങ്ങളിൽനിന്നു വിമുക്തനുമായ മനുഷ്യനാണ് സന്ന്യാസി. അവൻ പിന്നെ കർമ്മം ചെയ്താലും ചെയ്തില്ലെങ്കിലും ഒരുപോലെതന്നെ. അങ്ങിനെയുള്ള മനുഷ്യൻ എളുപ്പത്തിൽ ബന്ധവിമുക്തനാകുന്നു. അജ്ഞാനി ജ്ഞാനവും യോഗവും ഭിന്നങ്ങളാണെന്നു വിചാരിയ്ക്കുന്നു. ജ്ഞാനി അപ്രകാരം വിചാരിയ്ക്കുന്നില്ല. രണ്ടിന്റേയും പരിണാമം ഒന്നുതന്നെ. അതായതു രണ്ടിന്റേയും പ്രാപ്യസ്ഥാനം ഒന്നുതന്നെ. അതുകൊണ്ടു രണ്ടും ഒന്നുതന്നെയാണെന്നറിയുന്നവനാണ് ശരിയായറിയുന്നവൻ. എന്തുകൊണ്ടെന്നാൽ, ശുദ്ധജ്ഞാനമുള്ളവനു സങ്കല്പമാത്രംകൊണ്ടുതന്നെ കാര്യസിദ്ധിയുണ്ടാകുന്നു; ബാഹ്യകർമ്മങ്ങൾ ചെയ്യേണ്ട ആവശ്യമേ അവനുണ്ടാകുന്നില്ല. ജനകപുരിയ്ക്ക് അഗ്നി ബാധിച്ച സമയത്തു മറ്റുള്ളവരുടെ ധർമ്മം അതു കെടുത്തുവാൻ നോക്കുകയായിരുന്നു; എന്നാൽ ജനകമഹാരാജാവിന്റെ സങ്കല്പശക്തികൊണ്ടുതന്നെ അഗ്നിശമനത്തിന്നു സഹായമുണ്ടായി. എന്തുകൊണ്ടെന്നാൽ, ഈ കാര്യത്തിൽ സേവകജനങ്ങൾ അദ്ദേഹത്തിന്റെ സ്വാധീനതയിലുണ്ടായിരുന്നു. അദ്ദേഹംതന്നെ കുടമെടുത്ത് ഓടിയിരുന്നെങ്കിൽ അതുകൊണ്ടു വല്ലിയ നാശം സംഭവിയ്ക്കുമായി

രുന്നു. മററുള്ളവർ, തങ്ങളുടെ ഇടയിൽ അദ്ദേഹത്തെ കണ്ടാൽ ഉടനെ കത്തവ്യബോധമില്ലാതെ അദ്ദേഹത്തെ രക്ഷിയ്ക്കുവാൻ പരി ഭ്രമിച്ചോട്ടമായിരുന്നു. എന്നാൽ ജനകനെപ്പോലെയാകുവാൻ എ ല്ലാവക്കും അത്ര വേഗത്തിൽ സാധിയ്ക്കുയില്ല. ജനകൻെറ സ്ഥിതി തുലോം ദുർല്ലഭമത്രേ. അനവധി ജന്മങ്ങളിൽ സേവാകമ്മംചെയ്യു ന്ന അനേകജനങ്ങളുടെ കൂട്ടത്തിൽ ഒരാരാക്കോ മറേറാ പ്രാപിയ്ക്കു വാൻ സാധിയ്ക്കുന്ന ഒരവസ്ഥയാണത്. ഈ സ്ഥിതിയിലെത്തുന്ന തുകൊണ്ടു വിശേഷമായ ഒരു ശാന്തി ലഭിയ്ക്കുന്നുണ്ടെന്നു പറയാനു മില്ല. ഉത്തരോത്തരം നിഷ്കാമകമ്മം ചെയ്യുന്നതുകൊണ്ടു മനുഷ്യൻെറ സങ്കല്പശക്തി വദ്ധിയ്ക്കുകയും ബാഹ്യകമ്മാചരണം കുറഞ്ഞുവരി കയും ചെയ്യുന്നു. എന്നാൽ വാസ്തവത്തിൽ അങ്ങിനെയുള്ള മനു ഷ്യൻ ഇതറിയുന്നില്ലെന്നു പറയാം. അവൻ ഇതിനുവേണ്ടി ഒരു പ്രയത്നവും ചെയ്യുന്നില്ല. എന്നാൽ സേവാകമ്മത്തിൽ അവൻ നിമഗ്നനായിരിയ്ക്കുകയും ചെയ്യുന്നു. ഇങ്ങിനെ ഇരിയ്ക്കുന്നതുകൊണ്ട് അവൻെറ സേവാശക്തി വളരെ വദ്ധിയ്ക്കുകയും സേവാകമ്മത്തിൽ അവൻ അക്ഷീണനായിരിയ്ക്കുയും ചെയ്യുന്നു. അതിവേഗത്തിൽ ചലിച്ചുകൊണ്ടിരിയ്ക്കുന്ന ഒരു വസ്തു നിശ്ചലമായിത്തോന്നുന്നതെ ങ്ങിനെയോ, അങ്ങിനെ ഒടുവിൽ അവൻെറ സങ്കല്പംതന്നെ സേവാ കമ്മമായിത്തീരുന്നു. അപ്രകാരമുള്ള ഒരു മനുഷ്യൻ യാതൊന്നും പ്രവത്തിയ്ക്കുന്നില്ലെന്നു പറയുന്നത് എത്രയും അനുചിതമാകുന്നു. എ ന്നാൽ സാധാരണമായി ഈ സ്ഥിതിയെപ്പററി സങ്കല്പംകൊണ്ട ല്ലാതെ അനുഭവംകൊണ്ടറിയുക അസാധ്യമാകുന്നു. ഈ കാരണം കൊണ്ടാണ് ഞാൻ കമ്മയോഗം അധികം ശ്രേഷ്ഠമാണെന്നു പറ ഞ്ഞത്. അനേകം കോടി ജനങ്ങൾ നിഷ്കാമകമ്മംകൊണ്ടുതന്നെ സന്ന്യാസത്തിൻെറ ഫലം അനുഭവിയ്ക്കുന്നു. അവർ സന്ന്യസിയ്ക്കു വാൻ ഉദ്യമിച്ചിരുന്നെങ്കിൽ അവക്കു രണ്ടും നഷ്ടമാകുമായിരുന്നു. സന്ന്യാസിയാകുവാനുള്ള പ്രയത്നം മിത്ഥ്യാചാരമായിത്തീരുന്നത് ഒട്ടും അസംഭാവ്യമല്ല. അതിനും പുറമേ, അവൻ കമ്മത്തിൽ നിന്നു ഭ്രംശിച്ചുപോകുന്നു. അതുകൊണ്ട് അവനു നാശംതന്നെ സംഭവിയ്ക്കുന്നു. എന്നാൽ അനാസക്തിപൂവ്വകമായ കമ്മംകൊണ്ടു പരിശുദ്ധനായി, മനസ്സിനെ ജയിച്ച്, ഇന്ദ്രിയങ്ങളെ അടക്കി, സവ്വജീവജാലങ്ങളോടും തനിയ്ക്കുള്ള ഐക്യഭാവത്തെ അറിഞ്ഞു, സകലത്തേയും ആത്മസമാനമായി കരുതുന്ന ഒരുവൻ കമ്മം ചെയ്തു കൊണ്ടിരുന്നാലും അതിൽനിന്നു വിട്ടുനില്ക്കുന്നു; അവൻ കമ്മ ബന്ധത്തിൽ പെടുന്നില്ല എന്നത്ഥം. അങ്ങിനെയുള്ള മനുഷ്യൻ സംസാരിയ്ക്കുക നടക്കുക മുതലായ പ്രവൃത്തികൾ ചെയ്യുമ്പോൾ പ്പോലും, ഇന്ദ്രിയങ്ങൾ സ്വധമ്മമനുസരിയ്ക്കുന്നതായിമാത്രമേ അ വനു തോന്നുകയുള്ളു. അവൻ സ്വയമേവ യാതൊന്നും ചെയ്യു ന്നില്ല. ആരോഗ്യശാലിയായിരിയ്ക്കുന്ന ഒരുവൻെറ ശരീരസംബ ന്ധമായ വ്യാപാരങ്ങൾ സ്വാഭാവികങ്ങളായിരിയ്ക്കുന്നു. അവൻെറ

ജരാദ്യംഗങ്ങരം തനിയേതന്നെ സ്വപ്രവൃത്തികരം ചെയ്യുന്നു. അവന് ആ വിഷയത്തിൽ ഒന്നും ചിന്തിയ്ക്കേണ്ടിവരുന്നില്ല. യാതൊരുവൻെറ ആത്മാവ് ഇപ്രകാരം അരോഗാവസ്ഥയിലായിരിയ്ക്കുന്നുവോ, അവൻ ശരീരത്തോടുകൂടിയിരുന്നാലും അസംഗനായിരിയ്ക്കുന്നു. അവൻ യാതൊരു കമ്മവും ചെയ്യുന്നില്ലെന്നു പറയാം. അതുകൊണ്ടു മനുഷ്യൻ സകലകമ്മങ്ങളും ബ്രഹ്മാപ്പണമായി, ബ്രഹ്മത്തിന്നുവേണ്ടി, ചെയ്യണം. അങ്ങിനെയുള്ളവൻ കമ്മത്തിൽ ഏപ്പെട്ടുകൊണ്ടിരുന്നാലും വെള്ളത്തിൽ കിടക്കുന്ന താമര എന്നപോലെ പാപപുണ്യങ്ങരം ബാധിയ്ക്കാതെ ജീവിയ്ക്കുന്നു.

അതായത്, അനാസക്തി ശീലിച്ചിട്ടുള്ള യോഗി ശരീരംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും കമ്മം ചെയ്തുകൊണ്ടിരിയ്ക്കുന്നുവെങ്കിലും, സംഗരഹിതനായി അഹംഭാവംകൂടാതെ വത്തിയ്ക്കുകയും, ആത്മശുദ്ധിയുള്ളവനാകയും, അങ്ങിനെ ശാന്തിയെ പ്രാപിയ്ക്കുകയും ചെയ്യുന്നു. യോഗിയല്ലാത്തവനാകട്ടേ, ഫലാസക്തനായിരിയ്ക്കുന്നതുകൊണ്ടു തടവുകാരനെപ്പോലെ തൻെറ ആശകളാൽ ബദ്ധനായിരിയ്ക്കുന്നു. നവദ്വാരങ്ങളോടുകൂടിയ ദേഹമാകുന്ന നഗരത്തിൽ സമസ്തകമ്മങ്ങളേയും മനസ്സുകൊണ്ടു ത്യജിച്ചു, തനിയ്ക്കു ചെയ്‌വാനോ ചെയ്യിയ്ക്കുവാനോ യാതൊന്നുമില്ലെന്നു തോന്നുംവണ്ണം, യോഗി സുഖമായി വത്തിയ്ക്കുന്നു. സംസ്കാരവും സംശുദ്ധിയുമുള്ള ആത്മാവു പാപപുണ്യങ്ങളെ ചെയ്യുന്നില്ല; കമ്മത്തിൽനിന്ന് ആസക്തിയെ അകററി, അഹംഭാവം നശിപ്പിച്ചു, ഫലേച്ഛയെ ത്യജിച്ചിരിയ്ക്കുന്നവൻ ജഡവസ്തുവെന്നപോലെ വത്തിയ്ക്കുന്നു. അവൻ കമ്മത്തിന്നു വെറും കാരണഭൂതനായിത്തീരുന്നു. അവനെ പാപപുണ്യങ്ങരം എങ്ങിനെ സ്പശിയ്ക്കും? ഇതിനു വിപരീതമായി, അജ്ഞാനത്തിൽപ്പെട്ടു, ദിനംതോറും ചെയ്യുന്ന പാപപുണ്യങ്ങളെ എണ്ണിക്കൊണ്ടിരിയ്ക്കുന്നവൻ ഓരോ ദിവസവും അധഃപതിച്ചുകൊണ്ടിരിയ്ക്കുന്നു. അവസാനത്തിൽ അവനു പാപം ശേഷിയ്ക്കുതന്നെ ചെയ്യുന്നു. എന്നാൽ ജ്ഞാനസമ്പാദനംകൊണ്ടു, പ്രതിദിനം അജ്ഞാനത്തെ നശിപ്പിച്ചുകൊണ്ടിരിയ്ക്കുന്നവനിൽ നൈമ്മല്യം ക്രമേണ വദ്ധിയ്ക്കുന്നു. ലോകം അവൻെറ കമ്മങ്ങളെ പൂണ്ണങ്ങളായും പുണ്യങ്ങളായും കാണുന്നു. അങ്ങിനെയുള്ള മനുഷ്യൻെറ സകല കമ്മങ്ങളും സ്വാഭാവികങ്ങളായിത്തീരുന്നു. അപ്രകാരമുള്ളവനത്രേ സമദശി. അവൻെറ ദൃഷ്ടിയിൽ വിദ്യാവിനയസമ്പന്നനും, ബ്രഹ്മജ്ഞനായ ബ്രാഹ്മണനും, പശുവും, ആനയും, ശ്വാവും, വിശേഷബുദ്ധിയില്ലാത്ത മൃഗത്തെക്കാരം നികൃഷ്ടനായ മനുഷ്യനും ഒരുപോലെയാണ്. അതായത്, അവൻ ഇവരെയെല്ലാം സമാനഭാവത്തിൽ സേവിയ്ക്കും. അവൻ ഒന്നിനെ ശ്രേഷ്ഠമായിക്കരുതി, അതിനെ അധികമായി മാനിയ്ക്കുകയോ മറെറാന്നിനെ നിസ്സാരമായി വിചാരിച്ച് അതിനെ അവഗണിയ്ക്കുകയോ ചെയ്യുയില്ല. അനാസക്തൻ, താൻ സകലരുടേയും കടക്കാരനാണെന്നു വിചാരിയ്ക്കുകയും ആ കടം കൊടുത്തുതീത്തു, ന്യായപൂണ്ണ

മായി പരിപാലിയ്ക്കുകയും ചെയ്യുന്നു. അങ്ങിനെയുള്ളവൻ ഇവിടെ വെച്ചുതന്നെ ലോകത്തെ ജയിച്ചിരിയ്ക്കുന്നു. അവൻ ബ്രഹ്മമയനാകുന്നു.. ആരെങ്കിലും ഉപകാരം ചെയ്താൽ അവൻ സന്തോഷിയ്ക്കുകയോ അപകാരം ചെയ്താൽ വ്യസനിയ്ക്കുകയോ ചെയ്യുന്നില്ല. ആസക്തനായ മനുഷ്യൻ ബാഹ്യവസ്തുക്കളിൽ സുഖത്തെ തിരയുന്നു; അനാസക്തനാകട്ടേ, നിരന്തരം തന്നിൽനിന്നുതന്നെ ശാന്തി സമ്പാദിയ്ക്കുന്നു. എന്തുകൊണ്ടെന്നാൽ അവൻ ബാഹ്യവസ്തുക്കളിൽനിന്നു ജീവനെ പിൻതിരിച്ചവനാകുന്നു. ഇന്ദ്രിയജന്യങ്ങളായ ഭോഗങ്ങളെല്ലാം ദുഃഖഹേതുക്കളാണ്. മനുഷ്യനു കാമക്രോധാദികളിൽനിന്നുണ്ടാകുന്ന ഉപദ്രവങ്ങൾ സഹിയ്ക്കേണ്ടിവരുന്നത് ഉചിതംതന്നെ. അനാസക്തനായ യോഗി സകലപ്രാണികളുടേയും ഹിതത്തിൽ നിരതനായിരിയ്ക്കുന്നു. ശങ്കകൾ അവനെ ഒരിയ്ക്കലും വ്യാകുലപ്പെടുത്തുന്നില്ല. അപ്രകാരമുള്ള യോഗി ബാഹ്യലോകത്തിൽനിന്ന് അകന്നുനില്ക്കുകയും, പ്രാണായാമാദികൾ അഭ്യസിച്ച് ആത്മധ്യാനത്തിനായി പ്രയത്നിയ്ക്കുകയും, ഇച്ഛ ഭയം ക്രോധം മുതലായവയിൽനിന്നു ദൂരെ വർത്തിയ്ക്കുകയും ചെയ്യുന്നു. ഞാൻ സകലത്തിൻേറയും മഹേശ്വരനും ബന്ധുവും യജ്ഞം മുതലായവയുടെ ഭോക്താവുമാണെന്ന് അവൻ അറിയുകയും അങ്ങിനെ ശാന്തിയെ പ്രാപിയ്ക്കുകയും ചെയ്യുന്നു.

---

കർമ്മയോഗംകൂടാതെ കർമ്മസന്ന്യാസം സാധ്യമല്ലെന്നും വാസ്തവത്തിൽ രണ്ടും ഒന്നുതന്നെയാണെന്നും ഈ അധ്യായത്തിൽ പ്രസ്താവിച്ചിരിയ്ക്കുന്നു.

അർജ്ജുനൻ പറഞ്ഞു:

**സന്ന്യാസം കർമ്മണാം കൃഷ്ണപുനര്യോഗം ച ശംസസി:**
**യച്ഛ്റേയ ഏതയോരേകം തന്മേ ബ്രൂഹി സുനിശ്ചിതം.**

| | |
|---|---|
| കൃഷ്ണ, കർമ്മണാം സന്ന്യാസം പുനഃ യോഗം ച ശംസസി | ഹേ കൃഷ്ണ! കർമ്മങ്ങളുടെ പരിത്യാഗത്തേയും അതിനുശേഷം കർമ്മയോഗത്തേയും അങ്ങ് സ്തുതിച്ചു പറയുന്നു. |
| ഏതയോഃ യത് ശ്രേയഃ തത് ഏകം സുനിശ്ചിതം മേ ബ്രൂഹി | ഈ രണ്ടിൽ ഏതാണ് അധികം ശ്രേയസ്കരമായിട്ടുള്ളത് അതിനെത്തന്നെ തീർച്ചയാക്കി എനിയ്ക്കു പറഞ്ഞുതന്നാലും. |

ശ്രീഭഗവാൻ പറഞ്ഞു:

**സന്ന്യാസഃ കർമ്മയോഗശ്ച നിഃശ്രേയസകരാവുഭൌ;**
**തയോസ്തു കർമ്മസന്ന്യാസാൽ കർമ്മയോഗോ വിശിഷ്യതേ.**

| | |
|---|---|
| സന്ന്യാസഃ കർമ്മയോഗഃ ച ഉഭൌ നിഃശ്രേയസകരൌ | കർമ്മത്യാഗവും കർമ്മയോഗവും രണ്ടും മോക്ഷത്തെ കൊടുക്കുന്നവയാകുന്നു. |
| തയോഃ തു കർമ്മസന്ന്യാസാൽ കർമ്മയോഗഃ വിശിഷ്യതേ | എന്നാൽ അവയിൽ കർമ്മത്യാഗത്തിൽനിന്നു കർമ്മയോഗം വിശേഷമാകുന്നു. (വ്യത്യസ്തമാകുന്നു). |

ജ്ഞേയഃ സ നിത്യസന്ന്യാസീ
യോ ന ദ്വേഷ്ടി ന കാംക്ഷതി;
നിർദ്വന്ദ്വോ ഹി മഹാബാഹോ
സുഖം ബന്ധാൽ പ്രമുച്യതേ. 3

| | |
|---|---|
| മഹാബാഹോ യഃ ന ദ്വേഷ്ടി ന കാംക്ഷതി സഃ നിത്യസന്ന്യാസി ജ്ഞേയഃ | ഹേ അർജ്ജുന! യാതൊരുവൻ ദ്വേഷിയ്ക്കുകയും ഇച്ഛിയ്ക്കുകയും ചെയ്യുന്നില്ലയോ അവൻ നിത്യസന്ന്യാസിയായി അറിയപ്പെടണം. |
| ഹി നിർദ്വന്ദ്വഃ ബന്ധാൽ സുഖം പ്രമുച്യതേ | എന്തെന്നാൽ സുഖദുഃഖാദി ദ്വന്ദ്വങ്ങളില്ലാത്തവൻ കർമ്മബന്ധത്തിൽനിന്നു പ്രയാസംകൂടാതെ മോചിയ്ക്കപ്പെടുന്നു. |

ടിപ്പണി—ഇതിന്റെ താല്പര്യം സന്ന്യാസത്തിന്റെ പ്രത്യേകമായ ലക്ഷണം കർമ്മത്യാഗമല്ല, നേരെ മറിച്ചു ദ്വന്ദ്വങ്ങളെ അതിക്രമിയ്ക്കുകയാണെന്നാണ്. ഒരുവനു കർമ്മം ചെയ്തുകൊണ്ടുതന്നെ സന്ന്യാസിയായിരിയ്ക്കുവാൻ സാധിയ്ക്കുന്നതാണ്. മറ്റൊരുവൻ കർമ്മം ചെയ്യാതിരുന്നാലും മിഥ്യാചാരനായിത്തീരുന്നു. മൂന്നാമധ്യായത്തിൽ ആറാം ശ്ലോകം നോക്കുക.

സാംഖ്യയോഗൌ പൃഥഗ് ബാലാഃ
പ്രവദന്തി, ന പണ്ഡിതാഃ;
ഏകമപ്യാസ്ഥിതഃ സമ്യ—
ഗുഭയോർവ്വിന്ദതേ ഫലം. 4

| | |
|---|---|
| സാംഖ്യയോഗൌ പൃഥക് ബാലാഃ പ്രവദന്തി | സാംഖ്യവും യോഗവും (ജ്ഞാനവും കർമ്മവും) വേറെയാണെന്നു ബാലന്മാർ (അജ്ഞാനികൾ) പറയുന്നു. |
| പണ്ഡിതാഃ ന പ്രവദന്തി | പണ്ഡിതന്മാർ പറയുന്നില്ല. |
| ഏകം അപി സമ്യക് ആസ്ഥിതഃ ഉഭയോഃ ഫലം വിന്ദതേ | (ഏതെങ്കിലും) ഒന്നിനെ വേണ്ടവിധം അനുഷ്ഠിയ്ക്കുന്നവനു രണ്ടിന്റേയും ഫലം കിട്ടുന്നു. |

ടിപ്പണി—ജ്ഞാനയോഗി ലോകസംഗ്രഹരൂപമായ കർമ്മയോഗത്തിന്റെ വിശേഷമായ ഫലത്തെ സങ്കല്പമാത്രംകൊണ്ടു പ്രാ

പിയ്ക്കുന്നു. കമ്മയോഗി തൻെറ അനാസക്തിനിമിത്തം ബാഹ്യമായ കമ്മങ്ങരം ചെയ്തുകൊണ്ടുതന്നെ ജ്ഞാനയോഗിയുടെ ശാന്തിയെ അനായാസേന അനുഭവിയ്ക്കുന്നു.

യൽ സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം
തദ്യോഗൈരപി ഗമ്യതേ;
ഏകം സാംഖ്യം ച യോഗം ച
യഃ പശ്യതി സ പശ്യതി. 5

| | |
|---|---|
| സാംഖ്യൈഃ യൽ സ്ഥാനം പ്രാപ്യതേ തത് യോഗൈഃ അപി ഗമ്യതേ | സാംഖ്യത്താൽ യാതൊരു സ്ഥാനം പ്രാപിയ്ക്കപ്പെടുന്നുവോ അത് (ആ സ്ഥാനം) യോഗത്താലും പ്രാപിയ്ക്കപ്പെടുന്നു |
| സാംഖ്യം ച യോഗം ച ഏകം യഃ പശ്യതി സഃ പശ്യതി | സാംഖ്യവും യോഗവും ഒന്നായി യാതൊരുവൻ കാണുന്നുവോ അവൻ (പരമാത്ഥമായി) കാണുന്നു. |

സന്ന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോഗതഃ;
യോഗയുക്തോ മുനിർബ്രഹ്മ നചിരേണാധിഗച്ഛതി. 6

| | |
|---|---|
| മഹാബാഹോ | ഹേ അജ്ജുന! |
| സന്ന്യാസഃ തു അയോഗതഃ ആപ്തും ദുഃഖം | സന്ന്യാസമാകട്ടേ യോഗം കൂടാതെ പ്രാപിയ്ക്കുന്നത് പ്രയാസമാണ്. |
| യോഗയുക്തഃ തു മുനിഃ നചിരേണ ബ്രഹ്മ അധിഗച്ഛതി | യോഗയുക്തനായ മുനി (മനനം ചെയ്യുന്നവൻ) വേഗത്തിൽ ബ്രഹ്മത്തെ (മോക്ഷത്തെ) പ്രാപിയ്ക്കുന്നു. |

യോഗയുക്തോ വിശുദ്ധാത്മാ വിജിതാത്മാ ജിതേന്ദ്രിയഃ
സവ്വഭൂതാത്മഭൂതാത്മാ കുവ്വന്നപി ന ലിപ്യതേ. 7

| | |
|---|---|
| യോഗയുക്തഃ വിശുദ്ധാത്മാ വിജിതാത്മാ ജിതേന്ദ്രിയഃ | യോഗത്തോടുകൂടിയവനും (സമചിത്തനും) പരിശുദ്ധനും (കമ്മവും മനസ്സും ശുദ്ധമായവനും) തന്നെത്താൻ ജയിച്ചവനും (അഭിമാനരഹിതനും) ഇന്ദ്രിയങ്ങളെ ജയിച്ചവനും |
| സവ്വഭൂതാത്മഭൂതാത്മാ | സവ്വജീവജാലങ്ങളിലുമിരിയ്ക്കുന്ന ആത്മാവും തൻെറ ആത്മാവും ഒന്നാണെന്നു കാണുന്നവനും ആയവൻ |
| കുവ്വൻ അപി ന ലിപ്യതേ, | കർമ്മങ്ങളിൽ ഏപ്പെട്ടിരുന്നാലും അവയാൽ ബാധിയ്ക്കപ്പെടുന്നില്ല. |

നൈവ കിഞ്ചിൽ കരോമീതി
യുക്തോ മന്യേത തത്ത്വവിൽ,
പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്ര-
ന്നശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ
പ്രലപൻ വിസൃജൻ ഗൃഹ്ണ-
ന്നുന്മിഷൻ നിമിഷന്നപി,
ഇന്ദ്രിയാണീന്ദ്രിയാത്ഥേഷു
വത്തന്ത ഇതി ധാരയൻ. 9

| | |
|---|---|
| യുക്തഃ തത്ത്വവിത് | യോഗി ആത്മതത്ത്വത്തെ അറിഞ്ഞവനായിട്ട് |
| പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രൻ അശ്നൻ | കാണുന്നവനും കേൾക്കുന്നവനും തൊടുന്നവനും ഘ്രാണിക്കുന്നവനും ഉണ്ണുന്നവനും (ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചിൻേറയും കമ്മങ്ങൾ) |
| പ്രലപൻ ഗൃഹ്ണൻ ഗച്ഛൻ വിസൃജൻ | സംസാരിക്കുന്നവനും പിടിക്കുന്നവനും നടക്കുന്നവനും മലമൂത്രങ്ങളെ വിസജ്ജിക്കുന്നവനും (കമ്മേന്ദ്രിയങ്ങളുടെ കമ്മം) |
| ശ്വസൻ | ശ്വാസോച്ഛ്വാസം ചെയ്യുന്നവനും (പഞ്ചപ്രാണകമ്മം) |
| ഉന്മിഷൻ നിമിഷൻ | കണ്ണടക്കുന്നവനും തുറക്കുന്നവനും |
| സ്വപൻ അപി | ഉറങ്ങുന്നവനും (മനസ്സിൻെറ കമ്മം) ആയിരുന്നാലും |
| ഇന്ദ്രിയാണി ഇന്ദ്രിയാത്ഥേഷു വത്തന്തേ ഇതി ധാരയൻ | ഇന്ദ്രിയങ്ങൾ അതതിൻെറ വിഷയങ്ങളിൽ പ്രവത്തിക്കുന്നു എന്നു മനസ്സിലാക്കി |
| കിഞ്ചിൽ ന ഏവ കരോമി ഇതി മന്യേത | ഞാൻ ഒന്നുംതന്നെ ചെയ്യുന്നതേ ഇല്ല എന്നു വിചാരിക്കുന്നു. |

ടിപ്പണി—അഭിമാനമുള്ളേടത്തോളം കാലം ഇപ്രകാരമുള്ള അലിപ്താവസ്ഥയെ പ്രാപിക്കുയില്ല. അതുകൊണ്ടു വിഷയാസക്തനായ മനുഷ്യൻ ''ഞാൻ വിഷയങ്ങളെ അനുഭവിക്കുന്നില്ല. ഇന്ദ്രിയങ്ങൾ അവയുടെ പ്രവൃത്തി ചെയ്യുയാണ്'' എന്നു പറയുന്നതുകൊണ്ടു രക്ഷപ്പെടുന്നില്ല. ഇപ്രകാരം അനത്ഥം ചെയ്യുന്നവൻ ഗീത മനസ്സിലാക്കുന്നില്ല, ധമ്മവും അറിയുന്നില്ല. താഴേ പറയുന്ന ശ്ലോകം ഈ സംഗതി സ്പഷ്ടമാക്കുന്നുണ്ട്.

ബ്രഹ്മണ്യാധായ കർമ്മാണി സംഗം ത്യക്ത്വാ കരോതി യഃ,
ലിപ്യതേ ന സ പാപേന പത്മപത്രമിവാംഭസാ. 10

| | |
|---|---|
| യഃ കർമ്മാണി ബ്രഹ്മണി ആധായ സംഗം ത്യക്ത്വാ കരോതി | യാതൊരുവൻ കർമ്മങ്ങളെ ബ്രഹ്മാർപ്പണം ചെയ്ത് (പരമാത്മാവിൽ സമർപ്പിച്ച്) ആസക്തികൂടാതെ ചെയ്യുന്നുവോ |
| സഃ അംഭസാ പത്മ പത്രം ഇവ പാപേന ന ലിപ്യതേ | അവൻ വെള്ളത്താൽ താമരയില എന്നപോലെ (എങ്ങിനെ നനയ്ക്കപ്പെടുന്നില്ലയോ അതുപോലെ) പാപങ്ങളാൽ ലേപനംചെയ്യപ്പെടുന്നില്ല (പാപം പുരണ്ടവനാകുന്നില്ല). |

കായേന മനസാ ബുദ്ധ്യാ കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ. 11

| | |
|---|---|
| യോഗിനഃ സംഗം ത്യക്ത്വാ ആത്മശു ദ്ധയേ | യോഗികൾ ഫലാസക്തിയെ ഉപേക്ഷിച്ച് ആത്മശുദ്ധിയ്ക്കായിക്കൊണ്ട് |
| കായേന മനസാ ബുദ്ധ്യാ കേവലൈഃ ഇന്ദ്രിയൈഃ അപി കർമ്മ കുർവ്വന്തി | കേവലം ദേഹംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങളെക്കൊണ്ടു പോലും കർമ്മം ചെയ്യുന്നു. |

യുക്തഃ കർമ്മഫലം ത്യക്ത്വാ
ശാന്തിമാപ്നോതി നൈഷ്ഠികീം;
അയുക്തഃ കാമകാരേണ
ഫലേ സക്തോ നിബധ്യതേ. 12

| | |
|---|---|
| യുക്തഃ കർമ്മഫലം ത്യക്ത്വാ നൈഷ്ഠി കീം ശാന്തിം ആപ്നോതി | സമചിത്തൻ കർമ്മഫലത്തെ ഉപേക്ഷിച്ച പരമമായ ശാന്തിയെ പ്രാപിയ്ക്കുന്നു. |
| അയുക്തഃ കാമകാരേ ണ ഫലേ സക്തഃ നിബധ്യതേ | അസ്ഥിരചിത്തൻ ഫലേച്ഛ നിമിത്തം ഫലത്തിൽ ആസക്തിയുള്ളവനായിട്ട ബദ്ധനായിത്തീരുന്നു. |

സർവ്വകർമ്മാണി മനസാ സന്ന്യസ്യാസ്തേ സുഖം വശീ
നവദ്വാരേ പുരേ ദേഹീ നൈവ കുർവ്വൻ ന കാരയൻ. 13

| | |
|---|---|
| വശീ ദേഹീ സർവ്വക ർമ്മാണി മനസാ സന്ന്യസ്യ | ഇന്ദ്രിയങ്ങളെ സ്വാധീനമാക്കീട്ടുള്ള ദേഹി (മനുഷ്യൻ) സകലകർമ്മങ്ങളേയും മനസ്സുകൊണ്ടു ത്യജിച്ചിട്ട് |

| | |
|---|---|
| നവദ്വാരേ പുരേ | ഒമ്പതു ദ്വാരങ്ങളുള്ള പട്ടണം പോലെയിരിക്കുന്ന ദേഹത്തിൽ |
| ന ഏവ കുർവ്വൻ ന കാരയൻ സുഖം ആസ്തേ | ഒന്നും ചെയ്യാത്തവനും ഒന്നും ചെയ്യിക്കാത്തവനുമായി സുഖമായി ഇരിക്കുന്നു. |

ടിപ്പണി—കണ്ണു, മൂക്കു, ചെവി, മലമൂത്രവിസർജ്ജനത്തിനുള്ള സ്ഥാനങ്ങൾ, വായ ഇവയെല്ലാംകൂടി ശരീരത്തിൽ പ്രധാനമായി ഒൻപതു ദ്വാരങ്ങളുണ്ട്. അതുപോലെതന്നെ ത്വക്കിൽ അസംഖ്യം ചെറിയ ദ്വാരങ്ങളും — വാതിലുകളും — ഉണ്ട്. ഓരോ ദ്വാരത്തിനുമുള്ള ദ്വാരപാലൻ ഇതിൽക്കൂടി ഗതാഗതം ചെയ്യുന്ന അധികാരികളെ വരുവാനും പോകുവാനും അനുവദിച്ചുകൊണ്ടു തന്റെ ധർമ്മം പാലിക്കുന്നപക്ഷം അവനെപ്പററി ഇത്രയും പറയാം —അവൻ പോക്കും വരവും നടത്തിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും അതിൽ ഭാഗഭാക്കല്ല; നേരെമറിച്ചു കേവലം സാക്ഷിമാത്രമാണ്. അതുകൊണ്ട് അവൻ പ്രവർത്തിക്കുന്നുമില്ല, പ്രവർത്തിപ്പിക്കുന്നുമില്ല.

ന കർത്തൃത്വം ന കർമ്മാണി ലോകസ്യ സൃജതി പ്രഭുഃ,
ന കർമ്മഫലസംയോഗം; സ്വഭാവസ്തു പ്രവർത്തതേ. 14

| | |
|---|---|
| പ്രഭുഃ ലോകസ്യ കർത്തൃത്വം ന സൃജതി | ഈശ്വരൻ ലോകത്തിനു കർത്തൃത്വം സൃഷ്ടിക്കുന്നില്ല (ഇന്നവന് ഇന്ന കർമ്മം എന്നു നിശ്ചയിക്കുന്നില്ല). |
| കർമ്മാണി ന | കർമ്മങ്ങളേയും സൃഷ്ടിക്കുന്നില്ല. |
| കർമ്മഫലസംയോഗം ന | കർമ്മങ്ങളേയും ഫലങ്ങളേയും ചേർത്തുവെക്കുന്നില്ല. |
| സ്വഭാവഃ തു പ്രവർത്തതേ | പ്രകൃതിയാണ് (ഇതു) ചെയ്യുന്നത്. |

ടിപ്പണി—ഈശ്വരൻ കർത്താവല്ല. കർമ്മനിയമം ശാശ്വതവും അനിവാര്യവുമാണ്. ഓരോരുത്തനും തന്റെ പ്രവൃത്തിക്കനുസരിച്ചാണ് അനുഭവമുണ്ടാകുന്നത്. ഇതിലാണ് ഈശ്വരന്റെ അപാരമായ കരുണയും അതിന്റെ ന്യായവും സ്ഥിതിചെയ്യുന്നത്. ശുദ്ധമായ ന്യായത്തിൽ ശുദ്ധമായ ദയ ഉണ്ടാകുന്നു. ന്യായത്തിനു വിരോധം വരുത്തുന്ന ദയ ദയയല്ല; നേരെ മറിച്ചു ക്രൂരതയാണ്. എന്നാൽ മനുഷ്യൻ ത്രികാലദർശിയല്ല. അതുകൊണ്ട് അവനെസ്സംബന്ധിച്ചു ദയ—ക്ഷമ—തന്നെ ന്യായമാകുന്നതാണ്. മനുഷ്യൻ സ്വയംതന്നെ നിരന്തരം ന്യായപാത്രമായിട്ടു ക്ഷമായാചനം ചെയ്യുന്നു. അവൻ വേറൊരാൾക്കു ക്ഷമകൊണ്ടുമാത്രം ന്യായം സാധിച്ചുകൊടുക്കുന്നു. ക്ഷമയുടെ ഗുണഗണങ്ങളെ വികസിപ്പിക്കുന്നതുകൊണ്ടുതന്നെ അവസാനത്തിൽ ഒരുവന്, അകർത്താവും യോഗിയും സമത്വബുദ്ധിയും കർമ്മകുശലനുമാകുവാൻ സാധിക്കുന്നു.

നാദത്തേ കസ്യചിൽ പാപം, ന ചൈവ സുകൃതം വിഭുഃ;
അജ്ഞാനേനാവൃതം ജ്ഞാനം, തേന മുഹ്യന്തി ജന്തവഃ.15

| | |
|---|---|
| വിഭുഃ കസ്യചിൽ പാപം ന ആദത്തേ | ഈശ്വരൻ ആരുടെ പാപത്തെയും ഏല്ക്കുന്നില്ല (എടുക്കുന്നില്ല). |
| സുകൃതം ച ന ഏവ (ആദത്തേ) | പുണ്യത്തെയും സ്വീകരിക്കുന്നില്ല. |
| അജ്ഞാനേന ജ്ഞാനം ആവൃതം | അജ്ഞാനത്താൽ ജ്ഞാനം മൂടപ്പെട്ടിരിക്കുന്നു. |
| തേന ജന്തവഃ മുഹ്യന്തി | അതിനാൽ ജീവികൾ മോഹവശരാകുന്നു. |

ടിപ്പണി—അജ്ഞാനംനിമിത്തം 'ഞാൻ പ്രവർത്തിക്കുന്നു' എന്നു വിചാരിക്കുന്നതുകൊണ്ടു മനുഷ്യൻ കർമ്മബന്ധത്തിൽ പെടുന്നു. എന്നിട്ടും അവൻ അവയുടെ സൽഫലങ്ങളേയും ദുഷ്ഫലങ്ങളേയും ഈശ്വരനിൽ ആരോപിക്കുന്നു; ഇതു മോഹാധിക്യംകൊണ്ടാണ്.

ജ്ഞാനേന തു തദജ്ഞാനം യേഷാം നാശിതമാത്മനഃ,
തേഷാമാദിത്യവജ്ജ്ഞാനം പ്രകാശയതി തൽ പരം.

| | |
|---|---|
| ആത്മനഃ ജ്ഞാനേന തു യേഷാം തൽ അജ്ഞാനം നാശിതം | എന്നാൽ ആത്മജ്ഞാനംകൊണ്ട് ഏവരുടെ ആ അജ്ഞാനം നശിപ്പിക്കപ്പെട്ടിരിക്കുന്നുവോ |
| തേഷാം ജ്ഞാനം ആദിത്യവൽ തൽ പരം പ്രകാശയതി | അവരുടെ ആ ജ്ഞാനം സൂര്യൻ എന്നപോലെ ആ പരമതത്ത്വത്തെ പ്രകാശിപ്പിക്കുന്നു. |

തദ്ബുദ്ധയസ്തദാത്മാന സ്തന്നിഷ്ഠാസ്തൽപരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർധൂതകല്മഷാഃ. 17

| | |
|---|---|
| തൽബുദ്ധയഃ | പരമാത്മാവിൽത്തന്നെ സ്ഥിരമായി മനസ്സുറപ്പിച്ചവരായും |
| തദാത്മാനഃ | അതുതന്നെയാണ് താൻ എന്നറിയുന്നവരായും |
| തന്നിഷ്ഠാഃ | ആ പരമാത്മാവിൽത്തന്നെ നിഷ്ഠയോടുകൂടിയവരായും (അതിൽത്തന്നെ സകല ചേഷ്ടകളും സമർപ്പിച്ചവർ) |
| തൽപരായണാഃ | അതുതന്നെ പ്രാപ്യസ്ഥാനമായി കരുതുന്നവരായും |

| | |
|---|---|
| ജ്ഞാനനിർധൂത കല്മഷാഃ | പരമാത്മജ്ഞാനംകൊണ്ടു പാപത്തെ നശിപ്പിച്ചിരിയ്ക്കുന്നവരായും ഉള്ളവർ |
| അപുനരാവൃത്തിം ഗച്ഛന്തി | പുനർജ്ജന്മമില്ലാത്ത അവസ്ഥയെ (മോക്ഷത്തെ) പ്രാപിയ്ക്കുന്നു. |

വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ.

| | |
|---|---|
| വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ | വിദ്യയും വിനയവുമാകുന്ന സമ്പത്തോടുകൂടിയ ബ്രഹ്മജ്ഞാനിയിലും |
| ഗവി ഹസ്തിനി ശുനി ച ശ്വപാകേ ച ഏവ | പശുവിലും ആനയിലും ശ്വാവിലും ശ്വാവിനെ വെച്ചു തിന്നുന്ന ചണ്ഡാളനിലും |
| പണ്ഡിതാഃ സമദർശിനഃ | പണ്ഡിതന്മാർ സമദൃഷ്ടിയുള്ളവരാകുന്നു (ബ്രഹ്മത്തെ സമമായി കാണുന്നവരാകുന്നു). |

ടിപ്പണി—ഓരോ വസ്തുവിനേയും അതാതിന്റെ ആവശ്യമനുസരിച്ചാണ് നാം സേവിയ്ക്കുന്നത്. എന്നാൽ ബ്രാഹ്മണനോടും ചണ്ഡാളനോടും സമഭാവനയുണ്ടായിരിയ്ക്കേണ്ടതാണ്. അതായത് ഒരു ബ്രാഹ്മണനെ സർപ്പം കടിച്ചാൽ ജ്ഞാനി ഏതുപ്രകാരം വ്രണത്തിൽനിന്നു രക്തം വായകൊണ്ടു വലിച്ചെടുത്തു വിഷമിറക്കുവാൻ പ്രയത്നിയ്ക്കുമോ, അപ്രകാരംതന്നെ വിഷം തീണ്ടിയ ഒരു ചണ്ഡാളനോടും പെരുമാറണമെന്നാണ് മേല്പറഞ്ഞതിന്റെ താല്പര്യം.

ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ;
നിർദ്ദോഷം ഹി സമം ബ്രഹ്മ;
തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ. 19

| | |
|---|---|
| യേഷാം മനഃ സാമ്യേ സ്ഥിതം | എവരുടെ മനസ്സ സമത്വത്തിൽ സ്ഥാപിതമായിരിയ്ക്കുന്നുവോ |
| തൈഃ ഇഹ ഏവ സർഗ്ഗഃ ജിതഃ | അവരാൽ ഇവിടെത്തന്നെ (ഈ ലോകത്തിൽ ശരീരത്തോടുകൂടി ഇരിയ്ക്കുമ്പോഴും തന്നെ) സംസാരം (ജനനമരണം) ജയിയ്ക്കപ്പെട്ടിരിയ്ക്കുന്നു (അവർ ജനനമരണങ്ങളെ അതിക്രമിച്ചിരിയ്ക്കുന്നു). |
| ബ്രഹ്മ നിർദ്ദോഷം സമം ഹി | പരബ്രഹ്മം ദോഷരഹിതവും സമത്വഭാവത്തോടുകൂടിയതുമത്രേ. |
| തസ്മാൽ തേ ബ്രഹ്മണി സ്ഥിതാഃ | അതിനാൽ അവർ (ആ സമദർശികൾ) പരബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവരാകുന്നു. |

ടിപ്പണി—മനുഷ്യൻ ഏതു വസ്തുവിനെപ്പററി ഏതുപ്രകാരം ചിന്തനംചെയ്യുന്നുവോ അപ്രകാരംതന്നെ ആയിത്തീരുന്നു. അതു കൊണ്ട് അവൻ സമത്വത്തെപ്പററി ചിന്തിച്ചു ദോഷരഹിതനായി സമത്വത്തിന്റെ മൂർത്തിരൂപമായ നിർദ്ദോഷബ്രഹ്മത്തെ പ്രാപിക്കുന്നു.

ന പ്രഹൃഷ്യേൽ പ്രിയം പ്രാപ്യ,
നോദ്വിജേൽ പ്രാപ്യ ചാപ്രിയം
സ്ഥിരബുദ്ധിരസംമൂഢോ
ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ. 20

| | |
|---|---|
| സ്ഥിരബുദ്ധിഃ അസംമൂഢഃ ബ്രഹ്മണി സ്ഥിതഃ ബ്രഹ്മവിത് | സ്ഥിരബുദ്ധിയും മോഹം നശിച്ചവനും ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവനുമായ ബ്രഹ്മജ്ഞാനി |
| പ്രിയം പ്രാപ്യ ന പ്രഹൃഷ്യേൽ | ഇഷ്ടമായതു കിട്ടുന്നതുകൊണ്ടു സന്തോഷിക്കുന്നില്ല. |
| അപ്രിയം പ്രാപ്യ ന ഉദ്വിജേൽ | അനിഷ്ടം വന്നുചേരുന്നതുകൊണ്ടു വ്യസനിക്കുകയും ചെയ്യുന്നില്ല. |

ബാഹ്യസ്പർശേഷ്വസക്താത്മാ വിന്ദത്യാത്മനി യൽ സുഖം
സ ബ്രഹ്മയോഗയുക്താത്മാ സുഖമക്ഷയ്യമശ്നുതേ. 21

| | |
|---|---|
| ബാഹ്യസ്പർശേഷു അസക്താത്മാ | ബാഹ്യമായ ഇന്ദ്രിയസ്പർശങ്ങളിൽ (ഇന്ദ്രിയങ്ങളും വിഷയങ്ങളുംതമ്മിലുള്ള സമ്പർക്കത്തിൽ) ആസക്തിയില്ലാത്തവൻ |
| ആത്മനി യൽ സുഖം വിന്ദതി | ആത്മാവിൽ — തന്നിൽത്തന്നെ — ഏതൊരു സുഖത്തെ അനുഭവിക്കുന്നു |
| സഃ ബ്രഹ്മയോഗയുക്താത്മാ അക്ഷയ്യം സുഖം അശ്നുതേ | യോഗംകൊണ്ടു ബ്രഹ്മത്തിൽ ഐക്യം പ്രാപിച്ചിട്ടുള്ള അവൻ ഒരിക്കലും നാശമില്ലാത്തതായ ആ സുഖത്തെ അനുഭവിക്കുന്നു. |

ടിപ്പണി—അന്തർമ്മുഖനായിരിക്കുന്നവനുമാത്രമേ ഈശ്വരസാക്ഷാൽകാരം സാധിക്കുകയുള്ളു. അവനു മാത്രമേ പരമമായ ആനന്ദം ലഭിക്കുകയുള്ളു. വിഷയങ്ങളിൽനിന്നു നിവൃത്തനായി കർമ്മം ചെയ്യുകയും ബ്രഹ്മസമാധിയിൽ ലയിക്കുകയും രണ്ടും ഭിന്നങ്ങളായ വസ്തുക്കളല്ല. നേരെമറിച്ച് ഒററ വസ്തുവിനെത്തന്നെ കാണുവാനുള്ള രണ്ടു ദൃഷ്ടികളാണ്—അഥവാ ഒരേ നാണയത്തിന്റെ രണ്ടു പുറങ്ങളാണ്.

യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൌന്തേയ; ന തേഷു രമതേ ബുധഃ. 22

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |

| | |
|---|---|
| സംസ്പർശജാഃ ഭോഗാഃ യേ തേ ദുഃഖയോന യഃ ഏവ | വിഷയങ്ങളിൽനിന്നു (വിഷയസമ്പർക്കത്തിൽനിന്നുണ്ടാകുന്ന) സുഖങ്ങളും എവയോ അവ ദുഃഖത്തിന്നു ഉല്പത്തിസ്ഥാനങ്ങളാകുന്നു. |
| ഹി ആദ്യന്തവന്തഃ | എന്തെന്നാൽ (അവ) ആദിയും അന്തവും ഉള്ളവയത്രേ. |
| ബുധഃ തേഷു ന രമതേ | ബുദ്ധിമാൻ അവയിൽ സന്തോഷിയ്ക്കുന്നില്ല. |

ശക്നോതീഹൈവ യഃ സോഢും
പ്രാക് ശരീരവിമോക്ഷണാൽ
കാമക്രോധോദ്ഭവം വേഗം,
സ യുക്തഃ സ സുഖീ നരഃ. 23

| | |
|---|---|
| യഃ നരഃ ശരീര വിമോക്ഷണാൽ പ്രാക് | യാതൊരുവൻ ശരീരം ഉപേക്ഷിയ്ക്കുന്നതിനുമുമ്പ് (മരണത്തിനുമുമ്പ്) |
| ഇഹ ഏവ കാമ ക്രോധോത്ഭവം വേഗം സോഢും ശക്നോതി | ഇവിടെത്തന്നെ(ഈ ദേഹത്തിൽത്തന്നെ) കാമക്രോധാദികളിൽനിന്നുണ്ടാകുന്ന ക്ഷോഭത്തെ സഹിയ്ക്കുവാൻ (തടഞ്ഞുനിർത്തുവാൻ) ശക്തനായിത്തീരുന്നുവോ |
| സഃ യുക്തഃ സഃ സുഖീ | അവൻ (പരമാത്മാവിൽ) ഐക്യം സിദ്ധിച്ച യോഗിയാകുന്നു; അവൻ സുഖിയുമാകുന്നു. |

ടിപ്പണി—മൃതശരീരത്തിനു രാഗദ്വേഷങ്ങളോ സുഖദുഃഖങ്ങളോ ഇല്ലാത്തതുപോലെ, ജീവിച്ചിരിയ്ക്കുമ്പോഴുംതന്നെ മൃതശരീരത്തിനു സമാനമായി, ജഡഭരതനെപ്പോലെ ദേഹാതീതനായിരിയ്ക്കുവാൻ സാധിയ്ക്കുന്നവൻ ഈ സംസാരത്തിൽ വിജയിയാകയും വാസ്തവമായ സുഖത്തെ അറിയുകയും ചെയ്യുന്നു.

യോന്തഃസുഖോന്തരാരാമസ്തഥാന്തർജ്ജ്യോതിരേവ യഃ,
സ യോഗീ ബ്രഹ്മനിർവ്വാണം ബ്രഹ്മഭൂതോധിഗച്ഛതി. 24

| | |
|---|---|
| യഃ അന്തഃസുഖഃ അന്തരാരാമഃ | യാതൊരുവൻ തന്നിൽത്തന്നെ (തന്റെ ആത്മാവിൽത്തന്നെ) സുഖമുള്ളവനും, തന്റെ ആത്മാവിൽത്തന്നെ സന്തോഷിയ്ക്കുന്നവനും |
| തഥാ യഃ അന്തർ ജ്യോതിഃ ഏവ | അപ്രകാരംതന്നെ യാതൊരുവൻ ആത്മപ്രകാശമുള്ളവനും ആയിരിയ്ക്കുന്നുവോ |

| | |
|---|---|
| സഃ യോഗീ ബ്രഹ്മ ഭൂതഃ ബ്രഹ്മനിർവ്വാ ണം അധിഗച്ഛതി | ആ യോഗി ബ്രഹ്മസ്വരൂപനായിട്ടു ബ്രഹ്മനിർവ്വാണത്തെ (മോക്ഷത്തെ) പ്രാപിക്കുന്നു. |

ലഭന്തേ ബ്രഹ്മനിർവ്വാണ മൃഷയഃ ക്ഷീണകല്മഷാഃ
ഛിന്നദ്വൈധാ യതാത്മാനഃ സർവ്വഭൂതഹിതേ രതാഃ. 25

| | |
|---|---|
| ക്ഷീണകല്മഷാഃ ഛിന്നദ്വൈധാഃ | പാപങ്ങരം നശിച്ചവരും സംശയമെല്ലാം തീർന്നിരിക്കുന്നവരും |
| യതാത്മാനഃ സർവ്വഭൂത ഹിതേ രതാഃ ഋഷയഃ | തന്നെത്താൻ സ്വാധീനമാക്കിയവരും, സകലപ്രാണികളുടേയും നന്മയിൽ ഔത്സുക്യമുള്ളവരുമായ ഋഷികരം |
| ബ്രഹ്മനിർവ്വാണം ലഭന്തേ | മോക്ഷത്തെ പ്രാപിക്കുന്നു. |

കാമക്രോധവിയുക്താനാം യതീനാം യതചേതസാം
അഭിതോ ബ്രഹ്മനിർവ്വാണം വർത്തതേ വിദിതാത്മനാം.

| | |
|---|---|
| കാമക്രോധവിയു ക്താനാം യത ചേതസാം | കാമക്രോധങ്ങളിൽനിന്നു വേർപെട്ടവരും മനസ്സിനെ സ്വാധീനപ്പെടുത്തീട്ടുള്ളവരും |
| വിദിതാത്മനാം യതീനാം | ആത്മബോധം വന്നിട്ടുള്ളവരുമായ സന്ന്യാസികരംക്ക് |
| ബ്രഹ്മനിർവ്വാണം അഭിതഃ വർത്തതേ | മോക്ഷം അടുത്തുതന്നെ ഇരിക്കുന്നു. |

സ്പർശാൻ കൃത്വാ ബഹിർബ്ബാഹ്യാം,—
ശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ,
പ്രാണാപാനൌ സമൌ കൃത്വാ
നാസാഭ്യന്തരചാരിണൌ, 27

യതേന്ദ്രിയമനോബുദ്ധിർ—
മ്മുനിർമ്മോക്ഷപരായണഃ
വിഗതേച്ഛാഭയക്രോധോ
യഃ സദാ, മുക്ത ഏവ സഃ. 28

| | |
|---|---|
| ബാഹ്യാൻ സ്പർശാൻ ബഹിഃ കൃത്വാ | ബാഹ്യമായ വിഷയങ്ങളെ പുറംതള്ളി (ചിന്താവിഷയമാക്കാതെ) |
| ചക്ഷുഃ ഭ്രുവോഃ അന്തരേ ഏവ (കൃത്വാ) | ദൃഷ്ടികളെ പുരികങ്ങളുടെ മധ്യത്തിൽ നിറുത്തി |

| | |
|---|---|
| നാസാഭ്യന്തരചാരി ണൌ പ്രാണാപാ നൌ സമൌ ച കൃത്വാ | മൂക്കിന്റെ ഉള്ളിൽ സഞ്ചരിയ്ക്കുന്ന ശ്വാസോച്ഛ്വാസങ്ങളെ സമമാക്കീട്ട് |
| യതേന്ദ്രിയമനോ ബുദ്ധിഃ | ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയെ അടക്കിയവനായി |
| വിഗതേച്ഛാഭയ ക്രോധഃ | ഇച്ഛ, ഭയം, ക്രോധം ഇവയില്ലാത്തവനായി |
| മോക്ഷപരായണഃ മുനിഃ യഃ സഃ സദാ മുക്തഃ ഏവ | മോക്ഷത്തെ പ്രാപ്യസ്ഥാനമായി വിചാരിയ്ക്കുന്നവനായ മുനി ഏവനോ അവൻ എപ്പോഴും മുക്തൻതന്നെ. |

**ടിപ്പണി** — അകത്തുനിന്ന പുറത്തേയ്ക്ക് ഉച്ഛ്വസിയ്ക്കുന്നതിനു പ്രാണവായു എന്നും, പുറത്തുനിന്ന് അകത്തേയ്ക്ക ശ്വസിയ്ക്കുന്നതിന് അപാനവായു എന്നും പറയുന്നു. ഈ ശ്ലോകങ്ങളിൽ പ്രാണായാമം മുതലായ യോഗാഭ്യാസങ്ങളെ സമത്ഥിച്ചിരിയ്ക്കുന്നു. പ്രാണായാമം മുതലായവ ബാഹ്യമായ ക്രിയകളാണ്. പ്രാണായാമത്തിന്റെ പ്രഭാവം, ശരീരത്തെ സ്വാസ്ഥ്യതയിൽനിത്തി പരമാത്മാവിനു വാസയോഗ്യമായ മന്ദിരമാക്കുന്നതുവരെമാത്രമേ ഉള്ളു. ഭോഗിയുടെ സാധാരണവ്യായാമങ്ങൾ ചെയ്യുന്ന പ്രവൃത്തിതന്നെയാണ് യോഗിയുടെ പ്രാണായാമം മുതലായവ ചെയ്യുന്നത്. ഭോഗിയുടെ വ്യായാമം അവന്റെ ഇന്ദ്രിയങ്ങളെ ഉത്തേജിപ്പിയ്ക്കുന്നതിനു സഹായമായിത്തീരുന്നു. പ്രാണായാമം മുതലായവ യോഗിയുടെ ശരീരത്തിന് അരോഗതയും കാഠിന്യവും ഉണ്ടാക്കുന്നുണ്ടെങ്കിലും ഇന്ദ്രിയങ്ങളെ ശാന്തമായി വെയ്ക്കുവാൻ സഹായിയ്ക്കുകയും ചെയ്യുന്നു. ഈ കാലങ്ങളിൽ പ്രാണായാമാദികളുടെ വിധി വളരെക്കുറച്ചുപേക്കുമാത്രമേ അറിഞ്ഞുകൂട. അവരിൽത്തന്നെ ചുരുക്കം ചിലർമാത്രമേ അതിനെ വേണ്ടവിധത്തിൽ ഉപയോഗപ്പെടുത്തുന്നുള്ളു. ഇന്ദ്രിയങ്ങൾ മനസ്സ ബുദ്ധി എന്നിവയിൽ, അധികമില്ലെങ്കിലും പ്രാഥമികമായിട്ടെങ്കിലും വിജയം നേടീട്ടുള്ളവർ, മോക്ഷത്തിന് ഉൽക്കടമായ അഭിലാഷമുള്ളവർ, രാഗദ്വേഷാദികളെ ജയിച്ച ഭയരഹിതരായിട്ടുള്ളവർ—ഇവക്കെല്ലാം പ്രാണായാമം മുതലായവ ഉപയോഗവും സഹായവുമാകും. അന്തഃകരണശുദ്ധിയില്ലാതെ ചെയ്യപ്പെടുന്ന പ്രാണായാമാദികൾ ബന്ധനത്തിനുള്ള ഒരു സാധനമായിത്തീന്നു മനുഷ്യനെ മോഹകൂപത്തിൽ അധികമധികം ആഴത്തിൽ തള്ളിവിടുവാനേ ഉതകൂ—തള്ളിവിടുന്നുണ്ടെന്ന് അസംഖ്യം ജനങ്ങൾക്ക് അനുഭവമുണ്ട്. അതുകൊണ്ടു യോഗീന്ദ്രനായ പതഞ്ജലി യമനിയമങ്ങൾക്ക പ്രഥമസ്ഥാനം കൊടുത്തിട്ട്, അവയുടെ സാധകനുവേണ്ടിമാത്രമേ മോക്ഷമാഗ്ഗത്തിൽ പ്രാണായാമാദികളെ സഹായമായി വിധിച്ചിട്ടുള്ളു.

യമങ്ങൾ അഞ്ചെണ്ണമുണ്ട്: 1 അഹിംസ 2 സത്യം 3 അസ്തേയം 4 ബ്രഹ്മചര്യം 5 അപരിഗ്രഹം.

നിയമങ്ങരം അഞ്ചെണ്ണം: 1 ശൌചം 2 സന്തോഷം 3 തപസ്സ് 4 സ്വാധ്യായം 5 ഈശ്വരപ്രണിധാനം.

**ഭോക്താരം യജ്ഞതപസാം സവ്വലോകമഹേശ്വരം**
**സുഹൃദം സവ്വഭൂതാനാം ജ്ഞാത്വാ മാം ശാന്തിമൃച്ഛതി. 29**

| | |
|---|---|
| യജ്ഞതപസാം ഭോക്താരം സവ്വലോകമഹേശ്വരം | യജ്ഞങ്ങളുടേയും തപസ്സുകളുടേയും ഫലങ്ങളെ അനുഭവിസ്സുന്നവനും സവ്വലോകങ്ങരംക്കും മഹേശ്വരനും |
| സവ്വഭൂതാനാം ഹൃദയം മാം ജ്ഞാത്വാ | സകലപ്രാണികരംക്കും ഹിതകാരിയുമായി എന്നെ അറിഞ്ഞിട്ട് |
| ശാന്തിം ഋച്ഛതി | (മുനി) മോക്ഷത്തെ പ്രാപിസ്സുന്നു. |

ടിപ്പണി—ഈ ശ്ലോകം ഈ അധ്യായത്തിലെ പതിന്നാലും പതിനഞ്ചും ശ്ലോകങ്ങരംക്കും, അതുപോലെതന്നെ മററു പല ശ്ലോകങ്ങരംക്കും വിപരീതമാണെന്ന് ആരും ധരിസ്സരുത്. ഈശ്വരൻ സവ്വശക്തനായിരുന്നിട്ടും കത്താവും അകത്താവും, ഭോക്താവും അഭോക്താവുമാണെന്നും, അല്ലെന്നും പറയാം. അദ്ദേഹം അവണ്ണനീയനും മനുഷ്യഭാഷസ്സ് അതീതനുമാണ്. അതുകൊണ്ട് അദ്ദേഹത്തിൽ പരസ്പരവിരുദ്ധങ്ങളായ ഗുണങ്ങളും ശക്തികളും ആരോപിച്ച് മനുഷ്യൻ അദ്ദേഹത്തിൻെറ ദശ്നത്തിന് ആശിസ്സുന്നു.

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ് ഗീതാരൂപമായ ഉപനിഷത്തിൽ,
അതായതു ബ്രഹ്മവിദ്യാന്തഗ്ഗതമായ യോഗശാസ്ത്രത്തിൽ,
ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'കമ്മസന്ന്യാസയോഗ'
മെന്നു പേരായ അഞ്ചാമദ്ധ്യായം അവസാനിച്ചു.

## ആറാമദ്ധ്യായം

# ധ്യാനയോഗം

ശ്രീഭഗവാൻ പറഞ്ഞു: ''കർമ്മഫലത്തെ ഉപേക്ഷിച്ച കർത്ത വ്യകർമ്മത്തെ അനുഷ്ഠിക്കുന്നവനെ സന്ന്യാസിയെന്നും യോഗിയെന്നും പറയുന്നു. സർവ്വകർമ്മങ്ങളെയും ത്യജിക്കുന്നവൻ അലസനാകുന്നു. മനസ്സാകുന്ന കുതിരയെ ഇഷ്ടംപോലെ ഓടാതെ സൂക്ഷിക്കുകയാണ് വാസ്തവത്തിൽ ചെയ്യേണ്ട കാര്യം. യോഗം, അതായത് സമത്വം, സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നവന്ന് അതു കർമ്മംകൂടാതെ സാധി ക്കയില്ല. സമത്വം പ്രാപിച്ചവൻ ശാന്തനായി കാണപ്പെടുന്നു; എന്നാൽ അവൻെറ വിചാരത്തിൽത്തന്നെ കർമ്മശക്തി ഉണ്ടായിവ രുന്നു. ഒരുവൻ ഇന്ദ്രിയവിഷയങ്ങളിലോ കർമ്മത്തിലോ ഉള്ള ആസക്തിയെ ത്യജിക്കുകയും മനസ്സിൻെറ ചാഞ്ചല്യത്തെ ഇല്ലാതാ ക്കുകയും ചെയ്യുമ്പോൾ, അവനു യോഗസിദ്ധി വന്നു എന്നോ അവൻ യോഗാരൂഢനായി എന്നോ പറയാം.

ആത്മാവിനെ ആത്മാവിനെക്കൊണ്ടുതന്നെ ഉദ്ധരിക്കണം. അതുകൊണ്ട് ആത്മാവിൻെറ ശത്രുവും ആത്മാവിൻെറ മിത്രവും ആത്മാവുതന്നെയാണെന്നു പറയാം. യാതൊരുവൻ മനസ്സിനെ ജയിച്ചിരിക്കുന്നുവോ അവന് ആത്മാവു ബന്ധുവാകുന്നു. മന സ്സിനെ ജയിക്കാത്തവന് ആത്മാവു ശത്രുവുമാകുന്നു. യാതൊരുവൻ മനസ്സിനെ ജയിച്ചിട്ടുണ്ടോ അവനെ തിരിച്ചറിയുന്നത് ഇപ്രകാര മാണ്. അവനു സുഖദുഃഖങ്ങളും ശീതോഷ്ണങ്ങളും മാനാപമാന ങ്ങളും തുല്യങ്ങളാണ്. യാതൊരുവനു ജ്ഞാനവും അനുഭവവുമുണ്ടോ യാതൊരുവനു സ്ഥിരചിത്തനും ജിതേന്ദ്രിയനുമായിരിക്കുന്നുവോ, യാതൊരുവനു സ്വർണ്ണവും മണ്ണും കല്ലും ഒരുപോലെയായിരിക്കു ന്നുവോ, അപ്രകാരമുള്ള മനുഷ്യൻ യോഗിയാകുന്നു. അവൻ മിത്ര ങ്ങളോടും ശത്രുക്കളോടും സാധുക്കളോടും സമഭാവമുള്ളവനത്രേ. ഈ സ്ഥിതിയിലെത്തുവാൻ മനസ്സിനെ സ്ഥിരമാക്കി, വാസനകളെ ത്യജിച്ച് ഏകാകിയായിരുന്നു പരമാത്മാവിനെ ധ്യാനിക്കണം; ആസനാദികൾ അഭ്യസിച്ചാൽമാത്രം പോരാ. സമത്വസിദ്ധിക്കാ യി ആഗ്രഹിക്കുന്നവർ ബ്രഹ്മചര്യം മുതലായ മഹാവ്രതങ്ങളെ വേ ണ്ടുംവിധം അനുഷ്ഠിക്കേണ്ടതാണ്. ഇപ്രകാരം ആസനസ്ഥനായി യമനിയമങ്ങളെ പാലിക്കുന്നവൻ തൻെറ ചിത്തത്തെ പരമാത്മാ വിൽ ഉറപ്പിക്കുമ്പോൾ അവനു പരമശാന്തി ലഭിക്കുന്നു.

അതിഭക്ഷണം കഴിക്കുന്നവനും ഉപവാസമെടുക്കുന്നവനും, അ ധികം ഉറങ്ങുന്നവനും തീരെ ഉറങ്ങാത്തവനും ഈ സമത്വം സിദ്ധി

ടുകയില്ല. സമത്വസിദ്ധിയ്ക്കായി ആഗ്രഹിയ്ക്കുന്നവൻ സകലത്തിലും—ഭക്ഷണത്തിലും പാനത്തിലും നിദ്രയിലും ജാഗരണത്തിലും—നിയമനിഷ്ഠയുണ്ടാകണം. ഒരു ദിവസം അധികം ഭക്ഷിയ്ക്കുകയും പിറേറന്ന് ഉപവസിയ്ക്കുകയും, ഒരു ദിവസം അധികമായി ഉറങ്ങുകയും പിറേറന്നു തീരെ ഉറങ്ങാതിരിയ്ക്കുകയും, ഒരു ദിവസം ഇടവിടാതെ പ്രവൃത്തി ചെയ്യുകയും പിറേറന്ന് അലസനായിരിയ്ക്കുകയും ചെയ്യുന്നതു യോഗത്തിൻെറ ലക്ഷണമല്ല. യോഗിയാകട്ടേ സദാ സ്ഥിരചിത്തനായിരിയ്ക്കുന്നു. അവൻ എല്ലാ ആശകളേയും സ്വാഭാവികമായിത്തന്നെ ത്യജിച്ചിരിയ്ക്കുകയും ചെയ്യും. ഇപ്രകാരമുള്ള യോഗിയുടെ സ്ഥിതി, കാററില്ലാത്ത സ്ഥലത്തിരിയ്ക്കുന്ന നിശ്ചല ദീപമെന്നപോലെ, സ്ഥിരമായിരിയ്ക്കും. ലോകരംഗത്തിലെ വിനോദങ്ങൾക്കോ, തൻെറ മനസ്സിൽത്തന്നെ ഉണ്ടാകുന്ന വിചാരപരമ്പരകൾക്കോ അവനെ അങ്ങുമിങ്ങും ഇട്ടാട്ടുവാൻ കഴികയില്ല. സാവധാനത്തിൽ ദൃഢതയോടുകൂടി പ്രയത്നം ചെയ്താൽമാത്രമേ ഈ യോഗം സിദ്ധിയ്ക്കുയുള്ളൂ. മനസ്സു ചഞ്ചലമായതുകൊണ്ട് അത് അവിടവിടെ ഓടിക്കൊണ്ടിരിയ്ക്കും. അതിനെ സാവധാനത്തിൽ ഏകാഗ്രമാക്കുകയാണ് വേണ്ടത്. മനസ്സു സ്ഥിരമാകുമ്പോൾ ശാന്തിയുണ്ടാകുന്നു. മനസ്സിനെ ഇപ്രകാരം സുസ്ഥിരമാക്കുവാൻ നിരന്തരമായ ആത്മചിന്തനം ആവശ്യമാണ്. അങ്ങിനെയുള്ള മനുഷ്യൻ സകലജീവജാലങ്ങളേയും തന്നിൽ കാണുന്നു; സകലത്തിലും തന്നെയും കാണുന്നു. എന്നിൽ ലയം പ്രാപിച്ചിട്ടുള്ളവൻ എല്ലാദിക്കിലും എന്നെ കാണുന്നു. അവൻെറ വ്യക്തിഭാവം നശിച്ചിരിയ്ക്കുന്നു. അതുകൊണ്ട് അവൻ എന്തു പ്രവത്തിച്ചുകൊണ്ടിരുന്നാലും എന്നിൽത്തന്നെ ലീനനായിരിയ്ക്കുന്നു. അതുകൊണ്ടു ചെയ്യുകൂടാത്തതായി യാതൊന്നും അവനിൽനിന്നുണ്ടാകുന്നില്ല.''

അജ്ജുനന് ഈ യോഗം കഠിനമായിത്തോന്നുകയാൽ അദ്ദേഹം ഭഗവാനോട് ഇപ്രകാരം ചോദിച്ചു: ''ആത്മാവിന് ഈ സ്ഥിരത എങ്ങിനെ കിട്ടും? മനസ്സ് ഒരു കുരങ്ങിനെപ്പോലെയാണിരിയ്ക്കുന്നത്. കാററിനെ അടക്കിനിത്തുക സാധ്യമാണെങ്കിലേ മനസ്സിനേയും അടക്കിനിത്താവൂ. അപ്രകാരമുള്ള ഈ മനസ്സ് എങ്ങിനെയാണ്, എപ്പോഴാണ് സ്വാധീനമാകുക?''

ഭഗവാൻ ഇങ്ങിനെ മറുപടി പറഞ്ഞു: ''നീ പറയുന്നതു വാസ്തവംതന്നെ. എന്നാൽ രാഗദ്വേഷങ്ങളെ ജയിയ്ക്കുന്നതുകൊണ്ടും പ്രയത്നം ചെയ്യുന്നതുകൊണ്ടും കഠിനമായിട്ടുള്ളതിനെ എളുപ്പമാക്കുവാൻ കഴിയും. മനസ്സിനെ ജയിയ്ക്കാതെ യോഗസിദ്ധി ഉണ്ടാകയില്ല. ഇതിനു യാതൊരു സംശയവുമില്ല.''

ഇതു കേട്ടിട്ട് അജ്ജുനൻ പിന്നെയും ചോദിയ്ക്കുന്നു: ''ഒരു മനുഷ്യനു ശ്രദ്ധയുണ്ട്; എന്നാൽ അവൻെറ പ്രയത്നം മന്ദമായിരിയ്ക്കുന്നു. അതുകൊണ്ട് അവൻെറ ഉദ്യമം സഫലമാകുന്നില്ല. അങ്ങിനെ

യുള്ള ഒരുവൻെറ ഗതിയെന്താണ്? ചിന്നിച്ചിതറിയ മേഘം പോലെ അവൻ നശിച്ചുപോകയില്ലേ?''

ഭഗവാൻ ഇപ്രകാരം മറുപടി പറഞ്ഞു: ''അപ്രകാരമുള്ള ശ്രദ്ധാലുവിനു നാശം ഒരിക്കലും ഉണ്ടാകയില്ല. ശുഭമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവക്ക് ഒരിക്കലും അധോഗതിയുണ്ടാകയില്ല. അപ്രകാരമുള്ള ഒരുവൻ മരണത്തിനുശേഷം തൻെറ കർമ്മത്തിന്നനുരൂപമായ പുണ്യലോകത്തിൽ വസിക്കുകയും, വീണ്ടും ഭൂലോകത്തിൽ വന്ന് ഒരു പരിശുദ്ധകുടുംബത്തിൽ ജാതനാകയും ചെയ്യുന്നു. ഈ ലോകത്തിൽ അപ്രകാരമുള്ള ജന്മം ദുർല്ലഭമാകുന്നു. ആ ഗൃഹത്തിൽവെച്ച് അവൻെറ പൂർവ്വജന്മത്തിലെ ശുഭസംസ്കാരങ്ങൾ ആവിർഭവിക്കുന്നു. ഈ പ്രാവശ്യം അവൻെറ പ്രയത്നം തീവ്രമാവുകയും അവന് അവസാനത്തിൽ സിദ്ധിയുണ്ടാകയും ചെയ്യുന്നു. ഇപ്രകാരം പ്രയത്നംചെയ്തുകൊണ്ടിരുന്നിട്ടും, ചിലർ അനേകജന്മങ്ങൾക്കുശേഷം, തങ്ങളുടെ ശ്രദ്ധയുടേയും പ്രയത്നത്തിൻേറയും ശക്തിഹേതുവായിട്ടു സമത്വത്തെ പ്രാപിക്കുന്നു. തപസ്സ്, ജ്ഞാനം, കർമ്മകാണ്ഡപ്രകാരമുള്ള ക്രിയകൾ—ഇവയെക്കാളെല്ലാം അധികം ശ്രേഷ്ഠമാണ് സമത്വം. എന്തുകൊണ്ടെന്നാൽ തപസ്സു മുതലായവയുടെ പരിണാമം അവസാനത്തിൽ സമത്വംതന്നെ ആയിരിക്കേണ്ടതാണ്. അതുകൊണ്ടു നീ സമത്വത്തെ പ്രാപിച്ചിട്ടു യോഗിയായിത്തീരുക. അങ്ങിനെയുള്ള യോഗികളിൽവെച്ച്, എനിക്കായി സർവ്വസ്വവും അർപ്പണംചെയ്ത് എന്നെ ആരാധിക്കുന്നവരാണ് ശ്രേഷ്ഠന്മാർ എന്നു മനസ്സിലാക്കിക്കൊള്ളുക.

ടിപ്പണി—ഈ അധ്യായത്തിൽ പ്രാണായാമം, ആസനം മുതലായവയെ പുകഴ്ത്തിപ്പറഞ്ഞിരിക്കുന്നു. എന്നാൽ ഇതോടുകൂടിത്തന്നെ ബ്രഹ്മചര്യത്തിൻെറ, അതായതു ബ്രഹ്മത്തെ പ്രാപിക്കുന്നതിന് ഈ യമനിയമാദികളെ ആചരിക്കുന്നതിൻെറ, ആവശ്യകതയേയും ഭഗവാൻ പ്രതിപാദിച്ചിരിക്കുന്നു എന്ന് ഓർമ്മവെച്ചുകൊള്ളണം. ആസനാദ്യനുഷ്ഠാനങ്ങൾകൊണ്ടു മാത്രം സമത്വപ്രാപ്തി സാധ്യമല്ലെന്നു മനസ്സിലാക്കുക അത്യാവശ്യമാണ്. ആസനം പ്രാണായാമം മുതലായവ ഈ ഉദ്ദേശത്തോടുകൂടി ചെയ്യുന്നപക്ഷം മനസ്സിനെ സ്ഥിരമാക്കുവാൻ, ഏകാഗ്രമാക്കുവാൻ, അല്പം സഹായിക്കും. അല്ലാത്ത പക്ഷം, അവയേയും ഒരുതരം ശരീരവ്യായാമമായിക്കരുതി, മററു വ്യായാമക്രമങ്ങളെപ്പോലെമാത്രമേ വിലമതിക്കേണ്ടു.

പ്രാണായാമം മുതലായവ ശരീരവ്യായാമമെന്ന നിലയിൽ വളരെ ഉപയോഗമുള്ളതാണ്. വ്യായാമങ്ങളുടെ കൂട്ടത്തിൽ അതു സാത്വികമാണെന്നും ഞാൻ വിചാരിക്കുന്നു. ശരീരത്തെസ്സംബന്ധിച്ചു പറഞ്ഞാൽ ഇത് അഭ്യാസയോഗ്യമാണ്. എന്നാൽ, സിദ്ധികൾക്കുവേണ്ടിയോ ചമൽക്കാരദർശനത്തിനുവേണ്ടിയോ ഇവ ചെയ്തുവരാറുണ്ട്. അങ്ങിനെയായാൽ ഇതുകൊണ്ടു ഗുണത്തിനുപകരം ദോഷമാണുണ്ടാകുക എന്നു ഞാൻ കണ്ടിട്ടുണ്ട്. ഈ അധ്യായം

മൂന്നും നാലും അഞ്ചും അധ്യായങ്ങളുടെ ഉപസംഹാരമായി വിചാരിക്കണം. ഇതു പ്രയത്നശീലന്മാക്ക് ആശ്വാസം നല്കുന്നു. നാം പരാജയപ്പെട്ടിട്ട സമത്വസിദ്ധിക്കുള്ള പ്രയത്നം ഒരിക്കലും ഉപേക്ഷിക്കരുത്.

---

ഈ അധ്യായത്തിൽ യോഗസാധനക്ക്—സമത്വപ്രാപ്തിക്ക്—പല സാധനകളും എടുത്തുപറഞ്ഞിരിക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു :

അനാശ്രിതഃ കർമ്മഫലം കാര്യം കർമ്മ കരോതി യഃ,
സ സന്ന്യാസീ ച യോഗീ ച; ന നിരഗ്നിർ ന ചാക്രിയഃ 1

| | |
|---|---|
| കർമ്മഫലം അനാശ്രിതഃ കാര്യം കർമ്മ യഃ കരോതി | കർമ്മഫലത്തെ അപേക്ഷിക്കാതെ ചെയ്യേണ്ടതായ കർമ്മത്തെ യാതൊരുവൻ ചെയ്യുന്നുവോ |
| സഃ സന്ന്യാസീ ച യോഗീ ച (ഭവതി) | അവൻ സന്ന്യാസിയും യോഗിയും ആകുന്നു. |
| നിരഗ്നിഃ ന അക്രി യഃ ച ന | അഗ്നിയെ ഉപേക്ഷിച്ചവനും കർമ്മത്തെ ഉപേക്ഷിച്ചവനും (സന്ന്യാസിയും യോഗിയും) അല്ല. |

ടിപ്പണി—അഗ്നി എന്നു പറയുന്നതിൻെറ താല്പര്യം സർവ്വസാധന എന്നാണ്. അഗ്നിയിൽ ഹോമം ചെയ്തിരുന്ന കാലത്ത് അഗ്നിയുടെ ആവശ്യമുണ്ടായിരുന്നു. ഈ യുഗത്തിൽ ചക്രസേവ സാധനയായി കരുതപ്പെടുന്നപക്ഷം അതിനെ ഉപേക്ഷിച്ചാൽ സന്ന്യാസിയാകാൻ സാധിക്കയില്ല.

യം സന്ന്യാസമിതി പ്രാഹുർയോഗം തം വിദ്ധി പാണ്ഡവ;
ന ഹ്യസന്ന്യസ്തസങ്കല്പോ യോഗീ ഭവതി കശ്ചന. 2

| | |
|---|---|
| പാണ്ഡവ | ഹേ അർജ്ജുന! |
| യം സന്ന്യാസം ഇതി പ്രാഹുഃ തം യോഗം വിദ്ധി | യാതൊന്നിനെ സന്ന്യാസമെന്നു പറയുന്നുവോ അതിനെ യോഗമെന്ന് അറിഞ്ഞുകൊള്ളുക. |
| ഹി അസന്ന്യസ്ത സങ്കല്പഃ കശ്ചന യോഗീ ന ഭവതി | എന്തെന്നാൽ (ഭാവിയെപ്പററി) സങ്കല്പങ്ങളെ ഉപേക്ഷിക്കാത്ത ഒരുവനും യോഗിയായി ഭവിക്കുന്നതല്ല. |

ആരുരുക്ഷോർമ്മുനേര്യോഗം കർമ്മ കാരണമുച്യതേ;
യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ. 3

| | |
|---|---|
| യോഗം ആരുരുക്ഷോഃ മുനേഃ കർമ്മ കാരണം ഉച്യതേ | യോഗാവസ്ഥയെ പ്രാപിയ്ക്കുവാൻ ഇച്ഛിയ്ക്കുന്ന മുനിയ്ക്കു കർമ്മാനുഷ്ഠാനമാണ് ഉപായം എന്നു പറയപ്പെടുന്നു. |
| യോഗാരൂഢസ്യ തസ്യ ഏവ ശമഃ കാരണം ഉച്യതേ | യോഗാവസ്ഥ പ്രാപിച്ച ആ യോഗിയ്ക്കു തന്നെ ശമം (കർമ്മത്തിൽനിന്നു നിവൃത്തി) സാധനയായി പറയപ്പെടുന്നു. |

ടിപ്പണി—ആത്മശുദ്ധിയും സമത്വവും സിദ്ധിച്ചവന് ആത്മദർശനം എളുപ്പമാണ്. യോഗാരൂഢനായവൻ ലോകസംഗ്രഹത്തിനായി കർമ്മംചെയ്യേണ്ട ആവശ്യമില്ലെന്ന് ഇതിന്നർത്ഥമില്ല. ലോകസംഗ്രഹം കൂടാതെ അവനു ജീവിച്ചിരിയ്ക്കുവാൻപോലും സാധിയ്ക്കയില്ല. സേവാകർമ്മം ചെയ്യുന്നത് അവനു സഹജമായിത്തീരുന്നു. അവൻ മററുള്ളവരെ ബോധപ്പെടുത്തുവാൻ യാതൊന്നും ചെയ്യുകയില്ല.

മൂന്നാമധ്യായത്തിൽ നാലാം ശ്ലോകത്തോടും അഞ്ചാമധ്യായത്തിൽ രണ്ടാം ശ്ലോകത്തോടും താരതമ്യപ്പെടുത്തുക.

യദാ ഹി നേന്ദ്രിയാർത്ഥേഷു ന കർമ്മസ്വനുഷജ്ജതേ
സർവ്വസങ്കല്പസന്ന്യാസീ, യോഗാരൂഢസ്തദോച്യതേ. 4

| | |
|---|---|
| യദ ഇന്ദ്രിയാർത്ഥേഷു ന അനുഷജ്ജതേ, കർമ്മസു ന | ഇപ്പോഠം ഇന്ദ്രിയവിഷയങ്ങളിൽ ആസക്തി വെയ്ക്കുന്നില്ലയോ, കർമ്മങ്ങളിലും ആസക്തി വെയ്ക്കുന്നില്ലയോ |
| തദാ സർവ്വസങ്കല്പ സന്ന്യാസീ യോഗാരൂഢഃ ഉച്യതേ ഹി | അപ്പോഠം സകലസങ്കല്പങ്ങളും ത്യജിച്ചിരിയ്ക്കുന്ന അവൻ യോഗാരൂഢനെന്നു പറയപ്പെടുന്നു. |

ഉദ്ധരേദാത്മനാത്മാനം, നാത്മാനമവസാദയേൽ;
ആത്മൈവ ഹ്യാത്മനോ ബന്ധു, രാത്മൈവ രിപുരാത്മനഃ.

| | |
|---|---|
| ആത്മനാ ആത്മാനം ഉദ്ധരേൽ | ആത്മാവിനാൽ (തന്നാൽ) ആത്മാവിനെ (തന്നെ) ഉയർത്തണം |
| ആത്മാനം ന അവസാദയേൽ | ആത്മാവിനെ (തന്നെത്താൻ) കീഴ്പ്പോട്ടു തള്ളരുത്. |
| ഹി ആത്മനാഃ ബന്ധുഃ ആത്മാ ഏവ | എന്തെന്നാൽ തൻെറ ബന്ധു താൻതന്നെയാകുന്നു. |
| ആത്മനഃ രിപുഃ ആത്മാ ഏവ | തൻെറ ശത്രുവും താൻതന്നെ. |

ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ;
അനാത്മനസ്തു ശത്രുത്വേ വർത്തേതാത്മൈവ ശത്രുവൽ. 6

| | |
|---|---|
| യേന ആത്മനാ ഏവ ആത്മാ ജിതഃ | യാതൊരുവനാൽ തന്നെത്താൻ ജയിയ്ക്കപ്പെട്ടിരിയ്ക്കുന്നുവോ (യാതൊരുവൻ തന്നെത്താൻ ജയിച്ചിരിയ്ക്കുന്നുവോ) |
| തസ്യ ആത്മനഃ ബന്ധു ആത്മാ ഏവ | അവൻെറ ആത്മാവിന്നു ബന്ധു ആത്മാവുതന്നെയാണ് (അവനു തൻെറ ബന്ധു താൻതന്നെയാണ്.) |
| അനാത്മനഃ തു ആത്മാ ഏവ ശത്രുത്വേ ശത്രുവൽ വർത്തേത | തന്നെത്താൻ ജയിയ്ക്കാത്തവന് ആത്മാവുതന്നെ (താൻതന്നെ) ശത്രുവിനെപ്പോലെ ശത്രുഭാവത്തിൽ വർത്തിയ്ക്കും. |

ജിതാത്മനഃ പ്രശാന്തസ്യ പരമാത്മാ സമാഹിതഃ
ശീതോഷ്ണസുഖദുഃഖേഷു തഥാ മാനാപമാനയോഃ. 7

| | |
|---|---|
| ജിതാത്മനഃ പ്രശാന്തസ്യ പരമാത്മാ | മനസ്സിനെ ജയിച്ചവനും സമ്പൂർണ്ണശാന്തിയോടുകൂടിയിരിയ്ക്കുന്നവനുമായവൻെറ അന്തരാത്മാവ് |
| ശീതോഷ്ണസുഖദുഃഖേഷു തഥാ മാനാപമാനയോഃ സമാഹിതഃ | ശീതം ഉഷ്ണം സുഖം ദുഃഖം ഇവയിലും അപ്രകാരംതന്നെ മാനാപമാനങ്ങളിലും സമനായിരിയ്ക്കുന്നു. |

ജ്ഞാനവിജ്ഞാനതൃപ്താത്മാ കൂടസ്ഥോ വിജിതേന്ദ്രിയഃ
യുക്ത ഇത്യുച്യതേ യോഗീ സമലോഷ്ടാശ്മകാഞ്ചനഃ. 8

| | |
|---|---|
| ജ്ഞാനവിജ്ഞാന തൃപ്താത്മാ | ജ്ഞാനംകൊണ്ടും വിജ്ഞാനംകൊണ്ടും (മനനാദികൊണ്ടുള്ള അനുഭവജ്ഞാനംകൊണ്ടും ശാസ്ത്രജ്ഞാനംകൊണ്ടും) തൃപ്തനും |
| കൂടസ്ഥഃ | ഒന്നിലും കുലുക്കമില്ലാത്തവനും |
| വിജിതേന്ദ്രിയഃ | ഇന്ദ്രിയങ്ങളെ വേണ്ടുംവണ്ണം ജയിച്ചവനും |
| സമലോഷ്ടാശ്മകാഞ്ചനഃ യോഗീ | മൺകട്ട കല്ല് സ്വർണ്ണം ഇവ ഒരുപോലെ എന്നായിത്തീർന്നിട്ടുള്ളവനുമായ യോഗി |
| യുക്തഃ ഇതി ഉച്യതേ | യോഗാരൂഢൻ (യോഗോദ്ദേശം സാധിച്ചവൻ) എന്നു പറയപ്പെടുന്നു. |

സുഹൃന്മിത്രാര്യുദാസീന മധ്യസ്ഥദ്വേഷ്യബന്ധുഷു
സാധുഷ്വപി ച പാപേഷു സമബുദ്ധിർവ്വിശിഷ്യതേ. 9

| | |
|---|---|
| സുഹൃന്മിത്രാര്യുദാസീനമധ്യസ്ഥദ്വേഷ്യബന്ധുഷു | സുഹൃത്ത്, മിത്രം, ശത്രു, ഉദാസീനൻ, മധ്യസ്ഥൻ, ദ്വേഷത്തിനു വിഷയമായിട്ടുള്ളവൻ, ബന്ധു ഇവരിലും |

| | |
|---|---|
| സാധുഷ്വ അപി പാപേഷു ച സമബുദ്ധിഃ വിശിഷ്യതേ | സജ്ജനങ്ങളിലും പാപികളിലും സമബുദ്ധിയുള്ളവൻ (എല്ലാവരിലുംവെച്ചു) വിശിഷ്ടനാകുന്നു. |

യോഗീ യുഞ്ജീത സതത മാത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ 10

| | |
|---|---|
| യോഗീ യതചിത്താത്മാ | യോഗി അന്തഃകരണവൃത്തിയെ അടക്കിയവനായും |
| നിരാശീഃ അപരിഗ്രഹഃ | ആശയില്ലാത്തവനായും തനിയ്ക്കുവേണ്ടി ഒന്നും സൂക്ഷിയ്ക്കാത്തവനായും |
| ഏകാകീ രഹസി സ്ഥിതഃ | താനൊററയ്ക്കു (സംഗശൂന്യനായിട്ടു്) വിജനപ്രദേശത്തു സ്ഥിരമായിരുന്നുകൊണ്ടു |
| ആത്മാനം സതതം യുഞ്ജീത | മനസ്സിനെ ഇടവിടാതെ ഏകാഗ്രമായി നിർത്തണം. |

ശുചൌ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസനമാത്മനഃ
നാത്യുച്ഛ്റിതം നാതിനീചം ചൈലാജിനകുശോത്തരം, 11

തത്രൈകാഗ്രം മനഃ കൃത്വാ യതചിത്തേന്ദ്രിയക്രിയഃ
ഉപവിശ്യാസനേ യുഞ്ജ്യാദ്യോഗമാത്മവിശുദ്ധയേ. 12

| | |
|---|---|
| ശുചൌ ദേശേ | പരിശുദ്ധമായ സ്ഥലത്തു് |
| നാത്യുച്ഛ്റിതം നാതി നീചം ചൈലാജിന കുശോത്തരം സ്ഥിരം | അധികം ഉയരത്തിലല്ലാതെയും അധികം താന്നിട്ടല്ലാതെയും ദർഭ, (വ്യാഘ്രം മാൻ എന്നീ മൃഗങ്ങളുടെ) തോൽ, വസ്ത്രം ഇവയെ ക്രമത്തിൽ മീതെയ്ക്കുമീതെ ഇട്ടു് ഇളക്കമില്ലാത്തതായ |
| ആത്മനഃ ആസനം പ്രതിഷ്ഠാപ്യ | തൻെറ ആസനത്തെ (ഇരിയ്ക്കാനുള്ള സാധനം) സ്ഥാപിച്ചിട്ടു് |
| തത്ര ആസനേ ഉപവിശ്യ | ആ ആസനത്തിൽ ഇരുന്നിട്ടു് |
| മനഃ ഏകാഗ്രം കൃത്വാ | മനസ്സിനെ ഒരു ദിക്കിൽത്തന്നെ ആക്കീട്ടു് |
| യതചിത്തേന്ദ്രിയ ക്രിയഃ | മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെയും വ്യാപാരങ്ങളെ അടക്കിയവനായി |
| ആത്മവിശുദ്ധയേ യോഗം യുഞ്ജ്യാത് | ആത്മവിശുദ്ധിയ്ക്കായിക്കൊണ്ടു യോഗത്തെ അഭ്യസിയ്ക്കേണ്ടതാകുന്നു. |

സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ,
സംപ്രേക്ഷ്യ നാസികാഗ്രം സ്വം ദിശശ്ചാനവലോകയൻ,

പ്രശാന്താത്മാ വിഗതഭീർബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ യുക്ത ആസീത മൽപരഃ. 14

| | |
|---|---|
| കായശിരോഗ്രീവം സമം അചലം ധാരയൻ | ഉടലും തലയും കഴുത്തും ഒരേ നിരപ്പിലും ഇളകാതേയും നിത്തീട്ട് |
| സ്ഥിരഃ | നിശ്ചലനായിട്ട് |
| സ്വം നാസികാഗ്രം സംപ്രേക്ഷ്യ | തന്റെ മൂക്കിന്റെ അററത്തെ നോക്കിക്കൊണ്ട് |
| ദിശഃ ച അന വലോകയൻ | അങ്ങുമിങ്ങും നോക്കാതെ |
| വിഗതഭീഃ പ്രശാന്താത്മാ | ഭയരഹിതനായി, മനസ്സമാധാനത്തെ പ്രാപിച്ചവനായി |
| ബ്രഹ്മചാരി വ്രതേ സ്ഥിതഃ | ബ്രഹ്മചര്യവ്രതത്തിലുറച്ച് |
| മനഃ സംയമ്യ | മനസ്സിനെ (വിഷയങ്ങളിൽ പ്രവേശിക്കാതെ) അടക്കി |
| മച്ചിത്തഃ മൽപരഃ യുക്തഃ ആസീത | എന്നിൽത്തന്നെ മനസ്സിനെ നിത്തിക്കൊണ്ട്, എന്നെത്തന്നെ പരമലക്ഷ്യമായി കരുതി, യോഗയുക്തനായി ഇരിക്കേണ്ടതാകുന്നു. |

ടിപ്പണി—നാസികാഗ്രം എന്നു പറയുന്നതു ഭ്രൂക്കളുടെ മധ്യമാണ്. അഞ്ചാമധ്യായത്തിൽ 27–ാം ശ്ലോകം നോക്കുക. ബ്രഹ്മചര്യവ്രതമെന്നു പറയുന്നതിന്റെ താല്പര്യം വീര്യസംഗ്രഹംമാത്രമല്ല. ബ്രഹ്മത്തെ പ്രാപിക്കുവാൻ വേണ്ടുന്ന അഹിംസ മുതലായ എല്ലാ വ്രതങ്ങളും അതിൽ അടങ്ങിയിരിക്കുന്നു.

യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ
ശാന്തിം നിർവ്വാണപരമാം മത്സംസ്ഥാമധിഗച്ഛതി. 15

| | |
|---|---|
| നിയതമാനസഃ യോഗീ സദാ ഏവം ആത്മാനം യുഞ്ജൻ | വിഷയങ്ങളിൽ പ്രവേശിക്കാതെ കീഴടക്കപ്പെട്ട മനസ്സോടുകൂടിയ യോഗി എപ്പോഴും മുൻപറയപ്പെട്ടപ്രകാരം തന്നെ ത്താൻ ഒരേ നിലയുറപ്പിച്ച് |
| മൽസംസ്ഥാം നിർവ്വാണ പരമാം ശാന്തിം അധിഗച്ഛതി | എന്നിൽ സ്ഥിതിചെയ്യുന്ന മോക്ഷപരമായ ശാന്തിയെ പ്രാപിക്കുന്നു. |

നാത്യശ്നതസ്തു യോഗോസ്തി, ന ചൈകാന്തമനശ്നതഃ,
ന ചാതിസ്വപ്നശീലസ്യ, ജാഗ്രതോ നൈവ ചാർജ്ജുന. 16

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |

| | |
|---|---|
| അത്യശ്നതഃ യോഗഃ ന തു അസ്തി | അധികം ഭക്ഷിക്കുന്നവനു യോഗം ഇല്ല തന്നെ. |
| ഏകാന്തം അനശ്നതഃ ച | അശേഷം ഭക്ഷിക്കാത്തവനും ഇല്ല. |
| അതിസ്വപ്നശീലസ്യ ച ന | അധികം ഉറങ്ങുന്നവനും ഇല്ല. |
| ജാഗ്രതഃ ച ന ഏവ | ഉറങ്ങാതിരിക്കുന്നവനും ഇല്ല. |

യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ. 17

| | |
|---|---|
| യുക്താഹാരവി ഹാരസ്യ | യുക്തമായ ആഹാരത്തോടും വിനോദത്തോടും കൂടിയവനും |
| കർമ്മസു യുക്ത ചേഷ്ടസ്യ | കർമ്മങ്ങളിൽ നിശ്ചിതമായ ചേഷ്ടയോടു കൂടിയവനും |
| യുക്തസ്വപ്നാവ ബോധസ്യ | ഉറങ്ങുന്നതിലും ഉണരുന്നതിലും നിയമത്തോടുകൂടിയവനുമായ മനുഷ്യന് |
| യോഗഃ ദുഃഖഹാ ഭവതി | യോഗം ദുഃഖനിവൃത്തികരമായിഭവിക്കുന്നു. |

യദാ വിനിയതം ചിത്ത മാത്മന്യേവാവതിഷ്ഠതേ,
നിസ്പൃഹഃ സർവ്വകാമേഭ്യോ യുക്ത ഇത്യുച്യതേ തദാ. 18

| | |
|---|---|
| യദാ വിനിയതം ചിത്തം ആത്മനി ഏവ അവതിഷ്ഠതേ | എപ്പോൾ (അവന്റെ) നിയന്ത്രിക്കപ്പെട്ട മനസ്സ് അന്തരാത്മാവിൽത്തന്നെ നിശ്ചലമായി നില്ക്കുന്നുവോ |
| (യദാ) സർവ്വകാമേഭ്യഃ നിസ്പൃഹഃ | എപ്പോൾ സകലകാമ്യവിഷയങ്ങളിൽ നിന്നും ഇച്ഛ വിട്ടവനായിരിക്കുന്നുവോ |
| തദാ യുക്തഃ ഇതി ഉച്യതേ | അപ്പോൾ (അവൻ) യോഗസിദ്ധിയെ പ്രാപിച്ചുവെന്നു പറയപ്പെടുന്നു. |

യഥാ ദീപോ നിവാതസ്ഥോ നേംഗതേ, സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ യുഞ്ജതോ യോഗമാത്മനഃ. 19

| | |
|---|---|
| ആത്മനഃ യോഗം യുഞ്ജതഃ യതചിത്തസ്യ യോഗിന | അത്മാവിനോട് ഐക്യം അഭ്യസിക്കുന്ന സ്വാധീനമാനസനായ യോഗിക്ക് |
| നിവാതസ്ഥഃ ദീപഃ യഥാ ന ഇംഗതേ സാ ഉപമാ സ്മൃതാ | കാററില്ലാത്ത പ്രദേശത്തിരിക്കുന്ന വിളക്ക് എപ്രകാരം ഇളകാതിരിക്കുന്നു ആ ദൃഷ്ടാന്തം (യോഗയജ്ഞന്മാരാൽ) പറയപ്പെട്ടിരിക്കുന്നു. |

യത്രോപരമതേ ചിത്തം നിരുദ്ധം യോഗസേവയാ,
യത്ര ചൈവാത്മനാത്മാനം പശ്യന്നാത്മനി തുഷ്യതി, 20

സുഖമാത്യന്തികം യൽ തദ് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി, യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ,

യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ,
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ,

തം വിദ്യാദ്ദുഃഖസംയോഗ വിയോഗം യോഗസംജ്ഞിതം;
സ നിശ്ചയേന യോക്തവ്യോ യോഗോനിർവ്വിണ്ണചേതസാ.

| | |
|---|---|
| യത്ര യോഗസേവയാ നിരുദ്ധം ചിത്തം ഉപരമതേ | ഏതവസ്ഥയിൽ യോഗാഭ്യാസംകൊണ്ടു വിഷയങ്ങളിൽനിന്നു നിവർത്തിക്കപ്പെട്ട മനസ്സു ശാന്തിയെ പ്രാപിക്കുന്നുവോ |
| യത്ര ച ആത്മനാ ആത്മാനം പശ്യൻ ആത്മനി ഏവ തുഷ്യതി | അതുപോലെ, ഏതൊരവസ്ഥയിൽ ആത്മാവിനെക്കൊണ്ട് (മനസ്സുകൊണ്ട്) അന്തരാത്മാവിനെ കണ്ടിട്ടു തന്റെ ആത്മാവിൽത്തന്നെ സന്തോഷിക്കുന്നുവോ |
| യത്ര ച അയം | എവിടെ (ഏതൊരവസ്ഥയിൽ) ഇവൻ (ഈ യോഗി) |
| യൽ അതീന്ദ്രിയം ബുദ്ധിഗ്രാഹ്യം തൽ ആത്യന്തികം സുഖം വേത്തി | ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതും (പരിശുദ്ധ)ബുദ്ധിയാൽ (മാത്രം) ഗ്രഹിക്കാത്തതുമായ യാതൊരു അവസാനമില്ലാത്ത സുഖത്തെ അറിയുന്നുവോ |
| (യത്ര) സ്ഥിതഃ തത്ത്വതഃ ന ഏവ ചലതി | യാതൊരവസ്ഥയിൽ സ്ഥിതിചെയ്യുമ്പോൾ പരമാർത്ഥവസ്തുവിൽനിന്നു ചലിക്കുന്നില്ലയോ |
| യം ലബ്ധ്വാ തതഃ അപരം അധികം ലാഭം ന മന്യതേ | യാതൊന്നു ലഭിച്ചിട്ടു, മറ്റൊന്നിനെ അതിലും വലിയ നേട്ടമായി വിചാരിക്കുന്നില്ലയോ |
| യസ്മിൻ ച സ്ഥിതഃ ഗുരുണാ ദുഃഖേന അപി ന വിചാല്യതേ | യാതൊരവസ്ഥയിൽ ഇരിക്കുന്നവൻ കഠിനമായ ദുഃഖത്താൽപ്പോലും ചലിപ്പിക്കപ്പെടുന്നില്ലയോ |
| ദുഃഖസംയോഗവിയോഗം തം യോഗസംജ്ഞിതം വിദ്യാൽ | ദുഃഖസംബന്ധത്തെ വേർപെടുത്തുന്ന അതിനെയാണ് (ഇപ്രകാരമുള്ള അവസ്ഥയെയാണ്) യോഗമെന്നു പറയുന്നത് എന്നറിയേണ്ടതാണ്. |
| സഃ യോഗഃ നിശ്ചയേന അനിർവ്വിണ്ണ ചേതസാ യോക്തവ്യഃ | ആ യോഗം മനസ്സാപ്പോടുകൂടിയും ബുദ്ധിക്ഷയം കൂടാതെയും അഭ്യസിക്കേണ്ടതാണ്. |

സങ്കല്പപ്രഭവാൻ കാമാംസ്ത്യക്ത്വാ സർവ്വാനശേഷതഃ,
മനസൈവേന്ദ്രിയഗ്രാമം വിനിയമ്യ സമന്തതഃ, 24

ശനൈഃ ശനൈരുപരമേദ് ബുദ്ധ്യാ ധൃതിഗൃഹീതയാ;
ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേൽ.

| | |
|---|---|
| സങ്കല്പപ്രഭവാൻ സർവ്വാൻ കാമാൻ അശേഷതഃ ത്യക്ത്വാ | സങ്കല്പംകൊണ്ടുണ്ടാകുന്ന എല്ലാ ആഗ്രഹങ്ങളേയും തീരെ ഉപേക്ഷിച്ചിട്ട് |
| മനസാ ഏവ ഇന്ദ്രിയഗ്രാമം സമന്തതഃ വിനിയമ്യ | മനസ്സുകൊണ്ടുതന്നെ ഇന്ദ്രിയ സമൂഹത്തെ അവിടവിടെനിന്നു പിടിച്ചടക്കീട്ട് |
| ധൃതി ഗൃഹീതയാ ബുദ്ധ്യാ മനഃ ആത്മ സംസ്ഥം കൃത്വാ | ധീരതയോടെ ഉറപ്പിക്കപ്പെട്ട ബുദ്ധികൊണ്ടു മനസ്സിനെ ആത്മാവിൽ ഉറപ്പിച്ചു നിർത്തീട്ട് |
| ശനൈഃ ശനൈഃ ഉപരമേൽ | പതുക്കെപ്പതുക്കെ നിവർത്തിപ്പിക്കണം. |
| കിഞ്ചിൽ അപി ന ചിന്തയേൽ | ഒന്നും ചിന്തിക്കാതിരിക്കയും വേണം. |

യതോ യതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം,
തതസ്തതോ നിയമ്യൈതദാത്മന്യേവ വശം നയേൽ. 26

| | |
|---|---|
| ചഞ്ചലം അസ്ഥിരം മനഃ യതഃ യതഃ നിശ്ചരതി | ചലിച്ചുകൊണ്ടിരിക്കുന്നതും സ്ഥിരമില്ലാത്തതുമായ മനസ്സ് ഏതേതു വിഷയത്തിൽ പ്രവേശിക്കുന്നുവോ |
| തതഃ തതഃ ഏതൽ നിയമ്യ | അതതു വിഷയത്തിൽനിന്ന് ഈ മനസ്സിനെ പിൻതിരിച്ചിട്ട് |
| ആത്മനി ഏവ വശം നയേൽ | ആത്മാവിനുതന്നെ അധീനമാക്കി നിർത്തണം. |

പ്രശാന്തമനസം ഹ്യേനം യോഗിനം സുഖമുത്തമം
ഉപൈതി ശാന്തരജസം ബ്രഹ്മഭൂതമകല്മഷം. 27

| | |
|---|---|
| പ്രശാന്തമനസം ശാന്തരജസം അകല്മഷം ബ്രഹ്മഭൂതം ഏനം യോഗിനം | ശാന്തമായ മനസ്സോടുകൂടിയവനും രജോഗുണം അററിരിക്കുന്നവനും പാപരഹിതനും ബ്രഹ്മത്വത്തെ പ്രാപിച്ചവനുമായ ഇപ്രകാരമുള്ള യോഗിയെ |
| ഉത്തമം സുഖം ഉപൈതി ഹി | ഉത്തമമായ സുഖം സ്വയമേവ പ്രാപിക്കുന്നു (എന്നു പ്രസിദ്ധം). |

യുഞ്ജന്നേവം സദാത്മാനം യോഗീ വിഗതകല്മഷഃ
സുഖേന ബ്രഹ്മസംസ്പർശമത്യന്തം സുഖമശ്നുതേ. 28

| | |
|---|---|
| ഏവം സദാ<br>ആത്മാനം യുഞ്ജൻ | ഇപ്രകാരം എപ്പോഴും മനസ്സിനെ സ്വാധീനമാക്കീട്ട് |
| വിഗതകന്മഷഃ യോഗീ | പാപം നശിച്ചിരിയ്ക്കുന്ന യോഗി |
| സുഖേന ബ്രഹ്മ<br>സംസ്പർശം അത്യന്തം<br>സുഖം അശ്നുതേ | അനായാസേന ബ്രഹ്മാനുഭൂതിയാലുള്ള അത്യുത്തമമായ സുഖത്തെ പ്രാപിയ്ക്കുന്നു. |

സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ. 29

| | |
|---|---|
| സർവ്വത്ര സമദർശനഃ<br>യോഗയുക്താത്മാ | സകലവസ്തുക്കളിലും സമഭാവമുള്ളവനും യോഗം സ്വാധീനമായിട്ടുള്ളവനുമായവൻ |
| ആത്മാനം സർവ്വഭൂതസ്ഥം<br>ആത്മനി സർവ്വഭൂതാനി<br>ച ഈക്ഷതേ | പരമാത്മാവിനെ സകലഭൂതങ്ങളിലുമിരിയ്ക്കുന്നവനായും പരമാത്മാവിൽ സർവ്വഭൂതങ്ങളുമിരിയ്ക്കുന്നതായും കാണുന്നു. |

യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി,
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി. 30

| | |
|---|---|
| യഃ സർവ്വത്ര മാം<br>പശ്യതി | യാതൊരുവൻ സകലത്തിലും എന്നെ കാണുന്നുവോ |
| സർവ്വം ച മയി (യഃ)<br>പശ്യതി | സർവ്വവും എന്നിലും (യാതൊരുവൻ) കാണുന്നുവോ, |
| തസ്യ അഹം ന<br>പ്രണശ്യാമി | അവനു ഞാൻ (ഒരിയ്ക്കലും) നഷ്ടമാകുന്നില്ല. |
| സഃ ച മേ ന പ്രണശ്യതി | അവൻ എനിയ്ക്കും നഷ്ടമാകുന്നില്ല. |

സർവ്വഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ,
സർവ്വഥാ വർത്തമാനോപി സ യോഗീ മയി വർത്തതേ. 31

| | |
|---|---|
| യഃ സർവ്വഭൂതസ്ഥിതം<br>മാം ഏകത്വം<br>ആസ്ഥിതഃ ഭജതി | യാതൊരുവൻ സർവ്വപ്രാണികളിലും ഇരിയ്ക്കുന്ന എന്നെ ഏകത്വബുദ്ധിയോടു കൂടി ഭജിയ്ക്കുന്നുവോ |
| സഃ യോഗീ സർവ്വ<br>ഥാ വർത്തമാനഃ<br>അപി മയി വർത്തതേ | ആ യോഗി ഏതുനിലയിൽ ഇരിയ്ക്കുന്നവനായാലും എന്നിൽ ഇരിയ്ക്കുന്നു. |

ടിപ്പണി—'അഹം' (ഞാനെന്ന ഭാവം) ഉള്ളേടത്തോളം കാലം പരമാത്മാവു 'പരം' (അന്യം) തന്നെയാണ്. അഹംബുദ്ധിയില്ലാതാകുമ്പോഴം, ശൂന്യമാകുമ്പോഴം, മാത്രം ഒരു പരമാത്മാവിനെ സർവ്വത്ര കാണുന്നു. 13–ാം അധ്യായത്തിൽ 23–ാം ശ്ലോകത്തിന്റെ ടിപ്പണി നോക്കുക.

ആത്മൌപമ്യേന സർവ്വത്ര സമം പശ്യതി യോഽർജ്ജുന
സുഖം വാ യദി വാ ദുഃഖം, സ യോഗീ പരമോ മതഃ. 32

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| സർവ്വത്ര സുഖം വാ യദി വാ ദുഃഖം | സകലഭൂതങ്ങളിലുമുള്ള സുഖമാകട്ടേ ദുഃഖമാകട്ടേ |
| ആത്മൌപമ്യേന സമം യഃ പശ്യതി | തനിയ്ക്കുള്ളതുപോലെ സമഭാവനയോടു കൂടി ആർ കാണുന്നുവോ |
| സഃ യോഗീ പരമഃ മതഃ | ആ യോഗി ഉത്തമനാണെന്നാകുന്നു (എന്റെ) അഭിപ്രായം. |

അർജ്ജുനൻ പറഞ്ഞു:

യോഽയം യോഗസ്ത്വയാ പ്രോക്തഃ സാമ്യേന മധുസൂദന,
ഏതസ്യാഹം ന പശ്യാമി ചഞ്ചലത്വാൽ സ്ഥിതിം
സ്ഥിരാം. 33

| | |
|---|---|
| മധുസൂദന | ഹേ മധുസൂദന! |
| സാമ്യേന യഃ അയം യോഗഃ ത്വയാ പ്രോക്തഃ | സമത്വബുദ്ധികൊണ്ടു പ്രാപിയ്ക്കത്തക്കതായ യാതൊരു യോഗം അങ്ങയാൽ ഉപദേശിയ്ക്കപ്പെട്ടുവോ |
| ഏതസ്യ സ്ഥിരാം സ്ഥിതിം | അതിന്റെ (യോഗത്തിന്റെ) ഇളകാത്ത നിലയെ |
| ചഞ്ചലത്വാൽ അഹം ന പശ്യാമി | (മനസ്സിന്റെ) ചാഞ്ചല്യം ഹേതുവായിട്ടു ഞാൻ കാണുന്നില്ല. |

ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ് ദൃഢം;
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം. 34

| | |
|---|---|
| ഹി കൃഷ്ണ | എന്തുകൊണ്ടെന്നാൽ ഹേ കൃഷ്ണ! |
| മനഃ ചഞ്ചലം പ്രമാഥി ബലവൽ ദൃഢം | മനസ്സ് ഇളകിക്കൊണ്ടിരിയ്ക്കുന്നതും ദേഹേന്ദ്രിയങ്ങളെ ക്ഷോഭിപ്പിയ്ക്കുന്നതും ശക്തിയേറിയതും ഒന്നിൽ പിടിച്ചാൽ ഇളക്കുവാൻ പ്രയാസമുള്ളതുമായിരിയ്ക്കുന്നു. |
| തസ്യ നിഗ്രഹം വായോഃ ഇവ സുദുഷ്കരം അഹം മന്യേ | അതിന്റെ (ആ മനസ്സിന്റെ) നിരോധം (കീഴടക്കിനിർത്തൽ) കാററിന്റെ (നിരോധമെന്ന)പോലെ വളരെ ക്ലേശസാധ്യമെന്നു ഞാൻ വിചാരിയ്ക്കുന്നു. |

ശ്രീഭഗവാൻ പറഞ്ഞു:

അസംശയം മഹാബാഹോ മനോ ദുർന്നിഗ്രഹം ചലം;
അഭ്യാസേന തു കൌന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ.

| | |
|---|---|
| മഹാബാഹോ | ഹേ മഹാബാഹോ! |
| മനഃ ദുർന്നിഗ്രഹം ചലം ഇതി അസംശയം | മനസ്സു നിരോധിപ്പാൻ പ്രയാസമായിട്ടുള്ളതും ചഞ്ചലമായിട്ടുള്ളതുമാണ് എന്നുള്ളതു സംശയമില്ലാത്തതാകുന്നു. |
| തു കൌന്തേയ അഭ്യാസേന വൈരാഗ്യേണ ച ഗൃഹ്യതേ | എങ്കിലും, ഹേ കുന്തീപുത്ര! അഭ്യാസം കൊണ്ടും വിഷയങ്ങളിൽ വൈരാഗ്യം കൊണ്ടും (അതു) സ്വാധീനമാക്കപ്പെടുന്നു. |

അസംയതാത്മനാ യോഗോ ദുഷ്പ്രാപ ഇതി മേ മതിഃ,
വശ്യാത്മനാ തു യതതാ ശക്യോഽവാപ്തുമുപായതഃ. 36

| | |
|---|---|
| അസംയതാത്മനാ യോഗഃ ദുഷ്പ്രാപഃ ഇതി മേ മതിഃ | മനസ്സിനെ നിരോധിക്കാത്തവനാൽ യോഗം പ്രാപിക്കാവതല്ല എന്നാകുന്നു എന്റെ അഭിപ്രായം. |
| വശ്യാത്മനാ തു യതതാ ഉപായതഃ അവാപ്തും ശക്യഃ | എന്നാൽ മനസ്സിനെ സ്വാധീനമാക്കീട്ടുള്ള പ്രയത്നശാലിയാൽ (മുൻപറഞ്ഞ) ഉപായംകൊണ്ടു പ്രാപിക്കുന്നതിനു സാധ്യമാകുന്നു. |

അർജ്ജുനൻ പറഞ്ഞു:

അയതിഃ ശ്രദ്ധയോപേതോ യോഗാച്ചലിതമാനസഃ
അപ്രാപ്യ യോഗസംസിദ്ധിം കാം ഗതിം കൃഷ്ണ ഗച്ഛതി?

| | |
|---|---|
| കൃഷ്ണ | ഹേ കൃഷ്ണ! |
| ശ്രദ്ധയാ ഉപേതഃ അയതിഃ | ശ്രദ്ധയോടുകൂടിയവൻ (ആണെങ്കിലും) പ്രയത്നം വേണ്ടപോലെ ചെയ്യാത്തവനായി |
| യോഗാൽ ചലിതമാനസഃ | യോഗത്തിൽനിന്ന് ഇളകിയ മനസ്സോടുകൂടിയവൻ |
| യോഗസംസിദ്ധിം അപ്രാപ്യ കാം ഗതിം ഗച്ഛതി | യോഗസിദ്ധി നേടാതെ എന്തു ഗതിയെ പ്രാപിക്കുന്നു. |

കച്ചിന്നോഭയവിഭ്രഷ്ടഃ ഛിന്നാഭ്രമിവ നശ്യതി
അപ്രതിഷ്ഠോ മഹാബാഹോ വിമൂഢോ ബ്രഹ്മണഃ പഥി?

| | |
|---|---|
| മഹാബാഹോ | ഹേ മഹാബാഹുവായ ഭഗവാനേ! |

| | |
|---|---|
| വിമൂഢഃ ബ്രഹ്മണഃ പഥി അപ്രതിഷ്ഠഃ ഉഭയവിഭ്രഷ്ടഃ | മൂഢനായിട്ടുള്ള അവൻ ബ്രഹ്മപ്രാപ്തിയ്ക്കുള്ള മാർഗ്ഗത്തിൽ സ്ഥിരത കിട്ടാതെ രണ്ടിൽനിന്നും ഭ്രഷ്ടനായി (അതുമിതുമില്ലാതെ) |
| ഛിന്നാഭ്രം ഇവ ന നശ്യതി കച്ചിൽ | ഛിന്നിച്ചിതറിയ മേഘംപോലെ നാശത്തെ പ്രാപിയ്ക്കയില്ലയോ? |

ഏതന്മേ സംശയം കൃഷ്ണ ഛേത്തുമർഹസ്യശേഷതഃ,
ത്വദന്യഃ സംശയസ്യാസ്യ ഛേത്താ ന ഹ്യുപപദ്യതേ.

| | |
|---|---|
| കൃഷ്ണ | അല്ലയോ കൃഷ്ണ! |
| മേ ഏതം സംശയം അശേഷതഃ ഛേത്തും അർഹസി | എന്റെ ഈ സംശയത്തെ മുഴുവൻ തീർത്തു തരുവാൻ അങ്ങ് അർഹനാകുന്നു. |
| ഹി അസ്യ സംശയസ്യ ഛേത്താ ത്വദന്യഃ ന ഉപപദ്യതേ | ഈ സംശയത്തിന്റെ നിവൃത്തിയെ ചെയ്യുവാനായി അങ്ങല്ലാതെ മററാരും ഇല്ലതന്നെ. |

ശ്രീഭഗവാൻ പറഞ്ഞു:

പാർത്ഥ നൈവേഹ നാമുത്ര വിനാശസ്തസ്യ വിദ്യതേ;
നഹി കല്യാണകൃൽ കശ്ചിദ് ദുർഗ്ഗതിം താത ഗച്ഛതി. 40

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |
| തസ്യ ഇഹ വിനാശഃ ന വിദ്യതേ ഏവ | അവന് ഇവിടെ (ഈ ലോകത്തിൽ) നാശം ഉണ്ടാകുന്നതേ ഇല്ല. |
| അമുത്ര ന | പരലോകത്തിലും നാശം ഇല്ല. |
| താത | മകനേ! |
| കല്യാണകൃൽ കശ്ചിൽ ദുർഗ്ഗതിം ന ഗച്ഛതി ഹി | ശുഭകർമ്മം ചെയ്യുന്ന ഒരുവനും ദുർഗ്ഗതി പ്രാപിയ്ക്കുന്നില്ല നിശ്ചയം. |

പ്രാപ്യ പുണ്യകൃതാം ലോകാനുഷിത്വാ ശാശ്വതീഃ സമാഃ
ശുചീനാം ശ്രീമതാം ഗേഹേ യോഗഭ്രഷ്ടോഭിജായതേ. 41

| | |
|---|---|
| യോഗഭ്രഷ്ടഃ പുണ്യകൃതാം ലോകാൻ പ്രാപ്യ ശാശ്വതീഃ സമാഃ ഉഷിത്വാ | യോഗത്തിൽ വിഘ്നം വന്നവൻ പുണ്യം ചെയ്യുന്നവരുടെ (പുണ്യം ചെയ്താൽ പ്രാപിയ്ക്കുന്നതായ) ലോകങ്ങളെ പ്രാപിച്ച് വളരെ സംവത്സരങ്ങൾ പാർത്തിട്ട് |
| ശുചീനാം ശ്രീമതാം ഗേഹേ അഭിജായതേ | സദാചാരന്മാരും ശ്രീമാന്മാരുമായവരുടെ ഭവനത്തിൽ ജനിയ്ക്കുന്നു. |

അഥവാ യോഗിനാമേവ കുലേ ഭവതി ധീമതാം;
ഏതദ്ധി ദുർല്ലഭതരം ലോകേ ജന്മ യദീദൃശം. 42

| | |
|---|---|
| അഥവാ യോഗിനാം ധീമതാം കുലേ ഏവ ഭവതി | അല്ലെങ്കിൽ യോഗനിഷ്ഠന്മാരായ ജ്ഞാനികളുടെ കുലത്തിൽത്തന്നെ ജനിക്കുന്നു. |
| ഈദൃശം ജന്മ യൽ ഏതൽ ലോകേ ദുർല്ലഭതരം ഹി | ഇപ്രകാരമുള്ള ജന്മം യാതൊന്നോ ഇതു (അതു) ലോകത്തിൽ വളരെ ദുർല്ലഭമാകുന്നു. |

തത്ര തം ബുദ്ധിസംയോഗം ലഭതേ പൌർവ്വദേഹികം;
യതതേ ച തതോ ഭൂയഃ സംസിദ്ധൌ കുരുനന്ദന. 43

| | |
|---|---|
| കുരുനന്ദന | ഹേ അർജ്ജുന! |
| തത്ര (സഃ) പൌർവ്വദേഹികം തം ബുദ്ധി സംയോഗം ലഭതേ | അങ്ങിനെയുള്ള ജന്മത്തിൽ പൂർവ്വദേഹസംബന്ധമായ ബുദ്ധിയോടുള്ള ചേർച്ച (പൂർവ്വസ്മരണ—പൂർവ്വജന്മവാസന) അവന്നു ലഭിക്കുന്നു. |
| തതഃ ച സംസിദ്ധൌ ഭൂയഃ യതതേ | അതിന്റെശേഷം യോഗസിദ്ധിയിൽ (അവൻ) അധികം പ്രയത്നംചെയ്യുന്നു. |

പൂർവ്വാഭ്യാസേന തേനൈവ ഹ്രിയതേ ഹ്യവശോപി സഃ,
ജിജ്ഞാസുരപി യോഗസ്യ ശബ്ദബ്രഹ്മാതിവർത്തതേ. 44

| | |
|---|---|
| അവശഃ അപി | പരാധീനനായാൽക്കൂടി (സാമർത്ഥ്യമില്ലാത്തവനായാലും) |
| തേന പൂർവ്വാഭ്യാസേന ഏവ സഃ ഹ്രിയതേ | ആ പൂർവ്വജന്മത്തിലെ അഭ്യാസംകൊണ്ടുതന്നെ അവൻ യോഗസാധനയിലേക്കു വലിക്കപ്പെടുന്നു. |
| യോഗസ്യ ജിജ്ഞാസുഃ അപി ശബ്ദ ബ്രഹ്മ അതിവർത്തതേ ഹി | യോഗത്തെ അറിവാൻ ആഗ്രഹിക്കുന്നവൻ വേദത്തെ (വേദോക്തകർമ്മഫലത്തെ) അതിവർത്തിക്കുന്നു. |

പ്രയത്നാദ്യതമാനസ്തു യോഗീ സംശുദ്ധകിൽബിഷഃ
അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം. 45

| | |
|---|---|
| പ്രയത്നാൽ യതമാനഃ യോഗീ തു | പ്രയത്നത്തോടുകൂടി (ഉത്സാഹത്തോടുകൂടി) അഭ്യാസം ചെയ്തുകൊണ്ടിരിക്കുന്ന യോഗിയാകട്ടെ |
| സംശുദ്ധകില്ബിഷഃ | പാപവിമോചനം വന്നവനായി |

| | |
|---|---|
| അനേകജന്മസം സിദ്ധഃ | അനേകജന്മംകൊണ്ടു സിദ്ധി വന്നവനായി |
| തതഃ പരാം ഗതിം യാതി | അതിൽപ്പിന്നെ ശ്രേഷ്ഠമായ ഗതിയെ (മോക്ഷത്തെ) പ്രാപിയ്ക്കുന്നു. |

തപസ്വിഭ്യോധികോ യോഗീ, ജ്ഞാനിഭ്യോപി
മതോധികഃ,
കർമ്മിഭ്യശ്ചാധികോ യോഗീ, തസ്മാദ്യോഗീ ഭവാർജ്ജുന.

| | |
|---|---|
| യോഗീ തപസ്വിഭ്യഃ അധികഃ | യോഗി തപസ്വിയെക്കാരം ശ്രേഷ്ഠനാകുന്നു. |
| ജ്ഞാനിഭ്യഃ അപി അധികഃ | ജ്ഞാനിയെക്കാളും ശ്രേഷ്ഠനാകുന്നു. |
| യോഗീ കർമ്മിഭ്യഃ ച അധികഃ മതഃ | യോഗി കർമ്മികളെക്കാളും ശ്രേഷ്ഠനാകുന്നു എന്നാണ് എൻെറ അഭിപ്രായം. |
| തസ്മാൽ അർജ്ജുന യോഗീ ഭവ | അതുകൊണ്ട്, ഹേ അർജ്ജുന! നീ യോഗിയായി ഭവിച്ചാലും. |

ടിപ്പണി—ഇവിടെ പറയുന്ന തപസ്വിയുടെ തപസ്സു ഫലേച്ഛയോടുകൂടിയതാണ്. ജ്ഞാനി എന്നു പറയുന്നത് അനുഭവജ്ഞാനിയല്ല.

യോഗിനാമപി സർവ്വേഷാം മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം, സ മേ യുക്തതമോ മതഃ. 47

| | |
|---|---|
| യഃ മൽഗതേന അന്തരാത്മനാ ശ്രദ്ധാവാൻ മാം ഭജതേ | യാതൊരുവൻ അന്തരാത്മാവിനെ എന്നിൽ ഉറപ്പിച്ചു വിശ്വാസത്തോടുകൂടിയവനായി എന്നെ ഭജിയ്ക്കുന്നുവോ |
| സഃ സർവ്വേഷാം അപി യോഗിനാം യുക്തതമഃ മേ മതഃ | അവൻ എല്ലാ യോഗികളിലും വെച്ചു ശ്രേഷ്ഠനായ യോഗി എന്നത്രേ എൻെറ അഭിപ്രായം. |

ഓം തൽ സൽ.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'ധ്യാനയോഗ'മെന്നു പേരായ ആറാം അദ്ധ്യായം അവസാനിച്ചു.

## ഏഴാമദ്ധ്യായം

# ജ്ഞാനവിജ്ഞാനയോഗം

ഭഗവാൻ പറഞ്ഞു: ''അല്ലയോ രാജാവേ, എന്നിൽ മനസ്സുറപ്പിച്ച് എന്നെ ശരണം പ്രാപിച്ചു കർമ്മയോഗമനുഷ്ഠിക്കുന്ന മനുഷ്യന് എന്നെ സമ്പൂർണ്ണരൂപത്തിൽ നിശ്ചയമായും തിരിച്ചറിയുവാൻ എങ്ങിനെ സാധിക്കുമോ അതു ഞാൻ നിനക്കു പറഞ്ഞുതരാം. അനുഭവയുക്തമായ ഈ ജ്ഞാനത്തെ ഞാൻ നിനക്കുപദേശിക്കാം. അതു കഴിഞ്ഞാൽ നിനക്കു മനസ്സിലാക്കേണ്ടതായി ബാക്കി ഒന്നും ഉണ്ടാകയില്ല. അനേകം ജനങ്ങളുടെ കൂട്ടത്തിൽ എത്രയോ കുറച്ചു പേർ മാത്രമേ ഇതിനുവേണ്ടി പ്രയത്നിക്കുന്നുള്ളു. അങ്ങിനെ പ്രയത്നം ചെയ്യുന്നവരിൽത്തന്നെ അല്പം ചിലക്കുമാത്രമേ ഫലം സിദ്ധിക്കുന്നുള്ളു.

ഭൂമി, ജലം, ആകാശം, തേജസ്സ്, വായു, മനസ്സ്, ബുദ്ധി, അഹങ്കാരം--എന്നിങ്ങിനെ എട്ടുപ്രകാരത്തിലാണ് എൻെറ പ്രകൃതി, ഇത് അപരയായ പ്രകൃതി എന്ന് പറയപ്പെടുന്നു. മറ്റൊന്നു ജീവരൂപത്തിലുള്ള പരയായ പ്രകൃതിയാകുന്നു. ഈ രണ്ടു പ്രകൃതികളിൽ നിന്നാണ്, അതായതു ദേഹത്തിൻേറയും ജീവൻേറയും സംബന്ധത്തിൽനിന്നാണ്, ലോകം സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ടു സകലത്തിൻേറയും ഉല്പത്തിക്കും നാശത്തിന്നും കാരണം ഞാൻതന്നെയാകുന്നു. ഈ ലോകത്തിൻെറ നിലനില്പിന്നാധാരം ഞാനാകുന്നു. അതായതു, ജലത്തിൽ രസവും സൂര്യചന്ദ്രന്മാരിൽ തേജസ്സും, വേദങ്ങളിൽ ഓംകാരവും ഞാനാകുന്നു; ആകാശത്തിൽ ശബ്ദവും പുരുഷന്മാരിൽ പരാക്രമവും പൃഥിവിയിൽ സുഗന്ധവും അഗ്നിയിൽ തേജസ്സും പ്രാണികളിൽ ജീവനും തപസ്വികളിൽ തപസ്സും ബുദ്ധിമാന്മാരിൽ ബുദ്ധിയും ബലവാനിൽ പരിശുദ്ധബലവും ഞാൻതന്നെയാകുന്നു. ജീവികളിലുള്ള ധർമ്മവിരുദ്ധമല്ലാത്ത ആശകളും ഞാനാണ്. ചുരുക്കിപ്പറഞ്ഞാൽ, സത്വരജസ്തമോഗുണങ്ങളിൽനിന്നുളവായ ഏതേതു ഭാവങ്ങളുണ്ടോ അവയെല്ലാം എന്നിൽനിന്നുളവായവയാണെന്നു മനസ്സിലാക്കിക്കൊള്ളുക. ഇവയെല്ലാം എന്നെ ആധാരമാക്കിക്കൊണ്ടുമാത്രമേ നിലനില്ക്കുവാൻ സാധിക്കുകയുള്ളു. ഈ മൂന്നു ഭാവങ്ങളിൽ, അല്ലെങ്കിൽ ഗുണങ്ങളിൽ, ആസക്തരായിരിക്കുന്നവർക്കു വിനാശരഹിതനായ എന്നെ അറിയുവാൻ സാധിക്കുകയില്ല. ത്രിഗുണാത്മികയായ എൻെറ മായ അപ്രകാരമുള്ളതാകുന്നു. അതിനെ തരണം ചെയ്യുവാൻ വളരെ പ്രയാസമുണ്ട്. എന്നാൽ എന്നെ ശരണം പ്രാപിക്കുന്നവർക്ക് ഈ മായയെ, അതായതു ത്രിഗുണങ്ങളെ, അതിക്രമിക്കുവാൻ സാധിക്കുന്നു. അവയെ തരണം ചെയ്യുവാൻ കഴിയുന്നു എന്നു താല്പര്യം.

എന്നാൽ ആചാരങ്ങളും വിചാരങ്ങളും പിഴച്ചിട്ടുള്ള മൂഢലോകം എന്നെ ശരണം പ്രാപിക്കുവാൻ എങ്ങിനെ ഒരുമ്പെടും! അവർ മായയിൽ അകപ്പെട്ട് അന്ധകാരത്തിൽ കിടന്നുതിരിയുന്നു. അവക്കു ജ്ഞാനം ലഭിക്കുന്നില്ല. എന്നാൽ സദാചാരനിരതന്മാർ എന്നെ ഭജിക്കുന്നു. ഇവരിൽ ചിലർ ദുഃഖശാന്തിക്കായും, മറ്റു ചിലർ എന്നെ അറിവാനുള്ള ആഗ്രഹംകൊണ്ടുമാണ് എന്നെ ഭജിക്കുന്നത്. എന്നെ ഭജിക്കുക എന്നതിൻെറ അൎത്ഥം എൻെറ ലോകത്തെ സേവിക്കുക എന്നാണ്. ഇവരിൽ ചിലർ ദുഃഖംകൊണ്ടും, ചിലർ നിസ്സാരലാഭത്തെ ആഗ്രഹിച്ചും, ചിലർ സേവാഫലം എന്തായിരിക്കുമെന്നു പരീക്ഷിക്കുവാനും എന്നെ ഭജിക്കുന്നു. മറ്റു ചിലരാകട്ടേ സേവകൂടാതെ ജീവിച്ചിരിക്കുവാൻ തങ്ങൾക്ക സാധിക്കാത്തതുകൊണ്ടു, ജ്ഞാനപൂൎവ്വം സേവാപരായണരായിരിക്കുന്നു. ഈ ഒടുവിൽ പറഞ്ഞവരാകുന്നു എൻെറ ജ്ഞാനികളായ ഭക്തന്മാർ. എല്ലാവരിലുംവെച്ച് എനിക്ക് അധികം പ്രിയമുള്ളവരും അവരാകുന്നു. എന്നെ ഏററവുമധികം അറിയുന്നവർ അവരാണ്. എനിക്ക് ഏററവും അടുപ്പമുള്ളവരും അവരാണ്. മനുഷ്യന് ഈ ജ്ഞാനം അനേകം ജന്മങ്ങൾക്കശേഷമേ ലഭിക്കയുള്ളു. ഈ ജ്ഞാനലബ്ധിക്കശേഷം, ലോകത്തിൽ വാസുദേവനായ എന്നെയല്ലാതെ മറെറാന്നിനേയും അവർ കാണുകയില്ല. ആശാബദ്ധരായ മനുഷ്യരാകട്ടേ പല ദേവതകളേയും ഭജിക്കുന്നു. ഓരോരുത്തൻേറയും ഭജനത്തിന് അതനുസരിച്ചുള്ള ഫലം കൊടുക്കുന്നതു ഞാൻതന്നെ. എന്നാൽ അപ്രകാരമുള്ള അല്പജ്ഞന്മാൎക്ക ലഭിക്കുന്ന ഫലം അതുപോലെ നിസ്സാരമാകുന്നു. അവർ അതുകൊണ്ടു സന്തുഷ്ടരാകയും ചെയ്യുന്നു. ഇങ്ങിനെയുള്ളവർ തങ്ങളുടെ അല്പബുദ്ധിനിമിത്തം ഇന്ദ്രിയങ്ങൾ വഴിക്ക് എന്നെ അറിയുവാൻ സാധിക്കുമെന്നു വിചാരിക്കുന്നു. എൻെറ നാശരഹിതവും അനുപമവുമായ രൂപം ഇന്ദ്രിയങ്ങളിൽനിന്ന് അതീതമാണെന്നും, കയ്യ് കാത് മൂക്ക് കണ്ണ് മുതലായവകൊണ്ട് അതിനെ അറിയുക സാധ്യമല്ലെന്നും അവർ ധരിക്കുന്നില്ല. ഇപ്രകാരം ഞാൻ സകലവസ്തുക്കളുടേയും ഉൽപ്പത്തിക്കു ഹേതുഭൂതനാണെങ്കിലും, അജ്ഞാനികൾക്ക് എന്നെ അറിയുവാൻ സാധിക്കുന്നില്ല. എൻെറ ഈ യോഗമായയെ മനസ്സിലാക്കിക്കൊള്ളുക. രാഗദ്വേഷങ്ങൾനിമിത്തം സുഖദുഃഖങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടുതന്നെ ലോകം മൂൎച്ഛയിൽ, അതായതു മായയിൽ, പെട്ടുകിടക്കുന്നു. ഇതിൽനിന്നു വിമുക്തരായി ആചാരവിചാരങ്ങളെ നിൎമ്മലമാക്കീട്ടുള്ളവർ സ്ഥിരവ്രതരായി നിരന്തരം എന്നെത്തന്നെ ഭജിക്കുന്നു. അവർ എൻെറ പൂൎണ്ണബ്രഹ്മരൂപത്തെ—സകലപ്രാണികളിലും ഭിന്നഭിന്നമായി പ്രകാശിക്കുന്നു എന്നു തോന്നുന്ന ജീവരൂപത്തിലുള്ള എന്നെയും എൻെറ കൎമ്മത്തെയും—അറിയുന്നു. ഇപ്രകാരം അധിഭൂതം, അധിദൈവം, അധിയജ്ഞം—ഈവിധത്തിൽ എന്നെ അറിയുകയും അ

തിൻെറ ഫലമായി സമത്വത്തെ പ്രാപിയ്ക്കുകയും ചെയ്തിട്ടുള്ളവർ, മരണത്തിനുശേഷം, ജനനമരണബന്ധത്തിൽ നിന്നു വിമുക്തരായിത്തീരുന്നു. എന്തുകൊണ്ടെന്നാൽ, ഇത്രയും അറിഞ്ഞുകഴിഞ്ഞാൽ പ്പിന്നെ അവരുടെ മനസ്സു മററൊരിടത്തേയ്ക്കും വഴിതെററിപ്പോകുന്നില്ല. അവർ ലോകമാസകലം ഈശ്വരമയമായി കണ്ടിട്ട് ഈശ്വരനിൽ തന്മയരായിത്തീരുന്നു.

---

ഈ അധ്യായത്തിൽ ഈശ്വരതത്ത്വം ഈശ്വരഭക്തിയും എന്താണെന്നു മനസ്സിലാക്കുവാൻ ശ്രമിച്ചിരിയ്ക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

മയ്യാസക്തമനാഃ പാർത്ഥ യോഗം യുഞ്ജാൻ മദാശ്രയഃ
അസംശയം സമഗ്രം മാം യഥാ ജ്ഞാസ്യസി തച്ഛൃണു. 1

| | |
|---|---|
| പാർത്ഥ | ഹേ അർജ്ജുന! |
| മയി ആസക്തമനാഃ മദാശ്രയഃ യോഗം യുഞ്ജൻ | എന്നിൽ ആസക്തമായ (ഉറച്ച) മനസ്സോടുകൂടിയവനായി എന്നെ ശരണം പ്രാപിച്ചവനായി യോഗത്തെ അഭ്യസിയ്ക്കുന്നവനായി |
| യഥാ മാം സമഗ്രം അസംശയം ജ്ഞാസ്യസി തൽ ശൃണു | എപ്രകാരം എന്നെ പൂർണ്ണമായി സംശയംകൂടാതെ (നീ) അറിയുമോ അതിനെ കേട്ടാലും. |

ജ്ഞാനം തേഹം സവിജ്ഞാനമിദം വക്ഷ്യാമ്യശേഷതഃ,
യജ്ജ്ഞാത്വാ നേഹഭൂയോന്യജ്ജ്ഞാതവ്യമവശിഷ്യതേ.

| | |
|---|---|
| യൽ ജ്ഞാത്വാ ഇഹ ഭൂയഃ അന്യൽ ജ്ഞാതവ്യം ന അവശിഷ്യതേ | യാതൊന്നിനെ അറിഞ്ഞിട്ട് ഇവിടെ പിന്നെ മററൊന്നും അറിയപ്പെടേണ്ടതായി ശേഷിയ്ക്കുന്നില്ലയോ |
| ഇദം ജ്ഞാനം സവിജ്ഞാനം അശേഷതഃ | ഈ ജ്ഞാനത്തെ അനുഭവജ്ഞാനത്തോടുകൂടി പൂർണ്ണമായി (മുഴുവനും) |
| അഹം തേ വക്ഷ്യാമി | ഞാൻ നിനക്കു പറഞ്ഞുതരാം. |

മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ;
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ. 3

| | |
|---|---|
| മനുഷ്യാണാം സഹസ്രേഷു കശ്ചിൽ സിദ്ധയേ യതതി | അനേകം മനുഷ്യരുടെ കൂട്ടത്തിൽ ഒരുവൻ സിദ്ധിയ്ക്കായിക്കൊണ്ടു പ്രയത്നം ചെയ്യുന്നു. |

| | |
|---|---|
| യതതാം അപി സിദ്ധാനാം (സഹസ്രേഷു) കശ്ചിൽ മാം തത്ത്വതഃ വേത്തി | സിദ്ധിയ്ക്കായി യത്നിയ്ക്കുന്ന അനേകം പേരുടെ കൂട്ടത്തിൽ ഒരുവൻ എന്നെ പരമാൎത്ഥമായി അറിയുന്നു. |

ഭൂമിരാപോനലോ വായുഃ ഖ മനോ ബുദ്ധിരേവ ച
അഹങ്കാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ. 4

| | |
|---|---|
| ഭൂമിഃ ആപഃ അനലഃ വായുഃ ഖം മനഃ ബുദ്ധിഃ അഹങ്കാരഃ ച ഇതി അഷ്ടധാ ഭിന്നാ ഏവ മേ ഇയം പ്രകൃതിഃ | ഭൂമി ജലം അഗ്നി വായു ആകാശം മനസ്സ് ബുദ്ധി അഹങ്കാരം ഇങ്ങിനെ എട്ടു വിധമായി വിഭാഗിയ്ക്കപ്പെട്ടിട്ടുള്ളതാണ് എന്റെ ഈ പ്രകൃതി. |

ടിപ്പണി—ഈ എട്ടു തത്ത്വങ്ങളോടുകൂടിയ സ്വരൂപമാണ് 'ക്ഷേത്രം', അഥവാ, 'ക്ഷരപുരുഷൻ'. പതിമൂന്നാമദ്ധ്യായത്തിൽ അഞ്ചാമത്തെ ശ്ലോകവും പതിനഞ്ചാമദ്ധ്യായത്തിൽ പതിനാറാമത്തെ ശ്ലോകവും നോക്കുക.

അപരേയ;മിതസ്ത്വന്യാ പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ, യയേദം ധാൎയ്യതേ ജഗൽ. 5

| | |
|---|---|
| മഹാബാഹോ | ഹേ അൎജ്ജുന! |
| ഇയം അപരാ | ഇതു നികൃഷ്ടമാകുന്നു (താഴെയുള്ള പ്രകൃതിവിഭാഗമാകുന്നു). |
| ഇതഃ തു അന്യാം ജീവഭൂതാം യയാ ഇദം ജഗൽ ധാൎയ്യതേ (താം) | എന്നാൽ ഇതിൽനിന്നു വേറെയായും ജീവസ്വരൂപമായും (ഉള്ള) യാതൊന്നിനാൽ ഈ ജഗത്തു ധരിയ്ക്കപ്പെടുന്നുവോ |
| മേ പരാം പ്രകൃതിം വിദ്ധി | (അതിനെ) എന്റെ പരയായ (ശ്രേഷ്ഠയായ) പ്രകൃതിയായി അറിഞ്ഞാലും. |

ഏതദ്യോനീനി ഭൂതാനി സൎവ്വാണീത്യുപധാരയ;
അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ പ്രളയസ്തഥാ. 6

| | |
|---|---|
| സൎവ്വാണി ഭൂതാനി ഏതദ്യോനീനി ഇതി ഉപധാരയ | സകലഭൂതങ്ങളും (ചരാചരങ്ങളും) ഈ രണ്ടുതരം പ്രകൃതിയിൽനിന്നുണ്ടായവയാണെന്ന് അറിഞ്ഞുകൊള്ളുക |
| അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ തഥാ പ്രളയഃ | ഞാൻ സകലജഗത്തിനും ഉത്ഭവകാരണവും അപ്രകാരംതന്നെ ലയകാരണവുമാകുന്നു. |

മത്തഃ പരതരം നാന്യൽ കിഞ്ചിദസ്തി ധനഞ്ജയ;
മയി സവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ. 7

| | |
|---|---|
| ധനഞ്ജയ | ഹേ അജ്ജുന! |
| മത്തഃ പരതരം അന്യൽ കിഞ്ചിൽ ന അസ്തി | എന്നിൽനിന്നപ്പുറമായി വേറെ ഒന്നും (സൃഷ്ടിസ്ഥിതിലയങ്ങൾക്കു കാരണമായി) ഇല്ല. |
| സൂത്രേ മണിഗണാഃ ഇവ മയി ഇദം സവ്വം പ്രോതം | ചരടിൽ മണികൾ എന്നപോലെ എന്നിൽ ഇതാസകലം കോക്കപ്പെട്ടിരിക്കുന്നു. |

രസോഽഹമപ്സു കൌന്തേയ, പ്രഭാസ്മി ശശിസൂര്യയോഃ,
പ്രണവഃ സവ്വവേദേഷു, ശബ്ദഃ ഖേ, പൌരുഷം നൃഷു. 8

| | |
|---|---|
| കൌന്തേയ | ഹേ അജ്ജുന! |
| അപ്സു രസഃ അഹം | ജലത്തിൽ രസം ഞാനാകുന്നു, |
| ശശിസൂര്യയോഃ പ്രഭാ അസ്മി | ചന്ദ്രന്റേയും സൂര്യന്റേയും പ്രകാശം ഞാനാകുന്നു. |
| സവ്വവേദേഷു പ്രണവഃ ഖേ ശബ്ദഃ നൃഷു പൌരുഷം (അസ്മി) | സകലവേദങ്ങളിലും പ്രണവവും (ഓംകാരവും) ആകാശത്തിൽ ശബ്ദവും മനുഷ്യരിൽ വ്യക്തിബോധവും ഞാനാകുന്നു. |

പുണ്യോ ഗന്ധഃ പൃഥിവ്യാം ച, തേജശ്ചാസ്മി വിഭാവസൌ,
ജീവനം സവ്വഭൂതേഷു, തപശ്ചാസ്മി തപസ്വിഷു. 9

| | |
|---|---|
| പൃഥിവ്യാം പുണ്യഃ ഗന്ധഃ ച | ഭൂമിയിൽ (ഉള്ള) സുഗന്ധവും (പൃത്ഥ്വീതത്ത്വം) |
| വിഭാവസൌ തേജഃ ച അസ്മി. സവ്വഭൂതേഷു ജീവനം തപസ്വിഷു തപഃ ച അസ്മി | അഗ്നിയിൽ (ഉള്ള) പ്രകാശവും എല്ലാ ജീവികളിലും (ഉള്ള) ജീവചൈതന്യവും തപസ്വികളിൽ (ഉള്ള) തപസ്സും ഞാനാകുന്നു, |

ബീജം മാം സവ്വഭൂതാനാം വിദ്ധി പാത്ഥ സനാതനം,
ബുദ്ധിബ്ബുദ്ധിമതാമസ്മി, തേജസ്തേജസ്വിനാമഹം. 10

| | |
|---|---|
| പാത്ഥ | ഹേ അജ്ജുന! |
| മാം സവ്വഭൂതാനാം സനാതനം ബീജം വിദ്ധി | എന്നെ സകലചരാചരങ്ങളുടേയും നിത്യമായിരിക്കുന്ന വിത്തായി അറിഞ്ഞുകൊൾക. |
| ബുദ്ധിമതാം ബുദ്ധിഃ തേജസ്വിനാം തേജഃ അഹം അസ്മി | ബുദ്ധിമാന്മാരുടെ ബുദ്ധിയും തേജസ്വികളുടെ തേജസ്സും ഞാനാകുന്നു, |

ബലം ബലവതാമസ്മി കാമരാഗവിവജ്ജിതം,
ധമ്മാവിരുദ്ധോ ഭൂതേഷു കാമോസ്മി ഭരതഷ്ഭ. 11

| | |
|---|---|
| ബലവതാം കാമരാഗ വി വജ്ജിതം ബലം അസ്മി | ബലവാന്മാരുടെ കാമവും രാഗവും കലരാത്ത ബലം ഞാനാകുന്നു. |
| ഭരതഷ്ഭ | ഹേ ഭരതശ്രേഷ്ഠ! |
| ഭൂതേഷു ധമ്മാവിരുദ്ധഃ കാമഃ അസ്മി | പ്രാണികളിൽ (ഉള്ള) ധമ്മത്തിനു വിരുദ്ധമല്ലാത്ത ആഗ്രഹവും ഞാനാകുന്നു. |

യേ ചൈവ സാത്ത്വികാ ഭാവാ രാജസാസ്താമസാശ്ച യേ
മത്ത ഏവേതി താൻ വിദ്ധി; ന ത്വഹം തേഷു, തേ മയി.

| | |
|---|---|
| യേ ച സാത്ത്വികാഃ രാജസാഃ യേ താമസാഃ ച ഭാവാഃ | ഏതെല്ലാം സാത്ത്വികരാജസതാമസ ഭാവങ്ങളാണോ |
| താൻ മത്തഃ ഏവ വിദ്ധി | അവയെല്ലാം എന്നിൽനിന്നുണ്ടായവയാണെന്നു് അറിഞ്ഞുകൊള്ളുക. |
| അഹം തു തേഷു ന | എന്നാൽ ഞാൻ അവയിൽ ഇരിക്കുന്നില്ല. |
| തേ മയി | അവ എന്നിൽ (ഇരിക്കുന്നു.) |

ടിപ്പണി—പരമാത്മാവു് ഈ ഭാവങ്ങളെ ആശ്രയിക്കുന്നില്ല; നേരെമറിച്ചു് ഈ ഭാവങ്ങരം പരമാത്മാവിനെ ആശ്രയിക്കുന്നു. ഇവ പരമാത്മാവിനെ ആശ്രയിച്ചു തദധീനമായിട്ടാണിരിക്കുന്നതു്.

ത്രിഭിർഗ്ഗുണമയൈർഭാവൈരേഭിഃ സവ്വമിദം ജഗൽ
മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം. 13

| | |
|---|---|
| ത്രിഭിഃ ഗുണമയൈഃ ഏഭിഃ ഭാവൈഃ | (സത്വം രജസ്സു് തമസ്സു്) ഈ മൂന്നു ഗുണങ്ങളായ ഭാവങ്ങളാൽ |
| സവ്വം ഇദം ജഗത് മോഹിതം | ഈ ലോകം മുഴുവൻ മോഹിപ്പിക്കപ്പെട്ടിരിക്കുന്നു. |
| ഏഭ്യഃ പരം അവ്യയം മാം ന അഭിജാനാതി | ഇവയിൽനിന്നു് അതീതനും നാശരഹിതനുമായ എന്നെ (ലോകം) അറിയുന്നില്ല. |

ദൈവീഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ;
മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ. 14

| | |
|---|---|
| ഗുണമയീ ദൈവീ മമ ഏഷാ മായാ ദുരത്യയാ ഹി | ത്രിഗുണാത്മികമായി ദിവ്യമായിരിക്കുന്ന എന്റെ ഈ മായ അതിക്രമിക്കുവാൻ പ്രയാസമായതാണല്ലോ. |

| | |
|---|---|
| യേ മാം പ്രപദ്യന്തേ തേ ഏതാം മായാം തരന്തി | (എന്നാൽ) ആർ എന്നെ ശരണംപ്രാപി ക്കുന്നുവോ അവർ ഈ മായയെ കട ക്കുന്നു. |

ന മാം ദുഷ്കൃതിനോ മൂഢാഃ പ്രപദ്യന്തേ നരാധമാഃ
മായയാപഹൃതജ്ഞാന ആസുരം ഭാവമാശ്രിതാഃ. 15

| | |
|---|---|
| ആസുരം ഭാവം ആ ശ്രിതാഃ മായയാ അപഹൃതജ്ഞാനാഃ | ആസുരഭാവത്തെ ആശ്രയിച്ചവരും മായ യാൽ ജ്ഞാനം അപഹരിക്കപ്പെട്ടവരു മായ |
| ദുഷ്കൃതിനഃ മൂഢാഃ നരാധമാഃ മാം ന പ്രപദ്യന്തേ | ദുർവൃത്തന്മാരും മൂഢന്മാരുമായിരിക്കുന്ന മനുഷ്യാധമന്മാർ എന്നെ ശരണം പ്രാ പിക്കുന്നില്ല. |

ചതുർവ്വിധാ ഭജന്തേ മാം ജനാഃ സുകൃതിനോഽർജ്ജുന—
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ. 16

| | |
|---|---|
| ഭരതർഷഭ അർജ്ജുന | ഹേ ഭരതശ്രേഷ്ഠ ! അർജ്ജുന! |
| ചതുർവിധാഃ സുകൃ തിനഃ ജനാഃ മാം ഭജന്തേ | നാലുതരത്തിലുള്ള സുകൃതികളായ ജന ങ്ങൾ എന്നെ ഭജിക്കുന്നു. |
| ആർത്തഃ ജിജ്ഞാസുഃ അർത്ഥാർത്ഥീ ജ്ഞാനീ ച | ദുഃഖിതനും ജ്ഞാനേച്ഛുവും (അറിവാനാ ഗ്രഹമുള്ളവൻ) സുഖഭോഗവസ്തുക്കളിൽ ആശയുള്ളവനും ജ്ഞാനിയും (എന്നെ) ഭജിക്കുന്നു. |

തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർവ്വിശിഷ്യതേ;
പ്രിയോ ഹി ജ്ഞാനിനോത്യർത്ഥ മഹം, സ ച മമ പ്രിയഃ.

| | |
|---|---|
| തേഷാം നിത്യയുക്തഃ ഏകഭക്തിഃ ജ്ഞാനീ വിശിഷ്യതേ | അവരിൽവെച്ചു സദാ സമഭാവം ഉറച്ച വനും അനന്യഭക്തനുമായ ജ്ഞാനിയാ കുന്നു ശ്രേഷ്ഠൻ. |
| അഹം ജ്ഞാനിനഃ അത്യർത്ഥം പ്രിയഃ ഹി | ഞാൻ ജ്ഞാനിക്ക് ഏററവും പ്രിയപ്പെ ട്ടവനത്രേ. |
| സഃ ച മമ പ്രിയഃ. | അവൻ എനിക്കും പ്രിയപ്പെട്ടവൻതന്നെ |

ഉദാരാഃ സർവ്വ ഏവൈതേ; ജ്ഞാനീ ത്വാത്മൈവ മേ മതം;
ആ സ്ഥിതഃ സ ഹി യുക്താത്മാ മാമേവാനുത്തമാം ഗതിം.

| | |
|---|---|
| ഏതേ സർവ്വേ ഉദാരാഃ ഏവ | ഇവരെല്ലാവരും ശ്രേഷ്ഠന്മാർതന്നെ. |

| | |
|---|---|
| ജ്ഞാനീ തു ആത്മാ ഏവ മേ മതം ഹി | എന്നാൽ ജ്ഞാനി (എന്റെ) ആത്മാവു തന്നെ എന്നാണ് എന്റെ നിശ്ചയം. |
| സഃ യുക്താത്മാ മാം ഏവ അനുത്തമാം ഗതിം ആസ്ഥിതഃ | അവൻ എന്നിൽത്തന്നെ മനസ്സുറപ്പിച്ചവനും എന്നെത്തന്നെ പരമഗതിയായി കരുതിയിരിക്കുന്നവനും ആകുന്നു. |

ബഹൂനാം ജന്മനാമന്തേ ജ്ഞാനവാൻ മാം പ്രപദ്യതേ
വാസുദേവഃ സർവ്വമിതി; സ മഹാത്മാ സുദുർല്ലഭഃ. 19

| | |
|---|---|
| ബഹൂനാം ജന്മനാം അന്തേ ജ്ഞാനവാൻ വാസുദേവഃ സർവ്വം ഇതി മാം പ്രപദ്യതേ | അനേകം ജന്മങ്ങൾക്കുശേഷം ജ്ഞാനി സകലതും വാസുദേവൻതന്നെ എന്ന് (അറിഞ്ഞ്) എന്നെ പ്രാപിക്കുന്നു. |
| സഃ മഹാത്മാ സുദുർല്ലഭഃ | അങ്ങിനെയുള്ള മഹാത്മാവ് വളരെ ദുർല്ലഭമാകുന്നു. |

കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ പ്രപദ്യന്തേന്യദേവതാഃ
തം തം നിയമമാസ്ഥായ പ്രകൃത്യാ നിയതാഃ സ്വയാ 20

| | |
|---|---|
| സ്വയാ പ്രകൃത്യാ നിയതാഃ | അവരവരുടെ സ്വഭാവത്തിനു വശംവദരായി |
| തൈഃ തൈഃ കാമൈഃ ഹൃതജ്ഞാനാഃ | ഓരോരോ ആശകളാൽ അപഹരിക്കപ്പെട്ട ബുദ്ധിയോടുകൂടിയവരായി |
| തം തം നിയമം ആസ്ഥായ | അതതിന്നനുകൂലമായ ഉപാസനാരീതിയെ അനുസരിച്ച് |
| അന്യദേവതാഃ പ്രപദ്യന്തേ | മററു ദേവതകളെ ഭജിക്കുന്നു. |

യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി,
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം. 21

| | |
|---|---|
| യഃ യഃ ഭക്തഃ യാം യാം തനും ശ്രദ്ധയാ അർച്ചിതും ഇച്ഛതി | ഏതേതു ഭക്തൻ ഏതേതു ദേവതയെ വിശ്വാസത്തോടുകൂടി ഭജിക്കുന്നതിന്ന് ഇച്ഛിക്കുന്നുവോ |
| തസ്യ തസ്യ താം ശ്രദ്ധാം ഏവ അഹം അചലാം വിദധാമി | അതതു ഭക്തന്റെ ആ വിശ്വാസത്തെത്തന്നെ ഞാൻ ദൃഢമാക്കിത്തീർക്കുന്നു. |

സ തയാ ശ്രദ്ധയാ യുക്തസ്തസ്യാ രാധനമീഹതേ;
ലഭതേ ച തതഃ കാമാൻ മയൈവ വിഹിതാൻ ഹി താൻ.

| | |
|---|---|
| സഃ തയാ ശ്രദ്ധയാ യുക്തഃ തസ്യാഃ രാധനം ഈഹതേ | അങ്ങിനെയുള്ള ഭക്തൻ അപ്രകാരമുള്ള വിശ്വാസത്തോടുകൂടിയവനായിട്ട് അതിൻെറ (ആ ദേവതയുടെ) ആരാധനത്തെ ചെയ്‌വാൻ ഇച്ഛിയ്ക്കുന്നു. |
| തതഃ മയാ വിഹിതാൻ താൻ കാമാൻ ഏവ ലഭതേ ച ഹി | അതിൽനിന്ന് എന്നാൽ നിർണ്ണയിയ്ക്കപ്പെട്ടിട്ടുള്ള ഇഷ്ടഫലങ്ങളെത്തന്നെ അവൻ ലഭിയ്ക്കുകയും ചെയ്യുന്നു. |

അന്തവൽ തു ഫലം തേഷാം തദ് ഭവത്യല്പമേധസാം;
ദേവാൻ ദേവയജോ യാന്തി, മദ്ഭക്താ യാന്തി മാമപി.

| | |
|---|---|
| അല്പമേധസാം തേഷാം തൽ ഫലം അന്തവൽ തു ഭവതി | അല്പബുദ്ധികളായ അവക്കുള്ള (അതുകൊണ്ടുണ്ടാകുന്ന) ഫലം അവസാനമുള്ളതാണ് (അസ്ഥിരമാണ്). |
| ദേവയജഃ ദേവാൻ യാന്തി | ദേവന്മാരെ പൂജിയ്ക്കുന്നവർ ദേവന്മാരെ പ്രാപിയ്ക്കുന്നു. |
| മൽഭക്താഃ അപി മാം യാന്തി | എന്നാൽ എൻെറ ഭക്തന്മാർ എന്നെ പ്രാപിയ്ക്കുന്നു. |

അവ്യക്തം വ്യക്തിമാപന്നം മന്യന്തേ മാമബുദ്ധയഃ
പരം ഭാവമജാനന്തോ മമാവ്യയമനുത്തമം. 24

| | |
|---|---|
| അവ്യയം അനുത്തമം പരം മമ ഭാവം അജാനന്തഃ അബുദ്ധയഃ | നിത്യവും എല്ലാത്തിലും ശ്രേഷ്ഠവും എല്ലാത്തിനും അപ്പുറവുമായ എൻെറ ഭാവത്തെ (പരമതത്ത്വത്തെ) അറിയാത്തവരായ അല്പബുദ്ധികൾ |
| അവ്യക്തം മാം വ്യക്തിം ആപന്നം മന്യന്തേ | (ഇന്ദ്രിയങ്ങൾക്ക്) അതീതനായ എന്നെ വ്യക്തിഭാവത്തോടുകൂടിയവനായി വിചാരിയ്ക്കുന്നു. |

നാഹം പ്രകാശഃ സർവ്വസ്യ യോഗമായാസമാവൃതഃ;
മൂഢോയം നാഭിജാനാതി ലോകോ മാമജമവ്യയം. 25

| | |
|---|---|
| യോഗമായാസമാവൃതഃ അഹം സർവ്വസ്യ ന പ്രകാശഃ | ത്രിഗുണാത്മികയായ മായയാൽ മറയ്ക്കപ്പെട്ടിരിയ്ക്കുന്ന ഞാൻ എല്ലാവക്കും കാണാവുന്നവനല്ല. |
| മൂഢഃ അയം ലോകഃ മാം അജം അവ്യയം ന അഭിജാനാതി | അറിവില്ലാത്ത ഈ ലോകം എന്നെ ജനനമില്ലാത്തവനായും നാശമില്ലാത്തവനായും അറിയുന്നില്ല. |

ടിപ്പണി—ഈ ദൃശ്യലോകത്തെ സൃഷ്ടിയ്ക്കുവാൻ സാമർത്ഥ്യമുണ്ടായിട്ടും അലിപ്തമായിരിപ്പാൻ കാരണം പരമാത്മാവിൻെറ യാ

തൊരദൃശ്യഭാവമാണോ, ആ ഭാവമാണ് അദ്ദേഹത്തിന്റെ 'യോഗമായ' എന്നു പറയുന്നത്.

വേദാഹം സമതീതാനി വർത്തമാനാനി ചാർജ്ജുന
ഭവിഷ്യാണി ച ഭൂതാനി; മാം തു വേദ ന കശ്ചന. 26

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| സമതീതാനി വർത്തമാനാനി ച ഭവിഷ്യാണി ച ഭൂതാനി അഹം വേദ | കഴിഞ്ഞുപോയവയും ഇപ്പോഴുള്ളവയും വരുവാൻ പോകുന്നവയുമായ സകല ജീവികളേയും ഞാൻ അറിയുന്നു. |
| മാം തു കശ്ചന ന വേദ | എന്നാൽ എന്നെ ഒരുവനും അറിയുന്നില്ല. |

ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത
സർവ്വഭൂതാനി സമ്മോഹം സർഗ്ഗേ യാന്തി പരന്തപ. 27

| | |
|---|---|
| ഭാരത, പരന്തപ | ഹേ ഭാരത! ഹേ പരന്തപ! |
| സർഗ്ഗേ ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന | ദേഹാരംഭംമുതൽതന്നെ കാമക്രോധങ്ങളിൽനിന്നുണ്ടാകുന്ന സുഖദുഃഖാദിദ്വന്ദ്വങ്ങൾ നിമിത്തം വന്നുകൂടുന്ന വിവേകശൂന്യത ഹേതുവായിട്ട് |
| സർവ്വഭൂതാനി സമ്മോഹം യാന്തി | സകല പ്രാണികളും മൌഢ്യത്തെ പ്രാപിക്കുന്നു. |

യേഷാം ത്വന്തഗതം പാപം ജനാനാം പുണ്യകർമ്മണാം,
തേ ദ്വന്ദ്വമോഹനിർമ്മുക്താ ഭജന്തേ മാം ദൃഢവ്രതാഃ. 28

| | |
|---|---|
| പുണ്യകർമ്മണാം യേഷാം ജനാനാം പാപം അന്തഗതം | പുണ്യകർമ്മാക്കളായ ഏതു ജനങ്ങളുടെ പാപം നശിച്ചിരിക്കുന്നുവോ |
| തേ തു ദ്വന്ദ്വമോഹനിർമ്മുക്താഃ ദൃഢവ്രതാഃ മാം ഭജന്തേ | അവരാകട്ടെ ദുഃഖാദിദ്വന്ദ്വമോഹങ്ങളിൽനിന്നു വേർപെട്ടവരായി ദൃഢനിശ്ചയമുള്ളവരായി എന്നെ ഭജിക്കുന്നു. |

ജരാമരണമോക്ഷായ മാമാശ്രിത്യ യതന്തി യേ,
തേ ബ്രഹ്മ തദ്വിദുഃ കൃത്സ്നമധ്യാത്മം കർമ്മ ചാഖിലം 29

| | |
|---|---|
| ജരാമരണമോക്ഷായ യേ മാം ആശ്രിത്യ യതന്തി | ജരാമരണങ്ങളിൽനിന്നു രക്ഷ കിട്ടുവാൻ എവർ എന്നെ ആശ്രയിച്ചു പ്രയതിക്കുന്നുവോ |
| തേ തൽ ബ്രഹ്മ കൃൽസ്നം അധ്യാത്മം അഖിലം കർമ്മ ച വിദുഃ | അവർ ആ പരബ്രഹ്മത്തേയും സകലമായ അധ്യാത്മത്തേയും സകലകർമ്മത്തേയും അറിയുന്നു. |

സാധിഭൂതാധിദൈവം മാം സാധിയജ്ഞം ച യേ വിദുഃ,
പ്രയാണകാലേപി ച മാം തേ വിദുര്യുക്തചേതസഃ. 30

| | |
|---|---|
| മാം സാധിഭൂതാധി ദൈവം സാധി യജ്ഞം ച യേ വിദുഃ | എന്നെ അധിഭൂതാധിദൈവങ്ങളോടുകൂടിയവനായും അധിയജ്ഞത്തോടുകൂടിയവനായും ഏവർ അറിയുന്നുവോ |
| തേ യുക്തചേതസഃ പ്രയാണകാലേ അപി ച മാം വിദുഃ | സ്വാധീനചിത്തരായ അവർ മരണകാലത്തിൽപ്പോലും എന്നെ അറിയുന്നു. |

ടിപ്പണി—അധിഭൂതാദിശബ്ദങ്ങളുടെ അർത്ഥം എട്ടാമധ്യായത്തിൽ പറയുന്നുണ്ട്. ഈ ശ്ലോകത്തിന്റെ താല്പര്യം, ഈ സംസാരത്തിൽ ഈശ്വരനല്ലാതെ മററു യാതൊന്നുമില്ലെന്നും, സമസ്തകർമ്മങ്ങളുടേയും കർത്താവും ഭോക്താവും അദ്ദേഹമാണെന്നുമാകുന്നു. യാതൊരുവൻ ഇപ്രകാരം മനസ്സിലാക്കി മരണസമയത്തു ശാന്തനായിരുന്ന് ഈശ്വരനിൽ തന്മയനായിരിയ്ക്കുന്നുവോ, യാതൊരുവന് ആ സമയത്തു യാതൊരു വാസനയുമില്ലാതിരിയ്ക്കുന്നുവോ, അവൻ ഈശ്വരനെ അറിയുകയും മോക്ഷത്തെ പ്രാപിയ്ക്കുകയും ചെയ്യുന്നു,

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'ജ്ഞാനവിജ്ഞാനയോഗ'മെന്ന ഏഴാമധ്യായം അവസാനിച്ചു.

## എട്ടാമദ്ധ്യായം

# അക്ഷരബ്രഹ്മയോഗം

അർജ്ജുനൻ ഭഗവാനോടു ചോദിയ്ക്കുന്നു: ''പൂർണ്ണബ്രഹ്മം, അധ്യാത്മ്യം, കർമ്മം, അധിഭൂതം, അധിദൈവം, അധിയജ്ഞം എന്നീ പേരുകൾ ഭഗവാൻ പറഞ്ഞുവല്ലോ. എന്നാൽ ഇവയുടെയെല്ലാം അർത്ഥം എനിയ്ക്കു മനസ്സിലായില്ല. അധിഭൂതം മുതലായ രൂപങ്ങളിൽ ഭവാനെ അറിഞ്ഞു സമത്വത്തെ പ്രാപിച്ചിട്ടുള്ളവർ മരണസമയത്തു ഭവാനെ ശരിയായി അറിയുന്നു എന്നും അതിനിടയിൽ ഭവാൻ പ്രസ്താവിയ്ക്കയുണ്ടായി. അതെല്ലാം എനിയ്ക്കു മനസ്സിലാക്കിത്തന്നാൽ കൊള്ളാം.''

ഭഗവാൻ മറുപടി പറഞ്ഞു: ''യാതൊന്നു സർവ്വോത്തമവും നാശരഹിതവുമായ സ്വരൂപമാകുന്നുവോ അതു പൂർണ്ണബ്രഹ്മമാകുന്നു. ദേഹമെടുത്തു പ്രാണികളിൽ കർത്താവായും ഭോക്താവായും ഇരിയ്ക്കുന്നതേതോ, അത് അധ്യാത്മമാകുന്നു. യാതൊരു ക്രിയ ഹേതുവായിട്ട് സർവ്വപ്രാണികളും ഉത്ഭവിയ്ക്കുന്നുവോ, അതിനെ കർമ്മമെന്നു പറയുന്നു. അതായതു യാതൊരു ക്രിയകൊണ്ടു സൃഷ്ടിവ്യാപാരമാസകലം നടക്കുന്നുവോ, അതാണ് കർമ്മമെന്ന് ഇതിന്ന് അർത്ഥം പറയാം; നശ്വരങ്ങളായ എന്റെ ദേഹരൂപങ്ങൾക്കാണ് അധിഭൂതമെന്നു പറയുന്നത്. യജ്ഞങ്ങൾകൊണ്ടു പരിശുദ്ധമാക്കപ്പെട്ടതും മുമ്പു പറഞ്ഞതുമായ അധ്യാത്മസ്വരൂപമാണ് അധിയജ്ഞം. ഇപ്രകാരം ദേഹരൂപത്തിലും മൂർച്ഛിതമായ ജീവരൂപത്തിലും ശുദ്ധജീവരൂപത്തിലും സർവ്വത്ര ഞാൻതന്നെ സ്ഥിതിചെയ്യുന്നു. ഇങ്ങിനെയുള്ള എന്നെ യാതൊരുവൻ മരണസമയത്തു തന്നെത്താൻ മറന്നു ധ്യാനിയ്ക്കുകയും, യാതൊരുതരം ചിന്തകളും ആശകളും കൂടാതെ വർത്തിയ്ക്കുകയും ചെയ്യുന്നു, അവൻ എന്റെ സ്വരൂപത്തെ പ്രാപിയ്ക്കുന്നു. ഇതു തീർച്ചയാണെന്നു മനസ്സിലാക്കിക്കൊള്ളുക. മനുഷ്യൻ ഒരു സ്വരൂപത്തെ നിത്യവും ധ്യാനിച്ചുവരികയും, അതിനെത്തന്നെ അവസാനകാലത്തിലും ധ്യാനിയ്ക്കുകയും ചെയ്യുന്നപക്ഷം അവൻ ആ സ്വരൂപത്തെത്തന്നെ പ്രാപിയ്ക്കും. അതുകൊണ്ടു നീ ദിവസേന എന്നെ സ്മരിയ്ക്കുകയും, മനസ്സും ബുദ്ധിയും എന്നിൽത്തന്നെ ചേർക്കുകയും ചെയ്താൽ എന്നെത്തന്നെ പ്രാപിയ്ക്കും. എന്നാൽ മനസ്സ് ഇപ്രകാരം സ്ഥിരമായിരിയ്ക്കുന്നില്ലെന്നു നീ പറയുകയാണെങ്കിൽ, നിത്യാഭ്യാസംകൊണ്ടും പ്രതിദിനപ്രയത്നംകൊണ്ടും ഈ വിധത്തിലുള്ള ഏകാഗ്രത ലഭിയ്ക്കുന്നതാണെന്ന് ഓർത്തുകൊള്ളുക. എന്തുകൊണ്ടെന്നാൽ, ശരീരികളുടെ ഉൽപത്തിയെപ്പററി ചിന്തി

ടുന്നപക്ഷം, ഏതു ശരീരിയും എന്റെ രൂപംതന്നെയാണെന്നു ഞാൻ ഇപ്പോഠംത്തന്നെ നിന്നോടു പറഞ്ഞുവല്ലോ. അതുകൊണ്ടു മരണസമയത്തുപോലും അസ്ഥിരചിത്തനാകാതെ, ഭക്തിയിൽ ലയിച്ച പ്രാണനെ സ്ഥിരമായി നിർത്തണമെങ്കിൽ, സർവ്വജ്ഞനായി, പുരാതനനായി, നിയന്താവായി, സൂക്ഷ്മരൂപനാണെങ്കിലും സകലത്തേയും പരിപാലിക്കുവാൻ ശക്തിയുള്ളവനായി, ചിന്തിച്ചുകൊണ്ടിരുന്നാലും വേഗത്തിൽ അറിയുവാൻ സാധിക്കാത്തവനായി, സൂര്യനെപ്പോലെ അജ്ഞാനാന്ധകാരത്തെ അകററുന്നവനായി വർത്തിക്കുന്ന പരമാത്മാവിനെ സ്മരിക്കുവാൻ മനുഷ്യൻ കാലേതന്നെ സന്നദ്ധനാവണം.

ഈ പരമപദം അക്ഷരബ്രഹ്മം എന്ന പേർകൊണ്ടാണ് വേദത്തിൽ അറിയപ്പെടുന്നത്. രാഗദ്വേഷാദികളെ ഉപേക്ഷിക്കുന്ന മുനികഠം ഈ പദത്തെ പ്രാപിക്കുന്നു. ഈ സ്ഥിതിയിലെത്തുവാൻ ആഗ്രഹിക്കുന്ന എല്ലാവരും ബ്രഹ്മചര്യത്തെ ആചരിക്കുന്നു; അതായതു മനോവാക്കായങ്ങളെ നിയന്ത്രണം ചെയ്യുന്നു; വിഷയങ്ങളെയെല്ലാം മൂന്നുപ്രകാരത്തിലും ഉപേക്ഷിക്കുന്നു; ഇന്ദ്രിയനിഗ്രഹം ചെയ്ത് ഓംകാരം ഉച്ചരിച്ച് എന്നെത്തന്നെ ചിന്തിച്ചുചിന്തിച്ചു ദേഹത്തെ ത്യജിക്കുന്ന സ്ത്രീപുരുഷന്മാർ പരമപദത്തെ പ്രാപിക്കുന്നു: അങ്ങിനെയുള്ളവരുടെ മനസ്സ് എങ്ങും വഴിപിഴച്ചു പോകുന്നില്ല. ഇപ്രകാരം എന്നെ പ്രാപിക്കുന്നവക്കു ദുഃഖഹേതുവായ ജന്മമെടുക്കേണ്ടിവരുന്നില്ല. ജനനമരണചക്രത്തിൽനിന്നു രക്ഷപ്പെടുവാനുള്ള ഉപായം എന്നെ പ്രാപിക്കുകതന്നെയാണ്.

മനുഷ്യൻ തന്റെ നൂറു വർഷത്തെ ആയുസ്സുകൊണ്ടു കാലത്തെ അളക്കുകയും, അത്രയും സമയത്തിനുള്ളിൽ അനേകായിരം ഉദ്യമങ്ങളിൽ ഏപ്പെടുകയും ചെയ്യുന്നു. എന്നാൽ കാലം അനന്തമാകുന്നു. അനേകായിരം യുഗങ്ങഠം ബ്രഹ്മാവിന് ഒരു ദിവസമാണെന്നു മനസ്സിലാക്കിക്കൊള്ളുക. അങ്ങിനെയിരിക്കെ, മനുഷ്യന്റെ ഒരു ദിവസമോ നൂറു വർഷമോ എത്ര നിസ്സാരമാണ്. ഇത്ര ചുരുങ്ങിയ കാലത്തെ കാര്യമായി ഗണിച്ചു വെറുതെ ബഹളമുണ്ടാക്കുന്നതെന്തിനാണ്? ഈ അനന്തമായ കാലചക്രത്തിൽ മനുഷ്യന്റെ ആയുസ്സു ക്ഷണമാത്രമാണ്. ഈ ചുരുങ്ങിയ സമയത്തിൽ ഈശ്വരഭജനം ചെയ്യുന്നതിലാണ് മനുഷ്യന്റെ യോഗ്യതയിരിക്കുന്നത്. അവൻ ക്ഷണികങ്ങളായ ഭോഗങ്ങളുടെ പിന്നാലെ ഓടുന്നതെന്തിനാണ്? ബ്രഹ്മാവിന്റെ രാപ്പകലുകളിൽ ലോകത്തിന്റെ ഉൽപത്തിവിനാശങ്ങഠം ഉണ്ടായിക്കൊണ്ടിരിക്കുന്നു; അങ്ങിനെ ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്യും.

ഉല്പത്തിയും ലയവും നടത്തുന്ന ആ ബ്രഹ്മാവും എന്റെ ഒരു ഭാവംതന്നെയാകുന്നു. അത് അവ്യക്തമാകുന്നു. ഇന്ദ്രിയങ്ങഠംവഴിക്ക് അതിനെ മനസ്സിലാക്കുക സാധ്യമല്ല. ഇതിൽനിന്നു പരമായിട്ട് എനിക്കു വേറെ ഒരവ്യക്തഭാവമുണ്ട്. അതിനെ ഞാൻ നി

നക്ക് അല്പമൊന്നു വൎണ്ണിച്ചുതന്നിട്ടുണ്ട്. അതിനെ പ്രാപിയ്ക്കുന്നവൻ ജനനമരണങ്ങളിൽനിന്നു വിമുക്തനാകുന്നു. എന്തുകൊണ്ടെന്നാൽ, ആ ഭാവത്തിന്നു ദിനരാത്രങ്ങളും മുതലായ ബന്ധങ്ങളില്ല. അതു കേവലം ശാന്തവും അചലവുമാകുന്നു. അതിനെ അനന്യഭക്തികൊണ്ടുമാത്രമേ ദർശിയ്ക്കുവാൻ സാധിയ്ക്കൂ. അതിനെ ആശ്രയിച്ചാണ് ലോകമാസകലം നിലനില്ക്കുന്നത്. അതു സൎവ്വത്ര വ്യാപിച്ചുകൊണ്ടും സ്ഥിതിചെയ്യുന്നു.''

ഉത്തരായണത്തിലെ ശുക്ലപക്ഷദിവസങ്ങളിൽ മരിയ്ക്കുന്നവർ, മുമ്പു പ്രസ്താവിച്ചവിധം സ്മരിച്ചിട്ട് എന്നെ പ്രാപിയ്ക്കുന്നുവെന്നും, ദക്ഷിണായനത്തിലെ കൃഷ്ണപക്ഷത്തിൽ രാത്രിയിൽ മരിയ്ക്കുന്നവർ വീണ്ടും ജന്മമെടുക്കേണ്ടിവരുന്നുവെന്നും പറയപ്പെടുന്നു. ഉത്തരായണവും ശുക്ലപക്ഷവും നിഷ്കാമസേവാമാൎഗ്ഗമാണെന്നും, ദക്ഷിണായനം സ്വാൎത്ഥമാൎഗ്ഗമാണെന്നും ഇതിന് അൎത്ഥം കല്പിയ്ക്കാം. സേവാമാൎഗ്ഗംവഴിയ്ക്കു മുക്തിയും, സ്വാൎത്ഥമാൎഗ്ഗംവഴിയ്ക്കു ബന്ധനവും ഉണ്ടാകുന്നു. സേവാമാൎഗ്ഗം ജ്ഞാനമാൎഗ്ഗവും, സ്വാൎത്ഥമാൎഗ്ഗം അജ്ഞാനമാൎഗ്ഗവുമാകുന്നു. ജ്ഞാനമാൎഗ്ഗത്തിലൂടെ സഞ്ചരിയ്ക്കുന്നവൎക്കു മോക്ഷവും, അജ്ഞാനമാൎഗ്ഗത്തിലൂടെ പോകുന്നവൎക്കു ബന്ധനവും ഉണ്ടാകുന്നു. ഈ രണ്ടു മാൎഗ്ഗങ്ങളേയും മനസ്സിലാക്കിയതിന്നുശേഷം, ആരെങ്കിലും മോഹവശനായിട്ട് അജ്ഞാനമാൎഗ്ഗത്തെ ഇഷ്ടപ്പെടുമോ? ഇത്രയും മനസ്സിലാക്കിയതിന്നുശേഷം മനുഷ്യർ സകല പുണ്യഫലങ്ങളേയും ഉപേക്ഷിച്ച് അനാസക്തരായിരുന്നു, കേവലം കൎത്തവ്യകൎമ്മപരായണരായി, ഞാൻ പറഞ്ഞ ഉത്തമസ്ഥാനത്തെ പ്രാപിയ്ക്കുവാനുള്ള പ്രയത്നം ചെയ്യേണ്ടതാകുന്നു.

---

ഈ അധ്യായത്തിൽ ഈശ്വരതത്ത്വം സവിശേഷം പറഞ്ഞു മനസ്സിലാക്കിയിരിയ്ക്കുന്നു.

അർജ്ജുനൻ പറഞ്ഞു:

**കിം തദ് ബ്രഹ്മ, കിമധ്യാത്മം, കിം കൎമ്മ പുരുഷോത്തമ,**
**അധിഭൂതം ച കിം പ്രോക്ത, മധിദൈവം കിമുച്യതേ? 1**

| | |
|---|---|
| പുരുഷോത്തമ | ഹേ പുരുഷോത്തമ! |
| പ്രോക്തം തൽ ബ്രഹ്മ കിം, അദ്ധ്യാത്മം കിം, കൎമ്മ കിം | മുൻപു പറഞ്ഞ ആ ബ്രഹ്മമെന്നത് എന്ത്, അധ്യാത്മമെന്നത് എന്ത്, കൎമ്മമെന്നത് എന്ത്? |
| അധിഭൂതം കിം അധിദൈവം ച കിം ഉച്യതേ | അധിഭൂതം എന്നത് എന്ത്? അധിദൈവമെന്നു പറയപ്പെടുന്നത് എന്ത്? |

അധിയജ്ഞഃ കഥം കോത്ര ദേഹേസ്മിൻ മധുസൂദന?
പ്രയാണകാലേ ച കഥം ജ്ഞേയോസി നിയതാത്മഭിഃ? 2

| | |
|---|---|
| മധുസൂദന | ഹേ കൃഷ്ണ! |
| അത്ര അസ്മിൻ ദേഹേ അധിയജ്ഞഃ കഃ കഥം | ഈ ദേഹത്തിൽ അധിയജ്ഞൻ ആരാണ്? ഏതുപ്രകാരത്തിൽ സ്ഥിതിചെയ്യുന്നു? |
| പ്രയാണകാലേ ച നിയതാത്മഭിഃ കഥം ജ്ഞേയഃ അസി | മരണകാലത്തു സംയമികളാൽ ഏതുപ്രകാരമാണ് അങ്ങ് (പരമാത്മാവ്) അറിയപ്പെടുന്നത്? |

ശ്രീഭഗവാൻ പറഞ്ഞു:

അക്ഷരം ബ്രഹ്മ പരമം, സ്വഭാവോധ്യാത്മമുച്യതേ,
ഭൂതഭാവോദ്ഭവകരോ വിസർഗ്ഗഃ കർമ്മസംജ്ഞിതഃ. 3

| | |
|---|---|
| പരമം അക്ഷരം (യൽ തൽ) ബ്രഹ്മ | പരമോൽകൃഷ്ടവും നാശരഹിതവുമായിട്ടുള്ളത് (യാതൊന്നോ അതു) ബ്രഹ്മമാകുന്നു. |
| സ്വഭാവഃ അധ്യാത്മം ഉച്യതേ | (എൻെറ, ഞാൻ എന്ന) വ്യക്തിഭാവത്തെ അധ്യാത്മമെന്നു പറയപ്പെടുന്നു. |
| ഭൂതഭാവോത്ഭവകരഃ വിസർഗ്ഗഃ കർമ്മസംജ്ഞിതഃ | സകലജീവജാലങ്ങളുടേയും (വസ്തുക്കളുടേയും) ഉൽപത്തിക്കു കാരണമായ സൃഷ്ടിവ്യാപാരം കർമ്മമെന്നു പറയപ്പെടുന്നു. |

അധിഭൂതം ക്ഷരോ ഭാവഃ, പുരുഷശ്ചാധിദൈവതം,
അധിയജ്ഞോഹമേവാത്ര ദേഹേ ദേഹഭൃതാം വര. 4

| | |
|---|---|
| ദേഹഭൃതാംവര | ഹേ ദേഹമെടുത്തവരിൽ ശ്രേഷ്ഠനായവനേ! (പുരുഷശ്രേഷ്ഠ!) |
| ക്ഷരഃ ഭാവഃ അധിഭൂതം | നശ്വരമായ ഭാവം (നാശമുള്ള വസ്തുക്കളെല്ലാം) അധിഭൂതമെന്നു പറയപ്പെടുന്നു. |
| പുരുഷഃ ച അധിദൈവതം | എല്ലാ വസ്തുക്കളിലും നിറഞ്ഞിരിക്കുന്ന ജീവാത്മഭാവം പുരുഷൻ (ഏതോ അത്) അധിദൈവതം. |
| അത്ര ദേഹേ അഹം ഏവ അധിയജ്ഞഃ | ഈ ദേഹത്തിൽ ഞാൻതന്നെയാണ് അധിയജ്ഞൻ (സകല കർമ്മങ്ങളേയും ചെയ്യിക്കുന്നവനായും അവയുടെ ഫലദാതാവായും ഇരിക്കുന്നവൻ). |

ടിപ്പണി—താല്പര്യം: അവ്യക്തബ്രഹ്മംമുതൽ നശ്വരവും ദൃശ്യവുമായ എല്ലാ പദാർത്ഥങ്ങളും പരമാത്മാവുതന്നെയാണ്; എല്ലാം

അതിൻെറതന്നെ കൃതിയുമാണ്. ആ സ്ഥിതിയ്ക്കു പിന്നേയും മനുഷ്യപ്രാണികരം സ്വയം കർത്താക്കന്മാരാണെന്നഭിമാനിയ്ക്കുകയല്ല, പരമാത്മാവിൻെറ ദാസന്മാരായിട്ടു സകലത്തേയും അദ്ദേഹത്തിനു സമർപ്പിയ്ക്കുകയാണ് വേണ്ടത്.

അന്തകാലേ ച മാമേവ സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി, സ മദ്ഭാവം യാതി, നാസ്ത്യത്ര സംശയഃ. 5

| | |
|---|---|
| യഃ അന്തകാലേ ച മാം ഏവ സ്മരൻ കളേബരം മുക്ത്വാ പ്രയാതി | യാതൊരുവൻ മരണകാലത്തിൽപ്പോലും എന്നെത്തന്നെ വിചാരിയ്ക്കുന്നവനായി ശരീരം വിട്ടുപോകുന്നുവോ |
| സഃ മദ്ഭാവം യാതി | അവൻ എൻെറ അവസ്ഥയെ പ്രാപിയ്ക്കുന്നു. |
| അത്ര സംശയഃ ന അസ്തി | ഈ കാര്യത്തിൽ സംശയമില്ല. |

യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം,
തം തമേവൈതി കൌന്തേയ സദാ തദ്ഭാവഭാവിതഃ. 6

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |
| (യഃ) അന്തേ യം യം വാ അപി ഭാവം സ്മരൻ കളേബരം ത്യജതി | യാതൊരുവൻ അവസാനകാലത്തിൽ ഏതേതു ഭാവത്തെ സ്മരിച്ചുകൊണ്ടു ദേഹത്തെ ത്യജിയ്ക്കുന്നു |
| (സഃ) സദാ തദ്ഭാവ ഭാവിതഃ തം തം ഏവ (ഭാവം) ഏതി | അവൻ എപ്പോഴും ആ രൂപത്തെത്തന്നെ ചിന്തിയ്ക്കുന്നവനായിട്ട് ആ രൂപത്തെത്തന്നെ പ്രാപിയ്ക്കുന്നു. |

തസ്മാൽ സർവ്വേഷു കാലേഷു മാമനുസ്മര, യുധ്യ ച;
മയ്യർപ്പിതമനോബുദ്ധിർമ്മാമേവൈഷ്യസ്യസംശയഃ. 7

| | |
|---|---|
| തസ്മാൽ സർവ്വേഷു കാലേഷു മാം അനുസ്മര യുദ്ധ്യ ച | അതുകൊണ്ട് എല്ലാ കാലത്തും എന്നെ സ്മരിയ്ക്കുക, യുദ്ധവും ചെയ്യുക. |
| മയി അർപ്പിതമനോ ബുദ്ധിഃ മാം ഏവ ഏഷ്യസി | എന്നിൽ മനസ്സിനേയും ബുദ്ധിയേയും അർപ്പിച്ചിരിയ്ക്കുന്നവനായ നീ എന്നെത്തന്നെ പ്രാപിയ്ക്കും. |
| അസംശയഃ | സംശയമില്ല. |

അഭ്യാസയോഗയുക്തേന ചേതസാ നാന്യഗാമിനാ
പരമം പുരുഷം ദിവ്യം യാതി പാർത്ഥാനുചിന്തയൻ. 8

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |

| | |
|---|---|
| അഭ്യാസയോഗയുക്തേന നാന്യഗാമിനാ ചേതസാ അനുചിന്തയൻ | നിത്യാഭ്യാസമാകുന്ന ഉപായത്താൽ, അന്യവിഷയത്തിൽ പ്രവേശിക്കാത്ത മനസ്സുകൊണ്ടു ചിന്തിക്കുന്നവൻ |
| ദിവ്യം പരമം പുരുഷം യാതി | പ്രകാശരൂപനായ പരമപുരുഷനെ പ്രാപിക്കുന്നു. |

കവിം പുരാണമനുശാസിതാര—
മണോരണീയാംസമനുസ്മരേദ്യഃ
സർവ്വസ്യ ധാതാരമചിന്ത്യരൂപ—
മാദിത്യവർണ്ണം തമസഃ പരസ്താൽ, 9

പ്രയാണകാലേ മനസാചലേന
ഭക്ത്യാ യുക്തോ യോഗബലേന ചൈവ
ഭ്രുവോർമ്മധ്യേ പ്രാണമാവേശ്യ സമ്യൿ
സ തം പരം പുരുഷമുപൈതി ദിവ്യം. 10

| | |
|---|---|
| അചലേന മനസാ ഭക്ത്യാ യോഗബലേന ച ഏവ യുക്തഃ യഃ | ഇളകാത്ത മനസ്സോടും ഭക്തിയോടും യോഗബലത്തോടും കൂടിയിരിക്കുന്ന യാതൊരു യോഗി |
| പ്രാണം ഭ്രുവോഃ മധ്യേ സമ്യൿ ആവേശ്യ | പ്രാണവായുവിനെ ഭ്രൂമദ്ധ്യത്തിൽ വേണ്ടപോലെ നിർത്തീട്ട് |
| കവിം പുരാണം അനുശാസിതാരം | സർവ്വജ്ഞനും ആദികാലംമുതൽ ഉള്ളവനും സകലത്തിന്റേയും നിയന്താവും |
| അണോഃ അണീയാംസം സർവ്വസ്യ ധാതാരം അചിന്ത്യരൂപം ആദിത്യവർണ്ണം തമസഃ പരസ്താൽ പുരുഷം | അണുവിനെക്കാളും സൂക്ഷ്മമായിരിക്കുന്നവനും സർവ്വത്തിന്റേയും രക്ഷകനും ചിന്തിക്കാൻ വയ്യാത്ത രൂപത്തോടുകൂടിയവനും സൂര്യനെപ്പോലെ പ്രകാശമുള്ളവനും അജ്ഞാനാന്ധകാരത്തെ അതിക്രമിച്ചവനുമായ പുരുഷനെ (പരമാത്മാവിനെ) |
| പ്രയാണകാലേ അനുസ്മരേൽ | മരണസമയത്ത് അനുസ്മരിക്കുന്നുവോ |
| സഃ ദിവ്യം തം പരം ഉപൈതി | അവൻ ദിവ്യനായ (പ്രകാശരൂപനായ) ആ പരമപുരുഷനെ പ്രാപിക്കുന്നു. |

യദക്ഷരം വേദവിദോ വദന്തി,
വിശന്തി യദ്യതയോ വീതരാഗാഃ,
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി,
തൽ തേ പദം സംഗ്രഹേണ പ്രവക്ഷ്യേ. 11

| | |
|---|---|
| വേദവിദഃ യത്<br>അക്ഷരം വദന്തി | വേദജ്ഞന്മാർ യാതൊന്നിനെ നാശമി<br>ല്ലാത്തതായി പറയുന്നുവോ |
| വീതരാഗാഃ യതയഃ<br>യൽ വിശന്തി | കാമക്രോധങ്ങളം വിട്ടവരായ യോഗി<br>കരം യാതൊന്നിനെ പ്രവേശിക്കുന്നുവോ |
| യൽ ഇച്ഛന്തഃ ബ്രഹ്മചര്യം<br>ചരന്തി | യാതൊന്നിനെ അറിവാനുള്ള ഇച്ഛകൊ<br>ണ്ടു ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ |
| തൽ പദം സംഗ്രഹേണ<br>തേ പ്രവക്ഷ്യേ | ആ സ്ഥാനത്തെപ്പററി ചുരുക്കത്തിൽ<br>നിനക്കു പറഞ്ഞുതരാം. |

**സർവ്വദ്വാരാണി സംയമ്യ, മനോഹൃദി നിരുധ്യ ച,**
**മൂർദ്ധ്ന്യാധായാത്മനഃ പ്രാണമാസ്ഥിതോ**
**യോഗധാരണാം, 12**

**ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരൻ**
**യഃ പ്രയാതി ത്യജൻ ദേഹം, സ യാതി പരമാം ഗതിം.**

| | |
|---|---|
| യഃ സർവ്വദ്വാരാണി<br>സംയമ്യ മനഃ ഹൃദി<br>നിരുധ്യ | യാതൊരുവൻ സകല ഇന്ദ്രിയങ്ങളേയും<br>അടക്കി മനസ്സിനെ ഹൃദയത്തിൽ<br>പിടിച്ചുവെച്ച് |
| ആത്മനഃ പ്രാണം<br>മൂർദ്ധ്നി ആധായ | തന്റെ പ്രാണവായുവിനെ മൂർദ്ധാവിൽ<br>നിറുത്തി |
| യോഗധാരണാം<br>ആസ്ഥിതഃ | യോഗാരൂഢനായി (സമാധിസ്ഥനായി) |
| ബ്രഹ്മ ഓം ഇതി ഏകാ<br>ക്ഷരം വ്യാഹരൻ മാം<br>ച അനുസ്മരൻ | ബ്രഹ്മമയമായ ഓം എന്ന ഏകാക്ഷര<br>ത്തെ ഉച്ചരിക്കുന്നവനും എന്നെ സ്മരി<br>ക്കുന്നവനുമായി |
| ദേഹം ത്യജൻ പ്രയാതി | ദേഹത്തെ ത്യജിച്ച് പോകുന്ന |
| സഃ പരമാം ഗതിം യാതി | അവൻ പരമഗതിയെ (മോക്ഷത്തെ)<br>പ്രാപിക്കുന്നു. |

**അനന്യചേതാഃ സതതം യോ മാം സ്മരതി നിത്യശഃ,**
**തസ്യാഹം സുലഭഃ പാർത്ഥ നിത്യയുക്തസ്യ യോഗിനഃ. 14**

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ ! |
| യഃ അനന്യചേതാഃ<br>സതതം നിത്യശഃ<br>മാം സ്മരതി | യാതൊരുവൻ അന്യവിഷയത്തിൽ ചി<br>ന്തയില്ലാത്തവനായി ഇടവിടാതെ നി<br>ത്യവും എന്നെ സ്മരിക്കുന്നുവോ |
| തസ്യ നിത്യയുക്തസ്യ<br>യോഗിനഃ<br>അഹം സുലഭഃ | ആ സ്ഥിരചിത്തനായ യോഗിക്കു<br>ഞാൻ സുലഭനാകുന്നു (എളുപ്പത്തിൽ<br>പ്രാപിക്കത്തക്കവനാകുന്നു). |

മാമുപേത്യ പുനർജ്ജന്മ ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ സംസിദ്ധിം പരമാം ഗതാഃ.

| | |
|---|---|
| മാം ഉപേത്യ<br>പരമാം സംസിദ്ധിം<br>ഗതാഃ മഹാത്മാനഃ | എന്നെ പ്രാപിച്ചശേഷം പരമശാന്തിയെ പ്രാപിച്ചവരായ മഹാത്മാക്കാം |
| പുനഃ ദുഃഖാലയം<br>അശാശ്വതം ജന്മ ന<br>ആപ്നുവന്തി | ദുഃഖങ്ങാംക്ക് ഇരിപ്പിടവും അനിത്യവുമായ പുനർജന്മത്തെ പ്രാപിക്കുന്നില്ല. |

ആബ്രഹ്മഭുവനാല്ലോകാഃ പുനരാവർത്തിനോർജ്ജുന;
മാമുപേത്യ തു കൌന്തേയ പുനർജ്ജന്മ ന വിദ്യതേ. 16

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| ആബ്രഹ്മഭുവനാത്<br>ലോകാഃ പുനരാവ<br>ർത്തിനഃ | ബ്രഹ്മലോകം ഉാംപ്പെടെ എല്ലാ ലോകങ്ങളും വീണ്ടും വീണ്ടും ജനിക്കുന്നവയാണ്. |
| കൌന്തേയ | ഹേ അർജ്ജുന! |
| മാം ഉപേത്യ തു<br>പുനർജന്മ ന വിദ്യതേ | എന്നെ പ്രാപിച്ചാലാവട്ടെ പുനർജന്മം ഉണ്ടാകുന്നില്ല. |

സഹസ്രയുഗപര്യന്തമഹര്യദ് ബ്രഹ്മണോ വിദുഃ
രാത്രിം യുഗസഹസ്രാന്താം തേഹോരാത്രവിദോ ജനാഃ. 17

| | |
|---|---|
| സഹസ്രയുഗപര്യന്തം<br>യത് ബ്രഹ്മണഃ അഹഃ | ആയിരം യുഗങ്ങാം കൂടിയതായ യാതൊന്ന ബ്രഹ്മാവിൻെറ പകലാണോ അതിനെയും |
| യുഗസഹസ്രാന്താം<br>(യത്) രാത്രിം | ആയിരം യുഗങ്ങാം കൂടിയതായ ബ്രഹ്മാവിൻെറ രാത്രിയേയും |
| യേ ജനാഃ വിദുഃ | യാതൊരു ജനങ്ങാം അറിയുന്നുവോ |
| തേ അഹോരാത്രവിദഃ | അവർ പകലും രാവും അറിയുന്നവരാകുന്നു. |

ടിപ്പണി—താല്പര്യം: ഇരുപത്തിനാലു മണിക്കൂറുള്ള നമ്മുടെ ദിനരാത്രങ്ങാം കാലചക്രത്തിൽ ഒരു ക്ഷണനേരത്തെക്കാാം സൂക്ഷ്മമാണ്; അതിന് ഒരു വിലയുമില്ല. അതുകൊണ്ട് അത്ര കുറച്ചു സമയംമാത്രം അനുഭവിക്കുവാൻ കഴിയുന്ന ഭോഗങ്ങാം ആകാശപുഷ്പങ്ങാംപോലെയാണ്. ഈ പരമാത്ഥം മനസ്സിലാക്കി നാം അവയെസ്സംബന്ധിച്ച് ഉദാസീനന്മാരായിരിക്കേണ്ടതത്രേ. അതിനംപുറമേ, നമുക്കു കിട്ടിയിട്ടുള്ള സമയം ഭഗവത്ഭക്തിയിൽ—പരിചര്യയിൽ—വ്യയം ചെയ്തു സാത്ഥകമാക്കണം. അന്നന്നുതന്നെ ആത്മദശനം സിദ്ധിച്ചില്ലെങ്കിലും നിരാശപ്പെടുകയുമരുത്.

അവ്യക്താദ്വ്യക്തയഃ സർവ്വാഃ പ്രഭവന്ത്യഹരാഗമേ;
രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ. 18

| | |
|---|---|
| അഹരാഗമേ | ബ്രഹ്മാവിൻെറ പകൽ തുടങ്ങുമ്പോൾ |
| അവ്യക്താൽ സർവ്വാഃ വ്യക്തയഃ പ്രഭവന്തി | അവ്യക്തത്തിൽനിന്നു (സൂക്ഷ്മപ്രകൃതിയിൽനിന്നു) സകലവും വ്യക്തമായി ഭവിയ്ക്കുന്നു (ഉണ്ടാകുന്നു). |
| രാത്ര്യാഗമേ അവ്യക്തസംജ്ഞകേ തത്ര ഏവ പ്രലീയന്തേ | ബ്രഹ്മാവിൻെറ രാത്രി തുടങ്ങുമ്പോൾ അവ്യക്തമെന്നു പറയപ്പെടുന്ന അതിൽ ത്തന്നെ (ആ സൂക്ഷ്മപ്രകൃതിയിൽത്തന്നെ) ലയത്തെ പ്രാപിയ്ക്കുന്നു. |

ടിപ്പണി—ഇത്രയും അറിഞ്ഞതുകൊണ്ടു, തൻെറ സ്വാധീനതയിലിരിയ്ക്കുന്ന സത്ത എത്രയോ ലഘുവാണെന്നു മനുഷ്യൻ സദാ ഓർമ്മിയ്ക്കേണ്ടതാണ്. ഉൽപ്പത്തിവിനാശങ്ങൾ രണ്ടുംകൂടി ഒരുമിച്ചു തന്നെ നടന്നുവരികയാണ്.

ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേവശഃ പാർത്ഥ, പ്രഭവത്യഹരാഗമേ. 19

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |
| സഃ ഏവ അയം ഭൂതഗ്രാമഃ അവശഃ ഭൂത്വാ ഭൂത്വാ രാത്ര്യാഗമേ പ്രലീയതേ | ആ ഭൂതസമൂഹംതന്നെ അസ്വതന്ത്രമായി പിന്നേയും പിന്നേയും ജനിച്ചു രാത്ര്യാരംഭത്തിൽ ലയത്തെ പ്രാപിയ്ക്കുന്നു. |
| അഹരാഗമേ പ്രഭവതി | പകൽ തുടങ്ങുമ്പോൾ (പിന്നേയും) ഉണ്ടാകയും ചെയ്യുന്നു. |

പരസ്തസ്മാൽ തു ഭാവോന്യോവ്യക്തോവ്യക്താൽ സനാതനഃ
യഃ സ സർവ്വേഷു ഭൂതേഷു നശ്യത്സു ന വിനശ്യതി. 20

| | |
|---|---|
| യഃ തസ്മാൽ അവ്യക്താൽ അന്യഃ പരഃ സനാതനഃ അവ്യക്തഃ | യാതൊന്ന് ആ അവ്യക്തത്തിൽനിന്നു വേറേയായും അതീതമായും അനാദിയായ അവ്യക്തഭാവമായിരിയ്ക്കുന്നുവോ |
| സഃ തു ഭാവഃ സർവ്വേഷു ഭൂതേഷു നശ്യത്സു ന വിനശ്യതി | ആ ഭാവം സകലഭൂതങ്ങളും നശിച്ചാലും നശിയ്ക്കുന്നില്ല. |

അവ്യക്തോക്ഷര ഇത്യുക്തസ്തമാഹുഃ പരമാം ഗതിം;
യം പ്രാപ്യ ന നിവർത്തന്തേ തദ്ധാമ പരമം മമ. 21

| | |
|---|---|
| അവ്യക്തഃ അക്ഷരഃ ഇതി ഉക്തഃ തം പര മാം ഗതിം ആഹുഃ | അവ്യക്തമെന്നും നാശരഹിതമെന്നും പറയപ്പെട്ടിരിയ്ക്കുന്ന അതിനെ (ആ ഭാവത്തെ) പരമമായ പ്രാപ്യസ്ഥാനം എന്നു പറയുന്നു. |
| യം പ്രാപ്യ ന നിവർത്തന്തേ തൽ മമ പരമം ധാമ | യാതൊന്നിനെ പ്രാപിച്ചിട്ടു പിന്നെ തിരിച്ചുവരുന്നില്ലയോ അതാണ് എൻെറ ഏററവും ഉത്തമമായ സ്ഥാനം. |

പുരുഷഃ സ പരഃ പാർത്ഥ ഭക്ത്യാ ലഭ്യസ്ത്വനന്യയാ,
യസ്യാന്തസ്ഥാനി ഭൂതാനി യേന സർവ്വമിദം തതം. 22

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |
| ഭൂതാനി യസ്യ അന്തസ്ഥാനി | സകലപ്രാണികളും യാതൊരുവൻെറ അന്തർഭാഗത്തു സ്ഥിതിചെയ്യുന്നുവോ |
| യേന സർവ്വം ഇദം തതം | യാതൊരുവനാൽ ഈ ജഗത്താസകലം വ്യാപിയ്ക്കപ്പെട്ടിരിയ്ക്കുന്നുവോ |
| സഃ പരഃ പുരുഷഃ അനന്യയാ ഭക്ത്യാ ലഭ്യഃ തു | ആ പരമപുരുഷൻ ഏകാന്ത ഭക്തികൊണ്ടു പ്രാപിയ്ക്കപ്പെടാവുന്നവനാകുന്നു. |

യത്ര കാലേ ത്വനാവൃത്തിമാവൃത്തിം ചൈവ യോഗിനഃ
പ്രയാതാ യാന്തി, തം കാലം വക്ഷ്യാമി ഭരതർഷഭ. 23

| | |
|---|---|
| ഭരതർഷഭ | ഹേ അർജ്ജുന! |
| യത്ര കാലേ തു പ്രയാതാഃ യോഗിനഃ അനാവൃത്തിം യാന്തി | ഏതു കാലത്തിൽ ദേഹത്യാഗം ചെയ്ത യോഗികൾ പുനർജന്മമില്ലാത്ത സ്ഥിതിയെ (മോക്ഷത്തെ) പ്രാപിയ്ക്കുന്നുവോ |
| (യത്ര കാലേ പ്രയാതാഃ) ആവൃത്തിം ച ഏവ (യാന്തി) | ഏതു കാലത്തിൽ ദേഹത്യാഗം ചെയ്തവർ പുനർജന്മത്തെ പ്രാപിയ്ക്കുന്നുവോ |
| തം കാലം വക്ഷ്യാമി | ആ കാലത്തെ ഞാൻ പറയാം. |

അഗ്നിർജ്ജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ. 24

| | |
|---|---|
| അഗ്നിഃ ജ്യോതിഃ അഹഃ ശുക്ലഃ ഷൺമാസാഃ ഉത്തരായണം | ജ്വലിയ്ക്കുന്ന തീ വെളിച്ചം പകൽസമയം വെളുത്ത പക്ഷം ഉത്തരായണകാലം ആറുമാസം |
| തത്ര പ്രയാതാഃ ബ്രഹ്മവിദഃ ജനാഃ | അപ്പോൾ ദേഹത്യാഗം ചെയ്തു പോയിട്ടുള്ള ബ്രഹ്മജ്ഞാനികളായ ജനങ്ങൾ |

| | |
|---|---|
| ബ്രഹ്മ ഗച്ഛന്തി | ബ്രഹ്മത്തെ പ്രാപിക്കുന്നു. (ജ്ഞാനപ്രകാശത്തിന് അധിഷ്ഠാനമായ ശക്തികൾ പ്രബലങ്ങളായിരിക്കുന്ന കാലത്തു ദേഹത്യാഗം ചെയ്യുന്ന ബ്രഹ്മജ്ഞാനികൾ ബ്രഹ്മത്തെ പ്രാപിക്കുന്നു) |

**ധൂമോ രാത്രിസ്തഥാ കൃഷ്ണഃ ഷണ്മാസാ ദക്ഷിണായനം .**
**തത്ര ചാന്ദ്രമസം ജ്യോതിര്യോഗീ പ്രാപ്യ നിവർത്തതേ. 25**

| | |
|---|---|
| ധൂമഃ രാത്രിഃ തഥാ കൃഷ്ണഃ ഷണ്മാസാഃ ദക്ഷിണായനം | പുക രാത്രിസമയം അപ്രകാരംതന്നെ കറുത്ത പക്ഷം ദക്ഷിണായനകാലം ആറുമാസം |
| തത്ര (പ്രയാതഃ) യോഗീ ചാന്ദ്രമസം ജ്യോതിഃ പ്രാപ്യ നിവർത്തതേ | അപ്പോൾ ദേഹത്യാഗം ചെയ്തുപോയ യോഗി ചന്ദ്രമസ്സായിരിക്കുന്ന ജ്യോതിസ്സിനെ (വൃദ്ധിക്ഷയങ്ങളുള്ള ഒരു പദവിയെ) പ്രാപിച്ചിട്ടു പുനർജന്മമെടുക്കുന്നു. (ബ്രഹ്മജ്ഞാനികളല്ലാത്ത യോഗികൾ ശാശ്വതമല്ലാത്ത (നശ്വരമായ) ഒരു ദിവ്യപദത്തെ പ്രാപിക്കുകയും പിന്നീടു ജന്മമെടുക്കുകയും ചെയ്യുന്നു.) |

ടിപ്പണി—മുകളിലുള്ള രണ്ടു ശ്ലോകങ്ങളുടെ താല്പര്യം എനിക്കു പൂർണ്ണമായി മനസ്സിലായിട്ടില്ല. അവയുടെ ശബ്ദാർത്ഥത്തിന്നു ഗീതയിലെ ഉപദേശത്തോടു യോജിപ്പു കാണുന്നില്ല. ഗീതയിലെ പാഠം ഭക്തിമാന്മാരും, സേവാമാർഗ്ഗത്തെ ആശ്രയിക്കുന്നവരും, ജ്ഞാനം സിദ്ധിച്ചവരും എപ്പോൾ മരിച്ചാലും മോക്ഷത്തെത്തന്നെ പ്രാപിക്കുന്നു എന്നാണ്. എന്നാൽ ഈ രണ്ടു ശ്ലോകങ്ങളുടെ ശബ്ദാർത്ഥം മുൻപറഞ്ഞതിൽനിന്നു വിരുദ്ധമാണ്. അതിൻെറ ഭാവാർത്ഥം ഇപ്രകാരമായിരിക്കാം: യാതൊരുവൻ യജ്ഞം ചെയ്യുന്നുവോ, അതായതു പരോപകാരം ചെയ്തുകൊണ്ടുതന്നെ ജീവിതം നയിക്കുന്നുവോ, യാതൊരുവനു ജ്ഞാനസിദ്ധി വന്നിരിക്കുന്നുവോ, യാതൊരുവൻ ബ്രഹ്മജ്ഞൻ അതായതു ജ്ഞാനിയായിത്തീർന്നിരിക്കുന്നുവോ, അവൻ മരണസമയത്തും അപ്രകാരമുള്ള സ്ഥിതിയിൽത്തന്നെ ഇരിക്കുന്നപക്ഷം മോക്ഷത്തെ പ്രാപിക്കും. ഇതിനു വിപരീതമായി യജ്ഞം ചെയ്യാത്തവനും ജ്ഞാനവിഹീനനും ഭക്തിരഹിതനുമായവൻ ചന്ദ്രലോകത്തെ അതായതു ക്ഷണികമായ ലോകത്തെ, പ്രാപിക്കുകയും പിന്നീടു സംസാരചക്രത്തിൽത്തന്നെ തിരികെ വരികയും ചെയ്യുന്നു. ചന്ദ്രന്നു സ്വന്തമായ ജ്യോതിസ്സില്ലല്ലോ.

**ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ ജഗതഃ ശാശ്വതേ മതേ;**
**ഏകയാ യാത്യനാവൃത്തി,മന്യയാവർത്തതേ പുനഃ. 26**

| | |
|---|---|
| ശുക്ലകൃഷ്ണേ ഹി ഏതേ ഗതീ ജഗതഃ ശാശ്വതേ മതേ | ശുക്ലം കൃഷ്ണം (ജ്ഞാനം അജ്ഞാനം—പ്രകാശം അന്ധകാരം) എന്ന രണ്ടു മാർഗ്ഗങ്ങൾ ജഗത്തിനു ശാശ്വതമാണെന്നു സമ്മതിയ്ക്കപ്പെട്ടിരിയ്ക്കുന്നു. |
| ഏകയാ അനാവൃത്തിം യാതി | ഒന്നിൽക്കൂടി (ജ്ഞാനപ്രാശത്തിൽക്കൂടി) മോക്ഷത്തെ പ്രാപിയ്ക്കുന്നു. |
| അന്യയാ പുനഃ ആവർത്തതേ | മററതിൽക്കൂടി (അജ്ഞാനമാർഗ്ഗത്തിൽക്കൂടി) പിന്നേയും ജന്മത്തെ എടുക്കുന്നു. |

നൈതേ സൃതീ പാർത്ഥ ജാനൻ യോഗീ മുഹ്യതി കശ്ചന;
തസ്മാൽ സർവ്വേഷു കാലേഷു യോഗയുക്തോ ഭവാർജ്ജുന. 27

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |
| ഏതേ സൃതീ ജാനൻ കശ്ചന യോഗീ ന മുഹ്യതി | ഈ രണ്ടു മാർഗ്ഗങ്ങളും അറിയുന്ന ഒരു യോഗിയും മോഹവശനാകുന്നില്ല. |
| തസ്മാൽ അർജ്ജുന സർവ്വേഷു കാലേഷു യോഗയുക്തഃ ഭവ | അതുകൊണ്ടു ഹേ അർജ്ജുന! എല്ലാപ്പോഴും യോഗിയായിരിയ്ക്കുക. |

ടിപ്പണി—രണ്ടു മാർഗ്ഗവുമറിഞ്ഞു സമഭാവനയോടുകൂടിയിരിയ്ക്കുന്നവൻ അന്ധകാരമാർഗ്ഗത്തെ—അജ്ഞാനമാർഗ്ഗത്തെ—സ്വീകരിയ്ക്കുന്നില്ല. ഇതുതന്നെയാണ് മോഹത്തിൽ പെടരുതെന്നു പറയുന്നതിന്റെ അർത്ഥം.

വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യൽ പുണ്യഫലം പ്രദിഷ്ടം,
അത്യേതി തത്സർവ്വമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം. 28

| | |
|---|---|
| വേദേഷു യജ്ഞേഷു തപസ്സു ദാനേഷു ച ഏവ യൽ പുണ്യ ഫലം പ്രദിഷ്ടം | വേദങ്ങളിലും യജ്ഞങ്ങളിലും തപസ്സുകളിലും ദാനങ്ങളിലും എന്തു പുണ്യഫലമാണോ കല്പിച്ചിരിയ്ക്കുന്നത് |
| തൽ സർവ്വം യോഗീ ഇദം വിദിത്വാ അത്യേതി | അതെല്ലാം യോഗി ഇതിനെ മനസ്സിലാക്കീട്ട് അതിക്രമിയ്ക്കുകയും |
| ആദ്യം പരം സ്ഥാനം ഉപൈതി ച | ജഗത്തിനു മൂലഭൂതമായ പരമപദത്തെ പ്രാപിയ്ക്കുകയും ചെയ്യുന്നു. |

ടിപ്പണി—ജ്ഞാനംകൊണ്ടും ഭക്തികൊണ്ടും സേവാകർമ്മങ്ങൾ കൊണ്ടും സമഭാവത്തെ പ്രാപിച്ചിട്ടുള്ളവനു കേവലം പുണ്യങ്ങളുടെ ഫലംമാത്രമല്ല, പരമമായ മോക്ഷപദംകൂടി ലഭിക്കുന്നു.

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'അക്ഷരബ്രഹ്മയോഗ'മെന്ന എട്ടാമധ്യായം അവസാനിച്ചു.

ഒമ്പതാമധ്യായം

# രാജവിദ്യാരാജഗുഹ്യയോഗം

കഴിഞ്ഞ അധ്യായത്തിലെ അവസാനശ്ലോകത്തിൽ യോഗിയുടെ പരമാവസ്ഥയെ വിവരിച്ചുകഴിഞ്ഞു. അതുകൊണ്ടു ഭഗവാന് ഇനി ഭക്തിയുടെ മഹിമയാണ് വർണ്ണിയ്ക്കുവാനുള്ളത്. ഗീതയിലെ യോഗി ഒരു ശുഷ്കജ്ഞാനിയല്ല. ബാഹ്യാചരണങ്ങൾമാത്രമുള്ള ഭക്തനുമല്ല. ഗീതയിലെ യോഗി ജ്ഞാനിയും ഭക്തനും അനാസക്തനായി കർമ്മം ചെയ്യുന്നവനുമാകുന്നു. അതുകൊണ്ടു ഭഗവാൻ പറയുന്നു: ''നിന്നിൽ യാതൊരു ദോഷവുമില്ല. അതുകൊണ്ടു ഞാൻ നിനക്കു ഗൂഢമായ ജ്ഞാനം ഉപദേശിയ്ക്കാം. അതിനെ ഗ്രഹിയ്ക്കുന്നതുകൊണ്ടു നിനക്കു സർവ്വമംഗളവും ഉണ്ടാകട്ടെ. ഈ ജ്ഞാനം എല്ലാററിലും മികച്ചതാണ്. ഇതു പരിപാവനമാണ്. ഇതിൻെറ ആചരണം എളുപ്പവുമാകുന്നു. ഇതിൽ ശ്രദ്ധയില്ലാത്തവന് എന്നെ പ്രാപിയ്ക്കാൻ സാധിയ്ക്കയില്ല. മനുഷ്യർക്ക്, ജീവജാലങ്ങൾക്ക്, ഇന്ദ്രിയങ്ങൾവഴിയ്ക്ക് എൻെറ സ്വരൂപം മനസ്സിലാക്കുവാൻ സാധിയ്ക്കയില്ല. എന്നാൽ ഈ ജഗത്തിൽ അതു സർവ്വത്ര വ്യാപിച്ചുനില്ക്കുന്നു. അതിനെ ആധാരമാക്കി ഈ ലോകം പ്രവർത്തിയ്ക്കുന്നു. അതാകട്ടേ ലോകത്തെ ആധാരമാക്കിയല്ല നില്ക്കുന്നത്. ഇതു മററൊരു പ്രകാരത്തിലും പറയാം: പ്രാണികളുടെ ഉല്പത്തിയ്ക്കു കാരണവും അവയുടെ പോഷണകർത്താവും ഞാനാണെങ്കിലും ഞാൻ അവയിലും അവ എന്നിലും ഇല്ല. എന്തുകൊണ്ടെന്നാൽ, അവ അജ്ഞാനത്തിൽ കിടക്കുന്നതുകൊണ്ട് എന്നെ അറിയുന്നില്ല. അവയിൽ ഭക്തിവികാസവുമില്ല. അത് എൻെറ വൈചിത്ര്യമാണെന്നു മനസ്സിലാക്കിക്കൊള്ളുക.

എന്നാൽ ഞാൻ പ്രാണികളിൽ സ്ഥിതി ചെയ്യുന്നില്ല എന്നു തോന്നുമെങ്കിലും ഞാൻ വായുവിനെപ്പോലെ സർവ്വത്ര വ്യാപിച്ചിരിയ്ക്കുന്നു. സകലജീവികളും യുഗാവസാനത്തിൽ ലയത്തെ പ്രാപിയ്ക്കുന്നു; യുഗാരംഭത്തിൽ വീണ്ടും ജന്മമെടുക്കുകയും ചെയ്യുന്നു. ഈ കർമ്മത്തിൻെറ കർത്താവു ഞാനാണെങ്കിലും അത് എനിയ്ക്കു ബന്ധകാരണമാകുന്നില്ല. എന്തുകൊണ്ടെന്നാൽ, അതിൽ ഞാൻ സക്തനല്ല. അതിൽ ഞാൻ ഉദാസീനനാകുന്നു. ആ കർമ്മം അങ്ങിനെ നടന്നുപോരുന്നു; അത് എൻെറ പ്രകൃതിയാണ്, എൻെറ സ്വഭാവമാണ്. എന്നാൽ എൻെറ ഈ പ്രകൃതി ലോകം മനസ്സിലാക്കുന്നില്ല. അവർ ഇതിൽ നാസ്തികന്മാരായിരിയ്ക്കുന്നു. ഞാൻ ഉണ്ട് എന്ന വാസ്തവത്തെപ്പോലും അവർ നിഷേധിയ്ക്കുന്നു. അങ്ങിനെയുള്ളവർ വൃഥാ ആശക്കോട്ടകൾ കെട്ടുന്നു. അവരുടെ പ്രവൃത്തികളും നിഷ്പ്രയോജന

ങ്ങളാകുന്നു. അവർ കേവലം അജ്ഞാനികളായിരിയ്ക്കുന്നു. അതു കൊണ്ടു് അവർ ആസുരവൃത്തികളെന്നു പറയപ്പെടുന്നു. ദൈവ പ്രകൃതിയോടുകൂടിയവരാകട്ടേ, ഞാൻ നാശരഹിതനും സൃഷ്ടികർത്താവുമാണെന്നറിഞ്ഞിട്ടു് എന്നെ ഭജിയ്ക്കുന്നു. അവർ ദൃഢനിശ്ചയത്തോടുകൂടിയവരാണു്. അവർ സ്ഥിരപ്രയത്നം ചെയ്യുന്നവരാകുന്നു. അവർ എന്നെ ഭജിച്ചു കീർത്തനം ചെയ്യുകയും ധ്യാനിയ്ക്കുകയും ചെയ്യുന്നു. ഞാൻ ഒന്നേ ഉള്ളു എന്നു മനസ്സിലാക്കുന്നവരാണു് ചിലർ; വേറെ ചിലർ എന്നെ അനേകം രൂപമുള്ളവനായി കരുതുന്നു. എന്റെ ഗുണങ്ങൾ അനന്തങ്ങളായതുകൊണ്ടു് എന്നെ ബഹുരൂപനായി മനസ്സിലാക്കുന്നവർ എന്റെ ഭിന്നഭിന്നങ്ങളായ ഗുണങ്ങളെ പല രൂപത്തിലും കാണുന്നു. എന്നാൽ ഇവരെല്ലാവരും എന്റെ ഭക്തന്മാരാണെന്നു മനസ്സിലാക്കിക്കൊള്ളുക.

യജ്ഞത്തിന്റെ സങ്കല്പവും യജ്ഞവും പിതൃക്കൾക്കാധാരവും ഞാനാകുന്നു. യജ്ഞത്തിൽ വനസ്പതിയും മന്ത്രവും ആഹുതിയും ഹോമദ്രവ്യവും അഗ്നിയും ഞാൻതന്നെ. ഈ ജഗത്തിന്റെ പിതാവും മാതാവും ഞാനാകുന്നു. ഈ ജഗത്തിനെ ധരിയ്ക്കുന്നവൻ ഞാനത്രേ. പിതാമഹന്നു് അറിയപ്പെടേണ്ട വസ്തുവും ഞാൻതന്നെ. ഓംകാരവും, ഋക് യജുസ്സ് സാമം എന്നീ വേദങ്ങളും ഞാനാണു്. ഗതിയും പോഷണകർത്താവും പ്രഭുവും സാക്ഷിയും ഞാൻതന്നെയാണു്. എല്ലാററിനും ശരണവും ഞാൻതന്നെ. മംഗളപ്രാർത്ഥിയും, ഉല്പത്തിയും നാശവും, ശീതവും ഉഷ്ണവും, സത്തും അസത്തും ഞാനാകുന്നു.

വേദവിഹിതങ്ങളായ കർമ്മങ്ങൾ ചെയ്യുന്നവർ ഫലപ്രാപ്തിയ്ക്കായത്രേ അവയെ ചെയ്യുന്നതു്. അതുകൊണ്ടു് അവർ സ്വർഗ്ഗം പ്രാപിയ്ക്കുന്നുവെങ്കിലും, അവർ ജനനമരണചക്രത്തിൽ വീണ്ടും തിരിയേണ്ടിവരുന്നു. എന്നാൽ ഏകഭാവത്തിൽ എന്നെ ചിന്തനം ചെയ്തു് എന്നെത്തന്നെ ഭജിയ്ക്കുന്നവരുടെ സകലഭാരങ്ങളും ഞാൻ നീക്കിക്കളയുന്നു. അവരുടെ എല്ലാ ആവശ്യങ്ങളും ഞാൻ പൂർണ്ണമായി നിർവ്വഹിയ്ക്കുന്നു. ഞാൻതന്നെ അവരെ രക്ഷിയ്ക്കുകയും ചെയ്യുന്നു. മററു ചിലർ അന്യദേവതകളിൽ വിശ്വാസമുള്ളവരായിട്ടു് അവരെ ഭജിയ്ക്കുന്നു. ഇതു് അജ്ഞാനമാകുന്നു. എന്നാലും ഒടുവിൽ ഇവരും എന്നെ ഭജിയ്ക്കുന്നവരായിത്തന്നെ വിചാരിയ്ക്കപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, ഞാൻതന്നെയാണു് സർവ്വയജ്ഞങ്ങളുടേയും ഭോക്താവു്. എന്നാൽ എന്റെ ഈ വ്യാപകഭാവത്തെ മനസ്സിലാക്കാത്തവർക്കു പരമാവസ്ഥയിലെത്തുവാൻ സാധിയ്ക്കുയില്ല. ദേവന്മാരെ പൂജിയ്ക്കുന്നവർ ദേവലോകത്തേയും, പിതൃക്കളെ പൂജിയ്ക്കുന്നവർ പിതൃലോകത്തേയും, ഭൂതപ്രേതങ്ങളെ പൂജിയ്ക്കുന്നവർ അവരുടെ ലോകത്തേയും പ്രാപിയ്ക്കുന്നു. ജ്ഞാനപൂർവ്വം എന്നെ ഭജിയ്ക്കുന്നവരാകട്ടേ എന്നെ പ്രാപിയ്ക്കുന്നു. ഭക്തിയോടുകൂടി ഒരു പത്രമെങ്കിലും എനിയ്ക്കു് അർപ്പണം ചെയ്യുന്ന സൽപ്രയത്നശാലികളുടെ

ഭക്തിയെ ഞാൻ സ്വീകരി ്ന്നു. അതുകൊണ്ടു നീ എന്തു ചെയ്യു മ്പോഴും അതിനെ എനിക്കു് അർപ്പണമായി ചെയ്യുക. അതിൻെറ ശുഭാശുഭഫലത്തിൽ നിനക്കു് ഉത്തരവാദിത്വം ആവശ്യമില്ല. കർമ്മഫലത്തെ ത്യജിക്കുന്നതുകൊണ്ടു നിനക്കു് ജനനമരണക്ലേശം ഇല്ലാതാകും. സകലപ്രാണികളും ഒരുപോലെയാണെന്നാകുന്നു എൻെറ മതം; ഒരുവൻ പ്രിയൻ മററൊരുവൻ അപ്രിയൻ എന്നില്ല. എന്നാൽ ഭക്തിപൂർവ്വം എന്നെ ഭജിക്കുന്നതാരോ അവരിൽ ഞാനുണ്ടു്. ഇതിൽ പക്ഷപാതമില്ല. അവക്കു് അവരുടെ ഭക്തിയുടെ ഫലം സിദ്ധിക്കുന്നു എന്നുമാത്രമേയുള്ളു. എന്നെ പൂർണ്ണഹൃദയത്തോടുകൂടി ഭജി ക്കുന്ന ദുർവൃത്തൻപോലും സാധുവാക്കപ്പെടുന്നു. ഈ ഭക്തിയുടെ വൈ ചിത്ര്യം അപ്രകാരമുള്ളതാകുന്നു. സൂര്യൻെറമുമ്പിൽ അന്ധകാരം ഇല്ലാതാകുന്നതുപോലെ, എൻെറ സന്നിധിയിൽ മനുഷ്യൻെറ ദുരാ ചാരം നശിച്ചുപോകുന്നു. അതുകൊണ്ടു എന്നിൽ ഭക്തിയുള്ളവക്കു് ഒരിക്കലും നാശം സംഭവിക്കയില്ലെന്നു തീർച്ചയാണു്. അവർ ധർമ്മാ ത്മാക്കളായിത്തീന്നു ശാന്തിയെ അനുഭവിക്കുന്നു. പാപയോനിക ളിൽ ജനിച്ചവരായി ഗണിക്കപ്പെടുന്നവർ, വിദ്യാവിഹീനരായ സ്ത്രീകൾ, വൈശ്യർ, ശൂദ്രർ ഇവരും എന്നെ ആശ്രയിക്കുന്നുവെങ്കിൽ എന്നെത്തന്നെ പ്രാപിക്കും. ഭക്തിയുടെ മഹിമ അപ്രകാരമുള്ളതാ കുന്നു. അങ്ങിനെയിരിക്കെ, പുണ്യകർമ്മം ചെയ്യുന്ന ബ്രാഹ്മണരു ടേയും ക്ഷത്രിയരുടേയും കഥ പറയുവാനുണ്ടോ? ഭജനം ചെയ്യുന്ന വനു് അതിൻെറ ഫലം ലഭിക്കുന്നു. അതുകൊണ്ടു, നീ അസാര മായ സംസാരത്തിൽ അകപ്പെട്ടവനാണെങ്കിലും, എന്നെ ഭജിച്ചു് അതിൻെറ മറുകരയെ പ്രാപിച്ചാലും. മനസ്സു് എന്നിൽ ഉറപ്പി ക്കുക, എന്നിൽ ഭക്തിയുള്ളവനായിരിക്കുക; എനിക്കുവേണ്ടിത്തന്നെ യജ്ഞം ചെയ്യുക; എന്നെത്തന്നെ നമസ്കരിക്കുക—ഇപ്രകാരം നീ മൽപരായണനായി, ആത്മാവിനെ എന്നിൽ സമർപ്പിച്ചു് വ്യക്തി ഭാവമില്ലാത്തവനെപ്പോലാകണം. എന്നാൽ നീ എന്നെത്തന്നെ പ്രാപിക്കും.

ടിപ്പണി—ഭക്തി എന്നതിൻെറ അർത്ഥം ഈശ്വരനിലുള്ള ആസക്തി എന്നാണെന്നു നാം ഇതിൽ കാണുന്നു. അനാസക്തി അഭ്യസിക്കുവാൻ ഇതു് ഏററവും എളുപ്പമായ ഉപായമാകുന്നു. ഭക്തി രാജവിദ്യയാണു്, എളുപ്പമായ മാർഗ്ഗമാണു്. അതു ഹൃദയംഗമ മാണെങ്കിൽ എളുപ്പവും അല്ലെങ്കിൽ അപകടവുമാണെന്നു് ഈ അധ്യായത്തിൻെറ ആരംഭത്തിൽത്തന്നെ ഞാൻ പ്രതിജ്ഞ ചെയ്തി ട്ടുണ്ടു്. അതുകൊണ്ടുതന്നെയാണു് ഇതു് ആത്മസമർപ്പണംകൊണ്ടു മാത്രം സാധിക്കാവുന്ന കാര്യമായി പറയപ്പെടുന്നതു്. പുറമെനിന്നു നോക്കുന്നവക്കു് ഇതു ഭയാനകമായി തോന്നുന്നു; എന്നാൽ അകത്തു പ്രവേശിക്കുന്നവക്കു പരമസുഖം അനുഭവപ്പെടുന്നു. കവി ഇപ്ര കാരം പറയുന്നു:—സുധന്വാവു തിളക്കുന്ന എണ്ണപ്പാത്രത്തിൽ കിടന്നു ചിരിച്ചുകൊണ്ടിരുന്നു. പുറത്തു നിന്നിരുന്നവരാകട്ടേ വിറച്ചുകൊ

ണ്ടിരുന്നു. അഗ്നിപരീക്ഷയിൽ, പറയനായ നന്ദൻ അഗ്നിയിൽ നൃത്തം ചെയ്തുവെന്നു പറയപ്പെടുന്നു. ഇതെല്ലാം ഈ വ്യക്തികളുടെ ജീവിതത്തിൽ സംഭവിച്ചുവോ ഇല്ലയോ എന്ന് ഇവിടെ നിരൂപണം ചെയ്യേണ്ടതില്ല. എന്തിലെങ്കിലും തന്മയത്വം പ്രാപിച്ചിട്ടുള്ളവർക്ക് ഈ അവസ്ഥ അനുഭവപ്പെടും. അവർക്ക് സ്വബോധമില്ലാതാകുന്നു. ഈശ്വരനില്ലാതെ മറ്റൊന്നിൽ ഇങ്ങിനെ ലയം പ്രാപിപ്പുവാൻ ആരാഗ്രഹിയ്ക്കും? പഞ്ചസാരയും കരിമ്പും ഉപേക്ഷിച്ചു കയ്പുള്ള വേപ്പിനെ സ്വീകരിയ്ക്കരുത്. സൂര്യചന്ദ്രന്മാരുടെ തേജസ്സിനെ ഉപേക്ഷിച്ചു മിന്നാമിനുങ്ങിൽ ശ്രദ്ധ വെയ്ക്കരുത്. ഇപ്രകാരം ഭഗവാനിലുള്ള ആസക്തി, അതായത് ഭക്തി, കൂടാതെ ഫലത്തിൽ അനാസക്തി സംഭാവ്യമല്ലെന്ന് ഒമ്പതാമധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നു. അവസാനശ്ലോകം ഈ അധ്യായത്തിൻെറ മുഴുവൻ സാരാംശമാകുന്നു. നമ്മുടെ ഭാഷയിൽ അതിൻെറ അർത്ഥം ''നീ എന്നിൽ ലയിയ്ക്കുക'' എന്നാകുന്നു.

---

ഈ അധ്യായത്തിൽ ഭക്തിയുടെ മഹിമയെ വർണ്ണിച്ചിരിയ്ക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

ഇദം തു തേ ഗുഹ്യതമം പ്രവക്ഷ്യാമ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം, യജ്ജ്ഞാത്വാ
മോക്ഷ്യസേശുഭാൽ. 1

| | |
|---|---|
| യൽ ജ്ഞാത്വാ അശുഭാൽ മോക്ഷ്യസേ | യാതൊന്നിനെ അറിഞ്ഞാൽ അശുഭത്തിൽനിന്നു (സംസാരത്തിൽനിന്നു) നീ മുക്തനായിത്തീരുമോ |
| ഗുഹ്യതമം ഇദം ജ്ഞാനം വിജ്ഞാനസഹിതം അനസൂയവേ തേ പ്രവക്ഷ്യാമി | അതിരഹസ്യമായ ഈ ജ്ഞാനത്തെ അനുഭവജ്ഞാനസഹിതം അസൂയാരഹിതനായ (ദൂഷണസ്വഭാവമില്ലാത്തവനായ) നിനക്കു ഞാൻ പറഞ്ഞുതരാം. |

രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം സുസുഖം കർത്തുമവ്യയം. 2

| | |
|---|---|
| ഇദം രാജവിദ്യാ രാജഗുഹ്യം | ഇത് (ഈ ജ്ഞാനം) വിദ്യകളിൽവെച്ചു (രാജാവ്) അത്യുൽകൃഷ്ടവും, രഹസ്യങ്ങളിൽവെച്ച് (രാജാവ്) അതിരഹസ്യവും |
| ഉത്തമം, പവിത്രം | ഉത്തമമായിട്ടുള്ളതും, പരിശുദ്ധികരമായിട്ടുള്ളതും |

| | |
|---|---|
| പ്രത്യക്ഷാവഗമം ധമ്മ്യം കത്തും സുസുഖം അവ്യയം | പ്രത്യക്ഷമായി അറിയാവുന്നതും ധമ്മമാർഗ്ഗത്തിൽനിന്നിളകാത്തതും, അനുഷ്ഠിയ്ക്കുന്നതിന് സുഖമുള്ളതും അനശ്വരവും (നശിക്കാത്ത ഫലത്തോടുകൂടിയതും) ആകുന്നു. |

അശ്രദ്ദധാനാഃ പുരുഷാ ധമ്മസ്യാസ്യ പരന്തപ
അപ്രാപ്യ മാം നിവത്തന്തേ മൃത്യുസംസാരവർത്മനി. 3

| | |
|---|---|
| പരന്തപ! | ഹേ അജ്ജുന ! |
| അസ്യ ധമ്മസ്യ അശ്രദ്ദധാനാഃ പുരുഷാഃ | ഈ ധമ്മത്തെ വിശ്വസിയ്ക്കാത്ത ജനങ്ങൾ |
| മാം അപ്രാപ്യ | എന്നെ പ്രാപിയ്ക്കാതെ |
| മൃത്യു സംസാരവർത്മനി നിവത്തന്തേ | ജനനമരണമാകുന്ന സംസാരമാർഗ്ഗത്തിൽ നിശ്ചയമായും വത്തിയ്ക്കുന്നു. |

മയാ തതമിദം സവ്വം ജഗദവ്യക്തമൂത്തിനാ,
മൽസ്ഥാനി സവ്വഭൂതാനി, ന ചാഹം തേഷ്വവസ്ഥിതഃ.

| | |
|---|---|
| അവ്യക്തമൂത്തിനാ മയാ ഇദം സവ്വം ജഗത് തതം | അവ്യക്തസ്വരൂപനായ എന്നാൽ ഈ ജഗത്താസകലം വ്യാപിയ്ക്കപ്പെട്ടിരിയ്ക്കുന്നു. |
| സവ്വഭൂതാനി മൽസ്ഥാനി | സകലഭൂതങ്ങളും എന്നിൽ ഇരിയ്ക്കുന്നു. |
| അഹം തേഷു ന ച അവസ്ഥിതഃ | ഞാൻ അവയിൽ ഇരിയ്ക്കുന്നില്ല (അല്ല ഇരിയ്ക്കുന്നത്). |

ന ച മൽസ്ഥാനി ഭൂതാനി, പശ്യ മേ യോഗമൈശ്വരം;
ഭൂതഭൃന്ന ച ഭൂതസ്ഥോ മമാത്മാ ഭൂതഭാവനഃ. 5

| | |
|---|---|
| ഭൂതാനി മൽസ്ഥാനി ന ച | എന്നാൽ ഭൂതങ്ങൾ എന്നിൽ ഇരിയ്ക്കുന്നതുമില്ല. |
| മേ ഐശ്വരം യോഗം പശ്യ | എൻെറ ഐശ്വരമായ യോഗശക്തിയെ നോക്കുക. |
| ഭൂതഭൃൽ (അപി) ഭൂതസ്ഥഃ ന ച | ഭൂതങ്ങളെ ധരിയ്ക്കുന്നു എങ്കിലും ഭൂതങ്ങളിൽ (ഞാൻ) ഇരിയ്ക്കുന്നില്ല. |
| മമ ആത്മാ ഭൂതഭാവനഃ | എൻെറ ആത്മാവ് (ഞാൻ) ഭൂതങ്ങളുടെ ഉൽപത്തി കാരണമാകുന്നു. |

ടിപ്പണി—സകലഭൂതങ്ങളും എന്നിലാണെന്നും അല്ലെന്നും പറയാം; അവയിലെല്ലാം ഞാനുണ്ടെന്നും ഇല്ലെന്നും പറയാം. ഇത് ഈശ്വരൻെറ യോഗബലം—അദ്ദേഹത്തിൻെറ മായ—അദ്ദേഹത്തിൻെറ ചമല്ക്കാരമാണ്. ഈശ്വരനെ മനുഷ്യഭാഷയിൽ വണ്ണിയ്ക്കു

വാനേ ഭഗവാന്നുപോലും സാധിച്ചിട്ടുള്ളു. അതു നിമിത്തം പല വിധം ഭാഷാപ്രയോഗംകൊണ്ടു് അദ്ദേഹം മനുഷ്യനെ സന്തോഷിപ്പിയ്ക്കുന്നു. സർവ്വവും ഈശ്വരമയമാകുന്നു. അതുകൊണ്ടു സകല വസ്തുക്കളും അദ്ദേഹത്തിൽ സ്ഥിതിചെയ്യുന്നു. അദ്ദേഹം അലിപ്തനാകുന്നു. അദ്ദേഹം പ്രകൃതികർത്താവല്ല. അതുകൊണ്ടു് അദ്ദേഹം ജീവനല്ലെന്നു പറയാം. എന്നാൽ അദ്ദേഹത്തിന്റെ ഭക്തനിൽ അദ്ദേഹം അവശ്യം സ്ഥിതിചെയ്യുന്നുണ്ടു്. നാസ്തികദൃഷ്ടിയ്ക്കു് ഈശ്വരൻ അവനിൽ സ്ഥിതിചെയ്യുന്നതായി തോന്നുന്നില്ല. ഇതു് അദ്ദേഹത്തിന്റെ ചമല്ക്കാരമല്ലാതെ മറ്റെന്താണെന്നാണു് പറയേണ്ടതു്?

യഥാകാശസ്ഥിതോ നിത്യം വായുഃ സർവ്വത്രഗോ മഹാൻ,
തഥാ സർവ്വാണി ഭൂതാനി മൽസ്ഥാനീത്യുപധാരയ. 6

| | |
|---|---|
| സർവ്വത്രഗഃ മഹാൻ വായുഃ യഥാ നിത്യം ആകാശസ്ഥിതഃ | സർവ്വത്ര സഞ്ചരിയ്ക്കുന്ന (നിറഞ്ഞിരിയ്ക്കുന്ന) മഹത്തായിരിയ്ക്കുന്ന വായു എപ്രകാരം സദാ ആകാശത്തിൽ സ്ഥിതിചെയ്യുന്നു |
| തഥാ സർവ്വാണി ഭൂതാനി മൽസ്ഥാനി ഇതി ഉപധാരയ | അപ്രകാരം സർവ്വഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു എന്നു മനസ്സിലാക്കികൊള്ളുക. |

സർവ്വഭൂതാനി കൌന്തേയ പ്രകൃതിം യാന്തി മാമികാം
കല്പക്ഷയേ; പുനസ്താനി കല്പാദൌ വിസൃജാമ്യഹം. 7

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |
| കല്പക്ഷയേ സർവ്വഭൂതാനി മാമികാം പ്രകൃതിം യാന്തി | കല്പാന്തത്തിൽ (പ്രളയകാലത്തിൽ) സകലഭൂതങ്ങളും എന്റെ പ്രകൃതിയെ പ്രാപിയ്ക്കുന്നു (പ്രകൃതിയിൽ ലയിയ്ക്കുന്നു). |
| കല്പാദൌ പുനഃ അഹം താനി വിസൃജാമി | കല്പാരംഭത്തിൽ പിന്നെയും ഞാൻ അവയെ പുറത്തേയ്ക്കു വിടുന്നു. |

പ്രകൃതിം സ്വാമവഷ്ടഭ്യ വിസൃജാമി പുനഃ പുനഃ
ഭൂതഗ്രാമമിമം കൃൽസ്നമവശം പ്രകൃതേർവ്വശാൽ. 8

| | |
|---|---|
| സ്വാം പ്രകൃതിം അവഷ്ടഭ്യ | എന്റെ പ്രകൃതിയെ സ്വീകരിച്ചിട്ടു് |
| പ്രകൃതേഃ വശാൽ അവശം ഇമം കൃൽസ്നം ഭൂതഗ്രാമം | പ്രകൃതിയ്ക്കധീനമാകകൊണ്ടു് അസ്വതന്ത്രാവസ്ഥയിലിരിയ്ക്കുന്ന പ്രാണിസമൂഹത്തെ ആസകലം |
| പുനഃ പുനഃ വിസൃജാമി | വീണ്ടും വീണ്ടും ഞാൻ സൃഷ്ടിയ്ക്കുന്നു. |

ന ച മാം താനി കർമ്മാണി നിബധ്നന്തി ധനഞ്ജയ
ഉദാസീനവദാസീനമസക്തം തേഷു കർമ്മസു. 9

| | |
|---|---|
| ധനഞ്ജയ | ഹേ അർജ്ജുന! |
| തേഷു കർമ്മസു | ആ കർമ്മങ്ങളിൽ |
| അസക്തം ഉദാസീനവൽ ആസീനം ച മാം | ആസക്തിയില്ലാത്തവനും ഉദാസീനനെപ്പോലെ (ബന്ധമില്ലാത്തവനെപ്പോലെ) ഇരിക്കുന്നവനുമായ എന്നെ |
| താനി കർമ്മാണി ന നിബധ്നന്തി | ആ കർമ്മങ്ങൾ ബന്ധിക്കുന്നില്ല. |

മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം;
ഹേതുനാനേന കൌന്തേയ ജഗദ്വിപരിവർത്തതേ. 10

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |
| അധ്യക്ഷേണ മയാ പ്രകൃതിഃ സചരാചരം സൂയതേ | അധ്യക്ഷനായിരിക്കുന്ന എന്നാൽ (എന്റെ സാക്ഷിത്വത്തിൽ) പ്രകൃതി ചരാചരപ്രപഞ്ചത്തെ ജനിപ്പിക്കുന്നു. |
| അനേന ഹേതുനാ ജഗത് വിപരിവർത്തതേ | അതുഹേതുവായിട്ട് ഈ പ്രപഞ്ചം ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. |

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം. 11

| | |
|---|---|
| മമ ഭൂതമഹേശ്വരം പരം ഭാവം അജാനന്തഃ | സകലഭൂതങ്ങളുടേയും മഹേശ്വരനായിരിക്കുന്ന എന്റെ ആ ഉത്തമമായ അവസ്ഥയെ അറിയാതെ |
| മൂഢാഃ മാം മാനുഷീം തനും ആശ്രിതം അവജാനന്തി | മൂഢന്മാർ എന്നെ മനുഷ്യദേഹത്തെ ആശ്രയിച്ചവനായി അവമാനിക്കുന്നു. |

ടിപ്പണി—എന്തുകൊണ്ടെന്നാൽ, ഈശ്വരന്റെ സത്തയിൽ വിശ്വസമില്ലാത്തവർ ശരീരസ്ഥിതനായ അന്തര്യാമിയെ തിരിച്ചറിയാതെയും അതിന്റെ അസ്തിത്വത്തെ മനസ്സിലാക്കാതെയും ജഡവാദികളായിത്തന്നെ ഇരിക്കുന്നു.

മോഘാശാ മോഘകർമ്മാണോ
മോഘജ്ഞാനാ വിചേതസഃ
രാക്ഷസീമാസുരീം ചൈവ
പ്രകൃതിം മോഹിനീം ശ്രിതാഃ. 12

| | |
|---|---|
| മോഘാശാഃ മോഘകമ്മാണഃ മോഘജ്ഞാനാഃ വിചേതസഃ | നിഷ്ഫലമായ ആശയോടുകൂടിയവരും, നിഷ്ഫലമായ കമ്മങ്ങളോടുകൂടിയവരും, നിഷ്ഫലമായ ജ്ഞാനത്തോടുകൂടിയവരും, അവിവേകികളുമായിട്ടുള്ളവർ |
| മോഹിനീം രാക്ഷസീം ആസുരീം ച പ്രകൃതിം ഏവ ശ്രിതാഃ | മോഹത്തെ ഉണ്ടാക്കുന്നതും, രാക്ഷസിയും (ഹിംസാപൂർണ്ണവും) രാജസിയും (കാമക്രോധാദിബഹുലവും) ആയ (പ്രകൃതിയെ) സ്വഭാവത്തെത്തന്നെ ആശ്രയിച്ചവരാകുന്നു. |

മഹാത്മാനസ്തു മാം പാത്ഥ ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിമവ്യയം. 13

| | |
|---|---|
| പാത്ഥ | ഹേ പാത്ഥ! |
| മഹാത്മാനഃ തു ദൈവീം പ്രകൃതിം ആശ്രിതാഃ | മഹാത്മാക്കളാകട്ടേ ദൈവിയായ പ്രകൃതിയെ ആശ്രയിച്ചവരായിട്ട് |
| മാം ഭൂതാദിം അവ്യയം ജ്ഞാത്വാ | എന്നെ സർവ്വഭൂതങ്ങൾക്കും ആദികാരണനായും നാശമില്ലാത്തവനായും അറിഞ്ഞ് |
| അനന്യമനസഃ ഭജന്തി | അന്യചിന്ത കൂടാതെ ഭജിക്കുന്നു. |

സതതം കീത്തയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ. 14

| | |
|---|---|
| ദൃഢവ്രതാഃ യതന്തഃ ച സതതം മാം കീത്തയന്തഃ നിത്യയുക്താഃ | (അവർ) ദൃഢമായ വ്രതങ്ങളോടുകൂടിയവരായും പ്രയത്നശാലികളായും സദാ എന്നെ കീത്തനം ചെയ്യുന്നവരായും ഭംഗം വരാത്ത നിയമത്തോടുകൂടിയവരായും |
| മാം നമസ്യന്തഃ ച | എന്നെ നമസ്കാരം ചെയ്യുന്നവരായും |
| ഭക്ത്യാ മാം ഉപാസതേ | ഭക്തിയോടുകൂടി എന്നെ ഉപാസിക്കുന്നു. |

ജ്ഞാനയജ്ഞേന ചാപ്യന്യേ യജന്തോ മാമുപാസതേ
ഏകത്വേന പൃഥക്ത്വേന ബഹുധാ വിശ്വതോമുഖം. 15

| | |
|---|---|
| അന്യേ അപി ച ഏകത്വേന പൃഥക്ത്വേന ബഹുധാ | മററു ചിലർ ഏകഭാവത്തിലും ദ്വൈതഭാവത്തിലും അനേക ഭാവത്തിലും |
| വിശ്വതോമുഖം മാം | വിശ്വരൂപനായ എന്നെ |
| ജ്ഞാനയജ്ഞേന യജന്തഃ ഉപാസതേ | ജ്ഞാനയജ്ഞംകൊണ്ടു യജിക്കുന്നവരായിട്ട് ഉപാസിക്കുന്നു. |

അഹം ക്രതുരഹം യജ്ഞഃ സ്വധാഹമഹമൌഷധം
മന്ത്രോഹമഹമേവാജ്യമഹമഗ്നിരഹം ഹുതം. 16

| | |
|---|---|
| ക്രതുഃ അഹം | (അഗ്നിഹോത്രാദി) യാഗം ഞാൻതന്നെ; |
| യജ്ഞഃ അഹം സ്വധാ അഹം ഔഷധം അഹം | പഞ്ചയജ്ഞങ്ങളും ഞാൻ തന്നെ; പിതൃപ്രീതിയ്ക്കു ചെയ്യുന്ന ശ്രാദ്ധാദികളും ഞാൻ തന്നെ; ഔഷധങ്ങളും ഞാൻതന്നെ; |
| മന്ത്രഃ അഹം ആജ്യം അഹം അഗ്നിഃ അഹം ഹുതം അഹം ഏവ | വേദമന്ത്രങ്ങളും ഞാൻതന്നെ; നെയ്യു മുതലായ ഹോമദ്രവ്യങ്ങളും ഞാൻതന്നെ; അഗ്നി ഞാൻതന്നെ; ഹോമവും ഞാൻ തന്നെ. |

പിതാഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോങ്കാര ഋൿ സാമ യജുരേവ ച. 17

| | |
|---|---|
| അസ്യ ജഗതഃ പിതാ മാതാ പിതാമഹഃ ധാതാ വേദ്യം പവിത്രം ഓംകാരഃ ഋക് യജുഃ സാമ അഹം ഏവ | ഈ ജഗത്തിന്റെ പിതാവും മാതാവും പിതാമഹനും ധാതാവും (കർമ്മഫലത്തെ കൊടുക്കുന്നവനും) അറിയപ്പെടേണ്ട വസ്തുവും ശുദ്ധികരമായതും ഓംകാരവും ഋഗ്വേദവും യജുർവ്വേദവും സാമവേദവും ഞാൻതന്നെ. |

ഗതിർഭർത്താ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃൽ
പ്രഭവഃ പ്രളയഃ സ്ഥാനം നിധാനം ബീജമവ്യയം. 18

| | |
|---|---|
| ഗതിഃ ഭർത്താ പ്രഭുഃ സാക്ഷി നിവാസഃ ശരണം സുഹൃൽ പ്രഭവഃ പ്രളയഃ സ്ഥാനം നിധാനം അവ്യയം ബീജം (അഹം ഏവ) | പ്രാപ്യസ്ഥാനവും രക്ഷിയ്ക്കുന്നവനും (പോഷണകർത്താവും) നടത്തുന്നവനും എല്ലാം അറിയുന്നവനും സകലത്തിന്റേയും ഇരിപ്പിടവും പരമമായ ആശ്രയസ്ഥാനവും ഹിതകാരിയും സൃഷ്ടികർത്താവും സംഹാരകർത്താവും (നിലനിൽപ്പിന്ന്) ആധാരവും നിക്ഷേപവും (ഫലപ്രദായകനും) നാശമില്ലാത്ത ബീജവും ഞാൻതന്നെ. |

തപാമ്യഹ,മഹം വർഷം നിഗൃഹ്ണാമ്യുൽസൃജാമി ച,
അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമർജ്ജുന. 19

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| അഹം തപാമി | ഞാൻ ചൂടിനെ കൊടുക്കുന്നു. |

| | |
|---|---|
| അഹം വൎഷം ഉൽസൃജാമി നിഗൃഹ്ണാമി ച | ഞാൻ മഴ പെയ്യിയ്ക്കുകയും (പെയ്യിയ്ക്കാതെ) പിടിച്ചു നിൎത്തുകയും ചെയ്യുന്നു. |
| അമൃതം ച മൃത്യുഃ ച സൽ ച അസൽ ച അഹം ഏവ | മരണമില്ലാത്ത അവസ്ഥയും മരണവും ഉണ്ട് എന്ന അവസ്ഥയും ഇല്ല എന്ന അവസ്ഥയും ഞാൻതന്നെ. |

ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ
യജ്ഞൈരിഷ്ട്വാ സ്വൎഗ്ഗതിം പ്രാൎത്ഥയന്തേ;
തേ പുണ്യമാസാദ്യ സുരേന്ദ്രലോക
മശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ. 20

| | |
|---|---|
| ത്രൈവിദ്യാഃ സോമപാഃ പൂതപാപാഃ | (ഋക്, സാമം, യജുസ്സ് എന്ന മൂന്നു) വേദങ്ങളെ അറിയുന്നവരായി സോമത്തെ പാനം ചെയ്യുന്നവരായി പാപരഹിതരായി ഇരിയ്ക്കുന്നവർ |
| യജ്ഞൈഃ മാം ഇഷ്ട്വാ സ്വൎഗ്ഗതിം പ്രാൎത്ഥയന്തേ | യജ്ഞങ്ങളെക്കൊണ്ട് എന്നെ പൂജിച്ചു സ്വൎഗ്ഗപ്രാപ്തിയെ പ്രാൎത്ഥിയ്ക്കുന്നു. |
| തേ പുണ്യം സുരേന്ദ്രലോകം ആസാദ്യ ദിവി ദിവ്യാൻ ദേവഭോഗാൻ അശ്നന്തി | അവർ പുണ്യകൎമ്മഫലമായ ഇന്ദ്രലോകത്തെ (ദേവലോകത്തെ) പ്രാപിച്ചിട്ടു സ്വൎഗ്ഗത്തിൽ ദിവ്യങ്ങളായ ദേവഭോഗങ്ങളെ അനുഭവിയ്ക്കുന്നു. |

ടിപ്പണി—വൈദികമായ സകലക്രിയകളും ഫലപ്രാപ്തിയ്ക്കായിട്ടാണ് ചെയ്യപ്പെട്ടിരുന്നത്. അങ്ങിനെയുള്ള മിക്ക ക്രിയകളിലും സോമപാനം ഉണ്ടായിരുന്നു എന്നു ഇവിടെ പ്രസ്താവിച്ചിട്ടുണ്ട്. ഈ ക്രിയകൾ എങ്ങിനെയുള്ളവയായിരുന്നു എന്നോ, സോമരസം എന്തായിരുന്നു എന്നോ കൃത്യമായി പറയുവാൻ ഇന്ന് ആൎക്കും സാധിയ്ക്കുകയില്ല.

തേ തം ഭുക്ത്വാ സ്വൎഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മൎത്ത്യലോകം വിശന്തി;
ഏവം ത്രയീധൎമ്മമനുപ്രപന്നാ
ഗതാഗതം കാമകാമാ ലഭന്തേ. 21

| | |
|---|---|
| തേ വിശാലം തം സ്വൎഗ്ഗലോകം ഭുക്ത്വാ | അവർ വിശാലമായ ആ സ്വൎഗ്ഗലോകത്തെ അനുഭവിച്ചിട്ട് |
| പുണ്യേ ക്ഷീണേ മൎത്ത്യലോകം വിശന്തി | പുണ്യം ക്ഷയിയ്ക്കുമ്പോഴ് മൎത്ത്യലോകത്തിൽ പ്രവേശിയ്ക്കുന്നു (ജനിയ്ക്കുന്നു). |

| | |
|---|---|
| ഏവം ത്രയീധർമ്മം<br>അനുപ്രപന്നാഃ കാമ<br>കാമാഃ ഗതാഗതം<br>**ലഭന്തേ** | ഇപ്രകാരം വേദവിഹിതമായ ധർമ്മത്തെ അനുസരിക്കുന്ന ഫലേച്ഛുക്കൾ വന്നും പോയുമിരിക്കുന്ന ജനനമരണത്തെ പ്രാപിക്കുന്നു. |

**അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ,**
**തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം.**

| | |
|---|---|
| യേ ജനാഃ അനന്യാഃ<br>ചിന്തയന്തഃ മാം<br>പര്യുപാസതേ | യാതൊരു ജനങ്ങൾ അന്യചിന്ത കൂടാതെ എന്നെ ഉപാസിക്കുന്നുവോ |
| നിത്യാഭിയുക്താനാം<br>തേഷാം യോഗക്ഷേമം<br>അഹം വഹാമി | സദാ (എന്റെ) നിഷ്ഠയിലിരിക്കുന്ന അവരുടെ യോഗക്ഷേമത്തെ (ഇല്ലാത്ത സുഖം കൊടുക്കലും കിട്ടിയ സുഖം പോയ്പോകാതെ രക്ഷിക്കലും) ഞാൻ വഹിക്കുന്നു. |

ടിപ്പണി—ഇപ്രകാരം യോഗിയെ തിരിച്ചറിയുവാൻ വിശേഷമായ മൂന്നു ലക്ഷണമുണ്ട്. 1. സമത്വം, 2. കർമ്മകുശലത, 3. അനന്യഭക്തി. ഇവ മൂന്നും ഒന്നു മറെറാന്നിൽ ഓതപ്രോതമായിരിക്കണം. ഭക്തിയില്ലാതെ സമത്വവും, സമത്വമില്ലാതെ ഭക്തിയും ഉണ്ടാകയില്ല. കർമ്മകുശലതയില്ലെങ്കിൽ ഭക്തിയും സമത്വവും വെറും തോന്നൽ മാത്രമായിത്തീരുമെന്നും ഭയപ്പെടേണ്ടതാണ്. വസ്തുവിന്റെ പ്രാപ്തി 'യോഗ'വും പ്രാപ്തവസ്തുവിന്റെ സംരക്ഷണം **'ക്ഷേമ'വുമാകുന്നു.**

**യേപ്യന്യദേവതാഭക്താ യജന്തേ ശ്രദ്ധയാന്വിതാഃ,**
**തേപി മാമേവ കൌന്തേയ യജന്ത്യവിധിപൂർവ്വകം. 23**

| | |
|---|---|
| **കൌന്തേയ** | **ഹേ അർജ്ജുന!** |
| **യേ അപി** ഭക്താഃ<br>**ശ്രദ്ധയാ അന്വിതാഃ**<br>**അന്യദേവതാഃ യജന്തേ** | യാതൊരു ഭക്തന്മാർ ശ്രദ്ധയോടുകൂടിയവരായി അന്യദേവതകളെ ആരാധിക്കുന്നുവോ |
| **തേ അപി അവിധി**<br>**പൂർവ്വകം മാം ഏവ**<br>**യജന്തി** | അവരും വിധിപ്രകാരമല്ലാതെ എന്നെത്തന്നെ സേവിക്കുന്നു. |

ടിപ്പണി—'വിധിരഹിതമായി' എന്നു പറയുന്നതിന് അജ്ഞാനംനിമിത്തം നിരഞ്ജനനും നിരാകാരനുമായ എന്നെ മനസ്സിലാക്കാതെ എന്നു താല്പര്യം.

**അഹം ഹി സർവ്വയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച;**
**ന തു മാമഭിജാനന്തി തത്ത്വേന,നാതശ്ച്യവന്തി തേ. 24**

| | |
|---|---|
| സർവ്വയജ്ഞാനാം ഭോക്താ ച പ്രഭുഃ ച അഹം ഏവ ഹി | സകലയജ്ഞങ്ങളുടേയും ഭോക്താവും പ്രഭുവും (ഫലദാതാവും) ഞാൻതന്നെയാകുന്നു. |
| മാം തത്ത്വേന ന തു അഭിജാനന്തി | എന്നെ പരമാത്മമായി (അവർ) അറിയുന്നില്ല. |
| അതഃ തേ ച്യവന്തി | അതുകൊണ്ട് അവർ ഭ്രഷ്ടന്മാരായിത്തീരുന്നു. |

**യാന്തി ദേവവ്രതാ ദേവാൻ, പിതൃൻ യാന്തി പിതൃവ്രതാഃ,**
**ഭൂതാനി യാന്തി ഭൂതേജ്യാ, യാന്തി മദ്യാജിനോപി മാം.**

| | |
|---|---|
| ദേവവ്രതാഃ ദേവാൻ യാന്തി | ദേവന്മാരെ ഭജിയ്ക്കുന്നവർ ദേവന്മാരെ പ്രാപിയ്ക്കുന്നു (ദേവലോകത്തെ പ്രാപിയ്ക്കുന്നു). |
| പിതൃവ്രതാഃ പിതൃൻ യാന്തി | പിതൃക്കളെ പൂജിയ്ക്കുന്നവർ പിതൃക്കളെ പ്രാപിയ്ക്കുന്നു. |
| ഭൂതേജ്യാഃ ഭൂതാനി യാന്തി | ഭൂതങ്ങളെ പൂജചെയ്യുന്നവർ ഭൂതങ്ങളെ പ്രാപിയ്ക്കുന്നു. |
| മദ്യാജിനഃ അപി മാം യാന്തി | എന്നെ ഭജിയ്ക്കുന്നവർ എന്നെയും പ്രാപിയ്ക്കുന്നു. |

പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി,
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ. 26

| | |
|---|---|
| യഃ പത്രം പുഷ്പം ഫലം തോയം ഭക്ത്യാ മേ പ്രയച്ഛതി | യാതൊരുവൻ ഇലയോ പൂവോ ഫലമോ ജലമോ ഭക്തിയോടുകൂടി എനിയ്ക്കർപ്പിയ്ക്കുന്നു |
| പ്രയതാത്മനഃ (തസ്യ) | പരിശുദ്ധാത്മാവായ അവന്റെ |
| ഭക്ത്യുപഹൃതം തൽ അഹം അശ്നാമി | ഭക്തിപൂർവ്വം സമർപ്പിയ്ക്കപ്പെട്ട അതിനെ ഞാൻ സ്വീകരിയ്ക്കുന്നു (അനുഭവിയ്ക്കുന്നു). |

ടിപ്പണി—ഒരുവൻ ഈശ്വരപ്രീത്യർത്ഥം സേവാഭാവത്തോടുകൂടി അർപ്പിയ്ക്കുന്ന വസ്തുക്കളെ സ്വീകരിയ്ക്കുന്നത് അവനിൽ സ്ഥിതിചെയ്യുന്ന അന്തര്യാമിയായ ഭഗവാൻതന്നെയാണെന്നാണ് മേല്പറഞ്ഞതിന്റെ താല്പര്യം.

**യൽ കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യൽ**
**യൽ തപസ്യസി കൌന്തേയ, തൽ കുരുഷ്വ മദർപ്പണം.**

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |

| | |
|---|---|
| യൽ കരോഷി യൽ അശ്നാസി | നീ യാതൊന്നും ചെയ്യുന്നുവോ യാതൊന്നു ഭുജിക്കുന്നുവോ |
| യൽ ജുഹോഷി യൽ ദദാസി | നീ യാതൊന്നു ഹോമം ചെയ്യുന്നുവോ യാതൊന്നു ദാനം ചെയ്യുന്നുവോ |
| യൽ തപസ്യസി | നീ യാതൊരു തപസ്സു ചെയ്യുന്നുവോ |
| തൽ മദർപ്പണം കുരുഷ്വ | അതെല്ലാം എനിക്കർപ്പണമായി ചെയ്യുക. |

ശുഭാശുഭഫലൈരേവം മോക്ഷ്യസേ കർമ്മബന്ധനൈഃ,
സന്ന്യാസയോഗയുക്താത്മാ വിമുക്തോ മാമുപൈഷ്യസി.

| | |
|---|---|
| ഏവം ശുഭാശുഭഫലൈഃ കർമ്മബന്ധനൈഃ മോക്ഷ്യസേ | ഇപ്രകാരം (ചെയ്തിട്ട്) ഇഷ്ടാനിഷ്ടഫലരൂപത്തിലുള്ള കർമ്മബന്ധങ്ങളാൽ (ബന്ധങ്ങളിൽനിന്ന്) നീ മോചിക്കപ്പെടും. |
| സന്ന്യാസയോഗയുക്താത്മാ വിമുക്തഃ മാം ഉപൈഷ്യസി | (ഇങ്ങനെയുള്ള) കർമ്മസന്ന്യാസയോഗത്തോടുകൂടി, മുക്തനായിട്ട് നീ എന്നെ പ്രാപിക്കും. |

സമോഹം സർവ്വഭൂതേഷു, ന മേ ദ്വേഷ്യോസ്തി ന പ്രിയഃ;
യേ ഭജന്തി തു മാം ഭക്ത്യാ, മയി തേ, തേഷു ചാപ്യഹം.

| | |
|---|---|
| അഹം സർവ്വഭൂതേഷു സമഃ | ഞാൻ സകലപ്രാണികളിലും സമഭാവമുള്ളവനാകുന്നു. |
| മേ ദ്വേഷ്യഃ ന പ്രിയഃ ന അസ്തി | എനിക്കു ശത്രുവില്ല, മിത്രവുമില്ല. |
| യേ തു മാം ഭക്ത്യാ ഭജന്തി തേ മയി അഹം അപി തേഷു ച | എവർ എന്നെ ഭക്തിയോടുകൂടി ഭജിക്കുന്നുവോ അവർ എന്നിലും ഞാൻ അവരിലും ഇരിക്കുന്നു. |

അപി ചേൽ സുദുരാചാരോ ഭജതേ മാമനന്യഭാക്,
സാധുരേവ സ മന്തവ്യഃ; സമ്യഗ്വ്യവസിതോ ഹി സഃ. 30

| | |
|---|---|
| സുദുരാചാരഃ അപി | അത്യന്തം ദുരാചാരനായാലും (ആചാരവിരുദ്ധമായിട്ടായാലും) |
| അനന്യഭാക് മാം ഭജതേ ചേൽ | അന്യചിന്തകൂടാതെ എന്നെ ഭജിക്കുന്നു എങ്കിൽ |
| സഃ സാധുഃ ഏവ മന്തവ്യഃ | അവൻ ശ്രേഷ്ഠനായിത്തന്നെ വിചാരിക്കപ്പെടണം. |
| ഹി സഃ സമ്യക് വ്യവസിതഃ | എന്തെന്നാൽ അവൻ നല്ലവഴിക്കു മനസ്സു ചെലുത്തിയവനാകുന്നു. |

ടിപ്പണി—എന്തെന്നാൽ അനന്യഭാവത്തോടുകൂടിയ ഭക്തി ദുരാചാരത്തെ ശാന്തമാക്കുന്നു.

ക്ഷിപ്രം ഭവതി ധർമ്മാത്മാ, ശശ്വച്ഛാന്തിം നിഗച്ഛതി,
കൌന്തേയ പ്രതിജാനീഹി, ന മേ ഭക്തഃ പ്രണശ്യതി.

| | |
|---|---|
| സഃ ക്ഷിപ്രം ധർമ്മാത്മാ ഭവതി | അവൻ (ദുരാചാരിയായ ഭക്തൻ) വേഗത്തിൽ ധർമ്മാത്മാവായി ഭവിക്കുന്നു. |
| ശശ്വൽ ശാന്തിം നിഗച്ഛതി | ശാശ്വതമായ ശാന്തിയെ പ്രാപിക്കുന്നു. |
| കൌന്തേയ മേ ഭക്തഃ ന പ്രണശ്യതി പ്രതിജാനീഹി | ഹേ അർജ്ജുന! എന്റെ ഭക്തൻ നശിക്കുകയില്ല (എന്ന്) നിശ്ചയമായി അറിഞ്ഞുകൊള്ളുക. |

മാം ഹി പാർത്ഥ വ്യപാശ്രിത്യ
യേപി സ്യുഃ പാപയോനയഃ
സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാ,—
സ്തേപി യാന്തി പരാം ഗതിം.

| | |
|---|---|
| പാർത്ഥ | ഹേ അർജ്ജുന! |
| സ്ത്രിയഃ വൈശ്യാഃ ശൂദ്രാഃ തഥാ പാപ യോനയഃ യേ അപി സ്യുഃ | സ്ത്രീകം, വൈശ്യർ, ശൂദ്രർ അപ്രകാരം പാപജന്മാക്കളായി ആരെല്ലാം ഉണ്ടോ |
| വ്യപാശ്രിത്യ തേ അപി മാം | അവരും എന്നെ ആശ്രയിച്ചിട്ട് |
| പരാം ഗതിം യാന്തി ഹി | പരമഗതിയെ പ്രാപിക്കുകതന്നെ ചെയ്യുന്നു. |

കിം പുനർബ്രാഹ്മണാഃ പുണ്യാ, ഭക്താ രാജർഷയസ്തഥാ;
അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം. 33

| | |
|---|---|
| പുണ്യാഃ ബ്രാഹ്മണാഃ തഥാ ഭക്താഃ രാജർഷയഃ കിം പുനഃ | (ആ സ്ഥിതിക്കു) പുണ്യവാന്മാരായ ബ്രാഹ്മണർ, അപ്രകാരംതന്നെ ഭക്തന്മാരായ രാജർഷികം—ഇവരുടെ കഥ പറവാനുണ്ടോ? |
| അനിത്യം അസുഖം ഇമം ലോകം പ്രാപ്യ മാം ഭജസ്വ | അശാശ്വതവും സുഖവർജ്ജിതവുമായ ഈ ലോകത്തെ പ്രാപിച്ചിട്ട് (പ്രാപിച്ച സ്ഥിതിക്ക്) എന്നെ ഭജിക്കുക. |

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു;
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം മത്പരായണഃ

| | |
|---|---|
| മന്മനാഃ മദ്ഭക്തഃ മദ്യാജീ ഭവ | എന്നിൽ മനസ്സുറപ്പിച്ചവനും, എന്നിൽ ഭക്തിയുള്ളവനും, എനിക്കായി സകലവും അർപ്പണം ചെയ്യുന്നവനുമായി ഭവിക്കുക. |
| മാം നമസ്കുരു | എന്നെ നമസ്കരിക്കുക. |
| ഏവം മത്പരായണഃ ആത്മാനം മയി യുക്ത്വാ മാം ഏവ ഏഷ്യസി | അപ്രകാരം എന്നെ ശരണം പ്രാപിച്ചവനായി ആത്മാവിനെ എന്നിൽ ചേർത്തിട്ട് നീ എന്നെത്തന്നെ പ്രാപിക്കും. |

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'രാജവിദ്യാരാജഗുഹ്യയോഗ'മെന്ന ഒൻപതാമധ്യായം അവസാനിച്ചു.

പത്താമധ്യായം

# വിഭൂതിയോഗം

ഭഗവാൻ പറഞ്ഞു: ''എന്റെ ഭക്തന്മാരുടെ ഹിതത്തിനായി ഇനിയും ഞാൻ പറയുന്നതു നീ കേട്ടുകൊള്ളുക. ദേവന്മാർ മഹർഷിമാർ ഇവർപോലും എന്റെ ഉൽപത്തിയെ അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ, എനിയ്ക്ക് ഉൽപത്തിയുടെ ആവശ്യമേ ഇല്ല. എന്നാൽ ഞാൻ അവരുടേയും മറ്റു വസ്തുക്കളുടേയും ഉൽപത്തിയ്ക്കു കാരണമാകുന്നു. എന്നെ ജന്മരഹിതനായും ആദിവിഹീനനായും അറിയുന്ന ജ്ഞാനി സകലപാപങ്ങളിൽനിന്നും വിടുതി നേടുന്നു. പരമേശ്വരനായ ഭഗവാനെ ഈവിധത്തിൽ അറിഞ്ഞിട്ടു, താൻ ഭഗവാന്റെ പ്രജ അല്ലെങ്കിൽ അംശമാണെന്നു മനസ്സിലാക്കുന്ന മനുഷ്യനിൽ പാപവൃത്തി നിലനില്ക്കുന്നതല്ല. പാപവൃത്തിയ്ക്കു കാരണംതന്നെ അവനവനെസ്സംബന്ധിച്ചുള്ള അജ്ഞാനമാകുന്നു.

പ്രാണികൾ എപ്രകാരം എന്നിൽനിന്നുത്ഭവിയ്ക്കുന്നുവോ, അപ്രകാരം അവയുടെ ഭിന്നഭിന്നങ്ങളായ ഭാവങ്ങളും—ക്ഷമ, സത്യം, സുഖം, ദുഃഖം, ജന്മം, മൃത്യു, ഭയം, അഭയം മുതലായവയും—എന്നിൽനിന്നുതന്നെ ഉത്ഭവിയ്ക്കുന്നു. ഇവയെ എല്ലാം എന്റെ വിഭൂതികളായി അറിയുന്നു. അവരിൽ സമത്വബോധം നിഷ്പ്രയാസം ഉളവാകുന്നു. എന്തുകൊണ്ടെന്നാൽ അവർ അഹന്തയെ ഉപേക്ഷിച്ചവരാകുന്നു. അവരുടെ ചിത്തം എന്നോടു ചേർന്നിരിയ്ക്കുന്നു. അവർ സർവ്വസ്വവും എനിയ്ക്കായി അർപ്പണം ചെയ്യുകയും പരസ്പരം എന്നെപ്പററി സംഭാഷണം ചെയ്യുകയും എന്നെ പുകഴ്ത്തുകയും സന്തുഷ്ടിയോടും ആനന്ദത്തോടുംകൂടി ജീവിയ്ക്കുകയും ചെയ്യുന്നു. ഇപ്രകാരം പ്രേമപൂർവ്വം എന്നെ ഭജിയ്ക്കുകയും മനസ്സ് എന്നിൽത്തന്നെ നിർത്തുകയും ചെയ്യുന്നവർക്ക ഞാൻ ആത്മജ്ഞാനം നല്കുകയും, ആ വഴിയ്ക്ക് അവർ എന്നെ പ്രാപിയ്ക്കുകയും ചെയ്യുന്നു.''

ഈ സന്ദർഭത്തിൽ അർജ്ജുനൻ ഭഗവാനെ ഇങ്ങിനെ സ്തുതിച്ചു: ''ഭവാൻ പരബ്രഹ്മവും പരമധാമവുമാകുന്നു. ഭവാൻ പവിത്രനമാകുന്നു. ഋഷികൾ മുതലായ പുണ്യാത്മാക്കൾ ഭവാനെ ദേവനും ജന്മരഹിതനുമായ ഈശ്വരരൂപത്തിൽ ഭജിയ്ക്കുന്നു. ഇതു ഭവാൻ തന്നെ പറഞ്ഞിട്ടുള്ളതാണ്. ഹേ സ്വാമിൻ, ഹേ പിതാവേ, ഭവാന്റെ സ്വരൂപം ആരും അറിയുന്നില്ല. ഭവാനെ ഭവാൻമാത്രമേ അറിയുന്നുള്ളു. ഭവാന്റെ വിഭൂതികളെ ഇപ്പോൾ എനിയ്ക്കു പറഞ്ഞുതന്നാലും. ഏതു വിധത്തിലാണ് ഭവാനെപ്പററി ചിന്തനം ചെയ്തു മനസ്സിലാക്കുവാൻ എനിയ്ക്കു സാധിയ്ക്കുക എന്ന് എനിയ്ക്കു പദേശിയ്ക്കേണമേ.''

ഭഗവാൻ മറുപടി പറഞ്ഞു: ''എൻെറ വിഭൂതികഠം അവസാനമില്ലാത്തവയാണ്. അവയിൽ പ്രധാനമായ ചിലതു ഞാൻ നിനക്കു പറഞ്ഞുതരാം. ഞാൻ സർവ്വപ്രാണികളുടേയും ഹൃദയത്തിൽ വസിയ്ക്കുന്നവനാകുന്നു. അവയുടെ ആദിയും മധ്യവും അന്തവും ഞാനാകുന്നു. ആദിത്യന്മാരിൽ വിഷ്ണുവും, ഉജ്വലവസ്തുക്കളിൽ പ്രകാശമാനനായ സൂര്യനും, മരുത്തുക്കളിൽ മരീചിയും, നക്ഷത്രങ്ങളിൽ ചന്ദ്രനും, വേദങ്ങളിൽ സാമവേദവും, ദേവന്മാരിൽ ഇന്ദ്രനും, ഇന്ദ്രിയങ്ങളിൽ മനസ്സും, പ്രാണികളിൽ ചേതനാശക്തിയും, രുദ്രന്മാരിൽ ശങ്കരനും, യക്ഷരാക്ഷസന്മാരിൽ കുബേരനും, ദൈത്യന്മാരിൽ പ്രഹ്ലാദനും, മൃഗങ്ങളിൽ സിംഹവും, പക്ഷികളിൽ ഗരുഡനും ഞാനാകുന്നു. വഞ്ചകന്മാരുടെ ദ്യൂതവൃത്തിയും ഞാൻതന്നെയാണ്. ഈ ലോകത്തിലുള്ള ഒന്നിനുംതന്നെ എൻെറ ആജ്ഞ കൂടാതെ വർത്തിയ്ക്കുക സാദ്ധ്യമല്ല. നന്മതിന്മകഠം ഉണ്ടാക്കിത്തീർക്കുന്നതും ഞാനാകുന്നു. ഇതു മനസ്സിലാക്കീട്ടു മനുഷ്യൻ അഭിമാനത്തെ ത്യജിയ്ക്കുകയും ദുർഗ്ഗുണങ്ങളിൽനിന്നു രക്ഷപ്പെടുകയും വേണം. എന്തുകൊണ്ടെന്നാൽ നന്മതിന്മകളുടെ ഫലം കൊടുക്കുന്നവനും ഞാനാകുന്നു.

ഈ ജഗത്തു മുഴുവനും എൻെറ വിഭൂതിയുടെ ഒരംശംകൊണ്ടു നിലനില്ക്കുന്നു എന്നു മനസ്സിലാക്കിക്കൊള്ളുക.''

---

ഏഴും എട്ടും ഒമ്പതും അധ്യായങ്ങളിൽ ഭക്തി മുതലായവയെ നിരൂപണം ചെയ്തതിനുശേഷം ഭഗവാൻ ഭക്തനുവേണ്ടി തൻെറ അനന്തമായ വിഭൂതികളെപ്പററി അല്പമൊന്നു സൂചിപ്പിയ്ക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു :

ഭൂയ ഏവ മഹാബാഹോ ശൃണു മേ പരമം വചഃ,
യൽ തേഹം പ്രീയമാണായ വക്ഷ്യാമി ഹിതകാമ്യയാ.

| | |
|---|---|
| മഹാബാഹോ | ഹേ അർജ്ജുന! |
| പ്രീയമാണായ തേ ഹിതകാമ്യയാ | പ്രേമത്തോടുകൂടിയിരിയ്ക്കുന്ന നിനക്കു നല്ലതു വരേണമെന്നുവെച്ച് |
| യൽ ഭൂയഃ ഏവ അഹം വക്ഷ്യാമി | യാതൊന്നിനെ ഞാൻ പിന്നെയും പറയുന്നുവോ |
| മേ പരമം (തൽ) വചഃ ശൃണു | എൻെറ പരമമായ ആ വാക്കിനെ (പരമാത്മതത്ത്വത്തെ) നീ കേട്ടുകൊള്ളുക. |

ന മേ വിദുഃ സുരഗണാഃ പ്രഭവം, ന മഹർഷയഃ;
അഹമാദിർഹി ദേവാനാം മഹർഷീണാം ച സർവ്വശഃ. 2

| | |
|---|---|
| മേ പ്രഭവം സുര ഗണാഃ ന വിദുഃ | എന്റെ ഉൽപത്തി ദേവന്മാരും അറിയുന്നില്ല. |
| മഹർഷയഃ ന | മഹർഷികളും അറിയുന്നില്ല. |
| ഹി അഹം ദേവാനാം മഹർഷീണാം ച സർവ്വശഃ ആദിഃ | എന്തെന്നാൽ ഞാൻ ദേവന്മാർക്കും മഹർഷിമാർക്കുമെല്ലാം ആദിയാകുന്നു (കാരണമാകുന്നു). |

യോ മാമജമനാദിം ച വേത്തി ലോകമഹേശ്വരം,
അസമ്മൂഢഃ സ മർത്ത്യേഷു സർവ്വപാപൈഃ പ്രമുച്യതേ. 3

| | |
|---|---|
| യഃ മാം അനാദിം അജം ലോകമഹേശ്വരം ച വേത്തി | യാതൊരുവൻ എന്നെ ആദിയില്ലാത്തവനായും ജന്മരഹിതനായും ലോകങ്ങൾക്കു മഹേശ്വരനായും അറിയുന്നുവോ |
| മർത്ത്യേഷു അസമ്മൂഢഃ സഃ | മനുഷ്യരുടെ കൂട്ടത്തിൽ അജ്ഞാനമില്ലാത്തവനായ അവൻ |
| സർവ്വപാപൈഃ പ്രമുച്യതേ | സകലപാപങ്ങളിൽനിന്നും മോചിക്കപ്പെടുന്നു. |

ബുദ്ധിർജ്ഞാനമസമ്മോഹഃ ക്ഷമാ സത്യം ദമഃ ശമഃ
സുഖം ദുഃഖം ഭവോഭാവോ ഭയം ചാഭയമേവ ച 4

അഹിംസാ സമതാ തുഷ്ടിസ്തപോ ദാനം യശോയശഃ
ഭവന്തി ഭാവാ ഭൂതാനാം മത്ത ഏവ പൃഥഗ്വിധാഃ. 5

| | |
|---|---|
| ബുദ്ധിഃ ജ്ഞാനം അസമ്മോഹഃ ക്ഷമാ സത്യം ദമഃ ശമഃ | ഗുണദോഷങ്ങളെ തിരിച്ചറിവാനുള്ള ശക്തി, ഇന്ദ്രിയങ്ങൾവഴി കിട്ടുന്ന അറിവ്, തെററിദ്ധാരണ ഇല്ലാതിരിക്കൽ, സഹനശക്തി, സത്യം, ബാഹ്യേന്ദ്രിയങ്ങളെ അടക്കൽ, ചിത്തവൃത്തിയെ അടക്കൽ, |
| സുഖം ദുഃഖം ഭവഃ അഭാവഃ ഭയം ച അഭയം ഏവ ച | അനുകൂലാനുഭവം, വിപരീതാനുഭവം, ഉൽപത്തി, നാശം, പേടി, പേടിയില്ലായ്മ, |
| അഹിംസാ സമതാ തുഷ്ടിഃ തപഃ ദാനം യശഃ അയശഃ | പരോപദ്രവം ചെയ്യാതിരിക്കൽ, സമഭാവന, കിട്ടിയതിൽ തൃപ്തി, മനസ്സിനേയും ശരീരത്തേയും കാര്യസാധ്യത്തിനുവേണ്ടി ക്ലേശിപ്പിക്കൽ, ന്യായമായി ആർജ്ജിച്ചതുകൊണ്ട് അന്യന് ഉപകാരം ചെയ്യൽ, സൽകീർത്തി, ദുഷ്കീർത്തി |

| | |
|---|---|
| ഭൂതാനാം പൃഥഗ്വി ധാഃ ഭാവാഃ | പ്രാണികളുടെ ഈ നാനാവിധ ഭാവങ്ങൾ |
| മത്ത ഏവ ഭവന്തി | എന്നിൽനിന്നുതന്നെ ഉണ്ടാകുന്നു. |

മഹർഷയഃ സപ്ത പൂർവ്വേ ചത്വാരോ മനവസ്തഥാ
മദ്ഭാവാ മാനസാ ജാതാ, യേഷാം ലോക ഇമാഃ പ്രജാഃ. 6

| | |
|---|---|
| സപ്ത മഹർഷയഃ പൂർവ്വേ ചത്വാരഃ | (മരീചി മുതലായ) ഏഴു മഹർഷിമാരും അവർക്കുമുമ്പ് സനകാദികളായ നാലു മഹർഷിമാരും |
| തഥാ മനവഃ | അപ്രകാരംതന്നെ സ്വായംഭുവാദി മനുക്കളും |
| മദ്ഭാവാഃ മാനസാഃ ജാതാഃ | എന്റെ അംശഭൂതന്മാരും എന്റെ സങ്കല്പത്തിൽ ഉണ്ടായവരും ആകുന്നു. |
| ലോകേ ഇമാഃ പ്രജാഃ ഏഷാം | ലോകത്തിൽ ഈ പ്രജകളെല്ലാം അവരുടേതാകുന്നു (അവരിൽനിന്നുണ്ടായവരാകുന്നു). |

ഏതാം വിഭൂതിം യോഗം ച മമ യോ വേത്തി തത്ത്വതഃ,
സോഽവികമ്പേന യോഗേന യുജ്യതേ, നാത്ര സംശയഃ. 7

| | |
|---|---|
| മമ ഏതാം വിഭൂതിം യോഗം ച യഃ തത്ത്വതഃ വേത്തി | എന്റെ ഈ വിഭൂതിയേയും (വിസ്താരത്തേയും) യോഗത്തേയും യാതൊരുവൻ യഥാർത്ഥമായി അറിയുന്നുവോ |
| സഃ അവികമ്പേന യോഗേന യുജ്യതേ | അവൻ ഒരിക്കലും ഇളകാത്ത യോഗത്തോടുകൂടിയവനായിരിക്കുന്നു. (ഏകത്വബോധത്തോടുകൂടിയവനായിത്തീരും) |
| അത്ര സംശയഃ ന | ഈ കാര്യത്തിൽ സംശയമില്ല. |

അഹം സർവ്വസ്യ പ്രഭവോ, മത്തഃ സർവ്വം പ്രവർത്തതേ
ഇതി മത്വാ ഭജന്തേ മാം ബുധാ ഭാവസമന്വിതാഃ. 8

| | |
|---|---|
| അഹം സർവ്വസ്യ പ്രഭവഃ | ഞാൻ സകലത്തിന്റേയും ഉൽപത്തിക്കു കാരണമാകുന്നു. |
| സർവ്വം മത്തഃ പ്രവർത്തതേ | സകലപ്രവർത്തനങ്ങളും എന്നിൽനിന്നുതന്നെ. |
| ഇതി മത്വാ ബുധാഃ ഭാവസമന്വിതാഃ മാം ഭജന്തേ | ഇപ്രകാരം അറിഞ്ഞിട്ടു വിവേകികൾ എന്നിൽ അഭിനിവേശത്തോടുകൂടിയവരായി എന്നെ ഭജിക്കുന്നു. |

മച്ചിത്താ മദ്ഗതപ്രാണാ ബോധയന്തഃ പരസ്പരം,
കഥയന്തശ്ച മാം നിത്യം തുഷ്യന്തി ച രമന്തി ച. 9

| | |
|---|---|
| മച്ചിത്താഃ മൽഗത പ്രാണാഃ | എന്നിൽ മനസ്സോടുകൂടിയവരും പ്രാണങ്ങളെ എന്നിൽ സമപ്പിച്ചിരിയ്ക്കുന്നവരും (ജീവൻ എന്നിൽ സമപ്പിച്ചിരിയ്ക്കുന്നവരും) ആയ അവർ |
| പരസ്പരം മാം ബോധയന്തഃ കഥയന്തഃ ച | തമ്മിൽത്തമ്മിൽ എന്നെപ്പററി മനസ്സിലാക്കിക്കൊടുക്കുന്നവരും കീത്തനം ചെയ്യുന്നവരും ആയി |
| നിത്യം തുഷ്യന്തി ച രമന്തി ച | എപ്പോഴും സന്തോഷിയ്ക്കുകയും സുഖമനുഭവിയ്ക്കുകയും ചെയ്യുന്നു. |

തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂവ്വകം
ദദാമി ബുദ്ധിയോഗം തം, യേന മാമുപയാന്തി തേ. 10

| | |
|---|---|
| യേന തേ മാം ഉപയാന്തി | യാതൊന്നുകൊണ്ട് അവർ എന്നെ പ്രാപിയ്ക്കുന്നുവോ |
| തം ബുദ്ധിയോഗം | ആ ബുദ്ധിയോഗത്തെ |
| സതതയുക്താനാം പ്രീതിപൂവ്വകം ഭജതാം തേഷാം ദദാമി | സദാ സമചിത്തന്മാരായി (എല്ലായ്പോഴും എന്നിൽത്തന്നെ മനസ്സുറച്ചവരായി) പ്രേമത്തോടുകൂടി ഭജിയ്ക്കുന്നവരായിരിയ്ക്കുന്നവക്കു ഞാൻ കൊടുക്കുന്നു. |

തേഷാമേവാനുകമ്പാത്ഥമഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ.

| | |
|---|---|
| തേഷാം അനുകമ്പാത്ഥം ഏവ | അവക്ക് അനുകമ്പാത്ഥമായിത്തന്നെ (അനുകൂലഭാവനകരം ഉണ്ടാക്കുവാൻവേണ്ടി) |
| അഹം ആത്മഭാവസ്ഥഃ | ഞാൻ അവരുടെ ആത്മാവിൽ ഇരുന്നുകൊണ്ട് |
| അജ്ഞാനജം തമഃ ഭാസ്വതാ ജ്ഞാന ദീപേന നാശയാമി | അജ്ഞാനം കൊണ്ടുണ്ടായിട്ടുള്ള അന്ധകാരത്തെ പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്ന ജ്ഞാനദീപംകൊണ്ടു നശിപ്പിയ്ക്കുന്നു. |

അർജ്ജുനൻ പറഞ്ഞു:

പരം ബ്രഹ്മ പരം ധാമ പവിത്രം പരമം ഭവാൻ;
പുരുഷം ശാശ്വതം ദിവ്യമാദിദേവമജം വിഭും 12

ആഹുസ്ത്വാമൃഷയഃ സൎവ്വേ ദേവൎഷിൎന്നാരദസ്തഥാ
അസിതോ ദേവലോ വ്യാസഃ; സ്വയം ചൈവ
ബ്രവീഷി മേ. 13

| | |
|---|---|
| പരം ബ്രഹ്മ പരം ധാമ പരമം പവിത്രം ഭവാൻ | പരബ്രഹ്മവും ഉത്തമമായ ആശ്രയസ്ഥാനവും ഉത്തമമായ പരിശുദ്ധവസ്തുവും ഭവാൻതന്നെ. |
| ത്വാം ശാശ്വതം ദിവ്യം ആദിദേവം അജം വിഭും പുരുഷം | ഭവാനെ നിത്യനും പ്രകാശസ്വരൂപിയും ദേവന്മാരിൽ ആദ്യനും ജന്മരഹിതനും സൎവ്വവ്യാപിയും മഹാപുരുഷനും (സകലത്തും നിറഞ്ഞവനും) എന്ന് |
| സൎവ്വേ ഋഷയഃ ആഹുഃ | സകല ഋഷിമാരും പറഞ്ഞിരിക്കുന്നു. |
| തഥാ ദേവൎഷിഃ നാരദഃ അസിതഃ ദേവലഃ വ്യാസഃ (ആഹുഃ) | അപ്രകാരംതന്നെ ദേവൎഷിയായ നാരദനും അസിതനും ദേവലനും വ്യാസനും (പറഞ്ഞിരിക്കുന്നു). |
| സ്വയം ഏവ ച മേ ബ്രവീഷി | ഭവാൻതന്നെയും എന്നോടു് (അപ്രകാരം) പറയുന്നു. |

സൎവ്വമേതദൃതം മന്യേ യന്മാം വദസി കേശവ;
നഹി തേ ഭഗവൻ വ്യക്തിം വിദുൎദ്ദേവാ, ന ദാനവാഃ.

| | |
|---|---|
| കേശവ മാം യൽ വദസി | ഹേ കേശവ! എന്നോടു ഭവാൻ യാതൊന്നു പറയുന്നുവോ |
| ഏതൽ സൎവ്വം ഋതം മന്യേ | അതെല്ലാം സത്യമാണെന്നു ഞാൻ വിചാരിക്കുന്നു. |
| ഭഗവൻ | അല്ലയോ ഭഗവാനേ! |
| തേ വ്യക്തിം ദേവാഃ ന വിദുഃ | അങ്ങയുടെ വ്യക്തിഭാവത്തെ ദേവന്മാർ അറിയുന്നില്ല. |
| ദാനവാഃ ന ഹി | ദാനവന്മാരും അറിയുന്നില്ല. |

സ്വയമേവാത്മനാത്മാനം വേത്ഥ ത്വം പുരുഷോത്തമ
ഭൂതഭാവന ഭൂതേശ ദേവദേവ ജഗൽപതേ. 15

| | |
|---|---|
| പുരുഷോത്തമ | എല്ലാം നിറഞ്ഞവനേ! |
| ഭൂതഭാവന | സകലഭൂതങ്ങൾക്കും മൂലകാരണമായവനേ! |
| ഭൂതേശ | ഭൂതങ്ങൾക്കെല്ലാം ഈശനായവനേ |
| ദേവദേവ | ദേവന്മാൎക്കും ദേവനായവനേ |
| ജഗൽപതേ | ജഗത്തിനാസകലം നാഥനായവനേ |

| | |
|---|---|
| ത്വം സ്വയം ഏവ ആത്മാനം ആത്മനാ വേത്ഥ | അങ്ങ് തന്നെത്താൻ അങ്ങയെ അങ്ങയിൽക്കൂടിത്തന്നെ(അന്യബന്ധം കൂടാതെ) അറിയുന്നു. |

**വക്തുമർഹസ്യശേഷേണ, ദിവ്യാ ഹ്യാത്മവിഭൂതയഃ,**
**യാഭിർവ്വിഭൂതിഭിർലോകാനിമാംസ്ത്വം വ്യാപ്യ തിഷ്ഠസി.**

| | |
|---|---|
| യാഭിഃ വിഭൂതിഭിഃ ഇമാൻ ലോകാൻ വ്യാപ്യ തിഷ്ഠസി | ഏതെല്ലാം വിഭൂതികളെക്കൊണ്ട് (അങ്ങ്) ഈ ലോകങ്ങളെ വ്യാപിച്ചിരിക്കുന്നുവോ |
| ദിവ്യാഃ ആത്മവിഭൂതയഃ അശേഷേണ വക്തും ത്വം അർഹസി ഹി | ദിവ്യങ്ങളായ ആ സ്വന്തം വിഭൂതികളെ മുഴുവനും പറയുവാൻ അങ്ങ് അർഹനാണ് (അത് അങ്ങ് എനിക്കു പറഞ്ഞുതരണം). |

**കഥം വിദ്യാമഹം യോഗിംസ്ത്വാം സദാ പരിചിന്തയൻ?**
**കേഷു കേഷു ച ഭാവേഷു ചിന്ത്യോസി ഭഗവൻ മയാ? 17**

| | |
|---|---|
| യോഗിൻ | ഹേ യോഗിൻ! |
| അഹം കഥം സദാ പരിചിന്തയൻ ത്വാം വിദ്യാം | ഞാൻ ഏതു വിധത്തിൽ എപ്പോഴും ധ്യാനിക്കുന്നവനായിട്ട് (ധ്യാനിച്ചാൽ) അങ്ങയെ അറിയും? |
| ഭഗവൻ, കേഷു കേഷു ച ഭാവേഷു മായാ ചിന്ത്യഃ അസി | അല്ലയോ ഭഗവാനേ! ഏതേതു ഭാവങ്ങളിൽ അങ്ങ് എന്നാൽ ചിന്ത്യനാകുന്നു? (ഏതു ഭാവങ്ങളിലാണ് ഞാൻ ധ്യാനിക്കേണ്ടത്?) |

**വിസ്തരേണാത്മനോ യോഗം വിഭൂതിം ച ജനാർദ്ദന**
**ഭൂയഃ കഥയ; തൃപ്തിർഹി ശൃണ്വതോ നാസ്തി മേഽമൃതം. 18**

| | |
|---|---|
| ജനാർദ്ദന | ഹേ ജനാർദ്ദന! |
| ആത്മനഃ യോഗം വിഭൂതിം ച വിസ്തരേണ ഭൂയഃ കഥയ | അങ്ങയുടെ (പരമാത്മാവിന്റെ) യോഗൈശ്വര്യത്തേയും വിഭൂതിയേയും വിസ്താരമായി ഇനിയും പറഞ്ഞുതന്നാൽ കൊള്ളാം. |
| ഹി അമൃതം ശൃണ്വതഃ മേ തൃപ്തിഃ ന അസ്തി | എന്തെന്നാൽ അങ്ങയുടെ വാക്യാമൃതത്തെ കേൾക്കുന്ന എനിക്കു തൃപ്തി വരുന്നില്ല. |

ശ്രീഭഗവാൻ പറഞ്ഞു:

**ഹന്ത തേ കഥയിഷ്യാമി, ദിവ്യാ ഹ്യാത്മവിഭൂതയഃ,**
**പ്രാധാന്യതഃ കുരുശ്രേഷ്ഠ, നാസ്ത്യന്തോ വിസ്തരസ്യ മേ.**

| | |
|---|---|
| ഹന്ത! കുരുശ്രേഷ്ഠ | ആകട്ടെ, ഹേ അർജ്ജുന! |
| ദിവ്യാഃ ആത്മവിഭൂ തയഃ പ്രാധാന്യതഃ തേ കഥയിഷ്യാമി | എന്റെ ദിവ്യങ്ങളായ വിഭൂതികളെ പ്രാധാന്യമനുസരിച്ചു ഞാൻ നിനക്കു പറഞ്ഞുതരാം |
| ഹി മേ വിസ്തരസ്യ അന്തഃ ന അസ്തി | എന്തുകൊണ്ടെന്നാൽ, എന്റെ വിസ്തൃതാവസ്ഥയ്ക്ക് അവസാനമില്ല. |

അഹമാത്മാ ഗുഡാകേശ സർവ്വഭൂതാശയസ്ഥിതഃ;
അഹമാദിശ്ച മധ്യം ച ഭൂതാനാമന്ത ഏവ ച. 20

| | |
|---|---|
| ഗുഡാകേശ | ഹേ അർജ്ജുന! (നിദ്രയെ ജയിച്ചിരിക്കുന്നവനേ) |
| സർവ്വഭൂതാശയസ്ഥിതഃ ആത്മാ അഹം | സർവ്വഭൂതങ്ങളിലും സ്ഥിതിചെയ്യുന്ന ആത്മാവു ഞാനാകുന്നു. |
| ഭൂതാനാം ആദിഃ ച മധ്യം ച അന്തഃ ച അഹം ഏവ | ഭൂതങ്ങളുടെ ആദിയും (സൃഷ്ടികർത്താവും) മധ്യവും (രക്ഷകനും) അവസാനവും (സംഹാരകർത്താവും) ഞാൻതന്നെ. |

ആദിത്യാനാമഹം വിഷ്ണു,ർജ്ജ്യോതിഷാം രവിരംശുമാൻ,
മരീചിർമ്മരുതാമസ്മി, നക്ഷത്രാണാമഹം ശശീ. 21

| | |
|---|---|
| ആദിത്യാനാം വിഷ്ണുഃ അഹം | ദ്വാദശാദിത്യന്മാരിൽ വിഷ്ണു (എന്ന ആദിത്യൻ) ഞാനാകുന്നു. |
| ജ്യോതിഷാം അംശുമാൻ രവിഃ (അഹം) | ജ്യോതിസ്സുകളിൽ അംശുമാനായ സൂര്യൻ ഞാനാകുന്നു. |
| മരുതാം മരീചിഃ അസ്മി | സപ്തമരുത്തുക്കളിൽ (വായുക്കളിൽ) മരീചി ഞാനാകുന്നു. |
| നക്ഷത്രാണാം ശശീ അഹം | നക്ഷത്രങ്ങളിൽ ചന്ദ്രൻ ഞാനാകുന്നു. |

വേദാനാം സാമവേദോസ്മി, ദേവാനാമസ്മി വാസവഃ,
ഇന്ദ്രിയാണാം മനശ്ചാസ്മി, ഭൂതാനാമസ്മി ചേതനാ. 22

| | |
|---|---|
| വേദാനാം സാമവേദഃ അസ്മി | വേദങ്ങളിൽ സാമവേദം ഞാനാകുന്നു. |
| ദേവാനാം വാസവഃ അസ്മി | ദേവന്മാരിൽ ഇന്ദ്രൻ ഞാനാകുന്നു. |
| ഇന്ദ്രിയാണാം മനഃ ച അസ്മി | ഇന്ദ്രിയങ്ങളിൽ മനസ്സ് ഞാനാകുന്നു. |
| ഭൂതാനാം ചേതനാ അസ്മി | പ്രാണികളിൽ ജ്ഞാനശക്തി ഞാനാകുന്നു. |

രുദ്രാണാം ശങ്കരശ്ചാസ്മി, വിത്തേശോ യക്ഷരക്ഷസാം,
വസൂനാം പാവകശ്ചാസ്മി, മേരുഃ ശിഖരിണാമഹം. 23

| | |
|---|---|
| രുദ്രാണാം ശങ്കരഃ ച അസ്മി | (പതിനൊന്നു) രുദ്രന്മാരിൽ ശങ്കരൻ ഞാനാകുന്നു. |
| യക്ഷരക്ഷസാം വിത്തേശഃ | യക്ഷന്മാർ രാക്ഷസന്മാർ ഇവരിൽ കുബേരൻ ഞാനാകുന്നു. |
| വസൂനാം പാവകഃ ച അസ്മി | (അഷ്ട)വസുക്കളിൽ അഗ്നി ഞാനാകുന്നു. |
| ശിഖരിണാം മേരുഃ അഹം | പർവ്വതങ്ങളിൽ മേരുപർവ്വതം ഞാനാകുന്നു. |

പുരോധസാം ച മുഖ്യം മാം വിദ്ധി പാർത്ഥ ബൃഹസ്പതിം,
സേനാനീനാമഹം സ്കന്ദഃ, സരസാമസ്മി സാഗരഃ. 24

| | |
|---|---|
| പാർത്ഥ | ഹേ അർജ്ജുന! |
| മാം പുരോധസാം മുഖ്യം ബൃഹസ്പതിം വിദ്ധി | എന്നെ പുരോഹിതന്മാരിൽ മുഖ്യനായ ബൃഹസ്പതിയായി (ദേവഗുരുവായി) അറിഞ്ഞുകൊള്ളുക. |
| സേനാനീനാം അഹം സ്കന്ദം | സേനാപതികളിൽ ഞാൻ (ദേവസേനാധിപനായ) സുബ്രഹ്മണ്യനാകുന്നു. |
| സരസാം സാഗരഃ ച അസ്മി | ജലാശയങ്ങളിൽ സമുദ്രവും ഞാനാകുന്നു. |

മഹർഷീണാം ഭൃഗുരഹം, ഗിരാമസ്മ്യേകമക്ഷരം,
യജ്ഞാനാം ജപയജ്ഞോസ്മി, സ്ഥാവരാണാം
ഹിമാലയഃ. 25

| | |
|---|---|
| മഹർഷീണാം ഭൃഗു അഹം | മഹർഷിമാരിൽ ഭൃഗുമഹർഷി ഞാനാകുന്നു. |
| ഗിരാം ഏകം അക്ഷരം അസ്മി | വാക്കുകളിൽ ഏകാക്ഷരമായ ഓംകാരം ഞാനാകുന്നു. |
| യജ്ഞാനാം ജപയജ്ഞഃ സ്ഥാവരാണാം ഹിമാലയഃ അസ്മി | യജ്ഞങ്ങളിൽ ജപയജ്ഞവും സ്ഥാവരങ്ങളിൽ ഹിമവാൻ പർവ്വതവും ഞാനാകുന്നു. |

അശ്വത്ഥഃ സർവ്വവൃക്ഷാണാം, ദേവർഷീണാം ച നാരദഃ,
ഗന്ധർവ്വാണാം ചിത്രരഥഃ, സിദ്ധാനാം കപിലോ മുനിഃ.

| | |
|---|---|
| സർവ്വവൃക്ഷാണാം അശ്വത്ഥഃ, ദേവ ഷീണാം നാരദഃ ച ഗന്ധർവ്വാണാം ചിത്രരഥഃ സിദ്ധാ നാം കപിലഃ മുനിഃ | സകലവൃക്ഷങ്ങളുടേയും കൂട്ടത്തിൽ അരയാലും, ദേവർഷിമാരിൽ നാരദമഹർഷിയും, ഗന്ധർവ്വന്മാരിൽ ചിത്രരഥനും, സിദ്ധന്മാരിൽ കപിലമുനിയും (ഞാനാകുന്നു). |

ഉച്ചൈഃശ്രവസമശ്വാനാം വിദ്ധി മാമമൃതോദ്ഭവം
ഐരാവതം ഗജേന്ദ്രാണാം, നരാണാം ച നരാധിപം.

| | |
|---|---|
| അശ്വാനാം അമൃതോ ത്ഭവംഉച്ചൈഃ ശ്രവസം ഗജേന്ദ്രാണാം ഐരാവ തം നരാണാം നരാധിപം ച മാം വിദ്ധി | കുതിരകളിൽ അമൃതമഥനത്തിൽനിന്നു ത്ഭവിച്ച ഉച്ചൈഃശ്രവസ്സായും ആനകളിൽ ഐരാവതമായും മനുഷ്യരിൽ രാജാവായും എന്നെ അറിഞ്ഞുകൊള്ളുക. |

ആയുധാനാമഹം വജ്രം, ധേനൂനാമസ്മി കാമധുക്,
പ്രജനശ്ചാസ്മി കന്ദർപ്പഃ, സർപ്പാണാമസ്മി വാസുകിഃ. 28

| | |
|---|---|
| ആയുധാനാം വജ്രം അഹം | ആയുധങ്ങളിൽ വജ്രായുധം ഞാനാകുന്നു. |
| ധേനൂനാം കാമധുക് അസ്മി | പശുക്കളിൽ കാമധേനു ഞാനാകുന്നു. |
| പ്രജനഃ കന്ദർപ്പഃ അസ്മി | പ്രജോല്പത്തിക്കു കാരണമായ കാമദേവൻ ഞാനാകുന്നു. |
| സർപ്പാണാം വാസുകിഃ ച അസ്മി | സർപ്പങ്ങളിൽ (വിഷമുള്ളവയിൽ) സർപ്പരാജാവായ വാസുകിയും ഞാനാകുന്നു. |

അനന്തശ്ചാസ്മി നാഗാനാം, വരുണോ യാദസാമഹം,
പിതൄണാമര്യമാ ചാസ്മി, യമഃ സംയമതാമഹം. 29

| | |
|---|---|
| നാഗാനാം അനന്തഃ ച അസ്മി | നാഗങ്ങളിൽ (വിഷമില്ലാത്തവയിൽ) നാഗരാജാവായ അനന്തനും ഞാനാകുന്നു. |
| യാദസാം വരുണഃ അഹം | ജലജീവികളിൽ രാജാവായ വരുണൻ ഞാനാകുന്നു. |
| പിതൄണാം അര്യമാ ച അസ്മി | പിതൃക്കളിൽ (പിതൃരാജാവായ) അര്യമനും ഞാനാകുന്നു. |
| സംയമതാം യമഃ അഹം | നിയമനം നടത്തുന്നവരിൽ (ദണ്ഡനീതി നടത്തുന്നവരിൽ) യമൻ ഞാനാകുന്നു. |

പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം, കാലഃ കലയതാമഹം,
മൃഗാണാം ച മൃഗേന്ദ്രോഹം, വൈനതേയശ്ച പക്ഷിണാം.

| | |
|---|---|
| ദൈത്യാനാം പ്രഹ്ലാദഃ ച അസ്മി | ദൈത്യന്മാരിൽ പ്രഹ്ലാദനും ഞാനാകുന്നു. |
| കലയതാം കാലഃ അഹം | ഗണനം ചെയ്യുന്നവരിൽ കാലം ഞാനാകുന്നു. |
| മൃഗാണാം മൃഗേന്ദ്രഃ ച പക്ഷിണാം വൈനതേയഃ ച അഹം | മൃഗങ്ങളിൽ (മൃഗരാജാവായ) സിംഹവും പക്ഷികളിൽ (പക്ഷിരാജാവായ) ഗരുഡനും ഞാനാകുന്നു. |

പവനഃ പവതാമസ്മി, രാമഃ ശസ്ത്രഭൃതാമഹം,
ഝഷാണാം മകരശ്ചാസ്മി, സ്രോതസാമസ്മി ജാഹ്നവീ. 31

| | |
|---|---|
| പവതാം പവനഃ അസ്മി | പരിശുദ്ധി ചെയ്യുന്നവരിൽ വായു ഞാനാകുന്നു. |
| ശസ്ത്രഭൃതാം രാമഃ അഹം | ആയുധം ധരിച്ചവരിൽ ശ്രീരാമൻ (ദശരഥപുത്രൻ) ഞാനാകുന്നു. |
| ഝഷാണാം മകരഃ ച അസ്മി | മത്സ്യങ്ങളിൽ മകരമത്സ്യം ഞാനാണ്. |
| സ്രോതസാം ജാഹ്നവീ അസ്മി | നദികളിൽ ഗംഗാനദി ഞാനാകുന്നു. |

സർഗ്ഗാണാമാദിരന്തശ്ച മധ്യം ചൈവാഹമർജ്ജുന,
അദ്ധ്യാത്മവിദ്യാ വിദ്യാനാം, വാദഃ പ്രവദതാമഹം. 32

| | |
|---|---|
| അർജ്ജുന! | ഹേ അർജ്ജുന! |
| സർഗ്ഗാണാം ആദിഃ മദ്ധ്യം ച അന്തഃ ച അഹം | സൃഷ്ടികളുടെ ഉല്പത്തിയും സ്ഥിതിയും അവസാനവും (നാശവും) ഞാനാണ്. |
| വിദ്യാനാം ആത്മവിദ്യാ പ്രവദതാം വാദഃ അഹം ഏവ | വിദ്യകളിൽ അധ്യാത്മവിദ്യയും വാദിക്കുന്നവരിൽ വാദവും ഞാനാണ്. |

അക്ഷരാണാമകാരോസ്മി, ദ്വന്ദ്വഃ സാമാസികസ്യ ച,
അഹമേവാക്ഷയഃ കാലോ, ധാതാഹം വിശ്വതോമുഖഃ. 33

| | |
|---|---|
| അക്ഷരാണാം അകാരഃ അസ്മി | അക്ഷരങ്ങളിൽ അകാരം ഞാനാകുന്നു. |
| സാമാസികസ്യ ദ്വന്ദ്വഃ അക്ഷയഃ കാലഃ ച അഹം | സമാസങ്ങളിൽ ദ്വന്ദ്വസമാസവും ക്ഷയമില്ലാത്ത കാലവും ഞാൻതന്നെ, |

| | |
|---|---|
| വിശ്വതോമുഖഃ ധാതാ അഹം ഏവ | സർവ്വതോമുഖമായ ബ്രഹ്മാവും ഞാൻ തന്നെ. |

മൃത്യുഃ സർവ്വഹരശ്ചാഹ,മുദ്ഭവശ്ച ഭവിഷ്യതാം,
കീർത്തിഃ ശ്രീർവ്വാക് ച നാരീണാം സ്മൃതിർമ്മേധാ
ധൃതിഃ ക്ഷമാ. 34

| | |
|---|---|
| സർവ്വഹരഃ മൃത്യുഃ ച ഭവിഷ്യതാം ഉത്ഭവഃ ച നാരീണാം കീർത്തിഃ ശ്രീഃ വാക് ച സ്മൃതിഃ മേധാ ധൃതിഃ ക്ഷമാ അഹം | സകലത്തേയും നശിപ്പിക്കുന്ന മൃത്യുവും ഉണ്ടാകാൻപോകുന്ന പ്രാണികളുടെ ഉത്ഭവവും സ്ത്രീകളിൽ (സ്ത്രീത്വഗുണങ്ങളിൽ) കീർത്തി, ശ്രീ (ലക്ഷ്മി), വാണി, സ്മൃതി, ബുദ്ധി, ധൈര്യം, ക്ഷമ ഇവയും ഞാനാകുന്നു. |

ബൃഹത്സാമ തഥാ സാമ്നാം ഗായത്രീ ഛന്ദസാമഹം,
മാസാനാം മാർഗ്ഗശീർഷോഹ,മൃതൂനാം കുസുമാകരഃ. 35

| | |
|---|---|
| സാമ്നാം ബൃഹൽസാമ ഛന്ദസാം ഗായത്രീ അഹം | സാമവേദത്തിലുള്ള ഗാനങ്ങളിൽ ബൃഹത്സാമവും ഛന്ദസ്സുകളിൽ ഗായത്രിയും ഞാനാകുന്നു. |
| തഥാ മാസാനാം മാർഗ്ഗശീർഷഃ ഋതൂനാം കുസുമാകരഃ അഹം | അപ്രകാരംതന്നെ മാസങ്ങളിൽ മാർഗ്ഗശീർഷവും (ധനുമാസവും) ആറ് ഋതുക്കളിൽ വസന്തവും ഞാൻതന്നെ. |

ദ്യൂതം ഛലയതാമസ്മി, തേജസ്തേജസ്വിനാമഹം,
ജയോസ്മി, വ്യവസായോസ്മി, സത്ത്വം സത്ത്വവതാമഹം.

| | |
|---|---|
| ഛലയതാം ദ്യൂതം അസ്മി | വഞ്ചകന്മാരുടെ ചൂതുകളി ഞാനാണ്. |
| തേജസ്വിനാം തേജഃ അഹം | പ്രാഭവശാലികളുടെ പ്രഭാവവും ഞാൻ തന്നെ. |
| ജയഃ അസ്മി വ്യവസായഃ അസ്മി | (വിജയികളുടെ ജയം ഞാനാണ്) (കൃതനിശ്ചയന്മാരുടെ) സ്ഥിരനിശ്ചയവും ഞാനാണ്. |
| സത്ത്വവതാം സത്ത്വം അഹം | സാത്ത്വികന്മാരുടെ സത്ത്വഗുണം ഞാനാകുന്നു. |

ടിപ്പണി—വഞ്ചകന്മാരുടെ ചൂതുകളി ഞാനാണെന്നു പറഞ്ഞിരിക്കുന്നതിൽ തെററിദ്ധാരണക്കുവകാശമില്ല. ഇവിടെ കാര്യാകാര്യങ്ങളെ നിർണ്ണയിക്കുകയല്ല, ഈശ്വരാജ്ഞ കൂടാതെ യാതൊന്നും സംഭവിക്കുകയില്ലെന്നു സൂചിപ്പിക്കുയാണ് ചെയ്തിരിക്കുന്നത്. കപ

ടചിത്തൻപോലും എല്ലാം ഈശ്വരനന്നധീനമാണെന്നറിയുമ്പോൾ തന്റെ അഭിമാനത്തെ വിട്ടു കാപട്യമെല്ലാം ത്യജിക്കും.

വൃഷ്ണീനാം വാസുദേവോസ്മി, പാണ്ഡവാനാം ധനഞ്ജയഃ,
മുനീനാമപ്യഹം വ്യാസഃ, കവീനാമുശനാ കവിഃ. 37

| | |
|---|---|
| വൃഷ്ണീനാം വാസുദേവഃ പാണ്ഡവാനാം ധനഞ്ജയഃ അസ്മി | യാദവന്മാരിൽ വാസുദേവനും (ശ്രീകൃഷ്ണനും) പാണ്ഡവന്മാരിൽ അർജ്ജുനനും ഞാനാണ്. |
| മുനീനാം വ്യാസഃ | മുനിമാരിൽ വ്യാസനും |
| കവീനാം ഉശനാ കവിഃ അപി അഹം | കവികളിൽ ഉശനസ്സ് എന്ന കവിയും (ശുക്രാചാര്യനും) ഞാനാണ്. |

ദണ്ഡോ ദമയതാമസ്മി, നീതിരസ്മി ജിഗീഷതാം,
മൌനം ചൈവാസ്മി ഗുഹ്യാനാം, ജ്ഞാനം
ജ്ഞാനവതാമഹം. 38

| | |
|---|---|
| ദമയതാം ദണ്ഡഃ അസ്മി | ശാസന നടത്തുന്നവരുടെ ദണ്ഡം (ദണ്ഡനക്രിയ) ഞാനാണ്. |
| ജിഗീഷതാം നീതിഃ അസ്മി | ജയമിച്ഛിക്കുന്നവക്കുള്ള നയം ഞാനാണ്. |
| ഗുഹ്യാനാം മൌനം അസ്മി | മറയ്ക്കപ്പെടേണ്ടവയിൽ മൌനം ഞാനാണ്. |
| ജ്ഞാനവതാം ജ്ഞാനം ച അഹം ഏവ | ജ്ഞാനികളുടെ ജ്ഞാനവും ഞാൻതന്നെയാണ്. |

യച്ചാപി സർവ്വഭൂതാനാം ബീജം, തദഹമർജ്ജുന;
ന തദസ്തി, വിനാ യൽ സ്യാന്മയാ ഭൂതം ചരാചരം. 39

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| സർവ്വഭൂതാനാം ബീജം യൽ ച തൽ അഹം | സർവ്വഭൂതങ്ങൾക്കും ഉൽപത്തി ഹേതു യാതൊന്നോ അത് ഞാനാകുന്നു. |
| ചരാചരം യൽ ഭൂതം സ്യാൽ തൽ അപി മയാ വിനാ ന അസ്തി | ചരമായും അചരമായും യാതൊന്നുണ്ടോ അത് എന്നെക്കൂടാതെ ഉണ്ടാകുന്നില്ല. |

നാന്തോസ്തി മമ ദിവ്യാനാം വിഭൂതീനാം പരന്തപ!
ഏഷ തൂദ്ദേശതഃ പ്രോക്തോ വിഭൂതേർവ്വിസ്തരോ മയാ. 40

| | |
|---|---|
| പരന്തപ | ഹേ പരന്തപ! |

| | |
|---|---|
| മമ ദിവ്യാനാം വിഭൂതീനാം അന്തഃ ന അസ്തി | എന്റെ ദിവ്യങ്ങളായ വിഭൂതികൾക്ക് (ഭാവങ്ങൾക്ക്) അവസാനമില്ല. |
| വിഭൂതേഃ ഏഷഃ തു വിസ്തരഃ ഉദ്ദേശതഃ മയാ പ്രോക്തഃ | വിഭൂതിയുടെ ,ഈ വിസ്താരം അല്പം എന്നാൽ പറയപ്പെട്ടു. |

യദ്യദ്വിഭൂതിമൽ സത്ത്വം ശ്രീമദൂർജ്ജിതമേവ വാ,
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം. 41

| | |
|---|---|
| വിഭൂതിമൽ ശ്രീമൽ ഊർജ്ജിതം ഏവ വാ യൽ യൽ സത്ത്വം (അസ്തി) | ഐശ്വര്യത്തോടുകൂടിയോ സമ്പത്തോടു കൂടിയോ ഊർജ്ജിതത്തോടുകൂടിയോ ഏതേതു വസ്തു ഉണ്ടോ |
| തൽ തൽ മമ തേജോംശസംഭവം ഏവ ത്വം അവഗച്ഛ | അതെല്ലാം എന്റെ തേജസ്സിന്റെ അംശംകൊണ്ടുണ്ടായവയാണെന്നു നീ അറിഞ്ഞുകൊള്ളുക. |

അഥവാ ബഹുനൈതേന കിം ജ്ഞാതേന തവാർജ്ജുന?
വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗൽ.

| | |
|---|---|
| അർജ്ജുന | ഹേ അർജ്ജുന! |
| അഥവാ ബഹുനാ ജ്ഞാതേന ഏതേന തവ കിം | അല്ലെങ്കിൽ, (ഓരോന്നായി) വിസ്തരിച്ച് അറിയപ്പെട്ട ഈ വിഭൂതിരൂപം കൊണ്ടു നിനക്ക് എന്തു പ്രയോജനം! |
| അഹം കൃൽസ്നം ഇദം ജഗൽ ഏകാംശേന വിഷ്ടഭ്യ സ്ഥിതഃ | ഞാൻ ഈ ജഗത്താസകലം (എന്റെ) ഒരംശംകൊണ്ടുമാത്രം വ്യാപിച്ചുനില്ക്കുന്നു. |

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'വിഭൂതിയോഗ'മെന്നു പേരായ പത്താമധ്യായം അവസാനിച്ചു.

## പതിനൊന്നാമധ്യായം

# വിശ്വരൂപദർനയോഗം

അർജ്ജുനൻ പറഞ്ഞു: ''അവിടുന്ന് ആത്മാവിനെക്കുറിച്ച് എനിക്കു പറഞ്ഞുതന്ന സംഗതികൾ എന്റെ മോഹത്തെ അകററിയിരിക്കുന്നു. സകലവും അവിടുന്നുതന്നെയാണ്. സൃഷ്ടിയും സംഹാരവും അവിടുന്നുതന്നെ ചെയ്യുന്നു. അവിടുന്നു നാശരഹിതനാകുന്നു. അവിടുത്തെ ഐശ്വരരൂപം എനിക്കു കാണാമെങ്കിൽ കാണിച്ചു തന്നാലും.''

ഭഗവാൻ പറഞ്ഞു: ''എന്റെ രൂപങ്ങൾ അനേകങ്ങളാണ്. അവ അനേകവർണ്ണങ്ങളോടുകൂടിയവയാണ്. അവയിൽ ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ മുതലായവരെല്ലാം അടങ്ങിയിരിക്കുന്നു. എന്നിൽ ലോകം മുഴുവനും—സകലചരാചരങ്ങളും—ഉൾപ്പെടുന്നു. നിന്റെ മാംസചക്ഷുസ്സുകൊണ്ട് ആ രൂപം കാണുക സാധ്യമല്ല. അതിനാൽ ഞാൻ നിനക്കു ദിവ്യചക്ഷുസ്സ് തരുന്നു. അതുകൊണ്ട് ആ രൂപം കണ്ടുകൊള്ളുക.''

സഞ്ജയൻ ധൃതരാഷ്ട്രരോടു പറഞ്ഞു: അല്ലയോ രാജാവേ, ഭഗവാൻ ഇപ്രകാരം അർജ്ജുനനോടു പറഞ്ഞിട്ട് അർജ്ജുനനു കാണിച്ചുകൊടുത്ത ആ അത്ഭുതരൂപത്തെ വർണ്ണിക്കുക സാധ്യമല്ല. നാം നിത്യവും ഒരു സൂര്യനെ കാണുന്നു; എന്നാൽ ദിവസേന ആയിരം സൂര്യന്മാർ ഉദിച്ചാൽ എത്ര തേജസ്സുണ്ടാകുമോ, അതിനെക്കാൾ അധികം പ്രകാശമുള്ളതാണ് ആ ദിവ്യതേജസ്സ്; ആ രൂപത്തിന്റെ അലങ്കാരങ്ങളും ആയുധങ്ങളും അപ്രകാരംതന്നെ ദിവ്യങ്ങളത്രേ. അതിനെ കണ്ടിട്ട് അർജ്ജുനൻ രോമാഞ്ചം പൂണ്ടു നിന്നുപോയി. അദ്ദേഹം ശിരഃകമ്പം പിടിപെട്ടു വിറച്ചുകൊണ്ടു ഭഗവാനെ സ്തുതിക്കുകയും ചെയ്തു.

''ഹേ ദേവ, അവിടുത്തെ ഈ വിശാലമായ ദേഹത്തിൽ ഞാൻ സകലത്തെയും സകലരെയും കാണുന്നു. ബ്രഹ്മാവും മഹാദേവനും ഋഷികളും സർപ്പങ്ങളും ഇതിൽ കാണപ്പെടുന്നു. അവിടുത്തെ കൈകളും മുഖങ്ങളും എനിക്ക് എണ്ണുവാൻ സാധിക്കുന്നില്ല. ഇതിന് ആദിയും മധ്യവും അന്തവുമില്ല. അവിടുത്തെ രൂപം ഒരു പ്രഭാപർവ്വതമാണ്. അതിനെ നോക്കുമ്പോൾ എന്റെ കണ്ണുകൾ മഞ്ചിപ്പോകുന്നു. അതു ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിപോലെ പ്രകാശമാനവും പ്രതപ്തവുമായിരിക്കുന്നു. അവിടുന്നു ജഗത്തിന് ആധാരവും പുരാണപുരുഷനും ധർമ്മരക്ഷകനുമാകുന്നു. നോക്കുന്ന ദിക്കിലെല്ലാം അവിടുത്തെ അവയവങ്ങൾ കാണപ്പെടുന്നു.

സൂര്യചന്ദ്രന്മാർ അവിടുത്തെ കണ്ണുകളാണെന്നു തോന്നിപ്പോകുന്നു. അവിടുന്ന് ഈ ഭൂമിയും ആകാശവും നിറഞ്ഞിരിയ്ക്കുന്നു. അവിടുത്തെ തേജസ്സ് ജഗത്തിനെ മുഴുവൻ തപിപ്പിയ്ക്കുന്നു. ഈ ലോകമാസകലം കുലുങ്ങിക്കൊണ്ടിരിയ്ക്കുന്നു. ദേവന്മാർ ഋഷികൾ സിദ്ധന്മാർ മുതലായവരെല്ലാം വിറച്ചുകൊണ്ടു കൈകൂപ്പി അവിടുത്തെ സ്തുതിയ്ക്കുന്നു. ഈ വിരാഡ്രൂപവും ഈ തേജസ്സും കണ്ടിട്ടു ഞാൻ വ്യാകുലചിത്തനായിത്തീർന്നിരിയ്ക്കുന്നു. എനിയ്ക്കു ശാന്തിയും ധൈര്യവും ഉണ്ടാകുന്നില്ല. ഹേ ദേവ, അവിടുന്നു പ്രസന്നനായി ഭവിച്ചാലും. അവിടുത്തെ ദംഷ്ട്രകൾ ഭയാനകങ്ങളായിരിയ്ക്കുന്നു. വിളക്കുകളേടത്തു പാററകൾ പറന്നെത്തുന്നതുപോലെ ഈ ലോകം അവിടുത്തെ വക്ത്രത്തിലേയ്ക്കു തരിയ്ക്കുന്നതു ഞാൻ കാണുന്നു. അവിടുന്ന് അവയെല്ലാം പൊടിപൊടിയാക്കിക്കളയുന്നതും ഞാൻ കാണുന്നു. ഈ ഉഗ്രരൂപനായ അവിടുന്ന് ആരാണ്? അവിടുത്തെ ഈ പ്രവൃത്തി മനസ്സിലാക്കുവാൻ എനിയ്ക്കു സാധിയ്ക്കുന്നില്ല.''

ഭഗവാൻ പറഞ്ഞു: ''ഞാൻ ലോകത്തെ നശിപ്പിയ്ക്കുന്ന കാലനാകുന്നു. നീ യുദ്ധം ചെയ്യാലും ചെയ്യില്ലെങ്കിലും ഇവരെല്ലാം നശിയ്ക്കുന്ന കാര്യം തീർച്ചയാണ്. നീ അതിന് ഒരുപകരണംമാത്രമാകുന്നു.''

അർജ്ജുനൻ പറഞ്ഞു: ''ഹേ ദേവ, ഹേ ജഗന്നിവാസ, അവിടുന്ന് അക്ഷരമാകുന്നു. സത്തും അസത്തും അവിടുന്നാകുന്നു. അവയിൽനിന്നു പരമായി എന്തുണ്ടോ അതും അവിടുന്നുതന്നെ. ആദിദേവനും പുരാണപുരുഷനും ഈ ജഗത്തിന് ആശ്രയവും അറിയപ്പെടേണ്ട വസ്തുവും അവിടുന്നുതന്നെ. വായു, യമൻ, അഗ്നി, പ്രജാപതി ഇവരും അവിടുന്നാണ്. അവിടേയ്ക്കിതാ, അനേകായിരം നമസ്കാരം. ഇനി അവിടുന്നു പൂർവ്വരൂപം ധരിയ്ക്കേണമേ.''

ഇതു കേട്ടിട്ടു ഭഗവാൻ പറഞ്ഞു: ''ഞാൻ നിന്നിൽ പ്രസാദിച്ചിട്ടു നിനക്ക് ഈ വിശ്വരൂപം കാണിച്ചുതന്നു. വേദാഭ്യാസം കൊണ്ടോ യജ്ഞംകൊണ്ടോ ശാസ്ത്രപഠനംകൊണ്ടോ ദാനംകൊണ്ടോ തപസ്സുകൊണ്ടോ കാണ്മാൻ കഴിയാത്ത ആ രൂപം നീ ഇന്നു കണ്ടിരിയ്ക്കുന്നു. ഇതു കണ്ടിട്ടു നീ വ്യാകുലപ്പെടരുത്. ഭയത്തെ വിട്ടുകളഞ്ഞു നിനക്കു സുപരിചിതമായ എൻെറ രൂപത്തെ കണ്ടുകൊള്ളുക. എൻെറ ഈ രൂപം ദേവന്മാർക്കുപോലും കാണുവാൻ പ്രയാസമാണ്. ഈ ദർശനം കേവലം പരിശുദ്ധഭക്തികൊണ്ടുമാത്രമേ സാദ്ധ്യമാകൂ. സർവ്വകർമ്മത്തേയും എനിയ്ക്കായി അർപ്പിച്ച് എന്നിൽ പരായണനായി എൻെറ ഭക്തനായി ആസക്തിരഹിതനായി പ്രാണികളിൽ പ്രേമമയനായി വർത്തിയ്ക്കുന്നവൻ എന്നെ പ്രാപിയ്ക്കുന്നു.''

ടിപ്പണി—പത്താമധ്യായംപോലെ ഈ അധ്യായത്തെയും ഞാൻ മനഃപൂർവ്വം ചുരുക്കിയിരിയ്ക്കുന്നു. ഈ അധ്യായം കാവ്യമയമത്രേ. അതുകൊണ്ട് ഇതിൻെറ മൂലമോ അല്ലെങ്കിൽ ഭാഷാ

ന്തരമോ വീണ്ടും വീണ്ടും വായിക്കേണ്ടതാണ്. അങ്ങിനെ ചെയ്താൽ ഭക്തിയുണ്ടാകുവാൻ എളുപ്പമുണ്ട്. ഭക്തിയുണ്ടായാലും ഇല്ലെങ്കിലും അവസാനശ്ലോകം ഇതിനെ മനസ്സിലാക്കുവാനുള്ള ഉരകല്ലാകുന്നു. സമ്പൂർണ്ണമായ ഈശ്വരാർപ്പണവും സർവ്വവ്യാപകമായ പ്രേമവുംകൂടാതെ ഭക്തി ഉണ്ടാകയില്ല. ഈശ്വരന്റെ കാലസ്വരൂപത്തെ മനനംചെയ്താൽ സർവ്വപ്രാണികളും ഈ കാലസ്വരൂപനിൽ ലയം പ്രാപിക്കേണ്ടവയാണെന്നും ഓരോ ക്ഷണത്തിലും ആ കർമ്മം നടന്നുകൊണ്ടിരിക്കുന്നുണ്ടെന്നും മനസ്സിലാകും. അതു മനസ്സിലാവുന്നവർക്ക സമ്പൂർണ്ണമായ അർപ്പണബുദ്ധിയും സർവ്വജീവജാലങ്ങളോട് ഐക്യവും എളുപ്പത്തിൽ സാധ്യമാകും. ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും എപ്പോഴെന്നറിയാതെ നാമെല്ലാവരും ഈ കാലവക്ത്രത്തിൽ പതിക്കേണ്ടവരായിരിക്കെ, വലിയവൻ ചെറിയവൻ, ഉയന്നവൻ താണവൻ, സ്ത്രീ പുരുഷൻ, മനുഷ്യൻ മനുഷ്യേതരൻ എന്നീ ഭേദങ്ങറക്കൊന്നും സ്ഥാനമില്ല. സർവ്വവും കാലേശ്വരന്ന് ഒരു വായക്കേ ഉള്ളു. ഇതു മനസ്സിലാക്കീട്ട് എന്തുകൊണ്ടു നാം വിനീതരും അഹംഭാവമററവരുമാകുന്നില്ല! എന്തുകൊണ്ട് എല്ലാവരോടും മിത്രഭാവത്തിൽ വർത്തിക്കുന്നില്ല! ഇപ്രകാരം ജീവിക്കുന്നവക്ക് ഈ കാലസ്വരൂപം ഭയങ്കരമായി തോന്നുകയില്ല; നേരെമറിച്ച് അതു ശക്തിപ്രദായകമായി തോന്നുകയും ചെയ്യും.

ഈ അധ്യായത്തിൽ ഭഗവാൻ തന്റെ വിരാററ സ്വരൂപം അർജ്ജുനന്നു കാണിച്ചുകൊടുക്കുന്നു. ഭക്തന്മാക്ക് ഈ അധ്യായം വളരെ പ്രിയമാണ്. ഇതിൽ യുക്തിയല്ല, കേവലം കാവ്യമാണുള്ളത്. ഈ അധ്യായം എത്ര വായിച്ചാലും ആക്കും മുഷിച്ചൽ തോന്നുകയില്ല.

അർജ്ജുനൻ പറഞ്ഞു:

മദനുഗ്രഹായ പരമം ഗുഹ്യമധ്യാത്മസംജ്ഞിതം
യൽ ത്വയോക്തം വച,സ്തേന മോഹോയം വിഗതോ മമ. 1

| | |
|---|---|
| മദനുഗ്രഹായ പരമം ഗുഹ്യം അദ്ധ്യാത്മ സംജ്ഞിതം യൽ വചഃ ത്വയാ ഉക്തം | എന്നെ അനുഗ്രഹിക്കുന്നതിനായി ഏററവും രഹസ്യവും അദ്ധ്യാത്മവിഷയകവുമായ യാതൊരു വാക്യം അങ്ങയാൽ പറയപ്പെട്ടുവോ |
| തേന മമ അയം മോഹഃ വിഗതഃ | അതിനാൽ എന്റെ ഈ മോഹം നീങ്ങിയിരിക്കുന്നു. |

ഭവാപ്യയൌ ഹി ഭൂതാനാം ശ്രുതൌ വിസ്തരശോ മയാ
ത്വത്തഃ കമലപത്രാക്ഷ മാഹാത്മ്യമപി ചാവ്യയം. 2

| | |
|---|---|
| കമലപത്രാക്ഷ | അല്ലയോ ശ്രീകൃഷ്ണ! (താമരയിതഴപോലെയുള്ള കണ്ണുകളോടുകൂടിയവനേ) |

| | |
|---|---|
| ത്വത്തഃ ഭൂതാനാം<br>ഭവാപ്യയൌ മയാ<br>വിസ്തരശഃ ശ്രുതൗ ഹി | അങ്ങയിൽനിന്നു പ്രാണികളുടെ ഉല്പത്തിവിനാശങ്ങൾ എന്നാൽ സവിസ്തരം കേൾക്കപ്പെട്ടു. |
| അവ്യയം മാഹാത്മ്യം<br>അപി ച (ശ്രുതം) | അങ്ങയുടെ അനശ്വരമായ മാഹാത്മ്യവും (കേൾക്കപ്പെട്ടു) |

ഏവമേതദ്യഥാത്ഥ ത്വമാത്മാനം പരമേശ്വര!
ദ്രഷ്ടുമിച്ഛാമി തേ രൂപമൈശ്വരം പുരുഷോത്തമ. 3

| | |
|---|---|
| പരമേശ്വര | ഹേ പരമേശ്വര! |
| ത്വം ആത്മാനം<br>യഥാ ആത്ഥ ഏവം<br>ഏതൽ | അങ്ങ് അങ്ങയെപ്പററി (പരമാത്മതത്ത്വത്തെപ്പററി) എപ്രകാരം പറയുന്നുവോ അത് അങ്ങിനെതന്നെയാകുന്നു. |
| പുരുഷോത്തമ | ഹേ പുരുഷോത്തമ! |
| തേ ഐശ്വരം രൂപം<br>ദ്രഷ്ടും ഇച്ഛാമി | അങ്ങയുടെ ഐശ്വരമായ രൂപത്തെ കാണുവാൻ ഞാൻ ഇച്ഛിക്കുന്നു. |

മന്യസേ യദി തച്ഛക്യം മയാ ദ്രഷ്ടുമിതി പ്രഭോ,
യോഗേശ്വര തതോ മേ ത്വം ദർശയാത്മാനമവ്യയം. 4

| | |
|---|---|
| പ്രഭോ | ഹേ പ്രഭോ! |
| തൽ ദ്രഷ്ടും മയാ<br>ശക്യം ഇതി യദി<br>മന്യസേ | അത് (ആ രൂപം) കാണുവാൻ എന്നാൽ സാധ്യമാണെന്ന് അങ്ങു വിചാരിക്കുന്നു എങ്കിൽ |
| തതഃ യോഗേശ്വര<br>ത്വം അവ്യയം<br>ആത്മാനം മേ ദർശയ | അതു ഹേതുവായിട്ടു ഹേ യോഗേശ്വര! അങ്ങ് അനശ്വരമായ ആത്മസ്വരൂപത്തെ എനിക്കു കാണിച്ചുതന്നാലും. |

ശ്രീഭഗവാൻ പറഞ്ഞു:

പശ്യ മേ പാർത്ഥ രൂപാണി ശതശോഥ സഹസ്രശഃ
നാനാവിധാനി ദിവ്യാനി നാനാവർണ്ണാകൃതീനി ച. 5

| | |
|---|---|
| പാർത്ഥ | ഹേ അർജ്ജുന! |
| നാനാവിധാനി<br>നാനാവർണ്ണാകൃതീനി ച | നാനാതരത്തിലുള്ളവയും പല നിറങ്ങളോടും ആകൃതികളോടും കൂടിയവയുമായ |
| മേ ശതശഃ അഥ<br>സഹസ്രശഃ ദിവ്യാ<br>നി രൂപാണി പശ്യ | എന്റെ അനേകശതം, അനേകായിരം ദിവ്യരൂപങ്ങളെ നീ കണ്ടുകൊള്ളുക. |

പശ്യാദിത്യാൻ വസൂൻ രുദ്രാനശ്വിനൗ മരുതസ്തഥാ;
ബഹൂന്യദൃഷ്ടപൂർവ്വാണി പശ്യാശ്ചര്യാണി ഭാരത. 6

| | |
|---|---|
| ഭാരത | ഹേ അർജ്ജുന! |
| ആദിത്യാൻ വസൂൻ രുദ്രാൻ അശ്വിനൌ മരുതഃ പശ്യ | ദ്വാദശാദിത്യന്മാരേയും അഷ്ടവസുക്കളേയും ഏകാദശരുദ്രന്മാരേയും രണ്ട് അശ്വനീദേവന്മാരേയും സപ്തമരുത്തുക്കളേയും നീ കണ്ടുകൊള്ളുക. |
| തഥാ അദൃഷ്ടപൂർവ്വാണി ബഹൂനി ആശ്ചര്യാണി പശ്യ | അപ്രകാരംതന്നെ മുമ്പു കാണപ്പെടാത്തവയായ അനവധി ആശ്ചര്യങ്ങളേയും കണ്ടുകൊള്ളുക. |

ഇഹൈകസ്ഥം ജഗൽ കൃൽസ്നം പശ്യാദ്യ സചരാചരം
മമ ദേഹേ ഗുഡാകേശ! യച്ചാന്യദ് ദ്രഷ്ടുമിച്ഛസി. 7

| | |
|---|---|
| ഗുഡാകേശ | ഹേ അർജ്ജുന! |
| സചരാചരം കൃൽസ്നം ജഗൽ അന്യൽ യൽ ച ദ്രഷ്ടും ഇച്ഛസി (തൽ) | ചരവും അചരവുമായ ജഗത്തു മുഴുവനും, വേറെ യാതൊന്ന് (എന്തെല്ലാം) കാണുവാൻ നീ ഇച്ഛിയ്ക്കുന്നുവോ അതും |
| മേ ദേഹേ ഇഹ ഏകസ്ഥം അദ്യ പശ്യ | എന്റെ ദേഹത്തിൽ ഒരുമിച്ചു സ്ഥിതിചെയ്യുന്നതായി ഇപ്പോൾ കണ്ടുകൊള്ളുക. |

ന തു മാം ശക്യസേ ദ്രഷ്ടുമനേനൈവ സ്വചക്ഷുഷാ;
ദിവ്യം ദദാമി തേ ചക്ഷുഃ; പശ്യ മേ യോഗമൈശ്വരം. 8

| | |
|---|---|
| അനേന സ്വചക്ഷുഷാ ഏവ മാം ദ്രഷ്ടും ന ശക്യസേ തു | ഈ സ്വന്തം കണ്ണുകൾകൊണ്ടു (സാധാരണ രണ്ടു കണ്ണുകൊണ്ട്) എന്നെ കാണുന്നതിനു നീ ശക്തനാകുന്നതല്ലല്ലോ. |
| ദിവ്യം ചക്ഷുഃ തേ ദദാമി | ദിവ്യമായ കണ്ണിനെ നനക്കു (ഞാൻ) തരുന്നു. |
| മേ ഐശ്വരം യോഗം പശ്യ | എന്റെ ഐശ്വരമായ യോഗശക്തിയെ നീ കണ്ടുകൊള്ളുക. |

ഏവമുക്ത്വാ തതോ രാജൻ മഹായോഗേശ്വരോ ഹരിഃ
ദർശയാമാസ പാർത്ഥായ പരമം രൂപമൈശ്വരം 9

| | |
|---|---|
| ഹേ രാജൻ | ഹേ ധൃതരാഷ്ട്രമഹാരാജാവേ! |
| മഹായോഗേശ്വരഃ ഹരിഃ ഏവം ഉക്ത്വാ | മഹായോഗേശ്വരനായ ശ്രീകൃഷ്ണൻ ഇപ്രകാരം പറഞ്ഞിട്ട് |
| തതഃ പരമം ഐശ്വരം രൂപം പാർത്ഥായ ദർശയാമാസ | അതിനുശേഷം പരമവും ഐശ്വരവുമായ രൂപത്തെ (വിശ്വരൂപത്തെ) പാർത്ഥനു കാണിച്ചുകൊടുത്തു. |

അനേകവക്ത്രനയനമനേകാദ്ഭുതദർശനം
അനേകദിവ്യാഭരണം ദിവ്യാനേകോദ്യതായുധം 10

| | |
|---|---|
| അനേകവക്ത്രനയനം | അനേകം മുഖങ്ങളോടും കണ്ണുകളോടും കൂടിയതും |
| അനേകാത്ഭുത ദർശനം | അനേകം അത്ഭുതക്കാഴ്ചകളോടു കൂടിയതും |
| അനേക ദിവ്യാഭരണം | അനേകം ദിവ്യാഭരണങ്ങളോടു കൂടിയതും |
| ദിവ്യാനേകോദ്യതായുധം | ഉയർത്തിപ്പിടിച്ചിരിക്കുന്ന അനേകം ആയുധങ്ങളോടുകൂടിയതുമായ |
| (രൂപം ദർശയാമാസ) | (രൂപത്തെ കാണിച്ചുകൊടുത്തു). |

ദിവ്യമാല്യാംബരധരം ദിവ്യഗന്ധാനുലേപനം
സർവ്വാശ്ചര്യമയം ദേവമനന്തം വിശ്വതോമുഖം. 11

| | |
|---|---|
| ദിവ്യമാല്യാംബരധരം ദിവ്യഗന്ധാനുലേപനം | ദിവ്യങ്ങളായ മാലകളും വസ്ത്രങ്ങളും ധരിച്ചിട്ടുള്ളതും ദിവ്യമായ സുഗന്ധദ്രവ്യങ്ങൾ പൂശീട്ടുള്ളതും |
| സർവ്വാശ്ചര്യമയം ദേവം അനന്തം വിശ്വതോമുഖം (രൂപം ദർശയാമാസ) | സർവ്വാശ്ചര്യപരിപൂർണ്ണമായതും പ്രകാശസ്വരൂപമായതും അവസാനമില്ലാത്തതും സർവ്വത്ര മുഖങ്ങളോടുകൂടിയതുമായ (രൂപത്തെ കാണിച്ചുകൊടുത്തു). |

ദിവി സൂര്യസഹസ്രസ്യ ഭവേദ്യുഗപദുത്ഥിതാ
യദി ഭാഃ, സദൃശീ സാ സ്യാദ്ഭാസസ്തസ്യ മഹാത്മനഃ. 12

| | |
|---|---|
| ദിവി സൂര്യസഹസ്രസ്യ ഭാഃ യുഗപൽ ഉത്ഥിതാ ഭവേൽ യദി | ആകാശത്തിൽ അനേകായിരം സൂര്യന്മാരുടെ പ്രഭ ഒരേ സമയത്ത് ഉയരുന്നതായാൽ |
| സാ തസ്യ മഹാത്മനഃ ഭാസഃ സദൃശീ സ്യാൽ | അത് (ആ പ്രഭ) ആ മഹാത്മാവിന്റെ പ്രഭയ്ക്കു തുല്യമായേയ്ക്കാം. |

തത്രൈകസ്ഥം ജഗൽ കൃൽസ്നം പ്രവിഭക്തമനേകധാ
അപശ്യദ്ദേവദേവസ്യ ശരീരേ പാണ്ഡവസ്തദാ. 13

| | |
|---|---|
| അനേകധാ പ്രവിഭക്തം കൃത്സ്നം ജഗൽ | അനേകപ്രകാരത്തിൽ വിഭജിയ്ക്കപ്പെട്ടിരിയ്ക്കുന്ന ജഗത്താസകലവും |
| ദേവദേവസ്യ തത്ര ശരീരേ ഏകസ്ഥം തദാ പാണ്ഡവഃ അപശ്യൽ | ആ ദേവദേവന്റെ (ഭഗവാന്റെ) ശരീരത്തിൽ ഒത്തുചേർന്നിരിയ്ക്കുന്നതായി അപ്പോൾ അർജ്ജുനൻ കണ്ടു. |

തതഃ സ വിസ്മയാവിഷ്ടോ ഹൃഷ്ടരോമാ ധനഞ്ജയഃ
പ്രണമ്യ ശിരസാ ദേവം കൃതാഞ്ജലിരഭാഷത. 14

| | |
|---|---|
| തതഃ വിസ്മയാവി ഷ്ടഃ ഹൃഷ്ടരോമാ സഃ ധനഞ്ജയഃ | പിന്നെ (അപ്പോൾ) വിസ്മയം പൂണ്ടവനും രോമാഞ്ചമാർന്നവനുമായ അർജ്ജുനൻ |
| ദേവം ശിരസാ പ്രണമ്യ കൃതാഞ്ജലിഃ അഭാഷത | ദേവനെ ശിരസ്സുകൊണ്ടു നമസ്കരിച്ചിട്ടു കൈകൂപ്പിക്കൊണ്ടു പറഞ്ഞു. |

അർജ്ജുനൻ പറഞ്ഞു:

പശ്യാമി ദേവാംസ്തവ ദേവ ദേഹേ
സർവ്വാംസ്തഥാ ഭൂതവിശേഷസംഘാൻ
ബ്രഹ്മാണമീശം കമലാസനസ്ഥ-
മൃഷീംശ്ച സർവ്വാനുരഗാംശ്ച ദിവ്യാൻ. 15

| | |
|---|---|
| ദേവ | ഹേ ദേവ! |
| തവ ദേഹേ ദേവാൻ തഥാ സർവ്വാൻ ഭൂത വിശേഷസംഘാൻ ദിവ്യാൻ സർവ്വാൻ ഋഷീൻ ഉരഗാൻ ച | അങ്ങയുടെ ശരീരത്തിൽ ദേവന്മാരേയും അപ്രകാരംതന്നെ സകലഭൂതസംഘങ്ങളേയും ദിവ്യന്മാരായ എല്ലാ ഋഷികളേയും സർപ്പങ്ങളേയും |
| തഥാ കമലാസന സ്ഥം ഈശം ബ്രഹ്മാ ണം ച പശ്യാമി | അപ്രകാരംതന്നെ കമലാസനത്തിലിരിക്കുന്ന ഈശനായ ബ്രഹ്മാവിനേയും ഞാൻ കാണുന്നു. |

അനേകബാഹൂദരവക്ത്രനേത്രം
പശ്യാമി ത്വാം സർവ്വതോനന്തരൂപം;
നാന്തം ന മധ്യം ന പുനസ്തവാദിം
പശ്യാമി വിശ്വേശ്വര വിശ്വരൂപ. 16

| | |
|---|---|
| അനേകബാഹൂദര വക്ത്രനേത്രം അനന്ത രൂപം ത്വാം സർവ്വതഃ പശ്യാമി | അനേകം കൈകളും ഉദരങ്ങളും മുഖങ്ങളും കണ്ണുകളും ഉള്ളവനായി അനന്തരൂപങ്ങളോടുകൂടിയിരിക്കുന്ന അങ്ങയെ ഞാൻ എല്ലാ ദിക്കിലും കാണുന്നു. |
| വിശ്വേശ്വര വിശ്വരൂപ | എല്ലാററിന്നും ഈശ്വരനായ, ലോകസ്വരൂപനായ, ഭഗവാനേ! |
| തവ അന്തം ന മധ്യം ന പുനഃ ആദിം ന പശ്യാമി | അങ്ങയ്ക്കു് അവസാനവും മധ്യവും ആദിയും ഞാൻ കാണുന്നില്ല. |

കിരീടിനം ഗദിനം ചക്രിണം ച
തേജോരാശിം സർവ്വതോ ദീപ്തിമന്തം
പശ്യാമി ത്വാം ദുർന്നിരീക്ഷ്യം സമന്താ-
ദ്ദീപ്താനലാർക്കദ്യുതിമപ്രമേയം. 17

| | |
|---|---|
| കിരീടിനം ഗദിനം ചക്രിണം ച | കിരീടത്തോടുകൂടിയവനും ഗദയോടുകൂടിയവനും ചക്രത്തോടുകൂടിയവനും |
| തേജോരാശിം സർവ്വതഃ ദീപ്തിമന്തം | പ്രകാശപ്പൊലിമയോടും എങ്ങും നിറഞ്ഞിരിയ്ക്കുന്ന പ്രഭയോടു കൂടിയവനും |
| ദുർന്നിരീക്ഷ്യം ദീപ്താനലാർക്കദ്യുതിം അപ്രമേയം ത്വാം സമന്താൽ പശ്യാമി | നോക്കാൻ പാടില്ലാത്തവനും ആളിക്കത്തുന്ന അഗ്നിയുടേയും സൂര്യൻേറയും പ്രകാശംപോലെയുള്ള പ്രകാശത്തോടുകൂടിയവനും അളക്കുവാൻ പാടില്ലാത്തവനുമായ അങ്ങയെ എല്ലാ ദിക്കിലും ഞാൻ കാണുന്നു. |

തചമക്ഷരം പരമം വേദിതവ്യം,
ത്വമസ്യ വിശ്വസ്യ പരം നിധാനം,
ത്വമവ്യയഃ ശാശ്വതധർമ്മഗോപ്താ,
സനാതനസ്ത്വം പുരുഷോ മതോ മേ. 18

| | |
|---|---|
| ത്വം വേദിതവ്യം പരമം അക്ഷരം | അങ്ങ് അറിയപ്പെടേണ്ട പരമമായ അനശ്വരരൂപമാകുന്നു എന്നും |
| ത്വം അസ്യ വിശ്വസ്യ പരം നിധാനം | അങ്ങ് ഈ വിശ്വത്തിൻെറ പരമമായ ആശ്രയസ്ഥാനം (ആധാരം) ആകുന്നു എന്നും |
| ത്വം അവ്യയഃ ശാശ്വത ധർമ്മഗോപ്താ | അങ്ങ് നിത്യമായ ധർമ്മത്തിൻെറ നിത്യസംരക്ഷകനാണെന്നും |
| ത്വം സനാതനഃ പുരുഷഃ മേ മതഃ | അങ്ങ് എന്നുമുള്ള പരമപുരുഷനാകുന്നു എന്നും ഞാൻ വിചാരിയ്ക്കുന്നു. |

അനാദിമധ്യാന്തമനന്തവീര്യ–
മനന്തബാഹും ശശിസൂര്യനേത്രം
പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം
സ്വതേജസാ വിശ്വമിദം തപന്തം. 19

| | |
|---|---|
| അനാദിമധ്യാന്തം | ഉല്പത്തിസ്ഥിതിലയങ്ങളം ഇല്ലാത്തവനും |
| അനന്തവീര്യം | അവസാനമില്ലാത്ത പ്രഭാവത്തോടുകൂടിയവനും |
| അനന്തബാഹും | അനവധി കൈകളോടുകൂടിയവനും |
| ശശിസൂര്യനേത്രം | ചന്ദ്രനും സൂര്യനും കണ്ണുകളായിട്ടുള്ളവനും |
| ദീപ്തഹുതാശവക്ത്രം | ജ്വലിയ്ക്കുന്ന അഗ്നിയായ മുഖത്തോടുകൂടിയവനും |

| | |
|---|---|
| സ്വതേജസാ ഇദം<br>വിശ്വം തപന്തം<br>ത്വാം പശ്യാമി | സ്വന്തം തേജസ്സുകൊണ്ട് ഈ വിശ്വത്തെ തപിപ്പിയ്ക്കുന്നവനുമായ അങ്ങയെ ഞാൻ കാണുന്നു. |

ദ്യാവാപൃഥിവ്യോരിദമന്തരം ഹി
വ്യാപ്തം ത്വയൈകേന ദിശശ്ച സർവ്വാഃ;
ദൃഷ്ട്വാദ്ഭുതം രൂപമുഗ്രം തവേദം
ലോകത്രയം പ്രവ്യഥിതം മഹാത്മൻ. 20

| | |
|---|---|
| മഹാത്മൻ | ഹേ മഹാത്മാവേ! |
| ദ്യാവാപൃഥിവ്യോഃ<br>ഇദം അന്തരം ത്വയാ<br>ഏകേന വ്യാപ്തം ഹി | ആകാശത്തിന്റേയും ഭൂമിയുടേയും ഇടയ്ക്കുള്ള പ്രദേശം അങ്ങ് ഒരുവനാൽ നിറഞ്ഞിരിയ്ക്കുന്നു. |
| സർവ്വാഃ ദിശഃ ച | സർവ്വദിക്കുകളും (നാലു ദിക്കുകളും അങ്ങയാൽ നിറഞ്ഞിരിയ്ക്കുന്നു). |
| അത്ഭുതം ഉഗ്രം തവ<br>ഇദം രൂപം ദൃഷ്ട്വാ<br>ലോകത്രയം പ്രവ്യഥിതം | അത്ഭുതവും ഘോരവുമായ അങ്ങയുടെ ഈ രൂപം കണ്ടിട്ടു മൂന്നു ലോകവും അത്യന്തം ഭയപ്പെട്ടിരിയ്ക്കുന്നു. |

അമീ ഹിം ത്വാം സുരസംഘാ വിശന്തി,
കേചിദ് ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി,
സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാഃ
സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ. 21

| | |
|---|---|
| അമീ സുരസംഘാഃ<br>ത്വാം വിശന്തി ഹി | ഈ ദേവസംഘങ്ങൾ അങ്ങയിൽ പ്രവേശിയ്ക്കുന്നു. |
| കേചിൽ ഭീതാഃ<br>പ്രാഞ്ജലയഃ ഗൃണന്തി | ചിലർ ഭയപ്പെട്ടവരായി കൈകൂപ്പി സ്തുതിയ്ക്കുന്നു. |
| മഹർഷിസിദ്ധ<br>സംഘാഃ 'സ്വസ്തി'<br>ഇതി ഉക്ത്വാ പുഷ്ക<br>ലാഭിഃ സ്തുതിഭിഃ<br>ത്വാം സ്തുവന്തി | മഹർഷിമാരുടേയും സിദ്ധന്മാരുടേയും സംഘങ്ങൾ 'സ്വസ്തി' (ക്ഷേമമുണ്ടാകട്ടെ) എന്നു പറഞ്ഞു പലവിധസ്തുതികളെക്കൊണ്ട് അങ്ങയെ സ്തുതിയ്ക്കുന്നു. |

രുദ്രാദിത്യാ വസവോ യേ ച സാധ്യാ
വിശ്വേശ്വിനൗ മരുതശ്ചോഷ്മപാശ്ച
ഗന്ധർവ്വയക്ഷാസുരസിദ്ധസംഘാ
വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവ്വേ. 22

| | |
|---|---|
| രുദ്രാദിത്യാഃ വസവഃ<br>യേ ച സാധ്യാഃ<br>വിശ്വേ അശ്വിനൌ<br>മരുതഃ ച ഊഷ്മപാഃ ച | ഏകാദശരുദ്രന്മാരും ദ്വാദശാദിത്യന്മാരും അഷ്ടവസുക്കളും സാധ്യന്മാരും വിശ്വദേവന്മാരും അശ്വനീദേവകളും സപ്തമരുത്തുക്കളും പിതൃക്കളും |
| ഗന്ധർവ്വയക്ഷാസുര<br>സിദ്ധസംഘാഃ | ഗന്ധർവ്വന്മാർ യക്ഷന്മാർ അസുരന്മാർ സിദ്ധസംഘങ്ങൾ ഇവരും |
| സർവ്വേ ഏവ ച വിസ്മി<br>താഃ ത്വാം വീക്ഷന്തേ | എല്ലാവരുംതന്നെ വിസ്മിതരായിട്ട് അങ്ങയെ നോക്കുന്നു. |

രൂപം മഹൽ തേ ബഹുവക്ത്രനേത്രം
മഹാബാഹോ ബഹുബാഹൂരുപാദം
ബഹൂദരം ബഹുദംഷ്ട്രാകരാളം
ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം. 23

| | |
|---|---|
| മഹാബാഹോ | ഹേ മഹാബാഹോ! (ശ്രീകൃഷ്ണ) |
| ബഹുവക്ത്രനേത്രം<br>ബഹുബാഹൂരുപാദം | അനേകം മുഖങ്ങളും കണ്ണുകളും ഉള്ളതും അനേം കൈകളും തുടകളും കാലുകളും ഉള്ളതും |
| ബഹൂദരം ബഹു<br>ദംഷ്ട്രാകരാളം | അനേകം ഉദരങ്ങളുള്ളതും അനേകം ദംഷ്ട്രകളാൽ ഭയങ്കരവുമായ |
| തേ മഹൽ രൂപം<br>ദൃഷ്ട്വാ ലോകാഃ<br>പ്രവ്യഥിതാഃ | അങ്ങയുടെ മഹത്തായ രൂപത്തെ കണ്ടിട്ട ലോകങ്ങൾ (സകലജീവികളും) അത്യന്തം ഭയപ്പെടുന്നു. |
| അഹം തഥാ | ഞാനും അങ്ങിനെതന്നെ. |

നഭസ്പൃശം ദീപ്തമനേകവർണ്ണം
വ്യാത്താനനം ദീപ്തവിശാലനേത്രം
ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ
ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ! 24

| | |
|---|---|
| വിഷ്ണോ | ഹേ വിഷ്ണോ! |
| നഭസ്പൃശം ദീപ്തം<br>അനേകവർണ്ണം | ആകാശത്തെ തൊട്ടിരിക്കുന്നവനും ജ്വലിച്ചുകൊണ്ടിരിക്കുന്നവനും പലപല വർണ്ണങ്ങളോടുകൂടിയവനും |
| വ്യാത്താനനം ദീപ്ത<br>വിശാലനേത്രം ത്വാം<br>ദൃഷ്ട്വാ പ്രവ്യഥി<br>താന്തരാത്മാ ഹി | പിളർന്ന വായോടുകൂടിയവനും ജ്വലിച്ചുകൊണ്ടിരിക്കുന്ന വിശാലനേത്രങ്ങളോടുകൂടിയവനുമായ അങ്ങയെ കണ്ടിട്ട ഞാൻ വളരെ പരിഭ്രാന്തചിത്തനായിരിക്കുന്നു. |

| | |
|---|---|
| ധൃതിം ശമം ച ന വിന്ദാമി | (എനിക്കു) ധൈര്യവും സമാധാനവും ഉണ്ടാകുന്നില്ല. |

ദംഷ്ട്രാകരാളാനി ച തേ മുഖാനി
ദൃഷ്ട്വൈവ കാലാനലസന്നിഭാനി
ദിശോ ന ജാനേ ന ലഭേ ച ശർമ്മ;
പ്രസീദ ദേവേശ ജഗന്നിവാസ. 25

| | |
|---|---|
| ദംഷ്ട്രാകരാളാനി ച കാലാനലസന്നിഭാനി തേ മുഖാനി ദൃഷ്ട്വാ ഏവ | ദംഷ്ട്രകളാൽ ഭയങ്കരങ്ങളും പ്രളയകാലത്തെ അഗ്നിക്കു സമാനങ്ങളുമായ അങ്ങയുടെ മുഖങ്ങൾ കണ്ടിട്ടുതന്നെ |
| ദിശഃ ന ജാനേ ശർമ്മ ച ന ലഭേ | (എനിക്കു) ദിക്കുകൾ അറിയുവാൻ കഴിയുന്നില്ല, സുഖവും ലഭിക്കുന്നില്ല. |
| ദേവേശ ജഗന്നിവാസ പ്രസീദ | ഹേ ദേവേശ! ഹേ ജഗന്നിവാസ! (അങ്ങ്) പ്രസന്നനായി ഭവിച്ചാലും. |

അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാഃ
സർവ്വേ സഹൈവാവനിപാലസംഘൈഃ
ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാസൌ
സഹാസ്മദീയൈരപി യോധമുഖ്യൈഃ 26

വക്ത്രാണി തേ ത്വരമാണാ വിശന്തി
ദംഷ്ട്രാകരാളാനി ഭയാനകാനി;
കേചിദ്വിലഗ്നാ ദശനാന്തരേഷു
സംദൃശ്യന്തേ ചൂർണ്ണിതൈരുത്തമാംഗൈഃ. 27

| | |
|---|---|
| അവനിപാല സംഘൈഃ സഹ ഏവ അമീ ധൃതരാഷ്ട്രസ്യ പുത്രാഃ ഭീഷ്മഃ ദ്രോണഃ അസൌ സൂതപുത്രഃ ച | രാജാക്കന്മാരുടെ സംഘങ്ങളോടുകൂടിത്തന്നെ ഈ ധൃതരാഷ്ട്രപുത്രന്മാരും ഭീഷ്മരും ദ്രോണരും (സൂതപുത്രനായ) ഈ കർണ്ണനും |
| തഥാ അസ്മദീയൈഃ യോധമുഖ്യൈഃ അപി സഹ സർവ്വേ ത്വാം (വിശന്തി) | അപ്രകാരംതന്നെ ഞങ്ങളുടെ യുദ്ധവീരന്മാരോടുകൂടി സകലരും അങ്ങയെ പ്രവേശിക്കുന്നു. |
| ദംഷ്ട്രാകരാളാനി ഭയാനകാനി തേ വക്ത്രാണി ത്വരമാണാഃ വിശന്തി | ദംഷ്ട്രകളാൽ വികൃതങ്ങളും ഭയങ്കരങ്ങളുമായിരിക്കുന്ന അങ്ങയുടെ വായകളിലേക്കു (അവർ) ഓടിക്കയറുന്നു. |

| | |
|---|---|
| കേചിൽ ചൂർണ്ണിതൈഃ ഉത്തമാംഗൈഃ ദശനാന്ത രേഷു വിലഗ്നാഃ സംദൃ ശ്യന്തേ | ചിലർ ഉടയ്ക്കപ്പെട്ട ശിരസ്സുകളോടുകൂടി പല്ലുകളുടെ ഇടയിൽ തങ്ങിയിരിക്കുന്നവ രായി കാണപ്പെടുന്നു. |

യഥാ നദീനാം ബഹവോംബുവേഗാഃ
സമുദ്രമേവാഭിമുഖാ ദ്രവന്തി,
തഥാ തവാമീ നരലോകവീരാ
വിശന്തി വക്ത്രാണ്യഭിവിജ്വലന്തി. 28

| | |
|---|---|
| നദീനാം ബഹവഃ അം ബുവേഗാഃ യഥാ സമുദ്രം ഏവ അഭിമുഖാഃ ദ്രവന്തി | നദികളുടെ പല വഴി വരുന്ന ജലപ്രവാഹങ്ങളും എപ്രകാരം സമുദ്രത്തിന്നഭിമുഖമായിത്തന്നെ പാഞ്ഞുചെല്ലുന്നുവോ |
| തഥാ അമീ നരലോ കവീരാഃ അഭിവിജ്വ ലന്തി തവ വക്ത്രാണി വിശന്തി | അപ്രകാരം ഈ നരവീരന്മാർ ജ്വലിച്ചുകൊണ്ടിരിക്കുന്ന അങ്ങയുടെ മുഖങ്ങളെ പ്രവേശിക്കുന്നു. |

യഥാ പ്രദീപ്തം ജ്വലനം പതംഗാ
വിശന്തി നാശായ സമൃദ്ധവേഗാഃ,
തഥൈവ നാശായ വിശന്തി ലോകാ–
സ്തവാപി വക്ത്രാണി സമൃദ്ധവേഗാഃ. 29

| | |
|---|---|
| പതംഗാഃ നാശായ സമൃദ്ധവേഗാഃ പ്രദീ പ്തം ജ്വലനം യഥാ വിശന്തി | പാററകൾ നാശത്തിന്നായി അതിവേഗത്തിൽ (അതിവേഗത്തോടുകൂടിയവരായി) ആളിക്കത്തുന്ന തീയിൽ എപ്രകാരം ചെന്നുചാടുന്നുവോ |
| തഥാ ഏവ ലോകാഃ അപി നാശായ സമൃ ദ്ധവേഗാഃ തവ വക്ത്രാണി വിശന്തി | അപ്രകാരംതന്നെ സകലജനങ്ങളും നാശത്തിനായി അതിവേഗത്തിൽ അങ്ങയുടെ വായിൽ വന്നുവീഴുന്നു. |

ലേലിഹ്യസേ ഗ്രസമാനഃ സമന്താ–
ല്ലോകാൻ സമഗ്രാൻ വദനൈർജ്ജ്വലദ്ഭിഃ
തേജോഭിരാപൂര്യ ജഗൽ സമഗ്രം
ഭാസസ്തവോഗ്രാഃ പ്രതപന്തി വിഷ്ണോ. 30

| | |
|---|---|
| ജ്വലദ്ഭിഃ വദനൈഃ സമന്താൽ സമഗ്രാൻ ലോകാൻ ഗ്രസമാനഃ ലേലിഹ്യസേ | ജ്വലിക്കുന്ന വായകളാൽ നാലുഭാഗത്തുനിന്നും സകലലോകങ്ങളേയും (അങ്ങ്) വിഴുങ്ങീട്ടു നക്കിനുണയുന്നു, |

| | |
|---|---|
| വിഷ്ണോ തവ ഉഗ്രാഃ ഭാസഃ സമഗ്രം ജഗൽ തേജോഭിഃ ആപൂര്യ പ്രതപന്തി | ഹേ വിഷ്ണോ! അങ്ങയുടെ ഉഗ്രമായ ശോഭ സകലലോകത്തെയും തേജസ്സു കൊണ്ടു നിറച്ചിട്ടു തപിപ്പിക്കുന്നു. |

ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ;
നമോസ്തു തേ; ദേവവരപ്രസീദ;
വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം;
ന ഹി പ്രജാനാമി തവ പ്രവൃത്തിം. 31

| | |
|---|---|
| ഉഗ്രരൂപഃ ഭവാൻ കഃ മേ ആഖ്യാഹി | ഘോരസ്വരൂപനായ അങ്ങ് ആരെന്ന് എനിക്കു പറഞ്ഞുതന്നാലും. |
| ദേവവര തേ നമഃ അസ്തു പ്രസീദ | ഹേ ദേവശ്രേഷ്ഠ! അങ്ങേക്കു നമസ്കാരം, പ്രസാദിച്ചാലും. |
| ആദ്യം ഭവന്തം വിജ്ഞാതും ഇച്ഛാമി | ആദിപുരുഷനായ അങ്ങയെ അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. |
| തവ പ്രവൃത്തിം ന ഹി പ്രജാനാമി | അങ്ങയുടെ പ്രവൃത്തി എനിക്കു മനസ്സിലാകുന്നില്ല. |

ശ്രീഭഗവാൻ പറഞ്ഞു;

കാലോസ്മി ലോകക്ഷയകൃൽ പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ;
ഋതേപി ത്വാം ന ഭവിഷ്യന്തി സർവ്വേ,
യേവസ്ഥിതാഃ പ്രത്യനീകേഷു യോധാഃ. 32

| | |
|---|---|
| ലോകക്ഷയകൃൽ പ്രവൃദ്ധഃ കാലഃ അസ്മി | ലോകനാശം ചെയ്യുന്ന അത്യുൽക്കടനായ കാലനാകുന്നു ഞാൻ. |
| ലോകാൻ സമാഹർത്തും ഇഹ പ്രവൃത്തഃ | ലോകങ്ങളെ സംഹരിക്കുവാൻ ഇവിടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. |
| പ്രത്യനീകേഷു യേ യോധാഃ അവസ്ഥിതാഃ തേ സർവ്വേ ത്വാം ഋതേ അപി ന ഭവിഷ്യന്തി | ഓരോ സേനകളിലും ഏതെല്ലാം യോദ്ധാക്കൾ (ഉണ്ടോ) അവരെല്ലാവരും നീ ഒഴിഞ്ഞാലുംകൂടി ജീവിച്ചിരിക്കുകയില്ല. |

തസ്മാൽ ത്വമുത്തിഷ്ഠ, യശോ ലഭസ്വ,
ജിത്വാ ശത്രൂൻ ഭുംക്ഷ്വ രാജ്യം സമൃദ്ധം;
മയൈവൈതേ നിഹതാഃ പൂർവ്വമേവ,
നിമിത്തമാത്രം ഭവ സവ്യസാചിൻ. 33

| | |
|---|---|
| തസ്മാൽ ത്വം ഉത്തിഷ്ഠ | അതിനാൽ നീ എഴുന്നേല്ക്കുക. |
| യശഃ ലഭസ്വ | കീർത്തി നേടുക. |
| ശത്രൂൻ ജിത്വാ സമൃദ്ധം രാജ്യം ഭുങ്ക്ഷ്വ | ശത്രുക്കളെ ജയിച്ചിട്ടു് ഐശ്വര്യസമ്പൂർണ്ണമായ രാജ്യത്തെ അനുഭവിയ്ക്കുക. |
| മയാ ഏവ പൂർവ്വം ഏവ ഏതേ നിഹതാഃ | എന്നാൽത്തന്നെ മുമ്പേകൂട്ടി ഇവരെല്ലാം കൊല്ലപ്പെട്ടിരിയ്ക്കുന്നു. |
| സവ്യസാചിൻ നിമിത്തമാത്രം ഭവ | (ഇടത്തുകൈകൊണ്ടു് അസ്ത്രപ്രയോഗം ചെയ്‌വാൻ സമർത്ഥനായ) ഹേ അർജ്ജുന! നീ നിമിത്തമാത്രമായി (വെറും ഒരു കാരണമായി) ഭവിയ്ക്കുക. |

ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച
കർണ്ണം തഥാന്യാനപി യോധവീരാൻ
മയാ ഹതാംസ്ത്വം ജഹി, മാ വ്യഥിഷ്ഠാ,
യുധ്യസ്വ, ജേതാസി രണേ സപത്നാൻ. 34

| | |
|---|---|
| മയാ ഹതാൻ ദ്രോണം ച ഭീഷ്മം ച ജയദ്രഥം കർണ്ണം ച | എന്നാൽ കൊല്ലപ്പെട്ട ദ്രോണാചാര്യനെയും ഭീഷ്മരേയും ജയദ്രഥനെയും കർണ്ണനെയും |
| തഥാ അന്യാൻ അപി യോധവീരാൻ ത്വം ജഹി | അപ്രകാരം മററു ശൂരന്മാരായ യോദ്ധാക്കളെയും നീ കൊന്നുകൊള്ളുക. |
| മാ വ്യഥിഷ്ഠാഃ യുദ്ധ്യസ്വ | വ്യസനിയ്ക്കേണ്ട, യുദ്ധം ചെയ്യുക. |
| രണേ സപത്നാൻ ജേതാസി | യുദ്ധത്തിൽ ശത്രുക്കളെ നീ ജയിയ്ക്കും. |

സഞ്ജയൻ പറഞ്ഞു:

ഏതച്ഛ്രുത്വാ വചനം കേശവസ്യ
കൃതാഞ്ജലിർവ്വേപമാനഃ കിരീടീ
നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം
സഗദ്ഗദം ഭീതഭീതഃ പ്രണമ്യ. 35

| | |
|---|---|
| കേശവസ്യ ഏതൽ വചനം ശ്രുത്വാ വേപമാനഃ കിരീടീ | ശ്രീകൃഷ്ണഭഗവാന്റെ ഈ വാക്യത്തെ കേട്ടിട്ടു വിറച്ചുകൊണ്ടിരിയ്ക്കുന്ന അർജ്ജുനൻ |
| കൃതാഞ്ജലിഃ കൃഷ്ണം ഭൂയഃ ഏവ നമസ്കൃത്വാ ഭീതഭീതഃ പ്രണമ്യ സഗൽഗദം ആഹ | കൈകൂപ്പിയവനായി ശ്രീകൃഷ്ണനെ വീണ്ടും വീണ്ടും നമസ്കരിച്ചിട്ടു് ഏററവും ഭയത്തോടുകൂടി പ്രണാമം ചെയ്തിട്ടു തൊണ്ട വിറച്ചുകൊണ്ടു പറഞ്ഞു. |

അർജ്ജുനൻ പറഞ്ഞു:

സ്ഥാനേ ഹൃഷീകേശ തവ പ്രകീർത്ത്യാ
ജഗൽ പ്രഹൃഷ്യത്യനുരജ്യതേ ച;
രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി;
സർവ്വേ നമസ്യന്തി ച സിദ്ധസംഘാഃ. 36

| | |
|---|---|
| ഹൃഷീകേശ | ഹേ ശ്രീകൃഷ്ണഭഗവാനേ! |
| തവ പ്രകീർത്ത്യാ ജഗൽ പ്രഹൃഷ്യതി അനുരജ്യതേ ച | അങ്ങയുടെ സംകീർത്തനംകൊണ്ടു ലോകം സന്തോഷിക്കുകയും പ്രീതി കൈക്കൊള്ളുകയും ചെയ്യുന്നു. |
| സ്ഥാനേ | അതു യുക്തംതന്നെ. |
| രക്ഷാംസി ഭീതാനി ദിശഃ ദ്രവന്തി | രാക്ഷസന്മാർ ഭയപ്പെട്ടവരായി ഓരോ ദിക്കിലേക്കു് ഓടുന്നു. |
| സർവ്വേ സിദ്ധസംഘാഃ നമസ്യന്തി ച | സകലസിദ്ധസംഘങ്ങളും നമസ്കരിക്കുന്നു. |

കസ്മാച്ച തേ ന നമേരൻ മഹാത്മൻ
ഗരീയസേ ബ്രഹ്മണോപ്യാദികർത്രേ;
അനന്ത ദേവേശ ജഗന്നിവാസ
ത്വമക്ഷരം സദസൽ തൽപരം യൽ. 37

| | |
|---|---|
| മഹാത്മൻ | ഹേ മഹാത്മാവേ! |
| ഗരീയസേ ബ്രഹ്മണഃ അപി ആദികർത്രേ ച തേ കസ്മാൽ ന നമേരൻ | ശ്രേഷ്ഠനായും ബ്രഹ്മാവിനും കൂടി മൂലകാരണനായും ഇരിക്കുന്ന അങ്ങയെ (അങ്ങേക്കായിക്കൊണ്ടു്) എങ്ങിനെ അവർ നമസ്കരിക്കാതിരിക്കും. |
| അനന്ത ദേവേശ ജഗന്നിവാസ | ഹേ നാശരഹിത! ഹേ ദേവനാഥ! ഹേ ജഗന്നിവാസ! (ജഗദാശ്രയ) |
| സൽ അസൽ യൽ തൽ പരം അക്ഷരം ത്വം | സത്തും അസത്തും ഇതിന്നപ്പുറമായ നാശരഹിതസത്തയും അങ്ങാകുന്നു. |

ത്വമാദിദേവഃ പുരുഷഃ പുരാണ,—
സ്ത്വമസ്യ വിശ്വസ്യ പരം നിധാനം,
വേത്താസി വേദ്യം ച പരം ച ധാമ,
ത്വയാ തതം വിശ്വമനന്തരൂപ. 38

| | |
|---|---|
| ത്വം ആദിദേവഃ പുരാണഃ പുരുഷഃ | അങ്ങു് ആദിദേവനും പുരാണപുരുഷനുമാകുന്നു. |

| | |
|---|---|
| ത്വം അസ്യ വിശ്വസ്യ പരം നിധാനം | അങ്ങ് ഈ പ്രപഞ്ചത്തിന്റെ പരമമായ ആശ്രയസ്ഥാനമാകുന്നു. |
| വേത്താ വേദ്യം ച പരം ധാമ ച അസി | അറിയുന്നവനും അറിയപ്പെടേണ്ടതും പരമമായ ആശ്രയവും അങ്ങാകുന്നു. |
| അനന്തരൂപ ത്വയാ വിശ്വം തതം | അനേകരൂപങ്ങളോടുകൂടിയവനേ! അങ്ങയാൽ ഈ പ്രപഞ്ചം നിറഞ്ഞിരിക്കുന്നു. |

വായുര്യമോഽഗ്നിർവ്വരുണഃ ശശാങ്കഃ
പ്രജാപതിസ്ത്വം പ്രപിതാമഹശ്ച;
നമോ നമസ്തേഽസ്തു സഹസ്രകൃത്വഃ,
പുനശ്ച ഭൂയോഽപി നമോ നമസ്തേ. 39

| | |
|---|---|
| വായുഃ യമഃ അഗ്നിഃ വരുണഃ ശശാംകഃ പ്രജാപതിഃ പ്രപിതാമഹഃ ച ത്വം | വായുവും യമനും അഗ്നിയും വരുണനും ചന്ദ്രനും ബ്രഹ്മാവും പ്രപിതാമഹനും അങ്ങുതന്നെ. |
| തേ സഹസ്രകൃത്വഃ നമഃ നമഃ അസ്തു | അങ്ങയ്ക്ക് ആയിരം പ്രാവശ്യം നമസ്കാരം നമസ്കാരം. |
| ഭൂയഃ അപി പുനഃ ച തേ നമഃ നമഃ | പിന്നെയും പിന്നെയും അങ്ങയ്ക്കു നമസ്കാരം നമസ്കാരം. |

നമഃ പുരസ്താദഥ പൃഷ്ഠതസ്തേ,
നമോഽസ്തു തേ സർവ്വത ഏവ സർവ്വ,
അനന്തവീര്യാമിതവിക്രമസ്ത്വം
സർവ്വം സമാപ്നോഷി, തതോഽസി സർവ്വഃ. 40

| | |
|---|---|
| സർവ്വ | ഹേ സർവ്വാത്മൻ! |
| പുരസ്താൽ പൃഷ്ഠതഃ തേ നമഃ | മുൻഭാഗത്തും പിൻഭാഗത്തും അങ്ങയ്ക്കായിക്കൊണ്ടു നമസ്കാരം |
| അഥ സർവ്വതഃ ഏവ തേ നമഃ അസ്തു | അപ്രകാരംതന്നെ സകലദിക്കുകളിലും അങ്ങയ്ക്കായിക്കൊണ്ടു നമസ്കാരം ഭവിക്കട്ടെ. |
| അനന്തവീര്യാമിത വിക്രമഃ ത്വം സർവ്വം സമാപ്നോഷി | അനന്തമായ വീര്യവും അപരിമിതമായ പരാക്രമവുമുള്ള അങ്ങു സകലപ്രപഞ്ചത്തെയും പ്രാപിച്ചിരിക്കുന്നു. |
| തതഃ സർവ്വഃ അസി | അതിനാൽ സർവ്വവും അങ്ങുതന്നെ. |

സഖേതി മത്വാ പ്രസഭം യദുക്തം
ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി
അജാനതാ മഹിമാനം തവേദം
മയാ പ്രമാദാൽ പ്രണയേന വാഽപി, 41

യച്ചാവഹാസാത്ഥമസൽകൃതോസി
വിഹാരശയ്യാസനഭോജനേഷു,
ഏകോഥവാപ്യച്യുത തത്സമക്ഷം
തൽക്ഷാമയേ ത്വാമഹമപ്രമേയം. 42

| | |
|---|---|
| അച്യുത | ഹേ അച്യുത! |
| തവ ഇദം മഹിമാനം അജാനതാ മയാ | അങ്ങയുടെ ഈ മഹിമയെ മനസ്സിലാക്കാത്ത എന്നാൽ |
| സഖാ ഇതി മത്വാ | സ്നേഹിതനെന്നു വിചാരിച്ചിട്ട് |
| പ്രമാദാൽ പ്രണയേ ന വാ അപി പ്രസഭം | അറിവില്ലായ്മകൊണ്ടാവട്ടേ പ്രേമംകൊണ്ടാവട്ടേ അലക്ഷ്യമായി |
| വിഹാരശയ്യാസന ഭോജനേഷു | കളിയ്ക്കുമ്പോഴും കിടക്കുമ്പോഴും ഇരിയ്ക്കുമ്പോഴും ഭക്ഷിയ്ക്കുമ്പോഴും |
| ഏകഃ അഥവാ തത്സമക്ഷം അപി | തനിച്ചിരിയ്ക്കുമ്പോഴും അഥവാ പലരും കൂടി ഇരിയ്ക്കുമ്പോഴും |
| ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേ ഇതി യൽ ഉക്തം | കൃഷ്ണ യാദവ സ്നേഹിത എന്നിങ്ങനെ എന്തെല്ലാം പറയപ്പെട്ടുവോ |
| അവഹാസാത്ഥം അസൽകൃതഃ അസി തൽ | നേരമ്പോക്കിനായി എങ്ങിനെയെല്ലാം കളിയാക്കപ്പെട്ടുവോ അതെല്ലാം |
| അപ്രമേയം ത്വാം അഹം ക്ഷാമയേ | ആദ്യന്തമില്ലാത്തവനായ (അചിന്ത്യനായ) അങ്ങയോടു ക്ഷമിയ്ക്കുന്നതിനു ഞാൻ പ്രാത്ഥിയ്ക്കുന്നു. |

പിതാസി ലോകസ്യ ചരാചരസ്യ,
ത്വമസ്യ പൂജ്യശ്ച ഗുരുർഗ്ഗരീയാൻ,
ന ത്വത്സമോ,സ്ത്യഭ്യധികഃ കുതോന്യോ?
ലോകത്രയേപ്യപ്രതിമപ്രഭാവ. 43

| | |
|---|---|
| അപ്രതിമപ്രഭാവ | നിസ്തുല്യമായ പ്രഭാവത്തോടുകൂടിയ ഭഗവാനേ! |
| ത്വം ചരാചരസ്യ അസ്യ ലോകസ്യ പിതാ അസി | അങ്ങു ചരാചരമായ ഈ ലോകത്തിന്റെ പിതാവാകുന്നു. |
| പൂജ്യഃ ഗരീയാൻ ഗുരുഃ ച | പൂജ്യനും ശ്രേഷ്ഠഗുരുവുമാകുന്നു. |
| ലോകത്രയേ ത്വത്സമഃ അപി ന അസ്തി | മൂന്നു ലോകങ്ങളിലും അങ്ങയ്ക്കു തുല്യൻ ആരുംതന്നെ ഇല്ല. |
| അഭ്യധികഃ അന്യഃ കുതഃ | (പിന്നെ) അങ്ങയെക്കാൾ ശ്രേഷ്ഠനായി മറെറാരുവൻ എവിടെ? (ഉണ്ടാകുമോ) |

തസ്മാൽ പ്രണമ്യ പ്രണിധായ കായം
പ്രസാദയേ ത്വാമഹമീശമീഡ്യം;
പിതേവ പുത്രസ്യ സഖേവ സഖ്യുഃ
പ്രിയഃ പ്രിയായാർഹസി ദേവ സോഢും. 44

| | |
|---|---|
| തസ്മാൽ അഹം<br>ഈശം ഈഡ്യം ത്വാം<br>കായം പ്രണിധായ<br>പ്രണമ്യ പ്രസാദയേ | അതിനാൽ (പിതാവായതിനാൽ) ഈശ്വരനും സ്തുതിക്കപ്പെടുവാൻ യോഗ്യനുമായ അങ്ങയെ ഞാൻ സാഷ്ടാംഗ നമസ്കാരം ചെയ്തു പ്രസാദിപ്പിക്കുന്നു. |
| പുത്രസ്യ പിതാ ഇവ<br>സഖ്യുഃ സഖാ ഇവ<br>പ്രിയായാഃ പ്രിയഃ<br>ഇവ ദേവ സോഢും<br>അർഹസി | പുത്രന്റെ (തെററിനെ) പിതാവെന്നപോലെയും സ്നേഹിതന്റെ (തെററിനെ) സ്നേഹിതൻ എന്നപോലെയും ഭാര്യയുടെ (തെററിനെ) ഭർത്താവെന്നപോലെയും ഹേ സ്വാമിൻ! അങ്ങ് സഹിപ്പാനർഹനാകുന്നു. |

അദൃഷ്ടപൂർവ്വം ഹൃഷിതോസ്മി ദൃഷ്ട്വാ,
ഭയേന ച പ്രവ്യഥിതം മനോ മേ;
തദേവ മേ ദർശയ ദേവ രൂപം;
പ്രസീദ ദേവേശ ജഗന്നിവാസ. 45

| | |
|---|---|
| അദൃഷ്ടപൂർവ്വം (രൂപം)<br>ദൃഷ്ട്വാ ഹൃഷിതഃ<br>അസ്മി | മുമ്പു കാണപ്പെടാത്തതായ രൂപത്തെ കണ്ടിട്ടു ഞാൻ സന്തോഷിച്ചവനായിരിക്കുന്നു. |
| ഭയേന ച മേ മനഃ<br>പ്രവ്യഥിതം | ഭയംകൊണ്ട് എന്റെ മനസ്സ് പിടയ്ക്കുന്നു. |
| ദേവ തൽ ഏവ<br>രൂപം മേ ദർശയ | ഹേ ദേവ! ആ പൂർവ്വരൂപംതന്നെ എനിക്ക് കാണിച്ചുതന്നാലും. |
| ദേവേശ ജഗന്നി<br>വാസ പ്രസീദ | ഹേ ദേവേശ! ഹേ ജഗന്നിവാസ! അങ്ങു പ്രസാദിക്കുണേ! |

കിരീടിനം ഗദിനം ചക്രഹസ്ത—
മിച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ;
തേനൈവ രൂപേണ ചതുർഭുജേന
സഹസ്രബാഹോ ഭവ വിശ്വമൂർത്തേ. 46

| | |
|---|---|
| തഥാ ഏവ<br>കിരീടിനം ഗദിനം<br>ചക്രഹസ്തം ത്വാം<br>ദ്രഷ്ടും അഹം ഇച്ഛാമി | മുമ്പിലത്തെപ്പോലെതന്നെ കിരീടത്തോടും ഗദയോടും കയ്യിൽ ചക്രത്തോടും കൂടിയവനായി അങ്ങയെ കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു. |

| | |
|---|---|
| സഹസ്രബാഹോ വിശ്വമൂർത്തേ ചതുർ ഭുജേന തേന ഏവ രൂപേണ ഭവ | ആയിരം കയ്യുകളുള്ളവനേ! വിശ്വരൂപത്തോടുകൂടിയവനേ! നാലു കൈകളുള്ള ആ രൂപത്തെ കൈക്കൊണ്ടാലും. |

ശ്രീഭഗവാൻ പറഞ്ഞു:

മയാ പ്രസന്നേന തവാർജ്ജുനേദം
രൂപം പരം ദർശിതമാത്മയോഗാൽ
തേജോമയം വിശ്വമനന്തമാദ്യം,
യന്മേ ത്വദന്യേന ന ദൃഷ്ടപൂർവ്വം. 47

| | |
|---|---|
| തേജോമയം വിശ്വം അനന്തം ആദ്യം ത്വദന്യേന ന ദൃഷ്ടപൂർവ്വം മേ ഇദം പരം രൂപം യൽ (തൽ) | തേജോമയവും വിശ്വാത്മകവും നാശരഹിതവും ആദിയിൽത്തന്നെ ഉള്ളതും (മൂലകാരണമായതും) നീയൊഴിച്ചു മററാരാലും മുമ്പു കാണപ്പെടാത്തതുമായ എന്റെ ഈ ശ്രേഷ്ഠമായ രൂപം ഏതോ അത് |
| അർജ്ജുന പ്രസന്നേന മയാ ആത്മയോഗാൽ തവ ദർശിതം | ഹേ അർജ്ജുന! പ്രസന്നനായ എന്നാൽ എന്റെ യോഗശക്തികൊണ്ടു നിനക്കു കാണിക്കപ്പെട്ടിരിക്കുന്നു. |

ന വേദയജ്ഞാധ്യയനൈർന്ന ദാനൈ—
ർന്ന ച ക്രിയാഭിർന്ന തപോഭിരുഗ്രൈഃ
ഏവംരൂപഃ ശക്യ അഹം നൃലോകേ
ദ്രഷ്ടും ത്വദന്യേന കുരുപ്രവീര. 48

| | |
|---|---|
| കുരുപ്രവീര | ഹേ കുരുവീര! |
| വേദയജ്ഞാധ്യയനൈഃ ഏവംരൂപഃ അഹം നൃലോകേ ത്വദന്യേന ന ദ്രഷ്ടും ശക്യഃ | വേദങ്ങളും യജ്ഞങ്ങളും ഇവയുടെ അഭ്യസനംകൊണ്ടു (ഇവ പഠിക്കുന്നതുകൊണ്ടു) ഇപ്രകാരമുള്ള രൂപത്തോടുകൂടിയ ഞാൻ മനുഷ്യലോകത്തിൽ നീയൊഴിച്ചു മററാരാലും കാണപ്പെടാവുന്നവനല്ല. |
| ന ദാനൈഃ ന ക്രിയാഭിഃ ന ഉഗ്രൈഃ തപോഭിഃ ച | ദാനങ്ങൾകൊണ്ടോ (അഗ്നിഹോത്രാദി) കർമ്മങ്ങൾകൊണ്ടോ തീവ്രങ്ങളായ തപസ്സുകൾകൊണ്ടോ (ഈ രൂപം കാണപ്പെടുവാൻ സാദ്ധ്യമല്ല.) |

മാ തേ വ്യഥാ മാ ച വിമൂഢഭാവോ
ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം;
വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം
തദേവ മേ രൂപമിദം പ്രപശ്യ. 49

| | |
|---|---|
| ഈദൃക് ഘോരം മമ<br>ഇദം രൂപം ദൃഷ്ട്വാ<br>തേ വ്യഥാ മാ | ഇപ്രകാരം ഭയങ്കരമായ എന്റെ ഈ വിശ്വരൂപത്തെ കണ്ടിട്ടു നിനക്കു ഭയം വേണ്ട. |
| വിമൂഢഭാവഃ ച മാ | വ്യാമോഹവും വേണ്ട. |
| ത്വം വ്യപേതഭീഃ<br>പ്രീതമനാഃ മേ തൽ<br>ഇദം രൂപം ഏവ<br>പുനഃ പ്രപശ്യ | നീ നിർഭയനായി സന്തോഷത്തോടുകൂടിയവനായി എന്റെ ആ പൂർവ്വരൂപത്തെത്തന്നെ വീണ്ടും കണ്ടാലും. |

സഞ്ജയൻ പറഞ്ഞു:

ഇത്യർജ്ജുനം വാസുദേവസ്തഥോക്ത്വാ
സ്വകം രൂപം ദർശയാമാസ ഭൂയഃ,
ആശ്വാസയാമാസ ച ഭീതമേനം
ഭൂത്വാ പുനഃ സൌമ്യവപുർമ്മഹാത്മാ. 50

| | |
|---|---|
| വാസുദേവഃ അർജ്ജു<br>നം ഇതി ഉക്ത്വാ<br>തഥാ സ്വകം രൂപം<br>ഭൂയഃ ദർശയാമാസ | ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് ഇപ്രകാരം പറഞ്ഞിട്ട് അപ്രകാരംതന്നെ തന്റെ സ്വതേയുള്ള രൂപത്തെ പിന്നെയും കാണിച്ചു കൊടുത്തു. |
| മഹാത്മാ സൌമ്യ<br>വപുഃ ഭൂത്വാ ഭീതം<br>ഏനം പുനഃ ആശ്വാ<br>സയാമാസ | മഹാത്മാവായ ശ്രീകൃഷ്ണഭഗവാൻ ശാന്തസ്വരൂപനായിട്ടു ഭീതനായ ഇവനെ (അർജ്ജുനനെ) പിന്നെ ആശ്വസിപ്പിക്കുകയും ചെയ്തു. |

അർജ്ജുനൻ പറഞ്ഞു:

ദൃഷ്ട്വേദം മാനുഷം രൂപം തവ സൌമ്യം ജനാർദ്ദന
ഇദാനീമസ്മി സംവൃത്തഃ സചേതാഃ പ്രകൃതിം ഗതഃ. 51

| | |
|---|---|
| ജനാർദ്ദന | ഹേ ജനാർദ്ദന! |
| തവ ഇദം സൌമ്യം<br>മാനുഷം രൂപം ദൃഷ്ട്വാ | അങ്ങയുടെ സൌമ്യമായ ഈ മനുഷ്യരൂപത്തെ കണ്ടിട്ട് |
| ഇദാനീം സചേതാഃ<br>പ്രകൃതിം ഗതഃ<br>സംവൃത്തഃ അസ്മി | ഞാൻ ഇപ്പോൾ സ്വമനസ്സും സ്വാസ്ഥ്യചിത്തനുമായിത്തീർന്നിരിക്കുന്നു. |

ശ്രീഭഗവാൻ പറഞ്ഞു:

സുദുർദ്ദർശമിദം രൂപം, ദൃഷ്ടവാനസി യന്മമ;
ദേവാ അപ്യസ്യ രൂപസ്യ നിത്യം ദർശനകാംക്ഷിണഃ. 52

| | |
|---|---|
| മമ യൽ രൂപം ദൃഷ്ടവാൻ അസി (തൽ) ഇദം സുദുർദ്ദശം | എൻെറ യാതൊരു രൂപത്തെ നീ കണ്ടുവോ ആ രൂപം (വിശ്വരൂപം) കാണാൻ വളരെ പ്രയാസമുള്ളതാകുന്നു. |
| ദേവാഃ അപി നിത്യം അസ്യ രൂപസ്യ ദർശനകാംക്ഷിണഃ | ദേവന്മാരുംകൂടി സദാ ഈ രൂപത്തിൻെറ ദർശനത്തെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. |

നാഹം വേദൈർന്ന തപസാ ന ദാനേന ന ചേജ്യയാ
ശക്യ ഏവംവിധോ ദ്രഷ്ടും, ദൃഷ്ടവാനസി മാം യഥാ. 53

| | |
|---|---|
| മാം യഥാ ദൃഷ്ടവാൻ അസി ഏവംവിധഃ അഹം | എന്നെ നീ എപ്രകാരം കണ്ടുവോ അതുപോലെ ഞാൻ (എൻെറ രൂപം) |
| വേദൈഃ ന തപസാ ന ദാനേന ഇജ്യയാ ച ന ദ്രഷ്ടും ശക്യഃ | വേദങ്ങൾകൊണ്ടോ തപസ്സുകൊണ്ടോ ദാനങ്ങൾകൊണ്ടോ യജ്ഞംകൊണ്ടോ കാണപ്പെടാവുന്നവനല്ല. |

ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോഽർജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച പരന്തപ.

| | |
|---|---|
| അർജ്ജുന, പരന്തപ | ഹേ അർജ്ജുന! ഹേ പരന്തപ! |
| ഏവംവിധഃ അഹം തത്ത്വേന ജ്ഞാതും ദ്രഷ്ടും ച പ്രവേഷ്ടും ച അനന്യയാ ഭക്ത്യാ തു ശക്യഃ | ഈവിധമുള്ള ഞാൻ (എന്നെ) പരമാത്മായി അറിയുന്നതിനും കാണുന്നതിനും പ്രവേശിക്കുന്നതിനും അനന്യഭക്തികൊണ്ടുമാത്രമേ സാധിക്കുകയുള്ളു. |

മൽകർമ്മകൃന്മൽപരമോ മദ്ഭക്തഃ സംഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു യഃ, സ മാമേതി പാണ്ഡവ. 55

| | |
|---|---|
| പാണ്ഡവ | ഹേ അർജ്ജുന! |
| മൽകർമ്മകൃൽ മൽപരമഃ മൽഭക്തഃ സംഗവർജ്ജിതഃ | മദർപ്പണമായി സർവ്വകർമ്മങ്ങളും ചെയ്യുന്നവനും എന്നെ പരമലക്ഷ്യമായി കരുതുന്നവനും (എന്നെത്തന്നെ ഭജിക്കുന്നവനും) ആസക്തിരഹിതനും |
| സർവ്വഭൂതേഷു നിർവൈരഃ യഃ സഃ മാം ഏതി | എല്ലാ പ്രാണികളിലും (ഏതു പ്രാണിയോടും) ദ്വേഷബുദ്ധിയില്ലാത്തവനുമായവൻ യാതൊരുവനോ അവൻ എന്നെ പ്രാപിക്കുന്നു. |

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'വിശ്വരൂപദർശന'മെന്നു പേരായ പതിനൊന്നാമധ്യായം അവസാനിച്ചു.

പന്ത്രണ്ടാമദ്ധ്യായം

# ഭക്തിയോഗം

ഇന്നു പന്ത്രണ്ടാമദ്ധ്യായത്തിന്റെ സാരാംശം പറയുവാനാണ ഞാൻ വിചാരിയ്ക്കുന്നത്. പന്ത്രണ്ടാമദ്ധ്യായം ഭക്തിയോഗമാണല്ലോ. പഞ്ചയജ്ഞങ്ങളിൽ ഒന്നായി, ഇതിനെ ഹൃദിസ്ഥമാക്കി മനനം ചെയ്‌വാൻ വിവാഹാവസരങ്ങളിൽ നാം ദമ്പതിമാരോടുപദേശിയ്ക്കാറുണ്ട്. ഭക്തിയില്ലെങ്കിൽ ജ്ഞാനകർമ്മങ്ങൾ ശുഷ്കങ്ങളും രസശൂന്യങ്ങളുമാകുന്നതിന്നുപുറമേ, ബന്ധകരങ്ങൾ കൂടി ആയിത്തീരും. അതുകൊണ്ടു ഭക്തിമയമായിട്ടു ഗീതയെപ്പററി ചിന്തിയ്ക്കുവാൻ നമുക്ക് ആരംഭിയ്ക്കുതന്നെ.

അർജ്ജുനൻ ഭഗവാനോടു ചോദിച്ചു: ''ഈശ്വരനെ സാകാരനായി ഭജിയ്ക്കുന്നവരോ നിരാകാരനായി ഭജിയ്ക്കുന്നവരോ ആരാണ് അധികം ശ്രേഷ്ഠന്മാർ?''

ഈ ചോദ്യത്തിന്നു സമാധാനമായി ഭഗവാൻ ഇപ്രകാരം പറഞ്ഞു: ''എന്റെ സാകാരഭാവത്തെ അവധാനപൂർവ്വം മനനം ചെയ്ത് അതിൽ ലീനമാനസന്മാരായിരിയ്ക്കുന്ന ശ്രദ്ധാലുക്കൾ എന്റെ ഭക്തന്മാരാകുന്നു. എന്നാൽ നിരാകാരത്വത്തെ ഭജിയ്ക്കുകയും, ആ ഉപാസനയ്ക്കുവേണ്ടി സമസ്തേന്ദ്രിയങ്ങളെയും സംയമനം ചെയ്യുകയും, സമസ്തജീവജാലങ്ങളോടും സമഭാവത്തോടുകൂടിയിരിയ്ക്കുകയും, യാതൊന്നിനെയും ഉൽകൃഷ്ടമോ നികൃഷ്ടമോ ആയി കരുതാതിരിയ്ക്കുകയും ചെയ്യുന്നവരും എന്നെ പ്രാപിയ്ക്കുന്നു. അതുകൊണ്ട് ഈ രണ്ടുതരം ഭജനങ്ങളിൽവെച്ച് ഒന്ന് അധികം ശ്രേഷ്ഠമാണെന്നു പറഞ്ഞുകൂടാ. എങ്കിലും നിരാകാരഭജനം സമ്പൂർണ്ണരീതിയിലാവുക എന്നതു മനുഷ്യനെസ്സംബന്ധിച്ചേടത്തോളം അസാദ്ധ്യമായിട്ടാണ് കരുതപ്പെടുന്നത്. നിരാകാരഭാവം നിർഗ്ഗുണമായതുകൊണ്ട് അതു മനുഷ്യന്റെ കല്പനാശക്തിയിൽനിന്നതീതമത്രേ. തന്നിമിത്തം എല്ലാ മനുഷ്യരും അറിഞ്ഞോ അറിയാതെയോ സാകാരോപാസന ചെയ്യുന്നവരാണ്. അതിനാൽ നീയും എന്റെ സാകാരമായ വിശ്വരൂപത്തിൽത്തന്നെ മനസ്സു നിർത്തി, സകലവും അവിടെ സമർപ്പിച്ചുകൊള്ളുക. ഇത്രയും ചെയ്‌വാൻ നീ അശക്തനാണെങ്കിൽ ചിത്തവികാരങ്ങളെ നിരോധിയ്ക്കുവാനുള്ള അഭ്യാസം ആരംഭിച്ചുകൊള്ളുക; അതായതു യമനിയമാദികളെ പരിപാലിച്ചു, പ്രാണായാമം ആസനം മുതലായവയുടെ സഹായത്തോടുകൂടി മനസ്സിനെ സ്വാധീനമാക്കുക. ഇതും നിനക്കു സാദ്ധ്യമല്ലെങ്കിൽ, ഏതു ചെറിയ പ്രവൃത്തിയും എനിയ്ക്കുവേണ്ടിയാണെന്നുള്ള ധാരണ

യോടുകൂടി, എല്ലാ കർമ്മങ്ങളും ചെയ്യുക. ഇതുകൊണ്ടു നിന്റെ മോഹവും മമതയും കുറഞ്ഞുവരികയും, നീ ക്രമേണ കന്മഷരഹിതനും പരിശുദ്ധനുമാവുകയും, നിനക്കു ഭക്തിയുണ്ടാവുകയും ചെയ്യും. ഇതും നിനക്കു ശക്യമല്ലെങ്കിൽ, സമസ്തകർമ്മങ്ങളുടെയും ഫലത്തെ ത്യജിക്കുക, അതായതു ഫലത്തിലുള്ള ആഗ്രഹത്തെ ഉപേക്ഷിക്കുക. നിന്റെ കർത്തവ്യമായി വരുന്ന കർമ്മത്തെ ചെയ്തുകൊള്ളുക. ഫലത്തിന്റെ നിയന്താവാകുവാൻ മനുഷ്യനു സാധിക്കുകയില്ല. അനേകം അംശങ്ങൾ, അഥവാ കാരണങ്ങൾ, ഒരുമിച്ചു കൂടുമ്പോഴാണ് ഫലമുണ്ടാകുന്നത്. അതുകൊണ്ടു നീ കേവലം നിമിത്തമാത്രമായി ഭവിക്കുക. ഞാൻ ഉപദേശിച്ച ഈ നാലു മാർഗ്ഗങ്ങളിൽ ഒന്നു മറ്റൊന്നിനെക്കാൾ ശ്രേഷ്ഠമാണെന്നു നീ മനസ്സിലാക്കരുത്. നിനക്ക് ഇഷ്ടവും സാദ്ധ്യവുമായിത്തോന്നുന്ന രീതിയെ ആശ്രയിച്ചു, നീ ഭക്തിരസത്തെ ആസ്വദിച്ചുകൊള്ളുക. യമനിയമപ്രാണായാമാസനാദികളെസ്സംബന്ധിച്ചു പറഞ്ഞ മാർഗ്ഗത്തെക്കാൾ ശ്രവണമനനാദിജ്ഞാനമാർഗ്ഗമാണ് അധികം എളുപ്പമെന്നും, ഉപാസനാരൂപമായ ധ്യാനം അതിലും എളുപ്പമാണെന്നും, ധ്യാനത്തെക്കാൾ കൂടി എളുപ്പമാണ് കർമ്മഫലത്യാഗമെന്നും തോന്നുന്നു. എല്ലാവർക്കും ഒറ്റ മാർഗ്ഗംതന്നെ ഒരുപോലെ എളുപ്പമായിരിക്കുകയില്ല. ചിലർക്ക് എല്ലാ മാർഗ്ഗങ്ങളും സ്വീകരിക്കേണ്ടതായും വരുന്നു. അവ ഓരോന്നും മറ്റോരോന്നിനോടും ബന്ധപ്പെട്ടാണിരിക്കുന്നത്. ഏതു തരത്തിലായാലും നീ ഭക്തനാകണം. ഏതു മാർഗ്ഗത്തിൽനിന്നു നിനക്കു ഭക്തി സിദ്ധിക്കുമോ ആ മാർഗ്ഗത്തിൽക്കൂടി അതു സാധിക്കുക. എങ്ങിനെയുള്ളവനാണ് ഭക്തൻ എന്നു ഞാൻ നിനക്കു പറഞ്ഞുതരാം. ഭക്തൻ ആരെയും ദ്വേഷിക്കുകയില്ല. അവന് ആരോടും വൈരമുണ്ടാകയില്ല. അവൻ സമസ്തജീവജാലങ്ങളോടും മൈത്രി പരിപാലിക്കും. സകലപ്രാണികളോടും കരുണ കാണിക്കുവാൻ ശീലിക്കും. ഇതിനായി അവൻ മമത ഉപേക്ഷിക്കും; അഹംഭാവം വിടുകളയും. ഭക്തൻ സുഖദുഃഖങ്ങളെ സമമായി വിചാരിക്കും. തന്റെ തെറ്റുകൾക്കു താൻ ലോകത്തോടു ക്ഷമ പ്രാർത്ഥിക്കുന്നവനാണെന്നോർത്തു, മറ്റുള്ളവരുടെ തെറ്റുകളെ ക്ഷമിക്കും. അവൻ എപ്പോഴും സംതൃപ്തനായിരിക്കും. തന്റെ ശുഭനിശ്ചയങ്ങളിൽ നിന്ന് ഒരിക്കലും തെറ്റുകയില്ല. മനഃപൂർവ്വം, ബുദ്ധിപൂർവ്വം, സർവ്വസ്വവും എന്നിൽ അർപ്പിക്കും. അവൻ ലോകത്തിന് ഉദ്വേഗമുണ്ടാക്കുകയോ ലോകത്തിൽനിന്നു സ്വയം ഉദ്വേഗംകൊള്ളുകയോ ചെയ്യുകയില്ല. ലോകത്തിൽനിന്ന് അവനു ദുഃഖവും ഭയവും ഉണ്ടാവുകയില്ല. എന്റെ ഭക്തൻ ഹർഷശോകഭയാദികളിൽനിന്നു മുക്തനായിരിക്കും. അവനു യാതൊരു പ്രകാരത്തിലുമുള്ള ആഗ്രഹമുണ്ടാകയില്ല. അവൻ പരിശുദ്ധനും കുശലനുമായിരിക്കും. തന്റെ ഏതു വലിയ സംരംഭത്തെയും ത്യജിക്കുകയും, ദൃഢവ്രതനായിരുന്നുകൊണ്ടു ശുഭാശുഭപരിണാമങ്ങളെയെല്ലാം ഉപേക്ഷിക്കുകയും ചെയ്യും;

അതായത് അവയെസ്സംബന്ധിച്ച നിശ്ചിന്തനായിരിക്കും. അങ്ങിനെയുള്ളവന് ആരാണ് ശത്രു, ആരാണ് മിത്രം? അവനു മാനാപമാനങ്ങൾ എവിടെ? അവൻ മൌനിയായിരിക്കുകയും കിട്ടുന്നതുകൊണ്ടു സന്തോഷിക്കുകയും ഏകാകിയെപ്പോലെ സഞ്ചരിച്ചുകൊണ്ടിരിക്കുകയും സർവ്വാവസ്ഥകളിലും സ്ഥിരതയുള്ളവനായിരിക്കുകയും ചെയ്യും. ഇപ്രകാരം ശ്രദ്ധാലുവായി ജീവിക്കുന്നവൻ എന്റെ പ്രിയഭക്തനാകുന്നു.

അനന്യഭക്തികൊണ്ടുമാത്രമേ ഈശ്വരസാക്ഷാൽകാരമുണ്ടാകയുള്ളു എന്നുപദേശിച്ചുകഴിഞ്ഞ സ്ഥിതിക്കു ഭക്തിയുടെ സ്വരൂപമാണല്ലോ ഇനി മനസ്സിലാക്കിക്കൊടുക്കേണ്ടത്. ഈ പന്ത്രണ്ടാമദ്ധ്യായം എല്ലാവരും ഹൃദിസ്ഥമാക്കേണ്ടതാണ്. അതു തുലോം ചെറിയതുമാണ്. ഇതിൽ പ്രസ്താവിച്ചിരിക്കുന്ന ഭക്തിയുടെ ലക്ഷണങ്ങളെപ്പററി നിത്യം മനനം ചെയ്യേണ്ടതുമാണ്.

അർജ്ജുനൻ പറഞ്ഞു:

ഏവം സതതയുക്താ യേ ഭക്താസ്ത്വാം പര്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം, തേഷാം കേ യോഗവിത്തമാഃ?

| | |
|---|---|
| ഏവം സതതയുക്താഃ യേ ഭക്താഃ ത്വാം പര്യുപാസതേ | ഇപ്രകാരം അങ്ങയിൽത്തന്നെ സ്ഥിരചിത്തന്മാരായി യാതൊരു ഭക്തന്മാർ അങ്ങയെ ഉപാസിക്കുന്നുവോ |
| യേ ച അപി അവ്യക്തം അക്ഷരം (ഉപാസതേ) | യാതൊരുത്തർ അവ്യക്തമായ ബ്രഹ്മത്തെ — നിർഗ്ഗുണബ്രഹ്മത്തെ — ഉപാസിക്കുന്നുവോ |
| തേഷാം കേ യോഗവിത്തമാഃ | അവരിൽ എവരാണ് (ഏതു പക്ഷക്കാരാണ്) ഉത്തമയോഗം അറിയുന്നവർ? |

ശ്രീഭഗവാൻ പറഞ്ഞു:

മയ്യാവേശ്യ മനോ യേ മാം നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാ,സ്തേ മേ യുക്തതമാ മതാഃ. 2

| | |
|---|---|
| മയി മനഃ ആവേശ്യ നിത്യയുക്താഃ പരയാ ശ്രദ്ധയാ ഉപേതാഃ യേ മാം ഉപാസതേ | എന്നിൽ മനസ്സിനെ ഏകാഗ്രമാക്കി എല്ലാം എന്നിൽ സമർപ്പിക്കുന്നവരായി അത്യന്തം ശ്രദ്ധയോടുകൂടിയവരായി ആരെല്ലാം എന്നെ ഉപാസിക്കുന്നുവോ |
| തേ യുക്തതമാഃ മേ മതാഃ | അവരെല്ലാം ശ്രേഷ്ഠന്മാരെന്നു ഞാൻ വിചാരിക്കുന്നു. |

യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം 3

സംനിയമ്യേന്ദ്രിയഗ്രാമം സവ്വത്ര സമബുദ്ധയഃ,
തേ പ്രാപ്നുവന്തി മാമേവ സവ്വഭൂതഹിതേ രതാഃ. 4

| | |
|---|---|
| ഇന്ദ്രിയഗ്രാമം സംനിയമ്യ സർവ്വത്ര സമബുദ്ധയഃ സർവ്വഭൂതഹിതേ രതാഃ യേതു. | ഇന്ദ്രിയസമൂഹത്തെ അടക്കി (ഇഷ്ടാനിഷ്ടവ്യത്യാസം കൂടാതെ) സകലത്തിലും സമഭാവത്തോടുകൂടിയവരായി സർവ്വജീവികളുടെയും ഹിതത്തിൽ താല്പര്യമുള്ളവരായി യാതൊരുവർ |
| അനിർദ്ദേശ്യം അവ്യക്തം അചിന്ത്യം കൂടസ്ഥം അചലം ധ്രുവം സർവ്വത്രഗം ച | നിർണ്ണയിക്കപ്പെടുവാൻ സാധ്യമല്ലാത്തതും കാണപ്പെടാത്തതും ചിന്തിക്കപ്പെടുവാൻ സാധ്യമല്ലാത്തതും പ്രപഞ്ചത്തിന് ആധാരമായിരിക്കുന്നതും ചലനമില്ലാത്തതും ശാശ്വതവും സർവ്വത്ര വ്യാപിച്ചിരിക്കുന്നതുമായ |
| അക്ഷരം പര്യുപാസതേ | നിർഗ്ഗുണബ്രഹ്മത്തെ ഭജിക്കുന്നവോ |
| തേ മാം ഏവ പ്രാപ്നുവന്തി | അവർ എന്നെത്തന്നെ പ്രാപിക്കുന്നു. |

ക്ലേശോധികതരസ്തേഷാമവ്യക്താസക്തചേതസാം;
അവ്യക്താ ഹി ഗതിർദ്ദുഃഖം ദേഹവദ്ഭിരവാപ്യതേ. 5

| | |
|---|---|
| അവ്യക്താസക്തചേതസാം തേഷാം ക്ലേശഃ അധികതരഃ | നിർഗ്ഗുണബ്രഹ്മത്തിൽ ആസക്തചിത്തന്മാരായ അവക്ക് പ്രയാസം വളരെ അധികമാകുന്നു. |
| ഹി അവ്യക്താ ഗതിഃ ദേഹവദ്ഭിഃ ദുഃഖം അവാപ്യതേ | എന്തെന്നാൽ നിർഗ്ഗുണോപാസനാമാർഗ്ഗം ദേഹാഭിമാനികളാൽ കഷ്ടപ്പെട്ടാൽ മാത്രം പ്രാപിക്കാവുന്നതാകുന്നു. |

ടിപ്പണി—ദേഹാഭിമാനിയായ മനുഷ്യനു നിർഗ്ഗുണസ്വരൂപത്തെപ്പററി കേവലം സങ്കല്പിക്കുവാനേ സാധിയ്ക്കു. നിർഗ്ഗുണബ്രഹ്മത്തെ വിവരിക്കുവാൻ ശരിയായ ഒരു ശബ്ദമില്ലാത്തതുകൊണ്ട് അതിനെ നിഷേധാത്മകമായ 'ന' എന്ന ശബ്ദംകൊണ്ട്, അതായത് 'അതുമല്ല, ഇതുമല്ല' എന്നിങ്ങിനെ, പറഞ്ഞു മനുഷ്യർ തൃപ്തിപ്പെടേണ്ടിയിരിക്കുന്നു. സഗുണോപാസനയെ നിഷേധിക്കുന്നവർ തന്നെ സൂക്ഷ്മമാലോചിച്ചാൽ മൂത്തിപൂജകന്മാരാണെന്നു വരും. പുസ്തകത്തെ പൂജിക്കുന്നതും, ദേവാലയങ്ങളിൽ പൂജ ചെയ്യുന്നതും, ഏതെങ്കിലും ഒരു ദിക്കിന്നഭിമുഖമായി പൂജ ചെയ്യുന്നതും സഗുണോപാസനയുടെ ലക്ഷണങ്ങളാണ്. അങ്ങിനെയാണെങ്കിലും സഗുണോപാസനയുടെ പര്യവസാനം നിർഗ്ഗുണോപാസനയാണെന്നു മനസ്സിലാക്കിയിരിക്കേണ്ടതാണ്. ഭക്തൻ ഭഗവാനിൽത്തന്നെ

വിലീനനായി ഒടുവിൽ അദ്വൈതഭാവത്തെ പ്രാപിയ്ക്കുന്നതാണ് ഭക്തിയുടെ പരമകാഷ്ഠ. സഗുണോപാസനകൊണ്ട് എളുപ്പത്തിൽ ഈ സ്ഥിതിയിലെത്താം. അതുകൊണ്ടാണ് നിർഗ്ഗുണബ്രഹ്മത്തെ അങ്ങിനെതന്നെ—നിർഗ്ഗുണോപാസനകൊണ്ടുതന്നെ—പ്രാപിയ്ക്കുക കൃഷ്ണ്റസാദ്ധ്യമാണെന്നു പറഞ്ഞിരിയ്ക്കുന്നത്.

യേ തു സർവ്വാണി കർമ്മാണി മയി സന്ന്യസ്യ മൽപരാഃ
അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ, 6

തേഷാമഹം സമുദ്ധർത്താ മൃത്യുസംസാരസാഗരാൽ
ഭവാമി നചിരാൽ പാർത്ഥ മയ്യാവേശിതചേതസാം. 7

| | |
|---|---|
| പാർത്ഥ | ഹേ അർജ്ജുന! |
| യേ തു സർവ്വാണി കർമ്മാണി മയി സന്ന്യസ്യ | എവർ സർവ്വകർമ്മങ്ങളും എന്നിൽ സമർപ്പിച്ച് |
| മൽപരാഃ അനന്യേന യോഗേന ഏവ മാം ധ്യായന്തഃ ഉപാസതേ | എന്നെ ശരണം പ്രാപിച്ചവരായി ഏകനിഷ്ഠയോടുകൂടിത്തന്നെ എന്നെ ധ്യാനം ചെയ്യുന്നവരായി ഉപാസിയ്ക്കുന്നുവോ |
| മയി ആവേശിത ചേതസാം തേഷാം | എന്നിൽ ചേർക്കപ്പെട്ട ചിത്തത്തോടുകൂടിയവരായ അവർക്ക് |
| അഹം നചിരാൽ മൃത്യു സംസാരസാഗരാൽ സമുദ്ധർത്താ ഭവാമി | ഞാൻ താമസംകൂടാതെ നാശരൂപമാകുന്ന സംസാരസാഗരത്തിൽനിന്നു കരകേററുന്നവനായി ഭവിയ്ക്കുന്നു. |

മയ്യേവ മന ആധത്സ്വ, മയി ബുദ്ധിം നിവേശയ;
നിവസിഷ്യസി മയ്യേവ അത ഊർദ്ധ്വം ന സംശയഃ. 8

| | |
|---|---|
| മയി ഏവ മനഃ ആധത്സ്വ | എന്നിൽത്തന്നെ മനസ്സിനെ ഉറപ്പിയ്ക്കുക. |
| മയി ബുദ്ധിം നിവേശയ | എന്നിൽ ബുദ്ധിയെ നിർത്തുക. |
| അതഃ ഊർദ്ധ്വം മയി ഏവ നിവസിഷ്യസി | എന്നാൽ ദേഹം നശിയ്ക്കുമ്പോഠം നീ എന്നിൽത്തന്നെ ചേരും |
| ന സംശയഃ | സംശയമില്ല. |

അഥ ചിത്തം സമാധാതും ന ശക്നോഷി മയി സ്ഥിരം,
അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ. 9

| | |
|---|---|
| ധനഞ്ജയ | ഹേ അർജ്ജുന! |
| അഥ ചിത്തം മയി സ്ഥിരം സമാധാതും ന ശക്നോഷി | ചിത്തത്തെ എന്നിൽ സ്ഥിരമായി ഉറപ്പിയ്ക്കുവാൻ നീ ശക്തനാകുന്നില്ല എങ്കിൽ |

| | |
|---|---|
| തതഃ അഭ്യാസയോഗേന മാം ആപ്തും ഇച്ഛ | പിന്നെ അഭ്യാസയോഗംകൊണ്ട് എന്നെ പ്രാപിയ്ക്കുവാനായി ശ്രമിയ്ക്കുക. |

അഭ്യാസേപ്യസമർത്ഥോസി, മൽകർമ്മപരമോ ഭവ;
മദർത്ഥമപി കർമ്മാണി കുർവ്വൻ സിദ്ധിമവാപ്സ്യസി. 10

| | |
|---|---|
| അഭ്യാസേ അപി<br>അസമർത്ഥഃ അസി | അഭ്യാസത്തിൽപ്പോലും നീ അസമർത്ഥനാണെങ്കിൽ (അഭ്യസിയ്ക്കുന്നതിനുപോലും നിനക്കു ശേഷിയില്ലെങ്കിൽ) |
| മൽകർമ്മപരമഃ ഭവ | എനിയ്ക്കുവേണ്ടി കർമ്മം ചെയ്യുന്നവനായി ഭവിയ്ക്കുക. |
| മദർത്ഥം കർമ്മാണി<br>കുർവ്വൻ അപി<br>സിദ്ധിം അവാപ്സ്യസി | എനിയ്ക്കുവേണ്ടി കർമ്മം ചെയ്തും നിനക്കു മോക്ഷത്തെ പ്രാപിയ്ക്കാം. |

അഥൈതദപ്യശക്തോസി കർത്തും, മദ്യോഗമാശ്രിതഃ
സർവ്വകർമ്മഫലത്യാഗം തതഃ കുരു യതാത്മവാൻ. 11

| | |
|---|---|
| അഥ ഏതൽ അപി<br>കർത്തും അശക്തഃ അസി | എന്നാൽ ഇതു ചെയ്‌വാൻപോലും നീ അശക്തനാകുന്നു എങ്കിൽ |
| തതഃ മദ്യോഗം ആ<br>ശ്രിതഃ യതാത്മവാൻ<br>സർവ്വകർമ്മഫലത്യാഗം<br>കുരു | പിന്നെ എന്നോടുള്ള ചേർച്ചതന്നെ ലക്ഷ്യമാക്കി ആത്മാവിനെ—മനസ്സിനെ—സംയമനം ചെയ്തു സകലകർമ്മങ്ങളുടെയും ഫലത്തെ (ഫലേച്ഛയെ) ത്യജിയ്ക്കുക. |

ശ്രേയോ ഹി ജ്ഞാനമഭ്യാസാ,—
ജ്ജ്ഞാനാദ്ധ്യാനം വിശിഷ്യതേ,
ധ്യാനാൽ കർമ്മഫലത്യാഗ,—
സ്ത്യാഗാച്ഛാന്തിരനന്തരം. 12

| | |
|---|---|
| അഭ്യാസാൽ ജ്ഞാനം<br>ശ്രേയഃ ഹി | അഭ്യാസത്തെക്കാൾ (വെറും ശീലത്തെക്കാൾ) ജ്ഞാനം (ഗ്രന്ഥജ്ഞാനം) ശ്രേഷ്ഠമാകുന്നു. |
| ജ്ഞാനാൽ ധ്യാനം<br>വിശിഷ്യതേ | ആ ജ്ഞാനത്തെക്കാൾ ധ്യാനം വിശിഷ്ടമത്രേ |
| ധ്യാനാൽ കർമ്മഫല<br>ത്യാഗഃ (ശ്രേയഃ) | ധ്യാനത്തെക്കാൾ കർമ്മഫലത്യാഗം ശ്രേഷ്ഠമാകുന്നു. |
| ത്യാഗാൽ അനന്തരം<br>ശാന്തിഃ | ത്യാഗത്തിനുശേഷം ശാന്തിയുണ്ടാകുന്നു. |

ടിപ്പണി—അഭ്യാസമെന്നു പറയുന്നതു ചിത്തവൃത്തിനിരോധത്തിനുള്ള സാധനയാണ്. ശ്രവണം മനനം മുതലായവയാണ് ജ്ഞാനം. ധ്യാനമെന്നു പറയുന്നത് ഉപാസനയാണ്. ഇവയുടെ ഫലം കർമ്മഫലത്യാഗമായി പര്യവസാനിയ്ക്കാത്തപക്ഷം അഭ്യാസം അഭ്യാസമോ, ജ്ഞാനം ജ്ഞാനമോ, ധ്യാനം ധ്യാനമോ ആകുന്നില്ല.

അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമീ 13

സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിര്യോ മേ ഭക്തഃ, സ മേ പ്രിയഃ. 14

| | |
|---|---|
| സർവ്വഭൂതാനാം അദ്വേഷ്ടാ മൈത്രഃ കരുണഃ ഏവ ച | സകലപ്രാണികളോടും ദ്വേഷരഹിതനായും സ്നേഹിതനായും കരുണയുള്ളവനായും |
| നിർമ്മമഃ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമീ | മമത—എന്റെ എന്ന ഭാവം—ഇല്ലാത്തവനായും അഹങ്കാരം—ഞാൻ എന്ന ഭാവം—ഇല്ലാത്തവനായും സുഖദുഃഖങ്ങളെ സമമായി വിചാരിയ്ക്കുന്നവനായും സഹനശക്തിയുള്ളവനായും |
| സതതം സന്തുഷ്ടഃ യോഗീ യതാത്മാ | സദാ തൃപ്തനായും, യോഗിയായും (മനസ്സിനെ ഏകാഗ്രമാക്കുന്നവനായും) ആത്മസംയമനം ചെയ്യുവനായും (ജിതേന്ദ്രിയനായും) |
| ദൃഢനിശ്ചയഃ | സ്ഥിരനിശ്ചയത്തോടുകൂടിയവനായും |
| മയി അർപ്പിത മനോബുദ്ധിഃ | മനസ്സും ബുദ്ധിയും എന്നിൽ അർപ്പിച്ചിരിയ്ക്കുന്നവനായും ഇരിയ്ക്കുന്ന |
| മത്ഭക്തഃ യഃ സഃ മേ പ്രിയഃ | എന്റെ ഭക്തൻ എവനോ അവൻ എനിയ്ക്കു പ്രിയപ്പെട്ടവനാകുന്നു. |

യസ്മാന്നോദ്വിജയതേ ലോകോ,
ലോകാന്നോദ്വിജതേ ച യഃ,
ഹർഷാമർഷഭയോദ്വേഗൈ-
ർമ്മുക്തോ യഃ, സ ച മേ പ്രിയഃ. 15

| | |
|---|---|
| യസ്മാൽ ലോകഃ ന ഉദ്വിജതേ | യാതൊരുവൻ ഹേതുവായിട്ട് (ഭയശങ്കയാൽ) ജനങ്ങൾ ക്ഷോഭിയ്ക്കുന്നില്ലയോ |
| യഃ ലോകാൽ ന ഉദ്വിജതേ ച | യാതൊരുവൻ ലോകം ഹേതുവായിട്ട് (ഭയശങ്കയാൽ) ക്ഷോഭിയ്ക്കുന്നില്ലയോ |

| | |
|---|---|
| ഹർഷാമർഷഭയോദ്വേഗൈഃ യഃ മുക്തഃ | സന്തോഷം, അസൂയ, ഭയം, മനഃക്ഷോഭം എന്നിവ ബാധിയ്ക്കാതെ യാതൊരുവൻ ഉണ്ടോ |
| സഃ ച മേ പ്രിയഃ | അവനും എനിയ്ക്കു പ്രിയനാകുന്നു. |

**അനപേക്ഷഃ ശുചിർദ്ദക്ഷ ഉദാസീനോ ഗതവ്യഥഃ**
**സർവ്വാരംഭപരിത്യാഗീ യോ മദ്ഭക്തഃ, സ മേ പ്രിയഃ.**

| | |
|---|---|
| അനപേക്ഷഃ ശുചിഃ ദക്ഷഃ ഉദാസീനഃ ഗതവ്യഥഃ സർവ്വാരംഭ പരിത്യാഗീ | യാതൊന്നും വേണമെന്നില്ലാത്തവനും, പരിശുദ്ധനും, സമർത്ഥനും, പക്ഷപാതമില്ലാത്തവനും, ആധിയില്ലാത്തവനും, എല്ലാ ഉദ്യമങ്ങളെയും പരിത്യജിച്ചിരിക്കുന്നവനുമായ |
| മദ്ഭക്തഃ യഃ സഃ മേ പ്രിയഃ | എന്റെ ഭക്തൻ എവനോ അവൻ എനിയ്ക്കു പ്രിയനാകുന്നു. |

**യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാംക്ഷതി,**
**ശുഭാശുഭപരിത്യാഗീ ഭക്തിമാൻ യഃ, സ മേ പ്രിയഃ. 17**

| | |
|---|---|
| യഃ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാംക്ഷതി | യാതൊരുവൻ (ഇഷ്ടം സാധിച്ചാൽ) സന്തോഷിയ്ക്കുന്നില്ലയോ, (ഇഷ്ടവിരോധത്തിൽ) ദ്വേഷ്യപ്പെടുന്നില്ലയോ, (ഇഷ്ടനഷ്ടത്തിൽ) വ്യസനിയ്ക്കുന്നില്ലയോ (ഇഷ്ടവസ്തു) ആഗ്രഹിയ്ക്കുന്നില്ലയോ |
| യഃ ശുഭാശുഭ പരിത്യാഗീ | യാതൊരുവൻ ശുഭത്തെയും അശുഭത്തെയും ത്യജിച്ചിരിയ്ക്കുന്നുവോ |
| ഭക്തിമാൻ സഃ മേ പ്രിയഃ | ഭക്തിമാനായ അവൻ എനിയ്ക്കു പ്രിയനാകുന്നു. |

**സമഃ ശത്രൌ ച മിത്രേ ച തഥാ മാനാപമാനയോഃ**
**ശീതോഷ്ണസുഖദുഃഖേഷു സമഃ സംഗവിവർജ്ജിതഃ 18**

**തുല്യനിന്ദാസ്തുതിർമ്മൌനീ സന്തുഷ്ടോ യേനകേനചിത്**
**അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ.**

| | |
|---|---|
| ശത്രൌ ച മിത്രേ ച തഥാ മാനാപമാനയോഃ സമഃ | വൈരിയിലും സ്നേഹിതനിലും അപ്രകാരംതന്നെ മാനാപമാനങ്ങളിലും സമഭാവമുള്ളവനും |
| ശീതോഷ്ണസുഖദുഃഖേഷു സമഃ | ശീതം ഉഷ്ണം സുഖം ദുഃഖം ഇവയിൽ സമഭാവത്തോടു കൂടിയവനും |

| | |
|---|---|
| സംഗവിവർജ്ജിതഃ<br>തുല്യനിന്ദാസ്തുതിഃ<br>മൌനീ | ഒന്നിലും ആസക്തിയില്ലാത്തവനും, നിന്ദയും സ്തുതിയും സമമായി കരുതുന്നവനും, മൌനമായിരിക്കുന്നവനും |
| യേനകേനചിൽ<br>സന്തുഷ്ടഃ അനി<br>കേതഃ സ്ഥിരമതിഃ | കിട്ടിയതുകൊണ്ടു സന്തോഷിക്കുന്നവനും, ഒരിടത്തും സ്ഥിരമായി വാസംചെയ്യാത്തവനും, സ്ഥിരബുദ്ധിയോടുകൂടിയവനും |
| ഭക്തിമാൻ നരഃ<br>മേ പ്രിയഃ | ഭക്തിമാനുമായ മനുഷ്യൻ എനിക്കു പ്രിയമുള്ളവനാകുന്നു. |

യേ തു ധർമ്മ്യാമൃതമിദം യഥോക്തം പര്യുപാസതേ
ശ്രദ്ദധാനാ മൽപരമാ, ഭക്താസ്തേതീവ മേ പ്രിയാഃ. 20

| | |
|---|---|
| യഥോക്തം ഇദം<br>ധർമ്മ്യാമൃതം | ഇവിടെ പറയപ്പെട്ട ഈ ധർമ്മപരമായ മോക്ഷസാധനത്തെ |
| ശ്രദ്ദധാനാഃ മൽ<br>പരമാഃ യേ തു<br>പര്യുപാസതേ | വിശ്വാസത്തോടുകൂടിയവരായി, ഞാൻ തന്നെ പരമമായ ഗതി എന്നു വിചാരിക്കുന്നവരായി, എവർ അനുഷ്ഠിക്കുന്നുവോ |
| തേ ഭക്താഃ മേ<br>അതീവ പ്രിയഃ | ആ ഭക്തന്മാർ എനിക്കു് ഏറ്റവും പ്രിയപ്പെട്ടവരാകുന്നു. |

ഓം തൽ സതു്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'ഭക്തിയോഗ'മെന്ന പന്ത്രണ്ടാമദ്ധ്യായം അവസാനിച്ചു.

പതിമ്മൂന്നാമധ്യായം

## ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം

ഭഗവാൻ പറഞ്ഞു: ''ഈ ശരീരത്തിന്ന ക്ഷേത്രമെന്ന് ഒരു പേരുണ്ട്. ഈ ക്ഷേത്രത്തെ അറിയുന്നവൻ ക്ഷേത്രജ്ഞനെന്ന പറയപ്പെടുന്നു. സകലശരീരങ്ങളിലും നിവസിയ്ക്കുന്ന ഞാനാണ് ക്ഷേത്രജ്ഞൻ എന്ന മനസ്സിലാക്കിക്കൊള്ളുക. ക്ഷേത്രവും ക്ഷേത്രജ്ഞനും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കുവാൻ യാതൊരു ജ്ഞാനംകൊണ്ടു സാധിക്കുന്നുവോ, ആ ജ്ഞാനമാണ് യഥാൎത്ഥ ജ്ഞാനം. പഞ്ചമഹാഭൂതങ്ങൾ (പൃഥ്വി, അപ്പ്, തേജസ്സ്, വായു, ആകാശം), അഹന്ത, ബുദ്ധി, പ്രകൃതി, പത്തിന്ദ്രിയങ്ങൾ (കൎമ്മേന്ദ്രിയങ്ങൾ അഞ്ച്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്), മനസ്സ്, അഞ്ചു വിഷയങ്ങൾ, ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, സംഘാതം (യാതൊരു തത്വങ്ങൾകൊണ്ടാണോ ശരീരം ഉണ്ടാക്കപ്പെട്ടിരിക്കുന്നത് അവ ഒന്നിച്ചുചേൎന്നിരിയ്ക്കുന്ന ശക്തിയാണ് സംഘാതം), ചേതനാശക്തി (ശരീരത്തിലെ പരമാണുക്കൾ ഒന്നോടൊന്ന ചേൎന്നിരിയ്ക്കുന്ന ശക്തി)—ഇവയെല്ലാം ചേൎന്നാണ് വികാരങ്ങളോടുകൂടി ക്ഷേത്രം ഉണ്ടാക്കപ്പെട്ടിരിയ്ക്കുന്നത്. ഈ ശരീരത്തെയും അതിന്റെ വികാരങ്ങളെയും മനസ്സിലാക്കേണ്ടതാണ്. എന്തുകൊണ്ടെന്നാൽ, അവ ത്യജിയ്ക്കപ്പെടേണ്ടവയാണ്. ഈ ത്യാഗത്തിന്ന ജ്ഞാനം ആവശ്യമത്രേ. അമാനിത്വം അല്ലെങ്കിൽ അഭിമാനത്യാഗം, ദംഭത്യാഗം, അഹിംസാ ക്ഷമ, സരളത, ഗുരുസേവ, ശുദ്ധി, സ്ഥിരത, വിഷയവാസനാനിയന്ത്രണം, വിഷയവൈരാഗ്യം, അഹംഭാവത്യാഗം; ജനനം മരണം വാൎദ്ധക്യം എന്നിവയ്ക്കു സഹജങ്ങളായ വ്യാധികൾ, ദുഃഖങ്ങൾ, നിത്യദോഷങ്ങൾ എന്നിവയെക്കുറിച്ചുള്ള പൂൎണ്ണബോധം; ഭാൎയ്യ പുത്രൻ ഗൃഹം ബന്ധു മുതലായവയിൽനിന്ന മനസ്സു പിൻവലിയ്ക്കൽ, മമതത്യാഗം, ഇഷ്ടാനിഷ്ടങ്ങളിൽ സമഭാവം, ഈശ്വരനിൽ അനന്യഭക്തി, ഏകാന്തവാസം, സംഘം ചേൎന്നു സുഖം അനുഭവിയ്ക്കുന്നതിൽ അരുചി, അധ്യാത്മജ്ഞാനസിദ്ധിയിൽ തൃഷ്ണ, ഒടുവിൽ ആത്മദൎശനം—ഇതാണ് ശരിയായ ജ്ഞാനം. ഇതിന്ന വിപരീതമായിട്ടുള്ളത് അജ്ഞാനമാകുന്നു. ഈ ജ്ഞാനലബ്ധിയ്ക്കുശേഷം യാതൊന്ന് അറിയേണ്ടതായിട്ടുണ്ടോ, യാതൊന്ന് അറിഞ്ഞാൽ മോക്ഷപ്രാപ്തിയുണ്ടാകുമോ അതിനെക്കുറിച്ചു ഞാൻ പറയുന്നതു കേട്ടുകൊള്ളുക. അത് അറിയപ്പെടേണ്ടതും അനാദിയുമായ പരബ്രഹ്മമാകുന്നു. അതു ജന്മരഹിതമായതുകൊണ്ട് അനാദിയാണ്. യാതൊന്നും ഇല്ലാതിരുന്നപ്പോഴും ആ പരബ്രഹ്മം ഉണ്ടായിരുന്നു;

അതു സത്തുമല്ല, അസത്തുമല്ല. അത് ഈ രണ്ടിൽനിന്നും പരമായിട്ടുള്ളതാകുന്നു. മറെറാരുപ്രകാരം നോക്കിയാൽ അതു സത്താണെന്നു പറയാം; എന്തുകൊണ്ടെന്നാൽ അതു നിത്യമാണ്. എന്നാൽ അതിന്റെ നിത്യത്വം മനുഷ്യനു തിരിച്ചറിയുക സാദ്ധ്യമല്ല. അതുകൊണ്ട് അതു സത്തിൽനിന്നു പരമാണെന്നു പറയപ്പെടുന്നു. അതിൽനിന്ന് ഒഴിവായി യാതൊന്നുമില്ല. അത് അനേകായിരം കരചരണങ്ങളോടുകൂടിയതാണെന്നു പറയാം. എന്നാൽ അതിന് ഇപ്രകാരം കരചരണങ്ങളുള്ളതായി തോന്നുമെങ്കിലും അത് ഇന്ദ്രിയവിഹീനമാകുന്നു. അതിന് ഇന്ദ്രിയങ്ങളുടെ ആവശ്യമില്ല. അതുകൊണ്ട് അതിന് അവയുടെ ബാധയുമില്ല. ഇന്ദ്രിയങ്ങൾ ഇന്നുണ്ട്, നാളെയില്ല എന്ന സ്ഥിതിയിലാണിരിക്കുന്നത്. എന്നാൽ പരബ്രഹ്മം നിത്യമാകുന്നു. അതു സകലത്തിലും വ്യാപിച്ചും സകലത്തെയും ധരിച്ചുകൊണ്ടും ഇരിക്കുന്നു. അതുകൊണ്ട് അതു ഗുണങ്ങളുടെ ഭോക്താവാണെന്നു പറയാം. എന്നാലും അതു ഗുണരഹിതമാണ്. ഗുണം എന്നു പറയുന്നതിന്റെ താല്പര്യം വികാരമെന്നാണ്. അതിന്റെ സ്ഥിതി പ്രാണികളുടെ ബഹിർഭാഗത്താണ്. എന്തുകൊണ്ടെന്നാൽ, അതിനെ തിരിച്ചറിയാത്തവൎക്ക് അത് അവരിൽനിന്നു പുറത്തുതന്നെയാണല്ലോ. അതു പ്രാണികളുടെ ഉള്ളിലുമുണ്ട്. എന്തുകൊണ്ടെന്നാൽ, അതു സൎവ്വത്ര വ്യാപിച്ചിരിക്കുന്നു. ഇതേ പ്രകാരത്തിൽ അത് ഇളകിക്കൊണ്ടിരിക്കുന്നു, സ്ഥിരമായും ഇരിക്കുന്നു. അതു സൂക്ഷ്മമായതുകൊണ്ട്, അതിനെ അറിവാൻ കഴിവില്ല. അതു ദൂരത്തും സമീപത്തും സ്ഥിതിചെയ്യുന്നു. അതു നാമരൂപങ്ങൾക്കതീതമാണെങ്കിലും നിലനില്ക്കുന്നുണ്ട്. ഈവിധത്തിൽത്തന്നെ അത് അവിഭക്തമാകുന്നു. എന്നാൽ അതു ജീവജാലങ്ങളിലെല്ലാം ഉണ്ടെന്നു പറയപ്പെടുന്നു. അതുകൊണ്ട് അതു വിഭക്തമാണെന്നും തോന്നുന്നു. അതു സൃഷ്ടിക്കുകയും രക്ഷിക്കുകയും സംഹരിക്കുകയും ചെയ്യുന്നു. അതു തേജസ്സുകളിൽവെച്ചു തേജസ്സാണ്. അത് അന്ധകാരത്തിൽനിന്നു പരമാകുന്നു. ജ്ഞാനത്തിന്റെ പരമാവധിയും അതിലുണ്ട്. സകലത്തിലും സ്ഥിതിചെയ്യുന്ന പരബ്രഹ്മമാണ് അറിയപ്പെടേണ്ട വസ്തു, അതായതു ജ്ഞേയം. ജ്ഞാനസിദ്ധി അതിനെ പ്രാപിക്കുവാൻവേണ്ടിയാണ്.

പ്രഭുവും (പുരുഷനും) അതിന്റെ മായയും (പ്രകൃതിയും) രണ്ടും അനാദികാലംമുതല്ക്കുതന്നെ ഉള്ളവയാകുന്നു. വികാരങ്ങൾ മായയിൽനിന്നുളവായവയാണ്. അവയിൽനിന്നു പലപ്രകാരത്തിലുള്ള കൎമ്മങ്ങൾ ഉണ്ടാകുന്നു. മായ ഹേതുവായിട്ടു ജീവൻ പലവിധത്തിലുള്ള സുഖദുഃഖങ്ങളേയും പാപപുണ്യങ്ങളെയും അനുഭവിക്കേണ്ടിവരുന്നു. ഇതിനെ മനസ്സിലാക്കി യാതൊരുവൻ നിസ്സംഗനായി കൎത്തവ്യകൎമ്മത്തെ ചെയ്യുന്നുവോ, അവൻ കൎമ്മം ചെയ്തുകൊണ്ടിരുന്നാലും വീണ്ടും ജന്മമെടുക്കേണ്ടിവരുന്നില്ല. എന്തുകൊണ്ടെന്നാൽ അവൻ സൎവ്വത്ര ഈശ്വരനെത്തന്നെ കാണുന്നു,

ഈശ്വരൻെറ പ്രേരണകൂടാതെ ഒരിലയ്ക്കുപോലും ചലിയ്ക്കുക സാധ്യമല്ല. ഇതു മനസ്സിലാക്കുന്നതുകൊണ്ട്, അവനു തന്നെസ്സംബന്ധിച്ച 'ഞാൻ' എന്ന ഭാവം ഉണ്ടാകുന്നില്ല. അവൻ, തന്നെ ശരീരത്തിൽനിന്നു വേറെയായിക്കാണുന്നു. ആകാശം സർവ്വത്ര വ്യാപിച്ചു കിടക്കുന്നുണ്ടെങ്കിലും എപ്രകാരം ഒന്നിനാലും ബാധിയ്ക്കപ്പെടാതെ ഇരിയ്ക്കുന്നുവോ, അപ്രകാരം ജീവാത്മാവു ശരീരത്തിൽ സ്ഥിതി ചെയ്യുന്നുവെങ്കിലും നിർലിപ്തനായിരിയ്ക്കുവാൻ സാധിയ്ക്കുന്നതാണെന്ന് അവൻ ജ്ഞാനലബ്ധികൊണ്ടു മനസ്സിലാക്കുന്നു.''

ഈ അധ്യായത്തിൽ ദേഹവും ദേഹിയും തമ്മിലുള്ള ഭേദത്തെ പറഞ്ഞിരിയ്ക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

**ഇദം ശരീരം കൌന്തേയ ക്ഷേത്രമിത്യഭിധീയതേ;**
**ഏതദ്യോ വേത്തി, തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ.**

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |
| ഇദം ശരീരം ക്ഷേത്രം ഇതി അഭിധീയതേ | ഈ ശരീരം ക്ഷേത്രമെന്നു പറയപ്പെടുന്നു. |
| ഏതത് യഃ വേത്തി തം ക്ഷേത്രജ്ഞഃ ഇതി തദ്വിദഃ പ്രാഹുഃ | ഇതിനെ (ഈ ക്ഷേത്രത്തെ) യാതൊരുവൻ (എൻെറ എന്ന്) അറിയുന്നുവോ അവനെ ക്ഷേത്രജ്ഞൻ എന്ന് ആ വിഷയം അറിയുന്നവർ പറയുന്നു. |

**ക്ഷേത്രജ്ഞം ചാപി മാം വിദ്ധി**
**സർവ്വക്ഷേത്രേഷു ഭാരത;**
**ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം**
**യൽ, തജ്ജ്ഞാനം മതം മമ.** 2

| | |
|---|---|
| ഭാരത | ഹേ അർജ്ജുന! |
| സർവ്വക്ഷേത്രേഷു ച മാം അപി ക്ഷേത്രജ്ഞം വിദ്ധി | സകലക്ഷേത്രങ്ങളിലും എന്നെത്തന്നെ ക്ഷേത്രജ്ഞനായി അറിഞ്ഞാലും. |
| ക്ഷേത്രക്ഷേത്രജ്ഞയോഃ യൽ ജ്ഞാനം | ക്ഷേത്രത്തെയും ക്ഷേത്രജ്ഞനെയും പററിയുള്ള ജ്ഞാനം ഏതോ |
| തൽ ജ്ഞാനം (ഇതി) മമ മതം | അതാണ് ശരിയായ ജ്ഞാനം എന്നാണ് എൻെറ അഭിപ്രായം. |

**തൽ ക്ഷേത്രം യച്ച യാദൃക് ച യദ്വികാരി യതശ്ച യൽ**
**സ ച യോ യൽപ്രഭാവശ്ച, തത്സമാസേന മേ ശൃണു,**

| | |
|---|---|
| തൽ ക്ഷേത്രം യൽ ച യാദൃക് ച | ആ ക്ഷേത്രമെന്നത് എന്താണ് (യാതൊന്നാണ്) എങ്ങിനെയുള്ളതാണ് |
| യദ്വികാരി | എന്തൊരു വികാരത്തോടുകൂടിയതാണ് |
| യതഃ ച യൽ | എവിടെനിന്നുണ്ടായതാണ് |
| സഃ ച യഃ | അവൻ ആരാണ്. |
| യൽപ്രഭാവഃ ച | എങ്ങിനെയുള്ള മഹിമയോടു കൂടിയവനാണ് |
| തൽ സമാസേന മേ ശൃണു | അതെല്ലാം ചുരുക്കത്തിൽ എന്നിൽനിന്നു കേട്ടുകൊള്ളുക. |

ഋഷിഭിർബ്ബഹുധാ ഗീതം ഛന്ദോഭിർവ്വിവിധൈഃ പൃഥക്
ബ്രഹ്മസൂത്രപദൈശ്ചൈവ ഹേതുമദ്ഭിർവ്വിനിശ്ചിതൈഃ. 4

| | |
|---|---|
| ഋഷിഭിഃ ബഹുധാ വിവിധൈഃ ഛന്ദോഭിഃ പൃഥക് ഗീതം | ഋഷികളാൽ പല പ്രകാരത്തിലും വിവിധങ്ങളായ ഛന്ദസ്സുകൾകൊണ്ടു പ്രത്യേകം പ്രത്യേകം (ഈ വിഷയം) ഗാനം ചെയ്യപ്പെട്ടിട്ടുണ്ട്. |
| ഹേതുമദ്ഭിഃ വിനിശ്ചിതൈഃ ബ്രഹ്മസൂത്രപദൈഃ ച ഏവ (ഗീതം) | യുക്തിയുക്തങ്ങളും നിശ്ചയപൂർവ്വകങ്ങളുമായ ബ്രഹ്മസൂത്ര വാക്യങ്ങളാലും (പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്). |

മഹാഭൂതാന്യഹംകാരോ ബുദ്ധിരവ്യക്തമേവ ച
ഇന്ദ്രിയാണി ദശൈകം ച പഞ്ച ചേന്ദ്രിയഗോചരാഃ 5

ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം സംഘാതശ്ചേതനാ ധൃതിഃ
ഏതൽ ക്ഷേത്രം സമാസേന സവികാരമുദാഹൃതം. 6

| | |
|---|---|
| മഹാഭൂതാനി | ആകാശം തുടങ്ങിയ പഞ്ചഭൂതങ്ങൾ |
| അഹങ്കാരഃ | വ്യക്തിബോധം (കർത്താവും ഭോക്താവും താനാണെന്ന ബോധം) |
| ബുദ്ധിഃ | കാര്യകാരണങ്ങളെ വിവേചിച്ചറിവാനുള്ള ശക്തി |
| അവ്യക്തം ഏവ ച | മൂലപ്രകൃതി |
| ദശ ഇന്ദ്രിയാണി | പത്ത് ഇന്ദ്രിയങ്ങൾ (കർമ്മേന്ദ്രിയം അഞ്ച്, ജ്ഞാനേന്ദ്രിയം അഞ്ച്) |
| ഏകം ച | ഒരു മനസ്സ് |
| പഞ്ച ഇന്ദ്രിയ ഗോചരാഃ | അഞ്ച് ഇന്ദ്രിയവിഷയങ്ങൾ (ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം) |

| | |
|---|---|
| ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം | ഇച്ഛ (അനുഭവിയ്ക്കുവാനുള്ള ആഗ്രഹം) ദ്വേഷം (അതിന് വിരോധം) സുഖം, ദുഃഖം |
| സംഘാതഃ | ശരീരം (ഇന്ദ്രിയാദി പലതും ചേൎന്ന ശരീരവ്യക്തി) |
| ചേതനാ ധൃതിഃ | പ്രാണശക്തി (ജീവസ്സ്) സ്വയം വിരോപണശക്തി (ഓജസ്സ്—കേടുതീൎത്തു നിലനിൎത്തുവാനുള്ള ശക്തി) |
| സവികാരം ഏതൽ ക്ഷേത്രം | (ഇന്ദ്രിയാദി) വികാരങ്ങളോടു കൂടിയ ഈ ക്ഷേത്രം |
| സമാസേന ഉദാഹൃതം | സംക്ഷേപമായി പറയപ്പെട്ടു. |

ടിപ്പണി—പഞ്ചഭൂതങ്ങൾ, പൃഥ്വി അപ്പു തേജസ്സു വായു ആകാശം ഇവയാണ്. അഹങ്കാരമെന്നു പറയുന്നതു ശരീരത്തിൽ സ്ഥിതിചെയ്യുന്ന അഹന്ത, ഞാൻ എന്ന ഭാവമാണ്. വ്യക്തമല്ലാത്ത അതായത് അദൃശ്യമായ, മായയാണ് പ്രകൃതി. പത്തിന്ദ്രിയങ്ങളിൽ അഞ്ചെണ്ണം ജ്ഞാനേന്ദ്രിയങ്ങളാണ്. അവ ശ്രോത്രം ത്വക്ക് ചക്ഷുസ്സ് ജിഹ്വ ഘ്രാണം എന്നിവയാണ്. അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾക്ക് അഞ്ചു വിഷയങ്ങൾ, ശബ്ദം സ്പൎശം രൂപം രസം ഗന്ധം ഇവയാണ്. ശരീരതത്ത്വങ്ങളുടെ പരസ്പരസംയോഗശക്തിയാണ് സംഘാതം. ധൃതി എന്നു പറയുന്നതു ധൈൎയ്യരൂപമായ സൂക്ഷ്മഗുണമല്ല, ഈ ശരീരത്തിലെ പരമാണുക്കൾ പരസ്പരം ചേൎന്നിരിയ്ക്കുന്ന ഗുണമാണ്. ഈ ഗുണം അഹംകാരംനിമിത്തം സംഭവിയ്ക്കുന്നതും, ഈ അഹംകാരം അവ്യക്തപ്രകൃതിയിലുള്ളതുമാകുന്നു. മോഹരഹിതനായ മനുഷ്യൻ ഈ അഹന്തയെ അറിഞ്ഞിട്ട് അതിനെ ഉപേക്ഷിയ്ക്കുന്നു. ഇതു നിമിത്തം മരണസമയത്താകട്ടേ, മററു വിഷമഘട്ടങ്ങളിലാകട്ടേ, ദുഃഖത്തെ പ്രാപിയ്ക്കുന്നില്ല. ജ്ഞാനിയ്ക്കും അജ്ഞാനിയ്ക്കും (എല്ലാവൎക്കും) അവസാനത്തിൽ വികാരത്തോടു കൂടിയ ഈ ശരീരം ഉപേക്ഷിയ്ക്കാതിരിയ്ക്കുവാൻ നിവൃത്തിയില്ല.

അമാനിത്വമദംഭിത്വ
മഹിംസാ ക്ഷാന്തിരാൎജ്ജവം
ആചാൎയ്യോപാസനം ശൌചം
സ്ഥൈൎയ്യമാത്മവിനിഗ്രഹഃ, 7

ഇന്ദ്രിയാൎത്ഥേഷു വൈരാഗ്യ,—
മനഹംകാര ഏവ ച,
ജന്മമൃത്യുജരാവ്യാധി—
ദുഃഖദോഷാനുദൎശനം, 8

അസക്തിരനഭിഷ്വംഗഃ പുത്രദാരഗൃഹാദിഷു,
നിത്യം ച സമചിത്തത്വമിഷ്ടാനിഷ്ടോപപത്തിഷു, 9

മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ,
വിവിക്തദേശസേവിത്വ, മരതിർജ്ജനസംസദി, 10

അധ്യാത്മജ്ഞാനനിത്യത്വം, തത്ത്വജ്ഞാനാർത്ഥദർശനം
ഏതജ്ജ്ഞാനമിതി പ്രോക്ത; മജ്ഞാനം യദതോന്യഥാ.

| | |
|---|---|
| അമാനിത്വം | തന്നെപ്പററി അധികമായ മതിപ്പില്ലാതിരിയ്ക്കൽ (താൻ മഹാനാണെന്ന തോന്നൽ ഇല്ലാതിരിയ്ക്കൽ) |
| അദംഭിത്വം | ദംഭമില്ലായ്മ (ഇല്ലാത്ത ഗുണങ്ങളെ ഉണ്ടെന്നു കാണിയ്ക്കാതിരിയ്ക്കൽ) |
| അഹിംസാ | പരപീഡാവർജ്ജനം |
| ക്ഷാന്തിഃ | ക്ഷമ (സഹനശീലം) |
| ആർജ്ജവം | വക്രതയില്ലായ്മ |
| ആചാര്യോപാസനം | ഗുരുവിൽനിന്നു വിദ്യാഭ്യസനം |
| ശൌചം | മനസ്സിൻെറയും ശരീരത്തിൻെറയും ശുദ്ധി |
| സ്ഥൈര്യം | സ്ഥിരത (മനസ്സിന് ഇളക്കമില്ലായ്മ) |
| ആത്മവിനിഗ്രഹഃ | ആത്മസംയമനം (ഇന്ദ്രിയങ്ങളെയും മനസ്സിനെയും അടക്കി വെയ്ക്കൽ) |
| ഇന്ദ്രിയാർത്ഥേഷു വൈരാഗ്യം | ഇന്ദ്രിയവിഷയങ്ങളിൽ ആസക്തിയില്ലായ്മ |
| അനഹങ്കാരഃ | അഹങ്കാരമില്ലായ്മ (ഗർവ്വാഭാവം) |
| ജന്മമൃത്യുജരാവ്യാധി ദുഃഖദോഷാനുദർശനം | ജനനം, മരണം, ജര (വാർദ്ധക്യം), രോഗം ഇവയിൽ എല്ലാം ദുഃഖമാകുന്ന ദോഷത്തെ കാണൽ |
| പുത്രദാരഗൃഹാദിഷു അസക്തിഃ | പുത്രൻ, ഭാര്യ, ഗൃഹം മുതലായവയിൽ സക്തിയില്ലായ്മ |
| അനഭിഷ്വംഗഃ | പുത്രദാരാദികളിലുള്ള മമത നിമിത്തം അവർക്കു സുഖം വന്നാൽ തനിയ്ക്കും സുഖം, അവർക്കു ദുഃഖമായാൽ തനിയ്ക്കും ദുഃഖം എന്ന അഭിമാനമില്ലായ്മ |
| ഇഷ്ടാനിഷ്ടോപപത്തിഷു നിത്യം ച സമചിത്തത്വം | ഇഷ്ടം വന്നാലും അനിഷ്ടം വന്നാലും എന്നും എല്ലാം സമം എന്ന മനോഭാവം |

| | |
|---|---|
| മയി ച അനന്യ<br>യോഗേന<br>അവ്യഭിചാരിണീ ഭക്തിഃ | (പരമാത്മാവായ) എന്നിൽ മററൊന്നില്ല എന്ന ഭാവത്തോടുകൂടി പതറിപ്പോകാത്ത ഭക്തി |
| വിവിക്ത<br>ദേശസേവിത്വം | ഏകാന്തവാസം |
| ജനസംസദി അരതിഃ | ജനബഹളത്തിൽ പ്രീതിയില്ലായ്മ |
| അധ്യാത്മജ്ഞാന<br>നിത്യത്വം | ആധ്യാത്മികമായ ജ്ഞാനത്തിൽ നിരന്തരം മനസ്സിരുത്തൽ |
| തത്വജ്ഞാനാൎത്ഥദൎശനം | തത്വജ്ഞാനത്തിൻെറ പരമമായ ഫലം (മോക്ഷംതന്നെ എന്ന്) അറിയൽ |
| ഏതൽ ജ്ഞാനം<br>ഇതി പ്രോക്തം | ഇത് (ഈ ഇരുപതും)തന്നെ ജ്ഞാനം എന്നു പറയപ്പെട്ടിരിക്കുന്നു. |
| അതഃ അന്യഥാ<br>യൽ അജ്ഞാനം<br>ഏവ ച | ഇവയിൽനിന്നു അന്യമായിട്ടുള്ളതു യാതൊന്നോ (അതെല്ലാം) അജ്ഞാനവുമാകുന്നു. |

ജ്ഞേയം യൽ തൽ പ്രവക്ഷ്യാമി,
യജ്‌ജ്ഞാത്വാമൃതമശ്നുതേ;
അനാദിമൽ പരം ബ്രഹ്മ,
ന സൽ തന്നാസദുച്യതേ. 12

| | |
|---|---|
| ജ്ഞേയം യൽ യൽ<br>ജ്ഞാത്വാ അമൃതം<br>അശ്നുതേ തൽ<br>പ്രവക്ഷ്യാമി | അറിയപ്പെടേണ്ടത് ഏതോ ഏതൊന്നിനെ അറിഞ്ഞിട്ടു മോക്ഷത്തെ പ്രാപിക്കുന്നു, അതു ഞാൻ പറഞ്ഞുതരാം. |
| അനാദിമൽ പരം ബ്രഹ്മ | പരമമായ ബ്രഹ്മം അനാദിയാകുന്നു. |
| തൽ സൽ ന<br>അസൽ ന ഉച്യതേ | അതു സത്തെന്നും അസത്തെന്നും പറയപ്പെടാവുന്നതല്ല. |

ടിപ്പണി—ഈശ്വരനെ സത്തെന്നോ അസത്തെന്നോ പറഞ്ഞുകൂടാ. യാതൊരു ശബ്ദംകൊണ്ടും അദ്ദേഹത്തെ വിവരിക്കുകയോ അറിയുകയോ ചെയ്‌വാൻ സാധിക്കാത്തവിധം ഗുണാതീതസ്വരൂപനാണ് അദ്ദേഹം.

സൎവ്വതഃ പാണിപാദം തൽ, സൎവ്വതോക്ഷിശിരോമുഖം,
സൎവ്വതഃ ശ്രുതിമല്ലോകേ, സൎവ്വമാവൃത്യ തിഷ്ഠതി. 13

| | |
|---|---|
| തൽ സൎവ്വതഃ<br>പാണിപാദം | അത് (ആ ബ്രഹ്മം) എല്ലായിടത്തും കൈകളും കാലുകളും ഉള്ളതായി |

| | |
|---|---|
| സർവ്വതോക്ഷി ശിരോമുഖം | എല്ലാ ദിക്കിലും കണ്ണുകളും തലകളും ഉള്ളതായി |
| സർവ്വതഃ ശ്രുതിമൽ | എല്ലാ ദിക്കിലും ചെവികൾ ഉള്ളതായി |
| ലോകേ സർവ്വം ആവൃത്യ നിഷ്ഠതി | ലോകത്തിൽ സകലത്തെയും ആവരണം ചെയ്തു് —വ്യാപിച്ചുകൊണ്ടു്— സ്ഥിതി ചെയ്യുന്നു. |

സർവ്വേന്ദ്രിയഗുണാഭാസം സർവ്വേന്ദ്രിയവിവർജ്ജിതം
അസക്തം സർവ്വഭൃച്ചൈവ നിർഗ്ഗുണം ഗുണഭോക്തൃ ച. 14

| | |
|---|---|
| (തൽ) സർവ്വേന്ദ്രിയ ഗുണാഭാസം | (അതു്) എല്ലാ ഇന്ദ്രിയങ്ങളുടേയും ഗുണങ്ങളെ പ്രകാശിപ്പിയ്ക്കുന്നതും (എന്നാൽ) |
| സർവ്വേന്ദ്രിയ വിവർജ്ജിതം | ഇന്ദ്രിയങ്ങളൊന്നുമില്ലാത്തതും |
| അസക്തം | യാതൊന്നിനോടും ചേരാത്തതും (എന്നാൽ) |
| സർവ്വഭൃൽ ച ഏവ | സകലത്തിനും ആധാരഭൂതമായിട്ടുള്ളതും |
| നിർഗ്ഗുണം ഗുണഭോക്തൃ ച | ഗുണരഹിതമായിട്ടുള്ളതും (എന്നാൽ) ഗുണങ്ങളുടെ ഭോക്താവും ആകുന്നു. |

ബഹിരന്തശ്ച ഭൂതാനാ, മചരം ചരമേവ ച,
സൂക്ഷ്മത്വാൽ തദവിജ്ഞേയം, ദൂരസ്ഥം ചാന്തികേ ച തൽ.

| | |
|---|---|
| തൽ ഭൂതാനാം ബഹിഃ അന്തഃ ച | അതു ഭൂതങ്ങളുടെ പുറത്തും അകത്തും ഉണ്ടു്. |
| അചരം ചരം ഏവ ച | അതു സ്ഥാവരവും ജംഗമവുമാണു്. |
| സൂക്ഷ്മത്വാൽ തൽ അവിജ്ഞേയം | സൂക്ഷ്മത്വം ഹേതുവായിട്ടു് അതു പ്രത്യക്ഷമായി അറിവാൻ സാധ്യമല്ലാത്തതാണു്. |
| (തൽ) ദൂരസ്ഥം ച അന്തികേ ച | അതു ദൂരത്തുമാണു് അടുത്തുമാണു്. |

ടിപ്പണി—അതിനെ തിരിച്ചറിയുന്നവൻ അതിന്റെ അന്തർഭാഗത്തു സ്ഥിതിചെയ്യുന്നു. സ്ഥാവരത്വവും ജംഗമത്വവും ശാന്തിയും അശാന്തിയും നമുക്കു് അനുഭവമുള്ളവയാണു്. എല്ലാ ഭാവങ്ങളും അതിൽനിന്നുതന്നെ ഉല്പന്നങ്ങളാകയാൽ അതു സ്ഥാവരവും ജംഗമവുമാണെന്നു പറയുന്നു.

അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം
ഭൂതഭർത്തൃ ച തജ്ജ്ഞേയം ഗ്രസിഷ്ണു പ്രഭവിഷ്ണു ച. 16

| | |
|---|---|
| ജ്ഞേയം തൽ ഭൂതേഷു അവിഭക്തം ച വിഭക്തം ഇവ സ്ഥിതം ച | അറിയപ്പെടേണ്ടതായ ആ ബ്രഹ്മം സകലചരാചരങ്ങളിലും വേർവിടാതെയിരിക്കുന്നു (എങ്കിലും) വിഭാഗിക്കപ്പെട്ടപോലെ ഇരിക്കുന്നു (ഭിന്നഭിന്നമായി തോന്നുന്നു). |
| ഭൂതഭർത്തൃ ച ഗ്രസിഷ്ണു പ്രഭവിഷ്ണു ച | ഭൂതങ്ങളെ ഭരിക്കുന്നതും വിഴുങ്ങുന്നതും ജനിപ്പിക്കുന്നതും അതുതന്നെ. |

**ജ്യോതിഷാമപി തജ്ജ്യോതിസ്തമസഃ പരമുച്യതേ,**
**ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദി സർവ്വസ്യ ധിഷ്ഠിതം.**

| | |
|---|---|
| തൽ ജ്യോതിഷാം അപി ജ്യോതിഃ | അതു (ആ പരബ്രഹ്മം) പ്രകാശമുള്ള വസ്തുക്കൾക്കുംകൂടി പ്രകാശമാകുന്നു. |
| തമസഃ പരം ഉച്യതേ | അന്ധകാരത്തിൽനിന്ന് അപ്പുറമാണെന്നു പറയപ്പെടുന്നു. |
| ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം | അറിവും അറിയേണ്ടതും അറിവുകൊണ്ടു പ്രാപിക്കപ്പെടേണ്ടതും (അതുതന്നെ). |
| സർവ്വസ്യ ഹൃദി ധിഷ്ഠിതം | (അത്) എല്ലാവരുടെ ഹൃദയത്തിലും സ്ഥിതിചെയ്യുന്നു. |

ഇതി ക്ഷേത്രം തഥാ ജ്ഞാനം
ജ്ഞേയം ചോക്തം സമാസതഃ;
മദ്ഭക്ത ഏതദ്വിജ്ഞായ
മദ്ഭാവായോപപദ്യതേ. 18

| | |
|---|---|
| ഇതി ക്ഷേത്രം തഥാ ജ്ഞാനം ജ്ഞേയം ച സമാസതഃ ഉക്തം | ഇങ്ങിനെ ക്ഷേത്രവും അപ്രകാരംതന്നെ ജ്ഞാനവും ജ്ഞേയവും ചുരുക്കത്തിൽ പറയപ്പെട്ടു. |
| മൽഭക്തഃ ഏതൽ വിജ്ഞായ മൽഭാവായ ഉപപദ്യതേ | എന്റെ ഭക്തൻ ഇതിനെ അറിഞ്ഞ് എന്റെ ഭാവത്തെ പ്രാപിക്കുവാൻ യോഗ്യനായിത്തീരുന്നു. |

**പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി;**
**വികാരാംശ്ച ഗുണാംശ്ചൈവ വിദ്ധി പ്രകൃതിസംഭവാൻ.**

| | |
|---|---|
| പ്രകൃതിം പുരുഷം ച ഏവ ഉഭൌ അപി അനാദീ വിദ്ധി | പ്രകൃതിയും പുരുഷനും രണ്ടും ആദിയില്ലാത്തവയെന്ന് അറിഞ്ഞുകൊള്ളുക. |
| വികാരാൻ ച ഗുണാൻ ച ഏവ പ്രകൃതിസംഭവാൻ വിദ്ധി | വികാരങ്ങളും ഗുണങ്ങളും (സുഖദുഃഖാദികളും) പ്രകൃതിയിൽനിന്നുണ്ടായവയെന്നും അറിയുക. |

കാര്യകാരണകർത്തൃത്വേ ഹേതുഃ പ്രകൃതിരുച്യതേ;
പുരുഷഃ സുഖദുഃഖാനാം ഭോക്തൃത്വേ ഹേതുരുച്യതേ. 20

| | |
|---|---|
| കാര്യകാരണകർത്തൃത്വേ പ്രകൃതിഃ ഹേതുഃ ഉച്യതേ | കാര്യകാരണങ്ങളെ ഉണ്ടാക്കുന്നതിൽ പ്രകൃതിയാണ് (ജഡവും സ്വഭാവവുമാണ്) കാരണം എന്നു പറയപ്പെടുന്നു. |
| സുഖദുഃഖാനാം ഭോക്തൃത്വേ പുരുഷഃ ഹേതുഃ ഉച്യതേ | സുഖദുഃഖങ്ങളുടെ ഭോക്തൃത്വത്തിൽ (അനുഭവിക്കുന്നതിന് അധികാരിയാകുന്ന വിഷയത്തിൽ) പുരുഷൻ കാരണമാണെന്നു പറയപ്പെടുന്നു. |

പുരുഷഃ പ്രകൃതിസ്ഥോ ഹി
ഭുംക്തേ പ്രകൃതിജാൻ ഗുണാൻ;
കാരണം ഗുണസംഗോസ്യ
സദസദ്യോനിജന്മസു. 21

| | |
|---|---|
| പുരുഷഃ പ്രകൃതിസ്ഥഃ പ്രകൃതിജാൻ ഗുണാൻ ഭുംക്തേ ഹി | പുരുഷൻ പ്രകൃതിയിൽ സ്ഥിതിചെയ്തുകൊണ്ടു പ്രകൃതിജങ്ങളായ ഗുണങ്ങളെ (സുഖദുഃഖാദികളെ) അനുഭവിക്കുന്നു. |
| അസ്യ ഗുണസംഗഃ സദസദ്യോനി ജന്മസു കാരണം | ഈ ജീവന്റെ ഇന്ദ്രിയങ്ങളോടുള്ള സംബന്ധമാണ് ഉൽകൃഷ്ടയോനികളിലും നീചയോനികളിലും ജന്മമെടുക്കുന്നതിനു കാരണം. |

ടിപ്പണി—'പ്രകൃതി' എന്നതിനു ലൌകികഭാഷയിൽ നാം 'മായ' എന്നു പറയുന്നു. പുരുഷൻ ജീവനാകുന്നു. മായയ്ക്ക്, അതായതു മൂലസ്വഭാവത്തിനു, വശീഭൂതമായിരിക്കുന്ന ജീവസത്ത്വം, രജസ്സിൽനിന്നും തമസ്സിൽനിന്നുമുണ്ടാകുന്ന കാര്യങ്ങളുടെ ഫലത്തെ അനുഭവിക്കുന്നു. അതുകൊണ്ടു കർമ്മാനുസാരമായി പുനർജ്ജന്മത്തെ പ്രാപിക്കുകയും ചെയ്യുന്നു.

ഉപദ്രഷ്ടാനുമന്താ ച ഭർത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ ദേഹേസ്മിൻ പുരുഷഃ പരഃ.

| | |
|---|---|
| അസ്മിൻ ദേഹേ അപി പരഃ പുരുഷഃ ഉപദ്രഷ്ടാ അനുമന്താ ച ഭർത്താ ഭോക്താ മഹേശ്വരഃ പരമാത്മാ ഇതി ച ഉക്തഃ | ഈ ദേഹത്തിൽ ഇരിക്കുന്നവനാണെങ്കിലും പരമപുരുഷൻ സർവ്വസാക്ഷിയും (സമീപത്തുനിന്നു സകലത്തെയും വീക്ഷിക്കുന്നവനും) അനുമതി കൊടുക്കുന്നവനും ഭരിക്കുന്നവനും (സുഖദുഃഖാദികളെ) അനുഭവിക്കുന്നവനും, മഹേശ്വരനും പരമാത്മാവുമാണെന്നു പറയപ്പെട്ടിരിക്കുന്നു. |

**യ ഏവം വേത്തി പുരുഷം പ്രകൃതിം ച ഗുണൈഃ സഹ,**
**സൎവ്വഥാ വൎത്തമാനോപി ന സ ഭൂയോഭിജായതേ. 23**

| | |
|---|---|
| ഏവം പുരുഷം ഗുണൈഃ സഹ പ്രകൃതിം ച യഃ വേത്തി | ഇപ്രകാരം പുരുഷനേയും ഗുണങ്ങളോടു കൂടി പ്രകൃതിയേയും യാതൊരുവൻ അറിയുന്നുവോ |
| സഃ സൎവ്വഥാ വൎത്തമാനഃ അപി | അവൻ എങ്ങനെയെല്ലാം ഇരുന്നാലും |
| ഭൂയഃ ന അഭിജായതേ | പിന്നെ ജന്മമെടുക്കുന്നില്ല. |

ടിപ്പണി—ഈ ശ്ലോകം സ്വേച്ഛാചാരത്തെ സമൎത്ഥിയ്ക്കുകയല്ലെന്നും, നേരെമറിച്ചു ഭക്തിയുടെ മഹിമയെ പറയുകയാണെന്നും, രണ്ട് ഒമ്പത് പന്ത്രണ്ടു മുതലായ മറ്റു പല അധ്യായങ്ങളുടേയും സഹായംകൊണ്ടു നമുക്കു മനസ്സിലാക്കുവാൻ സാധിയ്ക്കുന്നുണ്ട്. കൎമ്മം ജീവനു ബന്ധമുണ്ടാക്കുന്നതാണെങ്കിലും, എല്ലാ കൎമ്മങ്ങളും പരമാത്മാവിങ്കൽ അൎപ്പിച്ചു ചെയ്യുന്നപക്ഷം അതു ബന്ധമോചനത്തിനായിത്തീരും. ഇപ്രകാരം കർത്തൃത്വരൂപമായ അഹംഭാവം നശിച്ച്, അന്തര്യാമിയെ സദാ അറിയുന്നവന് ഒരിയ്ക്കലും പാപകൎമ്മം ചെയ്‌വാൻ സാധിയ്ക്കയില്ല. പാപത്തിന്റെ ഹേതുതന്നെ അഭിമാനമാണ്. അഹംഭാവം നശിച്ചിരുന്നേടത്തു പാപമില്ല. ഈ ശ്ലോകത്തിൽ പാപകൎമ്മം ചെയ്യാതിരിയ്ക്കേണ്ടതിനുള്ള യുക്തിയാണ് പറഞ്ഞിരിയ്ക്കുന്നത്.

**ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ,**
**അന്യേ സാംഖ്യേന യോഗേന, കൎമ്മയോഗേന ചാപരേ.**

| | |
|---|---|
| കേചിൽ ആത്മാനം ധ്യാനേന ആത്മനി ആത്മനാ പശ്യന്തി | ചിലർ പരമാത്മാവിനെ ധ്യാനം കൊണ്ടു തന്നിൽ തന്നെത്താൻ കാണുന്നു. |
| അന്യേ സാംഖ്യേന യോഗേന അപരേ ച കൎമ്മയോഗേന(പശ്യന്തി) | മറ്റു ചിലർ സാംഖ്യയോഗംകൊണ്ടും വേറെ ചിലർ കൎമ്മയോഗംകൊണ്ടും കാണുന്നു. |

**അന്യേ ത്വേവമജാനന്തഃ ശ്രുത്വാന്യേഭ്യ ഉപാസതേ;**
**തേപി ചാതിതരന്ത്യേവ മൃത്യും ശ്രുതിപരായണാഃ. 25**

| | |
|---|---|
| ഏവം അജാനന്തഃ അന്യേ തു അന്യേഭ്യഃ ശ്രുത്വാ ഉപാസതേ | ഈവിധം അറിഞ്ഞുകൂടാത്ത മറ്റു ചിലരാകട്ടേ അന്യരിൽനിന്നു കേട്ടു ഉപാസിയ്ക്കുന്നു. |
| ശ്രുതിപരായണാഃ തേ അപി ച മൃത്യും അതിതരന്തി ഏവ | കേട്ടു മനസ്സിലാക്കിയതിനെ പരമപ്രമാണമാക്കീട്ടുള്ള അവരും മൃത്യുവിനെ (സംസാരബന്ധത്തെ) അതിക്രമിയ്ക്കുന്നു. |

യാവൽ സഞ്ജായതേ കിഞ്ചിൽ സത്ത്വം സ്ഥാവരജംഗമം,
ക്ഷേത്രക്ഷേത്രജ്ഞസംയോഗാൽ തദ്വിദ്ധി ഭരതർഷഭ. 26

| | |
|---|---|
| ഭരതർഷഭ | ഹേ ഭരതർഷഭ! |
| സ്ഥാവരജംഗമം കിഞ്ചിൽ സത്വം യാവൽ സംജായതേ | സ്ഥാവരമായോ ജംഗമമായോ ഏതു വസ്തു ഉണ്ടാകുന്നുവോ |
| തൽ ക്ഷേത്ര ക്ഷേത്രജ്ഞ സംയോഗാൽ വിദ്ധി | അത് ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സംബന്ധത്താൽ ഉണ്ടാകുന്നതാണെന്ന് അറിഞ്ഞുകൊള്ളുക. |

സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി, സ പശ്യതി.

| | |
|---|---|
| സർവ്വേഷു ഭൂതേഷു സമം തിഷ്ഠന്തം പരമേശ്വരം | സകലഭൂതങ്ങളിലും സമമായി ഇരിക്കുന്ന പരമേശ്വരനെ |
| വിനശ്യത്സു അവിനശ്യന്തം | സകലഭൂതങ്ങളും നാശത്തെ പ്രാപിക്കുമ്പോഴും നശിക്കാത്തവനായി |
| യഃ പശ്യതി സഃ പശ്യതി | എവൻ കാണുന്നുവോ അവൻ കാണുന്നു (അവൻ പരമാത്മാവിനെ മനസ്സിലാക്കുന്നു) |

സമം പശ്യൻ ഹി സർവ്വത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം, തതോ യാതി പരാം ഗതിം.

| | |
|---|---|
| ഹി സർവ്വത്ര സമം സമവസ്ഥിതം ഈശ്വരം പശ്യൻ | എന്തുകൊണ്ടെന്നാൽ സകലത്തിലും സമമായി സ്ഥിതിചെയ്യുന്ന പരമാത്മാവിനെ കാണുന്നവൻ |
| ആത്മനാ ആത്മാനം ന ഹിനസ്തി | തന്നെത്താൻ തന്റെ ആത്മാവിനെ നശിപ്പിക്കുന്നില്ല. |
| തതഃ പരാം ഗതിം യാതി | അതുകൊണ്ട് (അവൻ) പരമഗതിയെ (മോക്ഷത്തെ) പ്രാപിക്കുന്നു. |

ടിപ്പണി—സമഭാവത്തിൽ അവസ്ഥിതനായി ഈശ്വരനെ കാണുന്നവൻ തനിയേ ഈശ്വരനിൽ വിലീനനായിത്തീരുന്നു. അവൻ മറ്റൊന്നും കാണുന്നില്ല. ഇതിനാൽ അവൻ വികാരവശനാകാതെ മോക്ഷത്തെ പ്രാപിക്കുന്നു; തനിക്കു താൻ ശത്രുവായിത്തീരുന്നില്ല.

പ്രകൃത്യൈവ ച കർമ്മാണി ക്രിയമാണാനി സർവ്വശഃ
യഃ പശ്യതി തഥാത്മാന—മകർത്താരം, സ പശ്യതി. 29

| | |
|---|---|
| സർവ്വശഃ കർമ്മാണി പ്രകൃത്യാ ഏവ ക്രിയമാണാനി | എല്ലാ പ്രകാരത്തിലുമുള്ള കർമ്മങ്ങളും പ്രകൃതിയാൽത്തന്നെ ചെയ്യപ്പെടുന്നതായും |
| തഥാ ആത്മാനം അകർത്താരം ച യഃ പശ്യതി സഃ പശ്യതി | അപ്രകാരംതന്നെ ആത്മാവിനെ ഒന്നും ചെയ്യാത്തവനായും യാതൊരുവൻ കാണുന്നുവോ അവൻ (സത്യാവസ്ഥ) കാണുന്നു. |

ടിപ്പണി—ഉറങ്ങുന്ന മനുഷ്യന്റെ ആത്മാവു നിദ്രയുടെ കർത്താവല്ല; പ്രകൃതിതന്നെയാണ് നിദ്രാകർമ്മത്തെ ചെയ്യുന്നത്. നിർവ്വികാരനായ മനുഷ്യന്റെ നേത്രങ്ങൾ മലിനവസ്തുക്കളെ കാണുകയില്ല. പ്രകൃതി വ്യഭിചാരിണിയല്ല. എന്നാൽ അഭിമാനിയായ മനുഷ്യൻ അതിനെ ഭരിക്കുവാൻ ശ്രമിക്കുമ്പോൾ തത്സംഗംകൊണ്ട് അവനു വിഷയവികാരങ്ങൾ ഉണ്ടാകുന്നു.

യദാ ഭൂതപൃഥഗ്ഭാവ—മേകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം, ബ്രഹ്മ സംപദ്യതേ തദാ, 30

| | |
|---|---|
| ഭൂതപൃഥഗ്ഭാവം ഏകസ്ഥം | ഭൂതങ്ങളുടെ വേറെ വേറെ ഭാവം ഒന്നിൽത്തന്നെ സ്ഥിതിചെയ്യുന്നതായും |
| തതഃ ഏവ വിസ്താരം ച | അതിൽനിന്നുതന്നെ (ആ ഏകമായ ആത്മാവിൽനിന്നുതന്നെ) അതിന്റെ അനേകഭാവത്തെയും |
| യദാ അനുപശ്യതി തദാ ബ്രഹ്മ സമ്പദ്യതേ | എപ്പോൾ കാണുന്നുവോ അപ്പോൾ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. |

ടിപ്പണി—അനുഭവംകൊണ്ടു സകലത്തെയും ബ്രഹ്മത്തിൽത്തന്നെ കാണുന്നതു ബ്രഹ്മത്തെ പ്രാപിക്കുകയാണ്. ആ സമയത്തു ജീവൻ ശിവനിൽനിന്നു ഭിന്നമായിരിക്കയില്ല.

അനാദിത്വാന്നിർഗ്ഗുണത്വാൽ പരമാത്മായമവ്യയഃ
ശരീരസ്ഥോഽപി കൌന്തേയ ന കരോതി ന ലിപ്യതേ. 31

| | |
|---|---|
| കൌന്തേയ | ഹേ കൌന്തേയ! |
| അനാദിത്വാൽ നിർഗ്ഗുണത്വാൽ | ആദിയില്ലാത്തവനായതുകൊണ്ടും ഗുണരഹിതനായതുകൊണ്ടും |
| അവ്യയഃ അയം പരമാത്മാ | നാശമില്ലാത്ത ഈ പരമാത്മാവ് |
| ശരീരസ്ഥഃ അപി ന കരോതി ന ലിപ്യതേ | ദേഹത്തിൽ സ്ഥിതിചെയ്യുന്നു എങ്കിലും (ഒന്നും) ചെയ്യുന്നില്ല. ഒന്നിനോടും ചേരുന്നതുമില്ല (ഒന്നും അവനെ ബാധിക്കുന്നതുമില്ല). |

യഥാ സർവ്വഗതം സൌക്ഷ്മ്യാദാകാശം നോപലിപ്യതേ;
സർവ്വത്രാവസ്ഥിതോ ദേഹേ തഥാത്മാ നോപലിപ്യതേ.

| | |
|---|---|
| സർവ്വഗതം ആകാശം സൌക്ഷ്മ്യാൽ യഥാ ന ഉപലിപ്യതേ | സർവ്വത്ര വ്യാപിച്ചിരിക്കുന്ന ആകാശം സൂക്ഷ്മത്വം ഹേതുവായിട്ട് എപ്രകാരം ഒന്നിലും ഒട്ടുന്നില്ലയോ (ഒന്നിനോടും ബന്ധപ്പെടുന്നില്ലയോ) |
| തഥാ സർവ്വത്ര ദേഹേ അവസ്ഥിതഃ ആത്മാ ന ഉപലിപ്യതേ | അപ്രകാരം സകലദേഹങ്ങളിലും ഇരിക്കുന്ന ആത്മാവ് ഒന്നിനാലും ബാധിക്കപ്പെടുന്നില്ല (ആത്മാവിൽ ഒന്നും പററിച്ചേരുന്നില്ല). |

യഥാ പ്രകാശയത്യേകഃ കൃത്സ്നം ലോകമിമം രവിഃ,
ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത. 33

| | |
|---|---|
| ഭാരത | ഹേ അർജ്ജുന! |
| ഏകഃ രവിഃ കൃത്സ്നം ഇമം ലോകം യഥാ പ്രകാശയതി | ഒരൊററ സൂര്യൻ ഈ ലോകത്തെ ആസകലം എപ്രകാരം പ്രകാശിപ്പിക്കുന്നുവോ |
| തഥാ ക്ഷേത്രീ കൃത്സ്നം ക്ഷേത്രം പ്രകാശയതി | അപ്രകാരം ക്ഷേത്രജ്ഞൻ സകലശരീരങ്ങളെയും പ്രകാശിപ്പിക്കുന്നു. |

ക്ഷേത്രക്ഷേത്രജ്ഞയോരേവ—മന്തരം ജ്ഞാനചക്ഷുഷാ
ഭൂതപ്രകൃതിമോക്ഷം ച യേ വിദുര്യാന്തി തേ പരം. 34

| | |
|---|---|
| ഏവം ക്ഷേത്രക്ഷേത്രജ്ഞയോഃ അന്തരം ഭൂതപ്രകൃതിമോക്ഷം ച | ഇപ്രകാരം ക്ഷേത്രക്ഷേത്രജ്ഞന്മാർ തമ്മിലുള്ള ഭേദത്തെയും പ്രാണികൾക്കു പ്രകൃതിബന്ധത്തിൽനിന്നു മോക്ഷത്തെയും (നിവൃത്തിപ്പാനുള്ള മാർഗ്ഗത്തെയും) |
| ജ്ഞാനചക്ഷുഷാ | ജ്ഞാനചക്ഷുസ്സുകൊണ്ട് |
| യേ വിദുഃ തേ പരം യാന്തി | എവർ അറിയുന്നുവോ അവർ പരമപദം പ്രാപിക്കുന്നു. |

ഓം തത് സത്

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ,
അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ,
ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗ'മെന്ന പതിമ്മൂന്നാമദ്ധ്യായം അവസാനിച്ചു.

പതിന്നാലാമധ്യായം

# ഗുണത്രയവിഭാഗയോഗം

ശ്രീഭഗവാൻ പറഞ്ഞു: ''ഋഷികളും മുനികളും പരമസിദ്ധന്മാരായതു യാതൊരത്യുത്തമജ്ഞാനംകൊണ്ടാണോ, അതിനെ ഞാൻ വീണ്ടും നിനക്കുപദേശിയ്ക്കാം. ജ്ഞാനലബ്ധികൊണ്ടും അതനുസരിച്ചുള്ള ധർമ്മാചരണംകൊണ്ടും മനുഷ്യർ ജനനമരണചക്രത്തിൽനിന്നു വിമുക്തരാകുന്നു. ഹേ അർജ്ജുന! ഞാൻ സകലജീവികളുടേയും മാതാവും പിതാവുമാണെന്നു നീ ധരിച്ചുകൊള്ളുക. പ്രകൃതിജന്യങ്ങളായ ത്രിഗുണങ്ങൾ—സത്വഗുണം രജോഗുണം തമോഗുണം—മനുഷ്യനെ ബന്ധിയ്ക്കുന്നു. ഈ ഗുണത്രയത്തെ ക്രമത്തിൽ ഉത്തമമെന്നും മദ്ധ്യമമെന്നും അധമമെന്നും പറയാം. ഇവയിൽ സത്വഗുണം നിർമ്മലവും ദോഷരഹിതവുമാണ്. അതു പ്രകാശത്തെ പ്രദാനം ചെയ്യുന്നു. അതുകൊണ്ട് അതിന്റെ സംബന്ധം സുഖത്തെ ഉണ്ടാക്കുന്നു. രജോഗുണം രാഗത്തിൽനിന്നും തൃഷ്ണയിൽനിന്നും ഉണ്ടാകുന്നതാണ്. അതു മനുഷ്യനെ വ്യാമോഹത്തിൽ പെടുത്തുന്നു. തമസ്സിന്റെ ഉല്പത്തി അജ്ഞാനത്തിൽനിന്നാണ്, മോഹത്തിൽനിന്നാണ്. അതു നിമിത്തം അതു മനുഷ്യനു പ്രമാദവും ആലസ്യവും ഉണ്ടാക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ, സത്വഗുണം സുഖത്തെയും രജോഗുണം വ്യാമോഹത്തെയും തമോഗുണം ആലസ്യത്തെയും ഉളവാക്കുന്നു. രജസ്സിനെയും തമസ്സിനെയും കീഴടക്കീട്ടു സത്വം ജയിയ്ക്കുന്നു. ജ്ഞാനാനുഭൂതിയുണ്ടാകുമ്പോൾ ദേഹത്തിന്റെ സകലവ്യാപാരങ്ങളിലും സത്വഗുണം പ്രധാനമായി പ്രവർത്തിയ്ക്കുന്നു എന്നു മനസ്സിലാക്കേണ്ടതാണ്. ലോഭം വ്യാമോഹം അശാന്തി സ്പൃഹ എന്നിവ എവിടെയുണ്ടോ, അവിടെ രജോഗുണത്തിന്റെ വൃദ്ധിയുണ്ടെന്നു ധരിച്ചുകൊള്ളുക. അജ്ഞാനവും ആലസ്യവും മോഹവും അനുഭവപ്പെട്ടന്നേടത്തു തമോഗുണത്തിന്നു പ്രാബല്യമുണ്ടെന്നും അറിഞ്ഞിരിയ്ക്കേണ്ടതാണ്. സത്വഗുണപ്രധാനനായി ജീവിച്ചിട്ടുള്ള ഒരുവൻ മരണത്തിനുശേഷം, ജ്ഞാനമയവും ദോഷരഹിതവുമായ ലോകത്തെ പ്രാപിയ്ക്കുന്നു. രജോഗുണസമ്പന്നൻ മോഹമയമായ ഈ മനുഷ്യലോകത്തിലും, തമോഗുണസംയുക്തൻ മൂഢയോനിയിലും ജന്മമെടുക്കുന്നു. സാത്വികമായ കർമ്മത്തിന്റെ ഫലം നിർമ്മലവും, രാജസകർമ്മത്തിന്റെ ഫലം ദുഃഖമയവും, താമസകർമ്മത്തിന്റെ ഫലം അജ്ഞാനപൂർണ്ണവുമാകുന്നു. സത്വഗുണയുക്തന്മാർ ഊർദ്ധ്വഗതിയേയും, രാജസന്മാർ മദ്ധ്യമസ്ഥിതിയേയും, താമസന്മാർ അധമാവസ്ഥയേയും—അധോഗതിയേയും—പ്രാപിയ്ക്കുന്നു. കർമ്മങ്ങളെല്ലാം ചെയ്യിയ്ക്കു

ന്നതു ഗുണങ്ങളല്ലാതെ മറെറാന്നുമല്ലെന്നും, ഞാൻ ഗുണങ്ങൾക്കതീതനായിട്ടാണ് സ്ഥിതിചെയ്യുന്നതെന്നും മനുഷ്യൻ എപ്പോൾ മനസ്സിലാക്കുന്നുവോ, അപ്പോൾ അവൻ എൻെറ അവസ്ഥയെ പ്രാപിയ്ക്കുന്നു. ദേഹത്തിൽ പ്രവർത്തിയ്ക്കുന്ന ഈ മൂന്നു ഗുണങ്ങളെ ജയിയ്ക്കുന്നവൻ ജനനം ജര മരണം എന്നീ ദുഃഖങ്ങളെ തരണം ചെയ്തു് അനശ്വരമായ മോക്ഷത്തെ പ്രാപിയ്ക്കുന്നു!''

ഇതു കേട്ടിട്ടു് അർജ്ജുനൻ ചോദിച്ചു: ''ഇത്രത്തോളം സുന്ദരമായ ഒരവസ്ഥയിലെത്തുന്ന ഗുണാതീതൻെറ ലക്ഷണങ്ങൾ എന്തെല്ലാമാണ്? അവൻെറ പ്രവൃത്തി ഏതുവിധത്തിലായിരിയ്ക്കും? അവൻ ഈ ഗുണങ്ങളെ തരണംചെയ്യുന്നതെങ്ങിനെയാണ്?''

ഭഗവാൻ അതിനു മറുപടി പറഞ്ഞു: ''യാതൊരു മനുഷ്യനു് എന്തുതന്നെ സംഭവിച്ചാലും പ്രകാശം പ്രവൃത്തിമോഹം, അതായതു് ജ്ഞാനം, വ്യാമോഹം, അജ്ഞാനം, എന്നിവ സുഖദുഃഖങ്ങളെ ഉണ്ടാക്കുന്നില്ലയോ, ഇച്ഛയുണ്ടാക്കുന്നില്ലയോ, യാതൊരുവൻ ഗുണങ്ങളെസ്സംബന്ധിച്ചു് ഉദാസീനനായും അചഞ്ചലനായും ഇരിയ്ക്കുന്നുവോ, യാതൊരുവൻ ഗുണങ്ങൾ അവയുടെ പ്രവൃത്തി ചെയ്തുകൊണ്ടിരിയ്ക്കയാണെന്നു മനസ്സിലാക്കി സ്ഥിരചിത്തനായിരിയ്ക്കുന്നുവോ, യാതൊരുവൻ സുഖദുഃഖങ്ങളെ സമമായി കരുതുന്നുവോ, യാതൊരുവനു് ഇരുമ്പും കല്ലും സ്വർണ്ണവും സമാനമായിരിയ്ക്കുന്നുവോ, യാതൊരുവനു പ്രിയമായിട്ടും അപ്രിയമായിട്ടും ഒന്നുമില്ലയോ, യാതൊരുവനെ നിന്ദയും സ്തുതിയും ബാധിയ്ക്കുന്നില്ലയോ, യാതൊരുവൻ മാനാപമാനങ്ങളെ സമാനമായി കരുതുന്നുവോ, യാതൊരുവൻ ശത്രുക്കളോടും മിത്രങ്ങളോടും സമഭാവത്തോടുകൂടിയിരിയ്ക്കുന്നുവോ, യാതൊരുവൻ എല്ലാ ആരംഭങ്ങളേയും ത്യജിച്ചിരിയ്ക്കുന്നുവോ, അവൻ ഗുണാതീതനെന്നു പറയപ്പെടുന്നു. ഈ ലക്ഷണങ്ങൾ കേട്ടിട്ടു പരിഭ്രമിയ്ക്കുകയോ, അലസനായി കൈകെട്ടി ഇരിയ്ക്കുകയോ ചെയ്യേണ്ടതില്ല. ഒരു സിദ്ധൻെറ സ്ഥിതിയാണ് ഞാൻ വർണ്ണിച്ചതു്. വഴി പിഴയ്ക്കാത്ത ഭക്തിയോഗംകൊണ്ടു് എന്നെ ഭജിയ്ക്കുകയാണ് ആ സ്ഥിതിയിൽ എത്തിച്ചേരുവാനുള്ള മാർഗ്ഗം. കർമ്മംകൂടാതെ—പ്രവൃത്തി ചെയ്യാതെ—ശ്വാസോച്ഛ്വാസംപോലും ചെയ്യുക സാധ്യമല്ലെന്നു മൂന്നാമധ്യായത്തിൽ ആദ്യം മുതല്ക്കുതന്നെ ഞാൻ നിനക്കു പറഞ്ഞുതന്നിട്ടുണ്ടു്. മനുഷ്യനെ വിടാതെ നില്ക്കുന്ന ഒന്നാണ് കർമ്മം. ഗുണാതീതനായിത്തീരുവാൻ ആഗ്രഹിയ്ക്കുന്ന സാധകൻ സമസ്തകർമ്മങ്ങളും എനിയ്ക്കർപ്പിയ്ക്കണം. ഫലത്തിൽ ഇച്ഛ ലേശംപോലും ഉണ്ടാകയുമരുതു്. അപ്രകാരം ചെയ്യുന്നതുകൊണ്ടു് അവൻെറ കർമ്മങ്ങൾ അവനെ ബാധിയ്ക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, ബ്രഹ്മമെന്നും മോക്ഷമെന്നും അനന്തമായ സുഖമെന്നും പറയുന്നതെല്ലാം ഞാൻതന്നെയാണ്. മനുഷ്യനു വ്യക്തിഭാവമില്ലാതാകുമ്പോൾ അവൻ എല്ലായിടത്തും എന്നെത്തന്നെ കാണുന്നു. അപ്പോൾ അവൻ ഗുണാതീതനായിത്തീരുന്നു.''

ഗുണമയിയായ പ്രകൃതിയെ അല്പമൊന്നു പരിചയപ്പെടുത്തിയതിനുശേഷം പിന്നീടു വേണ്ടതായ ത്രിഗുണവണ്ണന തന്നെയാണ് ഈ അധ്യായത്തിൽ ചെയ്യിരിക്കുന്നത്. ത്രിഗുണങ്ങളെ വണ്ണിക്കുന്ന തോടുകൂടിത്തന്നെ ഭഗവാൻ ഗുണാതീതന്റെ ലക്ഷണങ്ങളും വിസ്തരിച്ചു പറയുന്നുണ്ട്. സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളായി രണ്ടാമധ്യായത്തിലും, ഭക്തന്റെ ലക്ഷണങ്ങളായി പന്ത്രണ്ടാമധ്യായത്തിലും പറഞ്ഞിട്ടുള്ളതെല്ലാംതന്നെ ഗുണാതീതന്റെ ലക്ഷണങ്ങളായി ഈ അധ്യായത്തിൽ വണ്ണിച്ചിരിക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

**പരം ഭൂയഃ പ്രവക്ഷ്യാമി ജ്ഞാനാനാം ജ്ഞാനമുത്തമം,**
**യജ്ജ്ഞാത്വാ മുനയഃ സവ്വേ പരാം സിദ്ധിമിതോ ഗതാഃ.**

| | |
|---|---|
| യൽ ജ്ഞാത്വാ<br>സർവ്വേ മുനയഃ ഇതഃ<br>പരാം സിദ്ധിം ഗതാഃ | യാതൊന്നിനെ അറിഞ്ഞിട്ടു സകല മുനികളും ശരീരബന്ധത്തിൽനിന്നു പരമസിദ്ധിയെ (മോക്ഷത്തെ) പ്രാപിച്ചുവോ |
| പരം ജ്ഞാനാനാം<br>ഉത്തമം ജ്ഞാനം<br>ഭൂയഃ പ്രവക്ഷ്യാമി | പരമവും ജ്ഞാനങ്ങളിൽവെച്ച് ഉത്തമവുമായ ആ ജ്ഞാനത്തെ ഇനിയും ഞാൻ പറഞ്ഞുതരാം. |

**ഇദം ജ്ഞാനമുപാശ്രിത്യ മമ സാധമ്മ്യമാഗതാഃ**
**സഗ്ഗേപി നോപജായന്തേ, പ്രലയേ ന വ്യഥന്തി ച. 2**

| | |
|---|---|
| ഇദം ജ്ഞാനം ഉപാ<br>ശ്രിത്യ മമ സാധമ്മ്യം<br>ആഗതാഃ | ഈ ജ്ഞാനത്തെ ആശ്രയിച്ചിട്ട് എന്റെ (ഭാവത്തെ) സമാനധമ്മത്തെ പ്രാപിച്ചവർ |
| സഗ്ഗേ അപി ന<br>ഉപജായന്തേ | ലോകസൃഷ്ടിയുടെ അവസരത്തിൽപ്പോലും ജനിക്കുന്നില്ല. |
| പ്രലയേ ന വ്യഥന്തി ച | പ്രളയകാലത്തിൽ ദുഃഖമനുഭവിക്കുന്നതുമില്ല (നശിക്കുന്നതുമില്ല). |

**മമ യോനിമ്മഹദ് ബ്രഹ്മ, തസ്മിൻ ഗഭം ദധാമ്യഹം,**
**സംഭവഃ സവ്വഭൂതാനാം തതോ ഭവതി ഭാരത. 3**

| | |
|---|---|
| ഭാരത | ഹേ ഭാരത! |
| മഹൽ ബ്രഹ്മ മമ യോനിഃ | മഹത്തായിരിക്കുന്ന ബ്രഹ്മം—പ്രകൃതി—എന്റെ യോനിയാകുന്നു. (ഗർഭാധാനസ്ഥാനമാകുന്നു). |
| തസ്മിൻ അഹം ഗഭം<br>ദധാമി | അതിൽ ഞാൻ ഗഭത്തെ നിക്ഷേപിക്കുന്നു. |
| തതഃ സർവ്വഭൂതാനാം<br>സംഭവഃ ഭവതി | അതിൽനിന്നു സകലഭൂതങ്ങളുടേയും ഉല്പത്തി ഉണ്ടാകുന്നു. |

സർവ്വയോനിഷു കൌന്തേയ മൂർത്തയഃ സംഭവന്തി യാഃ,
താസാം ബ്രഹ്മ മഹദ്യോനി,—രഹം ബീജപ്രദഃ പിതാ. 4

| | |
|---|---|
| കൌന്തേയ | ഹേ കുന്തീപുത്ര! |
| സർവ്വയോനിഷു യാഃ മൂർത്തയഃ സംഭവന്തി | സകലയോനികളിലും ഏതെല്ലാം രൂപങ്ങൾ ഉണ്ടാകുന്നുവോ |
| താസാം മഹൽ ബ്രഹ്മ യോനിഃ | അവയ്ക്കെല്ലാം മഹാപ്രകൃതിയാകുന്ന യോനി (ഉൽപത്തിസ്ഥാനം). |
| അഹം ബീജപ്രദഃ പിതാ | ഞാൻ ബീജത്തെ കൊടുക്കുന്ന പിതാവുമാകുന്നു. |

സത്ത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം. 5

| | |
|---|---|
| മഹാബാഹോ | ഹേ മഹാബാഹോ! |
| സത്ത്വം രജഃ തമഃ ഇതി പ്രകൃതിസംഭവാഃ ഗുണാഃ | സത്ത്വം രജസ്സ് തമസ്സ് എന്നിങ്ങിനെ പ്രകൃതിയിൽനിന്നുണ്ടാകുന്ന മൂന്നു ഗുണങ്ങൾ |
| അവ്യയം ദേഹിനം ദേഹേ നിബധ്നന്തി | നാശരഹിതനായ ദേഹിയെ (ജീവാത്മാവിനെ) ദേഹത്തിൽ ബന്ധിക്കുന്നു. |

തത്ര സത്ത്വം നിർമ്മലത്വാൽ പ്രകാശകമനാമയം;
സുഖസംഗേന ബധ്നാതി ജ്ഞാനസംഗേന ചാനഘ. 6

| | |
|---|---|
| അനഘ | ഹേ പാപരഹിത(നായ അർജ്ജുന) |
| തത്ര നിർമ്മലത്വാൽ പ്രകാശകം അനാമയം സത്ത്വം | ആ ത്രിഗുണങ്ങളിൽ നിർമ്മലത്വം ഹേതുവായിട്ടു പ്രകാശകവും നിരുപദ്രവവുമായ സത്ത്വഗുണം |
| സുഖസംഗേന | സുഖസംഗംകൊണ്ടും |
| ജ്ഞാനസംഗേന ച ബധ്നാതി | ജ്ഞാനസംഗംകൊണ്ടും ബന്ധിക്കുന്നു (ഞാൻ സുഖിയാണ് ജ്ഞാനിയാണ് എന്നു അഭിമാനംകൊണ്ടു ബന്ധഭാവമുണ്ടാക്കുന്നു). |

രജോ രാഗാത്മകം വിദ്ധി തൃഷ്ണാസംഗസമുദ്ഭവം;
തന്നിബധ്നാതി കൌന്തേയ കർമ്മസംഗേന ദേഹിനം. 7

| | |
|---|---|
| കൌന്തേയ | ഹേ കുന്തീപുത്ര |
| രജഃ രാഗാത്മകം തൃഷ്ണാസംഗസമുദ്ഭവം വിദ്ധി | രജോഗുണം രാഗരൂപമായതും (ഒട്ടിപ്പിടിക്കുന്നതും) തൃഷ്ണയും (കിട്ടാത്ത വസ്തുവിൽ ആഗ്രഹവും) സംഗവും (കിട്ടിയ വസ്തുവിൽ ആസക്തിയും) ഉണ്ടാക്കുന്നതുമാണെന്നു അറിഞ്ഞുകൊൾക. |

| | |
|---|---|
| തൽ കർമ്മസംഗേന ദേഹിനം നിബ ധ്നാതി | അതു (രജോഗുണം) കർമ്മാസക്തിയാൽ ദേഹിയെ ബന്ധിക്കുന്നു. |

തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സർവ്വദേഹിനാം;
പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതി ഭാരത. 8

| | |
|---|---|
| ഭാരത | ഹേ ഭാരത! |
| തമഃ തു അജ്ഞാനജം സർവ്വദേഹിനാം മോഹനം വിദ്ധി | എന്നാൽ തമോഗുണം അജ്ഞാനത്തിൽ നിന്നുണ്ടാകുന്നതും സകലപ്രാണികൾക്കും ഭ്രാന്തിയെ ഉണ്ടാക്കുന്നതുമാണെന്നറിയുക. |
| തൽ പ്രമാദാലസ്യ നിദ്രാഭിഃ (ദേഹിനം) നിബധ്നാതി | അതു പ്രമാദം (തെററ്) ആലസ്യം (അമാന്തം) നിദ്ര ഇവയാൽ ദേഹിയെ ബന്ധിക്കുന്നു. |

സത്ത്വം സുഖേ സഞ്ജയതി, രജഃ കർമ്മാണി ഭാരത,
ജ്ഞാനമാവൃത്യ തു തമഃ പ്രമാദേ സഞ്ജയത്യുത. 9

| | |
|---|---|
| ഭാരത | ഹേ ഭാരത! |
| സത്ത്വം സുഖേ രജഃ കർമ്മണി സഞ്ജയതി | സത്ത്വഗുണം സുഖത്തിലും രജോഗുണം കർമ്മത്തിലും (ആത്മാവിനെ) ബന്ധിക്കുന്നു (ചേർക്കുന്നു). |
| തമഃ തു ജ്ഞാനം ആവൃത്യ പ്രമാദേ ഉത സഞ്ജയതി | എന്നാൽ തമോഗുണം ജ്ഞാനത്തെ മറച്ചുകൊണ്ടു പ്രമാദത്തിലും ചേർക്കുന്നു. |

രജസ്തമശ്ചാഭിഭൂയ സത്ത്വം ഭവതി ഭാരത;
രജഃ സത്ത്വം തമശ്ചൈവ, തമഃ സത്ത്വം രജസ്തഥാ. 10

| | |
|---|---|
| ഭാരത | ഹേ ഭാരത! |
| രജഃ തമഃ ച അഭിഭൂയ സത്ത്വം ഭവതി | രജോഗുണത്തെയും തമോഗുണത്തെയും അതിക്രമിച്ചിട്ട് (അശക്തമാക്കീട്ട്) സത്ത്വം പ്രത്യക്ഷമാകുന്നു. |
| രജഃ സത്ത്വം തമഃ ച (അഭിഭൂയ ഭവതി) | സത്ത്വഗുണത്തെയും തമോഗുണത്തെയും അശക്തമാക്കീട്ടു രജസ്സ് പ്രത്യക്ഷമാകുന്നു. |
| തഥാ തമഃ സത്ത്വം രജഃ ച (അഭിഭൂയ ഭവതി) | അപ്രകാരംതന്നെ, സത്ത്വഗുണത്തെയും രജോഗണത്തെയും അശക്തമാക്കീട്ടു തമസ്സു പ്രത്യക്ഷമാകുന്നു. |

സർവ്വദ്വാരേഷു ദേഹേസ്മിൻ പ്രകാശ ഉപജായതേ
ജ്ഞാനം യദാ, തദാ വിദ്യാദ്വിവൃദ്ധം സത്ത്വമിത്യുത. 11

| | |
|---|---|
| അസ്മിൻ ദേഹേ<br>സർവ്വദ്വാരേഷു<br>ജ്ഞാനം പ്രകാശഃ<br>ഉത യദാ ഉപജായതേ | ഈ ദേഹത്തിൽ (ശ്രോത്രം നേത്രം മുതലായ) മാർഗ്ഗങ്ങളിലെല്ലാം ജ്ഞാനപ്രകാശം (സത്യഗ്രഹണശക്തി) എപ്പോൾ ഉണ്ടാകുന്നുവോ |
| തദാ സത്ത്വം വിവൃദ്ധം<br>ഇതി വിദ്യാൽ | അപ്പോൾ സത്ത്വഗുണം വർദ്ധിച്ചിരിക്കുന്നു എന്ന് അറിയേണ്ടതാകുന്നു. |

ലോഭഃ പ്രവൃത്തിരാരംഭഃ കർമ്മണാമശമഃ സ്പൃഹാ
രജസ്യേതാനി ജായന്തേ വിവൃദ്ധേ ഭരതർഷഭ. 12

| | |
|---|---|
| ഭരതർഷഭ | ഹേ ഭരതർഷഭ! |
| രജസി വിവൃദ്ധേ | രജോഗുണം വർദ്ധിച്ചിരിക്കുമ്പോൾ |
| ലോഭഃ പ്രവൃത്തിഃ<br>കർമ്മണാം ആരംഭഃ<br>അശമഃ സ്പൃഹാ<br>ഏതാനി ജായന്തേ | അത്യാർത്തി, പ്രവൃത്തി (പലതും ചെയ്തു കൊണ്ടിരിക്കൽ), പല കർമ്മങ്ങളിലും, ഏർപ്പെടൽ മനസ്സിനു സമാധാനവും തൃപ്തിയും ഇല്ലായ്മ, തൃഷ്ണ ഇവയുണ്ടാകുന്നു. |

അപ്രകാശോഽപ്രവൃത്തിശ്ച പ്രമാദോ മോഹ ഏവ ച
തമസ്യേതാനി ജായന്തേ വിവൃദ്ധേ കുരുനന്ദന. 13

| | |
|---|---|
| കുരുനന്ദന | ഹേ അർജ്ജുന! |
| തമസി വിവൃദ്ധേ | തമോഗുണം വർദ്ധിച്ചിരിക്കുമ്പോൾ |
| അപ്രകാശഃ അപ്രവൃത്തിഃ<br>ച പ്രമാദഃ മോഹഃ ഏവ<br>ച ഏതാനി ജായന്തേ | അവിവേകം (തെളിവില്ലായ്മ, ഉണർച്ചയില്ലായ്മ), ഉദ്യമക്കുറവ്, തെററ്, തെററായ ആശ ഇവയുണ്ടാകുന്നു. |

യദാ സത്ത്വേ പ്രവൃദ്ധേ തു പ്രലയം യാതി ദേഹഭൃൽ,
തദോത്തമവിദാം ലോകാനമലാൻ പ്രതിപദ്യതേ. 14

| | |
|---|---|
| സത്ത്വേ പ്രവൃദ്ധേ തു | സത്ത്വഗുണം വർദ്ധിച്ചിരിക്കുമ്പോൾ |
| ദേഹഭൃൽ പ്രലയം<br>യദാ യാതി | ദേഹി മരണത്തെ പ്രാപിക്കുന്നു എങ്കിൽ |
| തദാ ഉത്തമവിദാം<br>അമലാൻ ലോകാൻ<br>പ്രതിപദ്യതേ | അപ്പോൾ ഉത്തമന്മാർക്കുള്ള പരിശുദ്ധമായ ലോകങ്ങളെ പ്രാപിക്കുന്നു. |

രജസി പ്രലയം ഗത്വാ കർമ്മസംഗിഷു ജായതേ;
തഥാ പ്രലീനസ്തമസി മൂഢയോനിഷു ജായതേ. 15

| | |
|---|---|
| രജസി (വിവൃദ്ധേ)<br>പ്രലയം ഗത്വാ | രജോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരണത്തെ പ്രാപിച്ചിട്ട് (പ്രാപിച്ചാൽ) |
| കർമ്മസംഗിഷു ജായതേ | കർമ്മാസക്തിയുള്ളവരിൽ ജനിക്കുന്നു. |

| | |
|---|---|
| തഥാ തമസി (വിവൃദ്ധേ) പ്രലീനഃ മൂഢയോനിഷു ജായതേ | അപ്രകാരം തമോഗുണം വൎദ്ധിച്ചിരിക്കു മ്പോഠം മരണത്തെ പ്രാപിച്ചവൻ മൂഢയോനികളിൽ ജനിക്കുന്നു. |

ടിപ്പണി—'കൎമ്മസംഗികഠം' എന്നു പറയുന്നതിനു മനുഷ്യർ എന്നും 'മൂഢയോനികഠം' എന്നതിനു പശു മുതലായവ എന്നും താല്പ ര്യമാകുന്നു.

കൎമ്മണഃ സുകൃതസ്യാഹുഃ സാത്ത്വികം നിൎമ്മലം ഫലം,
രജസസ്തു ഫലം ദുഃഖ,മജ്ഞാനം തമസഃ ഫലം. 16

| | |
|---|---|
| സുകൃതസ്യ കൎമ്മണഃ ഫലം സാത്ത്വികം നിൎമ്മലം ആഹുഃ | സൽകൎമ്മത്തിൻെറ ഫലം സാത്ത്വികവും നിൎമ്മലവുമാണെന്നു പറയുന്നു. |
| രജസഃ തു ഫലം ദുഃഖം, തമസഃ ഫലം അജ്ഞാനം (ആഹുഃ) | രാജസമായ കൎമ്മത്തിൻെറ ഫലം ദുഃഖ വും താമസകൎമ്മത്തിൻെറ ഫലം അ ജ്ഞാനവും ആണെന്നു പറയുന്നു. |

ടിപ്പണി—നാം സുഖങ്ങളും ദുഃഖങ്ങളുമായി വിചാരിക്കുന്ന സംഗതികളെയല്ല ഇവിടെ സുഖദുഃഖം എന്നു പറയുന്നതുകൊണ്ടു സൂചിപ്പിച്ചിരിക്കുന്നതെന്നു മനസ്സിലാക്കേണ്ടതാണ്. സുഖം എന്നു പറയുന്നത് ആത്മാനന്ദം (ആത്മപ്രകാശം) ആണ്. അതിനു വിപ രീതമായിട്ടുള്ളതു ദുഃഖവുമാണ്. ഈ സംഗതി പതിനേഴാം ശ്ലോക ത്തിൽ സ്പഷ്ടമാക്കിയിരിക്കുന്നു.

സത്ത്വാൽ സഞ്ജായതേ ജ്ഞാനം, രജസോ ലോഭ ഏവ ച,
പ്രമാദമോഹൌ തമസോ ഭവതോജ്ഞാനമേവ ച. 17

| | |
|---|---|
| സത്ത്വാൽ ജ്ഞാനം രജ സഃ ലോഭഃ ഏവ ച സംജായതേ | സത്ത്വഗുണത്തിൽനിന്നു ജ്ഞാനവും രജോഗുണത്തിൽ നിന്ന് ഒരിക്കലും തൃപ്തിവരാത്ത ആശയും ഉണ്ടാകുന്നു. |
| തമസഃ പ്രമാദമോ ഹൌ ഭവതഃ | തമസ്സിൽനിന്നു തെററും തെററിദ്ധാരണ യും ഉണ്ടാകുന്നു, |
| അജ്ഞാനം ഏവ ച (ഭവതി) | അറിവില്ലായ്മയും ഉണ്ടാകുന്നു. |

ഊൎദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാ, മധ്യേ തിഷ്ഠന്തി രാജസാഃ,
ജഘന്യഗുണവൃത്തിസ്ഥാ അധോ ഗച്ഛന്തി താമസാഃ. 18

| | |
|---|---|
| സത്ത്വസ്ഥാഃ ഊൎദ്ധ്വം ഗച്ഛന്തി | സത്ത്വഗുണത്തിലിരിക്കുന്നവർ ഉപരി ലോകങ്ങളെ (സ്വൎഗ്ഗാദിലോകങ്ങളെ) പ്രാപിക്കുന്നു. |
| രാജസാഃ മദ്ധ്യേ തിഷ്ഠന്തി | രജോഗുണപ്രധാനന്മാർ മധ്യത്തിൽ (മനു ഷ്യലോകത്തിൽ) ഇരിക്കുന്നു. |

| | |
|---|---|
| ജഘന്യഗുണവൃ ത്തിസ്ഥാഃ താമസാഃ അധഃഗച്ഛന്തി | അധമമായ ഗുണവൃത്തിയിലിരിക്കുന്ന തമോഗുണക്കാർ അധോഗതിയെ പ്രാപിക്കുന്നു (തിര്യഗ്യോനികളിൽ ജനിക്കുന്നു). |

നാന്യം ഗുണേഭ്യഃ കർത്താരം യദാ ദ്രഷ്ടാനുപശ്യതി
ഗുണേഭ്യശ്ച പരം വേത്തി, മദ്ഭാവം സോധിഗച്ഛതി.

| | |
|---|---|
| യദാ ദ്രഷ്ടാ ഗുണേഭ്യഃ അന്യം കർത്താരം ന അനുപശ്യതി | എപ്പോൾ ദ്രഷ്ടാവ് (ജ്ഞാനി) ഗുണങ്ങളിൽനിന്ന് അന്യമായ ഒരു കർത്താവിനെ കാണുന്നില്ലയോ (ത്രിഗുണങ്ങളല്ലാതെ വേറെ കർത്താവില്ല എന്ന്) |
| (ആത്മാനം) ഗുണേഭ്യഃ ച പരം വേത്തി സഃ മൽഭാവം അധിഗച്ഛതി | ആത്മാവിനെ ഗുണങ്ങളിൽനിന്ന് അതീതമായി അറിയുന്നുവോ അവൻ എന്റെ ഭാവത്തെ (ബ്രഹ്മത്വത്തെ) പ്രാപിക്കുന്നു. |

ടിപ്പണി—ഗുണങ്ങളാണ് കർത്താവെന്നറിയുന്നവന് ഒരിക്കലും അഹംഭാവമുണ്ടാകയില്ല. അവന്റെ സകലകർമ്മങ്ങളും സ്വാഭാവികവും, ശരീരയാത്ര നിർവ്വഹിക്കേണ്ടതിനായി ചെയ്യപ്പെടുന്നതുമാകുന്നു. ശരീരയാത്ര പരമമായ ധർമ്മാനുഷ്ഠാനത്തിനായിരിക്കേണ്ടതാണ്; അതുകൊണ്ട് അവന്റെ കർമ്മങ്ങളിലെല്ലാം നിരന്തരമായ ത്യാഗവും വൈരാഗ്യവുമുണ്ടായിരിക്കണം. അപ്രകാരമുള്ള ജ്ഞാനി സ്വഭാവേനതന്നെ ഗുണാതീതനായ, നിർഗ്ഗുണനായ, ഈശ്വരനെ ഭാവന ചെയ്യുകയും ഭജിക്കുകയും ചെയ്യുന്നു.

ഗുണാനേതാനതീത്യ ത്രീൻ ദേഹീ ദേഹസമുദ്ഭവാൻ
ജന്മമൃത്യുജരാദുഃഖൈർവ്വിമുക്തോമൃതമശ്നുതേ. 20

| | |
|---|---|
| ദേഹീ ദേഹസമുദ്ഭവാൻ ഏതാൻ ത്രീൻ ഗുണാൻ അതീത്യ | ജീവാത്മാവ് ദേഹത്തിൽനിന്നുണ്ടാകുന്നതായ ഈ മൂന്നു ഗുണങ്ങളെ അതിക്രമിച്ചിട്ട് |
| ജന്മമൃത്യുജരാ ദുഃഖൈഃ വിമുക്തഃ | ജനനമരണജരാദുഃഖങ്ങളിൽനിന്നു മോചിക്കപ്പെട്ടവനായിട്ട് |
| അമൃതം അശ്നുതേ | അമൃതത്തെ (മോക്ഷത്തെ, പരമമായ ആനന്ദത്തെ) പ്രാപിക്കുന്നു. |

അർജ്ജുനൻ പറഞ്ഞു;

കൈർലിംഗൈസ്ത്രീൻ ഗുണാനേതാ—
നതീതോ ഭവതി പ്രഭോ?
കിമാചാരഃ? കഥം ചൈതാം—
സ്ത്രീൻ ഗുണാനതിവർത്തതേ? 21

| | |
|---|---|
| പ്രഭോ | ഹേ പ്രഭോ! |
| ഏതാൻ ത്രീൻ ഗുണാൻ അതീതഃ കൈഃ ലിംഗൈഃ ഭവതി | ഈ മൂന്നു ഗുണങ്ങളെ അതിക്രമിച്ചിരിക്കുന്നവൻ എന്തു ലക്ഷണങ്ങളോടുകൂടിയിരിക്കുന്നു? |
| കിമാചാരഃ | (അവന്റെ) ആചാരമെന്ത്? |
| കഥം ച ഏതാൻ ത്രീൻ ഗുണാൻ അതിവർത്തതേ | എപ്രകാരമാണ് ഈ മൂന്നു ഗുണങ്ങളെ അതിക്രമിക്കുന്നത് (ജയിക്കുന്നത്)? |

ശ്രീഭഗവാൻ പറഞ്ഞു:

പ്രകാശം ച പ്രവൃത്തിം ച മോഹമേവ ച പാണ്ഡവ
ന ദ്വേഷ്ടി സംപ്രവൃത്താനി ന നിവൃത്താനി കാംക്ഷതി,

ഉദാസീനവദാസീനോ ഗുണൈര്യോ ന വിചാല്യതേ,
ഗുണാ വർത്തന്ത ഇത്യേവ യോവതിഷ്ഠതി നേംഗതേ, 23

സമദുഃഖസുഖഃ സ്വസ്ഥഃ സമലോഷ്ടാശ്മകാഞ്ചനഃ
തുല്യപ്രിയാപ്രിയോ ധീരസ്തുല്യനിന്ദാത്മസംസ്തുതിഃ, 24

മാനാപമാനയോസ്തുല്യ,സ്തുല്യോ മിത്രാരിപക്ഷയോഃ,
സർവ്വാരംഭപരിത്യാഗീ, ഗുണാതീതഃ സ ഉച്യതേ. 25

| | |
|---|---|
| പാണ്ഡവ | ഹേ പാണ്ഡവ! |
| (യഃ) പ്രകാശം ച പ്രവൃത്തിം ച മോഹം ഏവ ച സംപ്രവൃത്താനി ന ദ്വേഷ്ടി | (യാതൊവൻ) അറിവ്, പ്രവൃത്തി, മിഥ്യാബോധം ഇവയെ വെറുക്കുന്നില്ലയോ |
| നിവൃത്താനി ന കാംക്ഷതി | (ഇവ) ഇല്ലാതായാൽ ആഗ്രഹിക്കുന്നതുമില്ലയോ |
| യഃ ഉദാസീനവൽ അസീനഃ | യാതൊരുവൻ ഉദാസീനനെപ്പോലെ ഇരുന്നുകൊണ്ട് |
| ഗുണൈഃ ന വിചാല്യതേ | ഗുണങ്ങളാൽ (സുഖദുഃഖാദികളാൽ) ഇളക്കപ്പെടുന്നില്ലയോ |
| യഃ ഗുണാഃ ഏവ വർത്തന്തേ ഇതി അവതിഷ്ഠതി | യാതൊരുവൻ ഗുണങ്ങൾ സ്വയം പ്രവർത്തിക്കുന്നു എന്നുവെച്ച് സ്വസ്ഥനെന്നപോലെ ഇരിക്കുന്നുവോ |
| (യഃ) ന ഇംഗതേ | യാതൊരുവൻ ചലിക്കുന്നില്ലയോ |
| (യഃ) സമദുഃഖസുഖഃ സ്വസ്ഥഃ | (യാതൊരുവൻ) സുഖദുഃഖങ്ങളിൽ സമനായും, ആത്മാവിൽത്തന്നെ സ്ഥിതി ചെയ്യുന്നവനായും |
| സമലോഷ്ടാശ്മ കാഞ്ചനഃ | മൺകട്ട, കല്ല്, സ്വർണ്ണം ഇവയെ സമമായി വിചാരിക്കുന്നവനായും |

| | |
|---|---|
| തുല്യപ്രിയാപ്രിയഃ | ഇഷ്ടാനിഷ്ടങ്ങളിൽ സമബുദ്ധിയോടു കൂടിയവനായും |
| ധീരഃ തുല്യനിന്ദാത്മസംസ്തുതിഃ | ധീരനായും, 'തന്നെ നിന്ദിച്ചാലും സ്തുതിച്ചാലും അവയിൽ സമഭാവത്തോടുകൂടിയവനായും |
| മാനാപമാനയോഃ തുല്യഃ | മാനാപമാനങ്ങളിൽ സമനായും |
| മിത്രാരിപക്ഷയോഃ തുല്യഃ | മിത്രപക്ഷത്തിലും ശത്രുപക്ഷത്തിലും സമനായും |
| സർവ്വാരംഭപരിത്യാഗീ | എല്ലാ ഉദ്യമങ്ങളെയും ഉപേക്ഷിച്ചവനായുമിരിക്കുന്നുവോ |
| സഃ ഗുണാതീതഃ ഇതി ഉച്യതേ | അവൻ ഗുണങ്ങൾക്കപ്പുറമെത്തിയവൻ എന്നു പറയപ്പെടുന്നു. |

ടിപ്പണി—22 മുതൽ 25 വരെയുള്ള ശ്ലോകങ്ങൾ ഒന്നായിച്ചേർത്തു വ്യാഖ്യാനിക്കേണ്ടവയാണ്. മുമ്പു പറഞ്ഞ ശ്ലോകത്തിൽ പ്രസ്താവിച്ചതനുസരിച്ചു, പ്രകാശവും പ്രവൃത്തിയും മോഹവും ക്രമേണ സത്വം രജസ്സ് തമസ്സ് എന്നിവയുടെ പരിണാമം അല്ലെങ്കിൽ ചിഹ്നമാണ്. ഗുണങ്ങളെ അതിക്രമിച്ചിരിക്കുന്നവൻെറ കാര്യത്തിൽ ഈ പരിണാമത്തിൻെറ യാതൊരു പ്രഭാവവുമുണ്ടാകയില്ലെന്നാണ് മേല്പറഞ്ഞതിൻെറ താല്പര്യം. കല്ലു പ്രകാശത്തിന് ഇച്ഛിക്കുന്നില്ല, പ്രവൃത്തിയേയും ജാഡ്യത്തെയും ദ്വേഷിക്കുന്നതുമില്ല; അതിന് ആഗ്രഹിക്കാതെതന്നെ ശാന്തിയുണ്ട്. അതിന് ഏതു ഗതി കൊടുത്താലും അത് ആ ഗതിയെ ദ്വേഷിക്കുന്നില്ല. ഗതി കൊടുത്തതിനുശേഷം അതിനെ പിടിച്ചുനിറുത്തിവെച്ചാലും അതു കൊണ്ടു പ്രവൃത്തിഗതിതടയപ്പെട്ടിരിക്കുന്നു എന്നോ, മോഹം—ജാഡ്യം—പ്രാപ്തമായിരിക്കുന്നു എന്നോ വിചാരിച്ചു ദുഃഖിക്കുന്നില്ല; നേരെമറിച്ചു മൂന്നു സ്ഥിതികളിലും അതു സമഭാവത്തോടുകൂടിത്തന്നെ വർത്തിക്കുന്നു. കല്ലും ഗുണാതീതനായ ഒരുവനും തമ്മിലുള്ള അന്തരം ഇതാണ്: ഗുണാതീതൻ ചേതനയോടുകൂടിയവനാണ്. അവൻ ജ്ഞാനപൂർവ്വകമായി ഗുണങ്ങളുടെ പരിണാമങ്ങളെ (സമ്പർക്കത്തെ) ത്യജിച്ചിരിക്കുന്നു. അവൻ ജഡമായ കല്ലുപോലായിരിക്കുന്നു. കല്ലു ഗുണങ്ങളുടെ, അതായതു പ്രകൃതിസംബന്ധമായ കാര്യങ്ങളുടെ, സാക്ഷി മാത്രമാണ്; അല്ലാതെ അവയുടെ കർത്താവല്ല. അതുപോലെതന്നെ ജ്ഞാനിയും അവയ്ക്കു സാക്ഷിമാത്രമായി സ്ഥിതിചെയ്യുന്നു; അവയുടെ കർത്താവാകുന്നില്ല. ഇപ്രകാരമുള്ള ജ്ഞാനിയെസ്സംബന്ധിച്ച് ഇത്രയും സങ്കല്പിക്കാം. അവൻ 23-ാം ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നതനുസരിച്ചു 'ഗുണങ്ങൾ സ്വകർമ്മങ്ങൾ ചെയ്യുന്നു' എന്നറിഞ്ഞുകൊണ്ടു വിചലിതനാകാതെ, അചലനായി സ്ഥിതി ചെയ്യുന്നു; ഉദാസീനനെപ്പോലെതന്നെയിരിക്കുന്നു. അവനു യാതൊരു ചാഞ്ചല്യവുമുണ്ടാകുന്നില്ല. ഗുണങ്ങളിൽ തന്മയരായിരിക്കുന്ന നമുക്ക് ഈ സ്ഥിതിയെ ധൈര്യപൂർവ്വം കേവലം സങ്കല്പിച്ചു

റിയുവാനേ സാധിക്കു; അല്ലാതെ അനുഭവിച്ചറിയുവാൻ സാധിക്കു യില്ല. എന്നാൽ ആ സങ്കല്പത്തെ ദൃഷ്ടിയിൽവെച്ചുകൊണ്ടു നാം 'ഞാൻ' എന്ന ഭാവത്തെ പ്രതിദിനം കുറച്ചുകൊണ്ടുവന്നാൽ ഒടുവിൽ ഗുണാതീതന്റെ അവസ്ഥയെ സമീപിച്ച് ഒരു നോക്കു കാണുവാൻ സാധിക്കും. ഗുണാതീതനു തന്റെ സ്ഥിതിയെ അനുഭവിച്ചറിയുവാ നല്ലാതെ അതിനെ വൎണ്ണിക്കുവാൻ സാധിക്കുയില്ല, വൎണ്ണിക്കുവാൻ സാധിക്കുന്നവൻ ഗുണാതീതനല്ല; എന്തുകൊണ്ടെന്നാൽ, അങ്ങിനെ ചെയ്യുന്നതുകൊണ്ട് അഹംഭാവം പ്രത്യക്ഷമായിരിക്കുന്നു. സകല മനുഷ്യൎക്കും എളുപ്പത്തിൽ അനുഭവിച്ചറിയുവാൻ കഴിയുന്ന ആ ശാന്തി, പ്രകാശം, ഒരു മറിമായം—അതായതു പ്രവൃത്തിയും ജഡ തയും—മോഹംമാത്രമാകുന്നു. സാത്വികത ഗുണാതീതന്റെ ഏററ വും അടുത്ത സ്ഥിതിയാണെന്നു ഗീതയിൽ പല സന്ദൎഭങ്ങളിലും സ്പഷ്ടമാക്കീട്ടുണ്ട്. അതുകൊണ്ടു സത്വഗുണത്തെ വികസിപ്പിക്കു വാനാണ് മനുഷ്യൻ പ്രയത്നിക്കേണ്ടത്. ഈ വിശ്വാസമുള്ളവൻ നിശ്ചയമായും ഗുണാതീതന്റെ സ്ഥിതിയെ പ്രാപിക്കും.

**മാം ച യോവ്യഭിചാരേണ ഭക്തിയോഗേന സേവതേ,**
**സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ. 26**

| | |
|---|---|
| യഃ മാം ച അവ്യഭി ചാരേണ ഭക്തിയോ ഗേന സേവതേ | യാതൊരുവൻ എന്നെത്തന്നെ ഏകാന്തമാ യിരിക്കുന്ന ഭക്തിയോഗംകൊണ്ട് (ഉറച്ച ഭക്തിയോടുകൂടി) സേവിക്കുന്നുവോ |
| സഃ ഏതാൻ ഗുണാൻ സമതീത്യ ബ്രഹ്മഭൂയായ കല്പതേ | അവൻ ഈ ഗുണങ്ങളെ കടന്നു ബ്രഹ്മത്വ ത്തിനു യോഗ്യനായി ഭവിക്കുന്നു. |

**ബ്രഹ്മണോ ഹി പ്രതിഷ്ഠാഹമമൃതസ്യാവ്യയസ്യ ച**
**ശാശ്വതസ്യ ച ധൎമ്മസ്യ സുഖസ്യൈകാന്തികസ്യ ച. 27**

| | |
|---|---|
| ഹി അഹം ബ്രഹ്മണഃ പ്രതിഷ്ഠാ | ഞാൻ ബ്രഹ്മത്തിന്റെ ഇരിപ്പിടമാകുന്നു. |
| അവ്യയസ്യ അമൃതസ്യ ച | നാശമില്ലാത്ത മോക്ഷത്തിന്റെയും |
| ശാശ്വതസ്യ ധൎമ്മസ്യ ച | ശാശ്വതമായ ധൎമ്മത്തിന്റെയും |
| ഐകാന്തികസ്യ സുഖസ്യ ച (പ്രതിഷ്ഠാ) | പരമമായ സുഖത്തിന്റെയും ഇരിപ്പിട മാകുന്നു. |

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാ ന്തൎഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാൎജ്ജുനസംവാദത്തിൽ 'ഗുണത്രയ വിഭാഗയോഗ'മെന്ന പതിന്നാലാമധ്യായം അവസാനിച്ചു.

## പതിനഞ്ചാമധ്യായം

# പുരുഷോത്തമയോഗം

ശ്രീഭഗവാൻ പറഞ്ഞു: ''ഈ സംസാരത്തെ രണ്ടുവിധത്തിൽ കാണാം; ഉപരിഭാഗത്തു വേരുകളോടും അധോഭാഗത്തു കൊമ്പുകളോടും വേദങ്ങളാകുന്ന ഇലകളോടുംകൂടിയ ഒരു അശ്വത്ഥമായി അതിനെ കാണുന്നവൻ വേദവിത്തായ ജ്ഞാനിയാകുന്നു. സംസാരവൃക്ഷത്തിൻെറ ശാഖകൾ അധോഭാഗത്തും ഊർദ്ധ്വഭാഗത്തും വ്യാപിച്ചിരിയ്ക്കുന്നതായി മറെറാരു വിധത്തിലും അതിനെ കാണാം. സത്വരജസ്തമോഗുണങ്ങൾകൊണ്ടു പോഷിപ്പിയ്ക്കപ്പെട്ടിരിയ്ക്കുന്ന വിഷയരൂപമായ അങ്കുരങ്ങൾ അതിലുണ്ട്. ഇവ ജീവികളെ മനുഷ്യലോകത്തിൽ കർമ്മബന്ധത്തിൽ അകപ്പെടുത്തുന്നവയാകുന്നു. ഈ വൃക്ഷത്തിൻെറ സ്വരൂപം മനസ്സിലാക്കുക സാധ്യമല്ല. ഇതിന് ആദ്യന്തങ്ങളില്ല, സ്ഥിതിയുമില്ല. ഇതു മറെറാരു പ്രകാരത്തിലുള്ള സംസാരവൃക്ഷമാകുന്നു. ഈ വൃക്ഷം നല്ലവണ്ണം വേരുറച്ചിട്ടുള്ളതാണെങ്കിലും ഇതിനെ അസംഗമാകുന്ന ശസ്ത്രംകൊണ്ടു ഛേദിച്ചിട്ട്, ഏതുലോകത്തെ പ്രാപിച്ചാലാണ് ആത്മാവിനു തിരിച്ചുപോരേണ്ടിവരാത്തത് ആ ലോകത്തെ പ്രാപിയ്ക്കണം. ഇതിനായി, അനാദികാലംമുതല്ക്കേ ഈ പ്രപഞ്ചം നടക്കുന്നത് ഏതൊരാദിപുരുഷൻെറ മായകൊണ്ടാണോ ആ ഭഗവാനെ നിരന്തരം ഭജിയ്ക്കണം.

മനോമോഹങ്ങളെ തിരസ്കരിച്ചവനും, സംഗദോഷങ്ങളെ ത്യജിച്ചവനും ആത്മാവിൽത്തന്നെ നിമഗ്നനായിരിയ്ക്കുന്നവനും വിഷയങ്ങളിൽനിന്നു നിവർത്തിച്ചിട്ടുള്ളവനും സുഖദുഃഖങ്ങളെ സമാനമായി കരുതുന്നവനുമായ ജ്ഞാനി അവ്യയമായ അവസ്ഥയെ പ്രാപിയ്ക്കുന്നു. യാതൊരു സ്ഥലത്തെ പ്രകാശമാനമാക്കുവാൻ സൂര്യചന്ദ്രന്മാരോ അഗ്നിയോ ആവശ്യമില്ലയോ, യാതൊരു സ്ഥലത്തെത്തിയാൽപ്പിന്നെ തിരിച്ചുപോരേണ്ടിവരില്ലയോ, അതാണ് എൻെറ പരമമായ സ്ഥാനം.

ജീവലോകത്തിൽ സനാതനമായിട്ടുള്ള എൻെറ ഒരംശം ജീവാത്മാവായിത്തീർന്ന്, പ്രകൃതിവിധേയങ്ങളായ ആറിന്ദ്രിയങ്ങളെയും മനസ്സിനെയും തങ്കലേയ്ക്കാകർഷിയ്ക്കുന്നു. വായു എപ്രകാരം ഗന്ധത്തെ അതിൻെറ സ്ഥാനത്തിൽനിന്നു ഗ്രഹിച്ചു ചുററിസ്സഞ്ചരിയ്ക്കുന്നുവോ, അതുപോലെ ജീവൻ ദേഹത്തെ സ്വീകരിയ്ക്കുകയും ഉപേക്ഷിയ്ക്കുകയും ചെയ്യുമ്പോൾ ഇന്ദ്രിയങ്ങളെ വഹിച്ചുകൊണ്ടു ചുററിസ്സഞ്ചരിയ്ക്കുന്നു. ചെവി കണ്ണ് ത്വക്ക് നാവ് മൂക്ക് മനസ്സ് എന്നിവയുടെ സഹായത്തോടുകൂടി ജീവൻ വിഷയഭോഗങ്ങളെ അനുഭവിയ്ക്കുന്നു. നടക്കു

മ്പോഴം അനങ്ങാതിരിയ്ക്കുമ്പോഴം ഭോഗങ്ങൾ അനുഭവിയ്ക്കുമ്പോഴം മോഹവശനായ അജ്ഞാനി ഗുണാന്വിതനായ ജീവാത്മാവിനെ വേർതിരിച്ചറിയുന്നില്ല. ജ്ഞാനിയാകട്ടേ ആത്മാവിനെ തിരിച്ചറിയുന്നു. സമഭാവരൂപമായ യോഗം സാധിയ്ക്കാത്തവർ, യത്നശാലികളായാൽപ്പോലും, ആത്മാവിനെ തിരിച്ചറിയുന്നില്ല. ലോകത്തിനു പ്രകാശം നല്കുന്ന സൂര്യതേജസ്സും, ചന്ദ്രനിലും അഗ്നിയിലുമുള്ള തേജസ്സും എല്ലാം എന്റെ തേജസ്സുതന്നെയാണെന്നു മനസ്സിലാക്കിക്കൊള്ളുക. ഞാൻ പ്രാണികളുടെ ശരീരത്തിൽ പ്രവേശിച്ചിട്ട് എന്റെ ഓജസ്സുകൊണ്ട് അവയുടെ പ്രാണധാരണം ചെയ്യുന്നു. രസാത്മകമായ സോമമായിത്തീർന്നിട്ട ഞാൻ എല്ലാ ഓഷധികളെയും പോഷിപ്പിയ്ക്കുന്നു. ജഠരാഗ്നിയായി പ്രാണികളുടെ ദേഹത്തിൽ പ്രവർത്തിയ്ക്കുകയും, പ്രാണാപാനവായുക്കളെ ക്രമപ്പെടുത്തി ചതുർവ്വിധമായ അന്നത്തെ ദഹിപ്പിയ്ക്കുകയും ചെയ്യുന്നു. ഞാൻ സകല ജീവികളുടെയും ഹൃദയങ്ങളിൽ അധിവസിയ്ക്കുന്നു. സ്മൃതിയും ജ്ഞാനവും അവയുടെ അഭാവവും ഞാൻനിമിത്തമാണ് ഉണ്ടാകുന്നത്. എല്ലാ വേദങ്ങളിൽനിന്നും അറിയപ്പെടേണ്ടവൻ ഞാനാകുന്നു. വേദാന്തവും വേദത്തെ അറിയുന്നവനും ഞാൻതന്നെ. ഈ ലോകത്തിൽ ക്ഷരപുരുഷനെന്നും അക്ഷരപുരുഷനെന്നും, അതായതു നാശമുള്ളവനെന്നും നാശരഹിതനെന്നും, രണ്ടു പുരുഷന്മാരുണ്ട്. ഈ രണ്ടു ഭാവങ്ങളിൽ ജീവജാലങ്ങളെല്ലാം നശ്വരങ്ങളും, അവയിൽ നിവസിയ്ക്കുന്ന ഞാൻ അനശ്വരനുമാകുന്നു. പരമാത്മാവെന്നു പറയപ്പെടുന്ന ഉത്തമപുരുഷൻ ഈ രണ്ടിൽനിന്നും പരനാകുന്നു. അവ്യയനായ ആ ഈശ്വരൻ മൂന്നു ലോകങ്ങളിലും പ്രവേശിച്ച് അവയെ പരിപാലനം ചെയ്യുന്നു. ആ ഈശ്വരനും ഞാനാകുന്നു. അതുകൊണ്ടു ഞാൻ ക്ഷരത്തെക്കാളും അക്ഷരത്തെക്കാളും ഉത്തമനാകുന്നു. ലോകത്തിലും വേദത്തിലും പുരുഷോത്തമൻ എന്നു പ്രസിദ്ധനായിട്ടുള്ളവൻ ഞാനാകുന്നു. ഇപ്രകാരം എന്നെ പുരുഷോത്തമനായി അറിയുന്ന ജ്ഞാനി സർവ്വവും അറിയുന്നു. അവൻ സകല ഭാവങ്ങളിലും എന്നെ ഭജിയ്ക്കുന്നു. ഹേ പാപരഹിതനായ അർജ്ജുന, അതിഗൂഢമായ ഈ ശാസ്ത്രത്തെ ഞാൻ നിനക്കുപദേശിച്ചിരിയ്ക്കുന്നു. ഇതറിയുന്ന മനുഷ്യൻ ബുദ്ധിമാനായിത്തീരുകയും പ്രാപ്യസ്ഥാനത്തെത്തുകയും ചെയ്യും.''

---

ഈ അദ്ധ്യായത്തിൽ ഭഗവാൻ അദ്ദേഹത്തിന്റെ ക്ഷരാക്ഷരാതീതമായ ഉത്തമസ്വരൂപത്തെ മനസ്സിലാക്കിക്കൊടുത്തിരിയ്ക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

ഊർദ്ധ്വമൂലമധഃശാഖമശ്വത്ഥം പ്രാഹുരവ്യയം,
ഛന്ദാംസി യസ്യ പർണ്ണാനി; യസ്തം വേദ സ വേദവിൽ. 1

| | |
|---|---|
| ഊർദ്ധ്വമൂലം അധഃ ശാഖം അവ്യയം അശ്വത്ഥം പ്രാഹുഃ | മുകളിൽ വേരുകളും കീഴെ കൊമ്പുകളും ഉള്ളതും നാശമില്ലാത്തതുമായ അശ്വത്ഥത്തെപ്പററി പറയുന്നു (സംസാരവൃക്ഷത്തെപ്പററി ജ്ഞാനികൾ പറയുന്നു). |
| യസ്യ പർണ്ണാനി ഛന്ദാംസി | ഇതിൻെറ ഇലകൾ വേദങ്ങളാകുന്നു. |
| യഃ തം വേദ സഃ വേദവിൽ | യാതൊരുവൻ അതിനെ അറിയുന്നുവോ അവൻ വേദജ്ഞനാണ് (വേദാർത്ഥത്തെ അറിയുന്നവനാണ്). |

ടിപ്പണി—'ശ്വഃ' എന്ന പദത്തിൻെറ അർത്ഥം വരുവാൻപോകുന്ന ദിവസം എന്നാണ്. അതുകൊണ്ട് 'അശ്വത്ഥഃ' എന്ന പദത്തിൻെറ അർത്ഥം അടുത്ത രാവിയിലേയ്ക്കുപോലും—നാളേയ്ക്കുപോലും—നിലനില്ക്കാത്ത ക്ഷണികമായ സംസാരം എന്നാണ്. സംസാരം പ്രതിക്ഷണം രൂപാന്തരത്തെ പ്രാപിച്ചുകൊണ്ടിരിയ്ക്കുന്നതുകൊണ്ട് അത് 'അശ്വത്ഥം'തന്നെ. എന്നാൽ ഈ സ്ഥിതിയിൽ അത് എന്നും നിലനില്ക്കുന്നതാണ്. അതിൻെറ മൂലം (വേര്) ഊർദ്ധ്വമാണ്, അതായത് ഈശ്വരൻതന്നെയാണ്; അതുകൊണ്ട് അത് അനശ്വരമായിരിയ്ക്കുന്നു. അതിന്മേൽ ധർമ്മത്തിൻെറ ശുദ്ധജ്ഞാനരൂപമായ ഇലകൾ ഇല്ലാതെവന്നാൽ അതു ശോഭിയ്ക്കയില്ല. ഇപ്രകാരം സംസാരത്തെപ്പററി യഥാർത്ഥജ്ഞാനമുള്ളവനും ധർമ്മത്തെ അറിയുന്നവനുമാണ് ജ്ഞാനി.

അധശ്ചോർദ്ധ്വം പ്രസൃതാസ്തസ്യ ശാഖാ
ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ,
അധശ്ച മൂലാന്യനുസന്തതാനി,
കർമ്മാനുബന്ധീനി മനുഷ്യലോകേ. 2

| | |
|---|---|
| ഗുണപ്രവൃദ്ധാഃ വിഷയ പ്രവാളാഃ തസ്യ ശാഖാഃ | ഗുണങ്ങളാൽ പോഷിപ്പിയ്ക്കപ്പെട്ടിട്ടുള്ളവയും വിഷയങ്ങളായ തളിരുകളോടുകൂടിയവയുമായ അതിൻെറ കൊമ്പുകൾ |
| അധഃ ഊർദ്ധ്വം ച പ്രസൃതാഃ | ചുവട്ടിലേയ്ക്കും മുകളിലേയ്ക്കും പടർന്നിരിയ്ക്കുന്നു. |
| കർമ്മാനുബന്ധീനി മൂലാനി | കർമ്മബന്ധമുണ്ടാക്കുന്നവയായ വേരുകൾ |
| അധഃ ച മനുഷ്യലോകേ അനുസന്തതാനി | താഴേ മനുഷ്യലോകത്തിൽ വ്യാപിച്ചു കിടക്കുന്നു. |

ടിപ്പണി—അജ്ഞാനിയുടെ ദൃഷ്ടിയിൽ സംസാരവൃക്ഷം എങ്ങിനെയാണെന്നാണ് ഇവിടെ വർണ്ണിച്ചിരിയ്ക്കുന്നത്. ഈശ്വരനിൽ സ്ഥിതിചെയ്യുന്ന അതിൻെറ ഉർദ്ധ്വങ്ങളായ വേരുകളെ അജ്ഞാനി കാണുന്നില്ല. നേരെമറിച്ച് അവൻ വിഷയങ്ങളുടെ

രമണീയതയിൽ മോഹിച്ച്, സത്ത്വരജസ്തമോഗുണങ്ങളാൽ സംസാരവൃക്ഷത്തെ പോഷിപ്പിക്കുകയും മനുഷ്യലോകത്തിൽ കർമ്മപാശബദ്ധനായി സ്ഥിതിചെയ്യുകയും ചെയ്യുന്നു.

ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിർന്ന ച സംപ്രതിഷ്ഠാ;
അശ്വത്ഥമേനം സുവിരൂഢമൂല—
മസംഗശസ്ത്രേണ ദൃഢേന ഛിത്വാ. 3

തതഃ പദം തത് പരിമാർഗ്ഗിതവ്യം,
യസ്മിൻ ഗതാ ന നിവർത്തന്തി—ഭൂയഃ;
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ. 4

| | |
|---|---|
| ഇഹ | ഇവിടെ (ഈ സംസാരത്തിലിരിക്കുമ്പോൾ) |
| അസ്യ രൂപം ന ഉപലഭ്യതേ | ഇതിൻെറ (ഈ സംസാരവൃക്ഷത്തിൻെറ) സ്വരൂപം അറിയപ്പെടുന്നില്ല. |
| തഥാ ആദിഃ ന ച അന്തഃ ന ച സംപ്രതിഷ്ഠാ ന | അപ്രകാരംതന്നെ ഉല്പത്തിയും നാശവും സ്ഥിതിയും അറിയപ്പെടുന്നില്ല. |
| സുവിരൂഢമൂലം ഏനം അശ്വത്ഥം | ഉറച്ചുകിടക്കുന്ന വേരുകളോടുകൂടിയ ഈ അശ്വത്ഥവൃക്ഷത്തെ |
| ദൃഢേന അസംഗശസ്ത്രേണ ഛിത്വാ | ബലമുള്ളതായ വൈരാഗ്യം (അനാസക്തി) ആകുന്ന ആയുധംകൊണ്ടു വെട്ടിമുറിച്ചിട്ട് |
| തതഃ യതഃ പുരാണീ പ്രവൃത്തിഃ പ്രസൃതാ | അതിനുശേഷം യാതൊന്നിൽ നിന്ന് ആദിമുതല്ക്കുതന്നെ പ്രവൃത്തി (സംസാരം) പുറപ്പെട്ടിരിക്കുന്നുവോ |
| തം ഏവ ച ആദ്യം പുരുഷം പ്രപദ്യേ (ഇതി) | 'ആ ആദിപുരുഷനെത്തന്നെ ഞാൻ ശരണം പ്രാപിക്കുന്നു' (എന്നിങ്ങിനെ നിശ്ചയിച്ച്) |
| യസ്മിൻ ഗതാഃ ഭൂയഃ ന നിവർത്തന്തി തത് പദം പരിമാർഗ്ഗിതവ്യം | ഏതു സ്ഥിതിയെ പ്രാപിച്ചവർ പിന്നെ തിരികെ വരികയില്ലയോ ആ സ്ഥാനം അന്വേഷിക്കപ്പെടേണ്ടതാകുന്നു. |

ടിപ്പണി—'അസംഗ'മെന്നു പറയുന്നതിൻെറ താല്പര്യം അസഹയോഗം—വൈരാഗ്യം—എന്നാകുന്നു. മനുഷ്യൻ വിഷയങ്ങളിൽ വൈരാഗ്യമില്ലാതെയും, അവയുടെ പ്രലോഭനങ്ങളിൽനിന്ന് അകന്നുനില്ക്കാതെയുമിരിക്കുന്നേടത്തോളം കാലം അവയിൽ ആണ്ടുകിട

ക്കുകതന്നെ ചെയ്യും. വിഷയങ്ങളിൽ രമിച്ചുകൊണ്ട് അവയാൽ അസ്പൃഷ്ടനായിരിക്കുക അസാദ്ധ്യമാണെന്നാണ് ഈ ശ്ലോകത്തിന്റെ താല്പര്യം.

നിർമ്മാനമോഹാ ജിതസംഗദോഷാ
അധ്യാത്മനിത്യാ വിനിവൃത്തകാമാഃ
ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖസംജ്ഞൈ
ർഗ്ഗച്ഛന്ത്യമൂഢാഃ പദമവ്യയം തൽ. 5

| | |
|---|---|
| നിർമ്മാനമോഹാഃ | അഹങ്കാരം മോഹം ഇവയില്ലാത്തവരും |
| ജിതസംഗദോഷാഃ | ആസക്തിയാകുന്ന ദോഷത്തെ ജയിച്ചവരും |
| അധ്യാത്മനിത്യാഃ | അധ്യാത്മവിഷയത്തിൽ സദാ നിഷ്ഠയോടുകൂടിയവരും |
| വിനിവൃത്തകാമാഃ | ആശയിൽനിന്നു നിവർത്തിച്ചവരും |
| സുഖദുഃഖസംജ്ഞൈഃ ദ്വന്ദ്വൈഃ വിമുക്താഃ അമൂഢാഃ | സുഖം ദുഃഖം എന്നു പറയുന്ന ദ്വന്ദ്വങ്ങളിൽനിന്നു മോചിക്കപ്പെട്ടവരും അമൂഢരുമായ ജ്ഞാനികൾ |
| തൽ അവ്യയം പദം ഗച്ഛന്തി | ആ നാശമില്ലാത്ത പദത്തെ പ്രാപിക്കുന്നു. |

ന തദ് ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ;
യദ് ഗത്വാ ന നിവർത്തന്തേ, തദ്ധാമ പരമം മമ. 6

| | |
|---|---|
| തൽ സൂര്യഃ ന ഭാസയതേ ശശാങ്കഃ ന പാവകഃ ന | ആ മോക്ഷപദത്തെ സൂര്യൻ പ്രകാശിപ്പിക്കുന്നില്ല, ചന്ദ്രൻ പ്രകാശിപ്പിക്കുന്നില്ല, അഗ്നി പ്രകാശിപ്പിക്കുന്നില്ല. |
| യൽ ഗത്വാ ന നിവർത്തന്തേ തൽ മമ പരമം ധാമ | യാതൊരു പദത്തെ പ്രാപിച്ചാൽ പിന്നെ തിരിച്ചുവരുന്നില്ലയോ അത് എന്റെ ഉത്തമസ്ഥാനമാകുന്നു. |

മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ
മനഃഷഷ്ഠാനീന്ദ്രിയാണി പ്രകൃതിസ്ഥാനി കർഷതി. 7

| | |
|---|---|
| മമ ഏവ അംശഃ സനാതനഃ ജീവഭൂതഃ | എന്റെ അംശംതന്നെയായ സനാതനനായ ജീവഭൂതൻ (ജീവാത്മാവ്) |
| ജീവലോകേ പ്രകൃതിസ്ഥാനി മനഃഷഷ്ഠാനി ഇന്ദ്രിയാണി കർഷതി | ജീവലോകത്തിൽ പ്രകൃതിയിൽ സ്ഥിതിചെയ്യുന്ന, മനസ്സ് ആറാമത്തേതായിട്ടുള്ള, ഇന്ദ്രിയങ്ങളെ ആകർഷിക്കുന്നു. |

ശരീരം യദവാപ്നോതി യച്ചാപ്യുൽക്രാമതീശ്വരഃ,
ഗൃഹീത്വൈതാനി സംയാതി വായുർഗ്ഗന്ധാനിവാശയാൽ. 8

| | |
|---|---|
| ഈശ്വരഃ ശരീരം യൽ അവാപ്നോതി, യൽ ച അപി ഉൽക്രാമതി | (ദേഹാദികൾക്ക്) സ്വാമിയായ ജീവൻ ശരീരത്തെ എപ്പോൾ പ്രാപിക്കുന്നുവോ, എപ്പോൾ വിട്ടുപോകുന്നുവോ അപ്പോൾ |
| ആശയാൽ വായുഃ ഗന്ധാൻ ഇവ | സുഗന്ധങ്ങൾക്കിരിപ്പിടമായ പുഷ്പാദികളിൽനിന്നു വായുഗന്ധങ്ങളെ എന്നപോലെ |
| ഏതാനി ഗൃഹീത്വാ സംയാതി | ഇവയെ (ഇന്ദ്രിയാദികളുടെ വാസനയെ) ഗ്രഹിച്ചുംകൊണ്ടു് പോകുന്നു. |

ശ്രോത്രം ചക്ഷുഃ സ്പർശനം ച രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം വിഷയാനുപസേവതേ. 9

| | |
|---|---|
| അയം | ഈ ജീവൻ |
| ശ്രോത്രം ചക്ഷുഃ സ്പർശനം ച രസനം ഘ്രാണം ഏവ ച മനഃ ച അധിഷ്ഠായ | ചെവി, കണ്ണു്, തൊലി, നാവു്, മൂക്കു്, മനസ്സു് ഇവയെ ആശ്രയിച്ചിട്ടു് |
| വിഷയാൻ ഉപസേവതേ | വിഷയങ്ങളെ അനുഭവിക്കുന്നു. |

ടിപ്പണി—ഈ ശ്ലോകത്തിൽ വിഷയശബ്ദംകൊണ്ടു ബീഭത്സങ്ങളായ സുഖഭോഗങ്ങളെയല്ല ഉദ്ദേശിക്കുന്നതു്. ഓരോ ഇന്ദ്രിയത്തിൻെറയും സ്വാഭാവികമായ ക്രിയയെ—അതായതു, കണ്ണുകൊണ്ടു കാണുക, ചെവികൊണ്ടു കേൾക്കുക, നാവുകൊണ്ടു രസമറിയുക മുതലായവയെ—മാത്രമാണു്. ഈ ക്രിയകൾ വികാരങ്ങളോടു (അഹംഭാവത്തോടു)കൂടിയാകുമ്പോൾ അവ ദൂഷിക്കപ്പെട്ടവയായി പരിണമിക്കുന്നു. അതായതു ബീഭത്സങ്ങളായിത്തീരുന്നു. ഇവ നിർവ്വികാരങ്ങളായാൽ നിർദ്ദോഷങ്ങളുമാകുന്നു. കുട്ടികൾ കണ്ണുകൊണ്ടു കാണുമ്പോഴും കൈകൊണ്ടു സ്പർശിക്കുമ്പോഴും വികാരത്തെ പ്രാപിക്കുന്നില്ല. ഈ സംഗതി അടുത്ത ശ്ലോകത്തിൽ പറഞ്ഞിട്ടുണ്ടു്.

ഉൽക്രാമന്തം സ്ഥിതം വാപി ഭുഞ്ജാനം വാ ഗുണാന്വിതം
വിമൂഢാ നാനുപശ്യന്തി, പശ്യന്തി ജ്ഞാനചക്ഷുഷഃ. 10

| | |
|---|---|
| ഉൽക്രാന്തം സ്ഥിതം ഭുഞ്ജാനം വാ ഗുണാന്വിതം വാ അപി വിമൂഢാഃ ന അനുപശ്യന്തി | (ദേഹത്തെ) വിട്ടുപോകുന്നവനും, ദേഹത്തിൽ സ്ഥിതിചെയ്യുന്നവനും, വിഷയങ്ങളെ അനുഭവിയ്ക്കുന്നവനും, ത്രിഗുണങ്ങളോടു ചേർന്നിരിയ്ക്കുന്നവനും ആ ജീവാത്മാവാണ് എന്ന് അജ്ഞാനികൾ കാണുന്നില്ല. |
| ജ്ഞാനചക്ഷുഷഃ പശ്യന്തി | ജ്ഞാനദൃഷ്ടിയുള്ളവർ കാണുന്നു. |

യതന്തോ യോഗിനശ്ചൈനം പശ്യന്ത്യാത്മന്യവസ്ഥിതം;
യതന്തോപ്യകൃതാത്മാനോ നൈനം പശ്യന്ത്യചേതസഃ. 11

| | |
|---|---|
| യതന്തഃ യോഗിനഃ ച ആത്മനി അവസ്ഥിതം ഏനം പശ്യന്തി | പ്രയത്നം ചെയ്യുന്ന യോഗികൾ തന്നിൽത്തന്നെ സ്ഥിതിചെയ്യുന്ന ഇവനെ (ഈ ആത്മാവിനെ) കാണുന്നു. |
| യതന്തഃ അപി അകൃതാത്മാനഃ അചേതസഃ ഏനം ന പശ്യന്തി | പ്രയത്നം ചെയ്യുന്നവരായാലും ആത്മശുദ്ധി ചെയ്യാത്ത മന്ദബുദ്ധികൾ ഈ ആത്മാവിനെ കാണുന്നില്ല. |

ടിപ്പണി—ഇതിലും ഒൻപതാമധ്യായത്തിലും ഭഗവാൻ ദുരാചാരന്മാരെപ്പററി പറഞ്ഞിട്ടുള്ള വചനങ്ങൾ വിരുദ്ധങ്ങളല്ല. അകൃതാത്മാവ് എന്നു പറഞ്ഞതിന്റെ താല്പര്യം ഭക്തിഹീനൻ—സ്വേച്ഛാചാരൻ—ദുരാചാരൻ—എന്നാണ്. വിനയപൂർവ്വം ശ്രദ്ധയോടുകൂടി ഈശ്വരഭജനം ചെയ്യുന്നവന് ആത്മശുദ്ധി വരികയും അവൻ ഈശ്വരനെ തിരിച്ചറിയുകയും ചെയ്യുന്നു. യമനിയമാദികളെ സാരമാക്കാതെ, കേവലം ബുദ്ധിപ്രയോഗംകൊണ്ട് (ശാസ്ത്രജ്ഞാനംകൊണ്ട്) ഈശ്വരനെ തിരിച്ചറിയുവാൻ ആഗ്രഹിയ്ക്കുന്നവർക്ക്—അചേതസ്സുകൾക്ക—ചിത്തശൂന്യന്മാർക്ക—രാമരഹിതന്മാരായിട്ടുള്ളവർക്ക, രാമനെ—ഈശ്വരനെ—തിരിച്ചറിയുവാൻ സാധിയ്ക്കയില്ല.

യദാദിത്യഗതം തേജോ ജഗദ് ഭാസയതേഖിലം
യച്ചന്ദ്രമസി യച്ചാഗ്നൌ, തൽ തേജോ വിദ്ധി മാമകം. 12

| | |
|---|---|
| ആദിത്യഗതം യൽ തേജഃ അഖിലം ജഗൽ ഭാസയതേ | സൂര്യനിലിരിയ്ക്കുന്ന യാതൊരു തേജസ്സു സകലജഗത്തിനെയും പ്രകാശിപ്പിയ്ക്കുന്നുവോ |
| ചന്ദ്രമസി യൽ അഗ്നൌ ച യൽ | ചന്ദ്രനിലിരിയ്ക്കുന്നതു യാതൊരു തേജസ്സോ, അഗ്നിയിലിരിയ്ക്കുന്നതു യാതൊരു തേജസ്സോ, |
| തൽ തേജഃ മാമകം വിദ്ധി | ആ തേജസ്സ് (എല്ലാം) എന്റേതാണെന്ന് അറിഞ്ഞുകൊള്ളുക. |

ഗാമാവിശ്യ ച ഭൂതാനി ധാരയാമ്യഹമോജസാ;
പുഷ്ണാമി ചൌഷധീഃ സർവ്വാഃ സോമോ ഭൂത്വാ രസാത്മകഃ.

| | |
|---|---|
| അഹം ഓജസാ ഗാം ആവിശ്യ ച ഭൂതാനി ധാരയാമി | ഞാൻ (എന്റെ) ഓജസ്സുകൊണ്ടു ഭൂമിയെ ആവേശിച്ചു സകല ജീവജാലങ്ങളെയും ധരിച്ചുകൊണ്ടിരിക്കുന്നു. |
| രസാത്മകഃ സോമഃ ഭൂത്വാ സർവ്വാഃ ഓഷധീഃ പുഷ്ണാമി ച | രസസ്വരൂപനായ സോമനായിട്ട് സകലൌഷധികളേയും പോഷിപ്പിക്കുകയും ചെയ്യുന്നു. |

അഹം വൈശ്വാനരോ ഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ
പ്രാണാപാനസമായുക്തഃ പചാമ്യന്നം ചതുർവ്വിധം. 14

| | |
|---|---|
| അഹം പ്രാണിനാം ദേഹം ആശ്രിതഃ വൈശ്വാനരഃ ഭൂത്വാ | ഞാൻ പ്രാണികളുടെ ശരീരത്തെ ആശ്രയിച്ചിട്ടു (പ്രവേശിച്ചിട്ടു) ജഠരാഗ്നിയായിട്ട് |
| പ്രാണാപാനസമായുക്തഃ ചതുർവ്വിധം അന്നം പചാമി | പ്രാണാപാനവായുക്കളോടു ചേർന്നു നാലു വിധമായ അന്നത്തെ പചിക്കുന്നു (ദഹിപ്പിക്കുന്നു) |

സർവ്വസ്യ ചാഹം ഹൃദി സന്നിവിഷ്ടോ,
മത്തഃ സ്മൃതിർജ്ഞാനമപോഹനം ച
വേദൈശ്ച സർവ്വൈരഹമേവ വേദ്യോ,
വേദാന്തകൃദ്വേദവിദേവ ചാഹം. 15

| | |
|---|---|
| സർവ്വസ്യ ച ഹൃദി അഹം സന്നിവിഷ്ടഃ | സകലപ്രാണികളുടെയും ഹൃദയത്തിൽ ഞാൻ സ്ഥിതിചെയ്യുന്നു. |
| മത്തഃ സ്മൃതിഃ ജ്ഞാനം അപോഹനം ച (ഭവതി) | എന്നിൽനിന്നുതന്നെ ഓർമ്മയും അറിവും മറവിയും (ഉണ്ടാകുന്നു). |
| സർവ്വൈഃ വേദൈഃ ച വേദ്യം അഹം ഏവ | സകല വേദങ്ങളാലും അറിയപ്പെടേണ്ടവൻ ഞാൻതന്നെ, |
| വേദാന്തകൃൽ വേദവിൽ ച അഹം ഏവ | വേദാന്തത്തിന്റെ കർത്താവും (മോക്ഷദാതാവും) വേദത്തെ അറിയുന്നവനും ഞാൻതന്നെ. |

ദ്വാവിമൌ പുരുഷൌ ലോകേ ക്ഷരശ്ചാക്ഷര ഏവ ച;
ക്ഷരഃ സർവ്വാണി ഭൂതാനി, കൂടസ്ഥോഽക്ഷര ഉച്യതേ. 16

| | |
|---|---|
| ലോകേ ക്ഷരഃ ച അക്ഷരഃ ഏവ ച ഇമൌ ദ്വൌ പുരുഷൌ | ലോകത്തിൽ ക്ഷരമെന്നും അക്ഷരമെന്നും ഈ രണ്ടു പുരുഷരൂപങ്ങളാം ഉണ്ട്. |

| | |
|---|---|
| ക്ഷരഃ സൎവ്വാണി ഭൂതാനി | ക്ഷരം എന്നതു സൎവ്വഭൂതങ്ങളുമാകുന്നു. |
| കൂടസ്ഥ അക്ഷരഃ ഉച്യതേ | കൂടസ്ഥൻ (മായയാൽ മറഞ്ഞിരിയ്ക്കുന്നവൻ) അക്ഷരനായ പുരുഷൻ എന്നു പറയപ്പെടുന്നു. |

ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ,
യോ ലോകത്രയമാവിശ്യ ബിഭൎത്ത്യവ്യയ ഈശ്വരഃ. 17

| | |
|---|---|
| പരമാത്മാ ഇതി ഉദാഹൃതഃ യഃ അവ്യയഃ | (എന്നാൽ) പരമാത്മാവെന്നു പറയുന്ന യാതൊരു അവ്യയനായ ഈശ്വരൻ |
| ഈശ്വരഃ ലോകത്രയം ആവിശ്യ ബിഭൎത്തി | മൂന്നു ലോകങ്ങളെയും ആവേശിച്ചു ഭരിയ്ക്കുന്നുവോ |
| ഉത്തമഃ പുരുഷഃ തു അന്യഃ | ആ പരമപുരുഷൻ (ക്ഷരാക്ഷരങ്ങളിൽ നിന്നു്) വേറെയാണു്. |

യസ്മാൽ ക്ഷരമതീതോഹമക്ഷരാദപി ചോത്തമഃ,
അതോസ്മി ലോകേ വേദേ ച കഥിതഃ പുരുഷോത്തമഃ 18

| | |
|---|---|
| യസ്മാൽ അഹം ക്ഷരം അതീതഃ | യാതൊരു കാരണത്താൽ ഞാൻ ക്ഷരത്തെ (നശ്വരപ്രപഞ്ചത്തെ) അതിക്രമിച്ചവനായും |
| അക്ഷരാൽ അപി ഉത്തമഃ ച | അക്ഷരത്തെക്കാളും (നാശരഹിതമായതിനെക്കാളും) ഉത്തമനായും ഇരിയ്ക്കുന്നുവോ |
| അതഃ ലോകേ വേദേ ച | അതു ഹേതുവായിട്ടു ലോകത്തിലും വേദത്തിലും |
| പുരുഷോത്തമഃ പ്രഥിതഃ അസ്മി | പുരുഷോത്തമനെന്നു പ്രഖ്യാതനായിരിയ്ക്കുന്നു. |

യോ മാമേവമസമ്മൂഢോ ജാനാതി പുരുഷോത്തമം,
സ സൎവ്വവിദ് ഭജതി മാം സൎവ്വഭാവേന ഭാരത. 19

| | |
|---|---|
| ഭാരത | ഹേ ഭാരത! |
| യഃ അസമ്മൂഢഃ ഏവം മാം പുരുഷോത്തമം ജാനാതി | യാതൊരുവൻ മോഹരഹിതനായിട്ടു് ഇപ്രകാരം എന്നെ പുരുഷോത്തമനായി അറിയുന്നുവോ |
| സഃ സൎവ്വവിൽ (ഭവതി) | അവൻ സൎവ്വജ്ഞനായി ഭവിയ്ക്കുന്നു. |
| (സഃ) സൎവ്വഭാവേന മാം ഭജതി | അവൻ സൎവ്വഭാവങ്ങളിലും (സൎവ്വാത്മനാ) എന്നെ ഭജിയ്ക്കുന്നു. |

ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ;
ഏതദ് ബുദ്ധ്വാ ബുദ്ധിമാൻ സ്യാൽ കൃതകൃത്യശ്ച ഭാരത.

| | |
|---|---|
| അനഘ | ഹേ പാപരഹിതനായ അർജ്ജുന! |
| ഇതി ഗുഹ്യതമം ഇദം ശാസ്ത്രം മയാ ഉക്തം | ഇപ്രകാരം അതിരഹസ്യമായ ഈ ശാസ്ത്രം എന്നാൽ പറയപ്പെട്ടു, |
| ഭാരത | ഹേ ഭാരത! |
| ഏതൽ ബുദ്ധ്വാ ബുദ്ധിമാൻ കൃത കൃത്യഃ ച സ്യാൽ | ഈ ശാസ്ത്രത്തെ അറിഞ്ഞിട്ടു ബുദ്ധിമാനായവൻ കൃതകൃത്യനായി ഭവിക്കും (ചെയ്യേണ്ടതെല്ലാം ചെയ്തവനായിത്തീരും). |

ഓം തത് സത്.

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'പുരുഷോത്തമയോഗ'മെന്ന പതിനഞ്ചാമധ്യായം അവസാനിച്ചു.

പതിനാറാമധ്യായം

# ദൈവാസുരസമ്പദ്വിഭാഗയോഗം

ശ്രീഭഗവാൻപറഞ്ഞു: ''ധർമ്മാചരണവും അധർമ്മാചരണവും തമ്മിലുള്ള വ്യത്യാസം ഞാൻ ഇപ്പോരം പറഞ്ഞുതരാം. ധർമ്മവൃത്തിയെസ്സംബന്ധിച്ച് ഇതിനുമുമ്പുതന്നെ ഒട്ടധികം പറഞ്ഞുകഴിഞ്ഞിട്ടുണ്ട്. ഇനിയും അതിന്റെ ലക്ഷണങ്ങരം പറഞ്ഞുതരാം. നിർഭയത്വം, അന്തഃകരണശുദ്ധി, ജ്ഞാനം, സമത, ഇന്ദ്രിയദമനം, ദാനശീലം, യജ്ഞം, ശാസ്ത്രാഭ്യസനം, തപസ്സ്, ഋജുത്വം, അഹിംസ, സത്യസന്ധത, അക്രോധം, ത്യാഗശീലം, ശാന്തി, പരദൂഷണവർജ്ജനം, പൈശുന്യരാഹിത്യം, ഭൂതദയ, അലോലുപത, കോമളത, മര്യാദ, അചഞ്ചലത, തേജസ്സ്, ക്ഷമ, ധീരത, ബാഹ്യാഭ്യന്തരശുദ്ധി, അദ്രോഹം, അഭിമാനരാഹിത്യം ഇവയെല്ലാമാണ് ധർമ്മത്തെ അനുവർത്തിക്കുന്നവന്റെ ലക്ഷണങ്ങരം. അധർമ്മവൃത്തനായ ഒരുവനിൽ ഡംഭം, ദർപ്പം, അഭിമാനം, ക്രോധം, പരുഷത, അജ്ഞാനം ഇവ കാണപ്പെടുന്നു. ധർമ്മവൃത്തി മനുഷ്യനെ മോക്ഷമാർഗ്ഗത്തിലേയ്ക്കു നയിക്കുന്നു; അധർമ്മവൃത്തി ബന്ധനത്തിൽ അകപ്പെടുത്തുന്നു. ഹേ അർജ്ജുന, നീ ധർമ്മനിഷ്ഠനായി ജനിച്ചിരിക്കുന്നു. മനുഷ്യൻ സ്വയമേവ അധർമ്മത്തെ ത്യജിക്കേണ്ടതാണല്ലോ. അതുകൊണ്ട് അധർമ്മവൃത്തിയെക്കുറിച്ച് അല്പം വിസ്തരിച്ചുപറയാം.

അധർമ്മവൃത്തൻ പ്രവൃത്തിയും നിവൃത്തിയും തമ്മിലുള്ള വ്യത്യാസം അറിയുന്നില്ല. അവനു ശുദ്ധ്യശുദ്ധികളെക്കുറിച്ചോ സത്യാസത്യങ്ങളെക്കുറിച്ചോ വിവരമില്ല. പിന്നെ അവന്റെ ആചരണം ശരിയാകുന്നതെങ്ങിനെ? അവന്റെ അഭിപ്രായത്തിൽ, ലോകം അസത്യവും അടിസ്ഥാനരഹിതവുമാകുന്നു. ലോകത്തിനു യാതൊരു നിയന്താവുമില്ല; അവന്റെ ലോകം സ്ത്രീപുരുഷന്മാർതമ്മിലുള്ള ബന്ധംമാത്രമാണ്; അതായതു, വിഷയസുഖങ്ങളൊഴിച്ചു മററൊന്നിനെക്കുറിച്ചും അവനു ചിന്തയില്ല. ഇപ്രകാരമുള്ള ദുർവൃത്തന്റെ പ്രവൃത്തി ഭയാനകമാകുന്നു. അവന്റെ ബുദ്ധി മന്ദമായിത്തീരുന്നു. അവൻ തന്റെ ദുഷ്ടവിചാരങ്ങളെ ഒരിക്കലും കൈവിടുന്നില്ല. അവന്റെ സകലപ്രവൃത്തികളും ലോകത്തിനു നാശകരങ്ങളായിത്തീരുന്നു. അവന്റെ ആഗ്രഹങ്ങരംക്ക് അവസാനമില്ല. അവൻ ദംഭം അഭിമാനം മദം എന്നിവയാൽ ഉന്മത്തനായിത്തീരുന്നു. ഇതുനിമിത്തം അവന്റെ ചിന്തകരംക്ക് അതിരില്ല. അവനു പ്രതിദിനം പുതിയ പുതിയ ഭോഗങ്ങരംക്ക് ആവശ്യം നേരിടുന്നു. അവൻ നിരവധി ആശക്കോട്ടകരം കെട്ടുന്നു. ആഗ്രഹപൂർത്തിക്കുവേണ്ടി ധനാർജ്ജനം

ചെയ്യുന്ന വിഷയത്തിൽ അവൻ ന്യായാന്യായങ്ങളെ വകവെയ്ക്കുന്നില്ല. ഇന്നിതു സമ്പാദിച്ചു, നാളെ മറെറാന്നു സാധിയ്ക്കും; ഇന്ന് ഈ ശത്രുവിനെ കൊന്നു, നാളെ മററുള്ളവരെ കൊല്ലും; ഞാൻ ബലവാനാണ്, എനിയ്ക്കു സമ്പൽസമൃദ്ധിയും കാര്യസിദ്ധിയുമുണ്ട്; എനിയ്ക്കു സമാനമായി മററാരാണുള്ളത്; ഞാൻ യാഗം ചെയ്യും ദാനം കൊടുത്തും കീർത്തി സമ്പാദിയ്ക്കും എന്നിപ്രകാരം അവൻ ഉദ്ധതനായി അഹങ്കരിച്ചുനടക്കും. ഒടുവിൽ അവൻ മോഹവലയിൽപ്പെട്ടു നരകത്തിൽ പതിയ്ക്കുകയും ചെയ്യും. ഈ ആസുരവൃത്തിയോടുകൂടിയ മനുഷ്യൻ ഗർവ്വിഷ്ഠനായി പരനിന്ദ ചെയ്കയും, അങ്ങിനെ സർവ്വവ്യാപിയായ ഈശ്വരനെ ദ്വേഷിയ്ക്കുകയും ചെയ്യുകനിമിത്തം ആസുരയോനിയിൽത്തന്നെ വീണ്ടും വീണ്ടും ജന്മമെടുക്കുന്നു. ആത്മനാശത്തിനു കാരണമായ ഈ നരകത്തിനു മൂന്നു പ്രവേശദ്വാരങ്ങളുണ്ട്. അവ കാമം ക്രോധം ലോഭം എന്നിവയാണ്. ഈ മൂന്നിനെയും എല്ലാവരും ത്യജിയ്ക്കേണ്ടതാണ്. അങ്ങിനെ ത്യജിയ്ക്കുന്നവർ ശുഭമായ മാർഗ്ഗത്തിൽക്കൂടി പരമഗതിയെ പ്രാപിയ്ക്കും. അനാദികാലം മുതല്ക്കുതന്നെ പ്രമാണമായി കരുതിപ്പോരുന്ന ശാസ്ത്രവിധിയെ നിഷേധിച്ചു സ്വേച്ഛപ്രകാരം ഭോഗത്തിൽ ലയിച്ചിരിയ്ക്കുന്നവന് ഒരിക്കലും സുഖമുണ്ടാകയില്ല. അതുകൊണ്ടു കാര്യാകാര്യങ്ങളെ നിർണ്ണയിയ്ക്കുന്നതിന്, അനുഭവസിദ്ധന്മാരിൽനിന്നു ശാശ്വതധർമ്മങ്ങളെ ഗ്രഹിയ്ക്കുകയും അവയെ അനുസരിച്ച് ആചാരവിചാരങ്ങളെ ക്രമപ്പെടുത്തുകയും വേണം.''

---

ഈ അധ്യായത്തിൽ ദൈവി ആസുരി എന്നു രണ്ടു തരത്തിലുള്ള സമ്പത്തുകളെ വർണ്ണിച്ചിരിയ്ക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

അഭയം സത്ത്വസംശുദ്ധിർജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാധ്യായസ്തപ ആർജ്ജവം 1

അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം 2

തേജഃ ക്ഷമാ ധൃതിഃ ശൌചമദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീമഭിജാതസ്യ ഭാരത. 3

| | |
|---|---|
| ഭാരത | ഹേ ഭാരത ! |
| അഭയം സത്ത്വസംശുദ്ധി | ഭയമില്ലായ്മ, ചിത്തശുദ്ധി (മനസ്സിൽ കളവില്ലാതിരിയ്ക്കൽ) |

| | |
|---|---|
| ജ്ഞാനയോഗ വ്യവസ്ഥിതിഃ | അറിവിലും അഭ്യാസത്തിലും നിഷ്ഠ |
| ദാനം ദമഃ ച യജ്ഞഃ ച | അന്യന്ന കൊടുക്കൽ, ഇന്ദ്രിയങ്ങളെ അടക്കൽ, (വിശേഷിച്ചു കർമ്മേന്ദ്രിയങ്ങളെ) ലോകോപകാരത്തിനായി ത്യാഗംചെയ്യൽ |
| സ്വാദ്ധ്യായഃ | പഠിയ്ക്കൽ (ആത്മസംസ്കാരത്തിനുവേണ്ടി) |
| തപഃ ആർജ്ജവം അഹിംസാ സത്യം | തപസ്സ്, വക്രതയില്ലായ്മ, പരപീഡ ചെയ്യാതിരിയ്ക്കൽ, സത്യം |
| അക്രോധഃ | (കാരണമുണ്ടായാലും) ക്രോധിയ്ക്കാതിരിയ്ക്കൽ |
| ത്യാഗഃ | തനിയ്ക്കവകാശമുള്ളത് ഉപേക്ഷിയ്ക്കൽ (ഫലേച്ഛകൂടാതെ) |
| ശാന്തിഃ | മനസ്സിന്റെ സമാധാനം |
| അപൈശുനം | അന്യന്റെ ദോഷങ്ങളെ പറയാതിരിയ്ക്കൽ |
| ഭൂതേഷു ദയാ | ദീനന്മാരിൽ മനസ്സലിവ് |
| അലോലുപ്ത്വം | വിഷയാസക്തിയില്ലായ്മ |
| മാർദ്ദവം | ക്രൂരതയില്ലായ്മ |
| ഹ്രീഃ | ലജ്ജ (ചെയ്യക്കൂടാത്തതിൽ) |
| അചാപലം | ചാപല്യമില്ലായ്മ (ഇളക്കമില്ലായ്മ) |
| തേജഃ ക്ഷമാ ധൃതിഃ | തേജസ്സ്, ക്ഷമ, ധൈര്യം |
| ശൌചം | ദേഹത്തിന്റെയും മനസ്സിന്റെയും നിർമ്മലത |
| അദ്രോഹഃ | ആർക്കും ഉപദ്രവം ചെയ്യാതിരിയ്ക്കൽ |
| നാതിമാനിതാ | ഗർവ്വില്ലായ്മ (ഞാൻ കേമൻ എന്ന ഭാവമില്ലായ്മ) |
| ദൈവീം സമ്പദം അഭിജാതസ്യ ഭവന്തി | (ഇവ) ദൈവിയായ സമ്പത്തുകളെ പ്രാപിയ്ക്കുവാൻ യോഗ്യതയുള്ളവന്ന് ഉണ്ടാകുന്നു. |

ടിപ്പണി—ദമം എന്ന പദത്തിന് ഇന്ദ്രിയനിഗ്രഹം എന്നർത്ഥം. ഒരുവനോടു മറെറാരുവന്റെ ദോഷത്തെ പറയാതിരിയ്ക്കുകയാണ് അപൈശുനം. അലോലുപത്വം എന്നതിന്ന് ആശയില്ലായ്മ എന്നു താല്പര്യം. എല്ലാവിധം ഹീനവൃത്തികളെയും നിരോധിയ്ക്കുവാനുള്ള മനക്കരുത്താണ് തേജസ്സ്. അന്യനെ ഉപദ്രവിപ്പാൻ ഇച്ഛിയ്ക്കാതിരിയ്ക്കുയും അന്യനെ ഉപദ്രവിയ്ക്കാതിരിയ്ക്കുയുമാണ് അദ്രോഹം.

ദംഭോ ദർപ്പോഽഭിമാനശ്ച ക്രോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ പാർത്ഥ സമ്പദമാസുരീം. 4

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ! |
| ദംഭഃ | ദംഭം (ഞാൻ സദ്വൃത്തനാണെന്നു നടിക്കുന്ന സ്വഭാവം) |
| ദർപ്പഃ | ധനം വിദ്യ മുതലായവകൊണ്ടുള്ള തള്ളിച്ച |
| അഭിമാനഃ ച | തന്നെക്കുറിച്ച് അതിയായ മതിപ്പ് |
| ക്രോധഃ | കോപം |
| പാരുഷ്യം ഏവ ച | സൌമ്യതയില്ലായ്മ (പരുപരുപ്പൻപെരുമാററം) |
| അജ്ഞാനം ച | അറിവില്ലായ്മ |
| ആസുരീം സമ്പദം അഭിജാതസ്യ (ഭവന്തി) | (ഇവ) അസുരന്മാരുടെ (രാജസന്മാരുടെ) സമ്പത്തിനു യോഗ്യന്മാരായി ജനിക്കുന്നവക്ക് ഉണ്ടാകുന്നു. |

ടിപ്പണി—തമ്മിൽ ഇല്ലാത്തതിനെ പ്രകടിപ്പിക്കുന്നതു ദംഭമാണ്. ദർപ്പമെന്നതിനു തന്നെപ്പററി വലുപ്പം പറയുക എന്നും, പാരുഷ്യമെന്നതിനു കഠോരത എന്നും അർത്ഥം.

ദൈവീ സമ്പദ്വിമോക്ഷായ, നിബന്ധായാസുരീ മതാ;
മാ ശുചഃ, സംപദം ദൈവീമഭിജാതോസി പാണ്ഡവ. 5

| | |
|---|---|
| ദൈവീ സമ്പൽ വിമോക്ഷായ | ദൈവസമ്പത്തു ബന്ധമോചനത്തിനും |
| ആസുരീ നിബന്ധായ മതാ | ആസുരസമ്പത്തു ബന്ധമുണ്ടാക്കുന്നതിന്നും ഉള്ളതാണെന്നു സമ്മതിക്കപ്പെട്ടിരിക്കുന്നു. |
| പാണ്ഡവ | ഹേ പാണ്ഡവ! |
| ദൈവീം സമ്പദം അഭിജാതഃ അസി | നീ ദൈവസമ്പത്തിനു യോഗ്യനായി ജനിച്ചവനാകുന്നു. |
| മാ ശുച: | നീ വ്യസനിക്കേണ്ട |

ദ്വൌ ഭൂതസർഗ്ഗൌ ലോകേസ്മിൻ ദൈവ ആസുര ഏവ ച:
ദൈവോ വിസ്തരശഃ പ്രോക്ത; ആസുരം പാർത്ഥ മേ ശൃണു.

| | |
|---|---|
| അസ്മിൻ ലോകേ ദൈവഃ ആസുരഃ ഏവ ച ഭൂത സർഗ്ഗൌ ദ്വൌ | ഈ ലോകത്തിൽ ദൈവമെന്നും ആസുരമെന്നും ഭൂതസൃഷ്ടി—ജീവികൾ—രണ്ടു തരത്തിലാകുന്നു. |
| ദൈവഃ വിസ്തരശഃ പ്രോക്തഃ | ദൈവമെന്നതു വിസ്തരിച്ചു പറയപ്പെട്ടു. |
| പാർത്ഥ ആസുരം മേ ശൃണു | ഹേ പാർത്ഥ! ആസുരവർഗ്ഗത്തെപ്പററി എന്നിൽനിന്നു കേട്ടുകൊള്ളുക. |

പ്രവൃത്തിം ച നിവൃത്തിം ച ജനാ ന വിദുരാസുരാഃ;
ന ശൌചം നാപി ചാചാരോ ന സത്യം തേഷു വിദ്യതേ.

| | |
|---|---|
| ആസുരാഃ ജനാഃ പ്രവൃത്തിം ച നിവൃത്തിം ച ന വിദുഃ | ആസുരസ്വഭാവമുള്ള ജനങ്ങ ൾ പ്രവൃത്തിയേയും നിവൃത്തിയേയും (ചെയ്യേണ്ടതും ചെയ്യേണ്ടാത്തതും) അറിയുന്നില്ല. |
| തേഷു ശൌചം ന വിദ്യതേ, ആചാരഃ ച ന, സത്യം അപി ന | അവരിൽ ശൌചമോ (ശുദ്ധിയോ) ആചാരമോ സത്യമോ ഉണ്ടാകയില്ല. |

അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം
അപരസ്പരസംഭൂതം; കിമന്യൽ കാമഹൈതുകം. 8

| | |
|---|---|
| തേ ജഗൽ അസത്യം അപ്രതിഷ്ഠം അനീശ്വരം | അവർ ജഗത്ത് അസത്യമാണെന്നും (കൃത്രിമമാണെന്നും) നിരാധാരമാണെന്നും അനാഥമാണെന്നും |
| അപരസ്പരസംഭൂതം | അന്യോന്യസംയോഗംകൊണ്ടുണ്ടായതാണെന്നും |
| കാമഹൈതുകം | കാമമാണ് അതിൻെറ മൂലകാരണമെന്നും (പറയുന്നു) |
| അന്യൽ കിം ആഹുഃ | വേറെ എന്തു കാരണമാണ് ഉള്ളത് എന്നും പറയുന്നു. |

ഏതാം ദൃഷ്ടിമവഷ്ടഭ്യ നഷ്ടാത്മാനോല്പബുദ്ധയഃ
പ്രഭവന്ത്യുഗ്രകർമ്മാണഃ ക്ഷയായ ജഗതോഹിതാഃ. 9

| | |
|---|---|
| ഏതാം ദൃഷ്ടിം അവഷ്ടഭ്യ | ഈ അഭിപ്രായത്തെ കൈക്കൊണ്ടിട്ട് |
| നഷ്ടാത്മാനഃ അല്പബുദ്ധയഃ | ആത്മനാശം വന്നവരും അല്പബുദ്ധികളുമായിട്ടുള്ളവർ |
| ഉഗ്രകർമ്മാണഃ അഹിതാഃ | ക്രൂരകർമ്മം ചെയ്യുന്നവരും ലോകശത്രുക്കളുമായി |
| ജഗതഃ ക്ഷയായ പ്രഭവന്തി | ലോകനാശത്തിനായി ഉത്ഭവിക്കുന്നു. |

കാമമാശ്രിത്യ ദുഷ്പൂരം
ദംഭമാനമദാന്വിതാഃ
മോഹാദ് ഗൃഹീത്വാസദ്ഗ്രാഹാൻ
പ്രവർത്തന്തേശുചിവ്രതാഃ. 10

| | |
|---|---|
| ദുഷ്പൂരം കാമം ആശ്രിത്യ | തൃപ്തിയടയാത്ത ആശയെ ആശ്രയിച്ചിട്ട് |
| ദംഭമാന മദാന്വിതാഃ | ദംഭം ഗർവ്വം മദം എന്നിവയോടുകൂടിയവരായും |
| അശുചിവ്രതാഃ | ശുദ്ധിയില്ലാത്ത ആചാരങ്ങളോടുകൂടിയവരായും ഇരിക്കുന്ന ഇവർ. |
| മോഹാൽ അസൽ ഗ്രാഹാൻ ഗൃഹീത്വാ പ്രവർത്തന്തേ | വിവരമില്ലായ്മനിമിത്തം ദുരാഗ്രഹങ്ങളെ ആശ്രയിച്ചു പ്രവർത്തിക്കുന്നു. |

ചിന്താമപരിമേയാം ച പ്രളയാന്താമുപാശ്രിതാഃ
കാമോപഭോഗപരമാ ഏതാവദിതി നിശ്ചിതാഃ 11

ആശാപാശശതൈർബ്ബദ്ധാ: കാമക്രോധപരായണാഃ
ഈഹന്തേ കാമഭോഗാർത്ഥമന്യായേനാർത്ഥസഞ്ചയാൻ. 12

| | |
|---|---|
| അപരിമേയാം പ്രളയാന്താം ചിന്താം ഉപാശ്രിതാഃ | അളവില്ലാത്തതും ലോകം നശിക്കുമ്പോൾമാത്രം അവസാനിക്കുന്നതുമായ ചിന്തയെ ആശ്രയിച്ചവരായും |
| കാമോപഭോഗ പരമാഃ | കാമങ്ങളെ അനുഭവിക്കുന്നതുതന്നെ പരമപുരുഷാർത്ഥമായി വിചാരിക്കുന്നവരായും |
| ഏതാവൽ ഇതി നിശ്ചിതാഃ ച | ഇതുതന്നെയാണ് എല്ലാം എന്നു നിശ്ചയിച്ചവരായും |
| ആശാപാശശതൈഃ ബദ്ധാഃ | ആശകളാകുന്ന അനേകം കയറുകളാൽ കെട്ടപ്പെട്ടവരായും |
| കാമക്രോധ പരായണാഃ | കാമക്രോധങ്ങൾക്കു തികച്ചും അധീനന്മാരായും ഇരിക്കുന്നവർ |
| കാമഭോഗാർത്ഥം | സ്വാർത്ഥസുഖങ്ങളെ അനുഭവിക്കുന്നതിനായി |
| അന്യായേന അർത്ഥ സഞ്ചയാൻ ഈഹന്തേ | അന്യായമായി ധനം സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നു. |

ഇദമദ്യ മയാ ലബ്ധ,മിമം പ്രാപ്സ്യേ മനോരഥം,
ഇദമസ്തീ,ദമപി മേ ഭവിഷ്യതി പുനർദ്ധനം; 13

അസൌ മയാ ഹതഃ ശത്രു, ർഹനിഷ്യേ ചാപരാനപി,
ഈശ്വരോഹ,മഹം ഭോഗീ, സിദ്ധോഹം ബലവാൻ സുഖീ,

ആഢ്യോഭിജനവാനസ്മി, കോന്യോസ്തി സദൃശോ മയാ,
യക്ഷ്യേ ദാസ്യാമി മോദിഷ്യ ഇത്യജ്ഞാനവിമോഹിതാഃ

അനേകചിത്തവിഭ്രാന്താ മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു പതന്തി നരകേശുചൌ. 16

| | |
|---|---|
| ഇദം അദ്യ മയാ ലബ്ധം | ഇത് ഇന്ന് എന്നാൽ ലഭിയ്ക്കപ്പെട്ടു (എനിയ്ക്കു കിട്ടിക്കഴിഞ്ഞു) |
| ഇമം മനോരഥം പ്രാപ്യേ | ഈ മനോരാജ്യം ഞാൻ പ്രാപിയ്ക്കും (സാധിയ്ക്കും) |
| ഇദം അസ്തി | ഇത്ര (സമ്പാദ്യം) എനിയ്ക്കുണ്ട് |
| ഇദം ധനം അപി മേ പുനഃ ഭവിഷ്യതി | ഇത്ര സമ്പാദ്യവുംകൂടി എനിയ്ക്ക് ഇനി ഉണ്ടാകും |
| അസൌ ശത്രുഃ മയാ ഹതഃ | ഈ ശത്രു എന്നാൽ കൊല്ലപ്പെട്ടു |
| അപരാൻ അപി ഹനിഷ്യേ ച | മററു ശത്രുക്കളെയും ഞാൻ നശിപ്പിയ്ക്കും |
| അഹം ഈശ്വരഃ | ഞാൻതന്നെ ഈശ്വരൻ (സർവ്വാധികാരി) |
| അഹം ഭോഗീ | ഞാൻതന്നെ സുഖവസ്തുക്കളെ അനുഭവിയ്ക്കുന്നവൻ |
| അഹം സിദ്ധഃ ബലവാൻ സുഖീ | സർവ്വവും സാധിച്ചവനും ബലവാനും സുഖിയും ഞാൻതന്നെ |
| ആഢ്യഃ അഭിജനവാൻ അസ്മി | ധനസമ്പന്നനും ആഭിജാത്യം തികഞ്ഞവനും ഞാൻതന്നെ |
| മയാ സദൃശഃ കഃ അന്യഃ അസ്തി | എനിയ്ക്കു സമനായി ആരുണ്ട്? |
| യക്ഷ്യേ | ഞാൻ യജ്ഞം ചെയ്യും |
| ദാസ്യാമി | ഞാൻ ദാനം ചെയ്യും |
| മോദിഷ്യേ | ഞാൻ ആനന്ദിച്ചിരിയ്ക്കും |
| ഇതി അജ്ഞാന വിമോഹിതാഃ | എന്നിങ്ങിനെ അജ്ഞാനംകൊണ്ടു ബുദ്ധി മയങ്ങിയവരും |
| അനേകചിത്ത വിഭ്രാന്താഃ | പലവിധ വിചാരങ്ങളാൽ മനസ്സു പതറുന്നവരും |
| മോഹജാലസമാവൃതാഃ | തെററിദ്ധാരണയുടെ കെട്ടുപാടുകളാൽ ചുററപ്പെട്ടവരും |
| കാമഭോഗേഷു പ്രസക്താഃ | ഇന്ദ്രിയസുഖാനുഭവങ്ങളിൽ മത്തരുമായ ജനങ്ങരം |
| അശുചൌ നരകേ പതന്തി | നീചമായ നരകത്തിൽ വീഴുന്നു. |

ആത്മസംഭാവിതാഃ സ്തബ്ധാ ധനമാനമദാന്വിതാഃ
യജന്തേ നാമയജ്ഞൈസ്തേ ദംഭേനാവിധിപൂർവ്വകം. 17

| | |
|---|---|
| ആത്മസംഭാവിതാഃ | തന്നത്താൻ മാനിയ്ക്കുന്നവരും |
| സ്തബ്ധാഃ | വണക്കമില്ലാത്തവരും |
| ധനമാനമദാന്വിതാഃ തേ | ധനമാനമദങ്ങളോടുകൂടിയവരുമായ അവർ |
| ദംഭേന അവിധിപൂർവ്വകം നാമയജ്ഞൈഃ യജന്തേ | ദംഭംനിമിത്തം വിധിപ്രകാരമല്ലാതെ യജ്ഞമെന്ന പേരിൽ ചിലതു ചെയ്യുന്നു. |

അഹംകാരം ബലം ദർപ്പം കാമം ക്രോധം ച സംശ്രിതാഃ
മാമാത്മപരദേഹേഷു പ്രദ്വിഷന്തോഽഭ്യസൂയകാഃ. 18

| | |
|---|---|
| അംഹങ്കാരം ബലം ദർപ്പം കാമം ക്രോധം ച സംശ്രിതാഃ | അഹങ്കാരം ബലം ദർപ്പം (എനിയ്ക്കു സമനായി ആരുമില്ലെന്ന ഭാവം) കാമം കോപം ഇവയെ ആശ്രയിച്ചവരായിട്ട് |
| അഭ്യസൂയകാഃ | അസൂയാലുക്കളായ ഇവർ (പരനന്മ കാണാൻ വയ്യാത്തവരായ ഇവർ) |
| ആത്മപരദേഹേഷു മാം പ്രദ്വിഷന്തഃ (ഭവന്തി) | തന്നിലും മററുള്ളവരിലും സ്ഥിതിചെയ്യുന്ന എന്നെ ദ്വേഷിയ്ക്കുന്നവരായി ഭവിയ്ക്കുന്നു. |

താനഹം ദ്വിഷതഃ ക്രൂരാൻ സംസാരേഷു നരാധമാൻ
ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവ യോനിഷു. 19

| | |
|---|---|
| ദ്വിഷതഃ ക്രൂരാൻ അശുഭാൻ നരാധമാൻ താൻ | (മേൽപ്പറഞ്ഞവിധം) ദ്വേഷിയ്ക്കുന്നവരും ക്രൂരസ്വഭാവമുള്ളവരും അശുഭന്മാരും നരാധമന്മാരുമായ ഇവരെ |
| സംസാരേഷു ആസുരീഷു യോനിഷു ഏവ അഹം അജസ്രം ക്ഷിപാമി | ജനനമരണമാർഗ്ഗങ്ങളിൽക്കൂടി ആസുരയോനികളിൽത്തന്നെ ഞാൻ എന്നെന്നേയ്ക്കുമായി തള്ളിയിടുന്നു. |

ആസുരീം യോനിമാപന്നാ മൂഢാ ജന്മനി ജന്മനി
മാമപ്രാപ്യൈവ കൌന്തേയ തതോ യാന്ത്യധമാം ഗതിം.

| | |
|---|---|
| കൌന്തേയ | ഹേ അർജ്ജുന! |
| മൂഢാഃ ജന്മനി ജന്മനി ആസുരീം യോനിം ആപന്നാഃ | (ഈ) മൂഢന്മാർ ജന്മംതോറും ആസുരിയായ യോനിയെ പ്രാപിച്ചവരായിട്ട് |

| | |
|---|---|
| മാം അപ്രാപ്യ ഏവ തതഃ അധമാം ഗതിംയാന്തി | എന്നെ പ്രാപിയ്ക്കാതെതന്നെ അധികമധികം അധമമായ ഗതിയെ പ്രാപിയ്ക്കുന്നു. |

ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാ ലോഭ;സ്തസ്മാദേതൽ ത്രയം ത്യജേൽ.

| | |
|---|---|
| കാമഃ ക്രോധഃ തഥാ ലോഭഃ | കാമം ക്രോധം അപ്രകാരംതന്നെ ലോഭം (അത്യാശ) |
| ഇദം ത്രിവിധം ആത്മനഃ നാശനം നരകസ്യ ദ്വാരം | എന്നീ മൂന്നുംതന്നെ ആത്മനാശനമായ നരകത്തിന്റെ വാതിൽ. |
| തസ്മാൽ ഏതൽ ത്രയം ത്യജേൽ | അതുകൊണ്ടു് ഈ മൂന്നിനേയും ത്യജിയ്ക്കണം. |

ഏതൈർവ്വിമുക്തഃ കൌന്തേയ തമോദ്വാരൈസ്ത്രിഭിർന്നരഃ
ആചരത്യാത്മനഃ ശ്രേയ,സ്തതോ യാതി പരാം ഗതിം. 22

| | |
|---|---|
| കൌന്തേയ | ഹേ കുന്തീപുത്ര ! |
| തമോദ്വാരൈഃ ഏതൈഃ ത്രിഭിഃ വിമുക്തഃ നരഃ | തമസ്സിന്റെ വാതിലുകളായ ഈ മൂന്നിനാലും മോചിയ്ക്കപ്പെട്ട മനുഷ്യൻ (ഈ മൂന്നിൽനിന്നും മോചനം സിദ്ധിച്ചവൻ) |
| ആത്മനഃ ശ്രേയഃ ആചരതി | ആത്മാവിനു് (തനിയ്ക്കു്) ശ്രേയസ്സിനെ ചെയ്യുന്നു. |
| തതഃ പരാം ഗതിം യാതി | അതിനാൽ പരമഗതിയെ പ്രാപിയ്ക്കുന്നു. |

യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ,
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം. 23

| | |
|---|---|
| യഃ ശാസ്ത്രവിധിം ഉൽസൃജ്യ കാമകാരതഃ വർത്തതേ | യാതൊരുവൻ (ധർമ്മ)ശാസ്ത്രവിധിയെ ഉപേക്ഷിച്ചു് ഇഷ്ടംപോലെ പ്രവർത്തിയ്ക്കുന്നുവോ |
| സഃ സിദ്ധിം ന അവാപ്നോതി | അവൻ സിദ്ധിയെ പ്രാപിയ്ക്കുന്നില്ല. |
| ന സുഖം ന പരാം ഗതിം | (അവൻ യഥാർത്ഥ)സുഖത്തെയും മോക്ഷത്തെയും പ്രാപിയ്ക്കുന്നില്ല. |

ടിപ്പണി:—ശാസ്ത്രവിധികം എന്നു പറയുന്നതു ധർമ്മതത്വപ്രതിപാദകങ്ങളായി ഗണിയ്ക്കപ്പെട്ടുവരുന്ന ഗ്രന്ഥങ്ങളിൽ പറഞ്ഞിരിയ്ക്കുന്ന അനവധി ക്രിയകളല്ല. അനുഭവജ്ഞാനികളായ സൽപുരുഷന്മാരാൽ നിർദ്ദിഷ്ടമായ സംയമമാർഗ്ഗമെന്നേ അതിന്നർത്ഥമുള്ളു.

തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൌ;
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കര്മ്മ കര്ത്തുമിഹാര്ഹസി.

| | |
|---|---|
| തസ്മാൽ കാര്യാകാര്യ വ്യവസ്ഥിതൌ തേ ശാസ്ത്രം പ്രമാണം | അതുകൊണ്ടു ചെയ്യേണ്ടതും ചെയ്യരുതാത്തതും നിര്ണ്ണയിക്കുന്നതിൽ നിനക്കു ശാസ്ത്രംതന്നെ പ്രമാണം. |
| ശാസ്ത്രവിധാനോക്തം ജ്ഞാത്വാ ഇഹ കര്മ്മ കര്ത്തും അര്ഹസി | ശാസ്ത്രവിധികളിൽ പറയപ്പെട്ടിട്ടുള്ളതിനെ മനസ്സിലാക്കി ഇവിടെ നീ കര്മ്മം ചെയ്‌വാൻ യോഗ്യനായി ഭവിക്കുന്നു. |

ടിപ്പണി—ശാസ്ത്രത്തിന് ഇവിടെയും മുകളിൽ പറഞ്ഞ അര്ത്ഥം തന്നെയാണ്. ഓരോരുത്തനും അവനവൻെറ സ്വന്തം നിയമങ്ങളെ ഉണ്ടാക്കി സ്വേച്ഛാചാരന്മാരാകാതെ, ധര്മ്മത്തെ സ്വാനുഭവത്തിൽ അറിഞ്ഞിരിക്കുന്നവൻെറ വാക്യത്തെ പ്രമാണമായി വിചാരിക്കണമെന്നാണ് ഈ ശ്ലോകത്തിലെ ആശയം.

ഓം തത് സത്

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തര്ഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാര്ജ്ജുനസംവാദത്തിൽ 'ദൈവാസുരസമ്പദ്വിഭാഗയോഗ'മെന്ന പതിനാറാമധ്യായം അവസാനിച്ചു.

പതിനേഴാമധ്യായം

# ശ്രദ്ധാത്രയവിഭാഗയോഗം

അജ്ജുനൻ ഭഗവാനോട്ട ചോദിച്ചു: ''ശാസ്ത്രവിധിയെ കൂട്ടാക്കന്നില്ലെങ്കിലും, വിശ്വാസപൂവ്വം സേവാകമ്മം ചെയ്യുന്ന ഒരുവൻെറ ഗതി എന്താണ്?''

ഭഗവാൻ മറുപടി പറഞ്ഞു: ''വിശ്വാസം (ശ്രദ്ധ) സാത്വികം രാജസം താമസം എന്നിങ്ങിനെ മൂന്ന പ്രകാരത്തിലുണ്ട്. മനുഷ്യൻ തൻെറ വിശ്വാസം ഏതുവിധത്തിലാണോ ആ വിധത്തിലായിത്തീരുന്നു. സാത്ത്വികൻ ദേവന്മാരെയും, രാജസൻ യക്ഷരാക്ഷസന്മാരെയും, താമസൻ ഭൂതപ്രേതങ്ങളെയും ഭജിയ്ക്കുന്നു. ഒരു മനുഷ്യൻെറ വിശ്വാസം ഏതു തരത്തിലുള്ളതാണെന്ന പെട്ടെന്ന മനസ്സിലാക്കുക സാദ്ധ്യമല്ല. അതു മനസ്സിലാക്കുവാൻ അവൻെറ ആഹാരം തപസ്സ് യജ്ഞം എന്നിവ ഏതു തരത്തിലുള്ളവയാണെന്നറിയണം. ഇവയെല്ലാം മൂന്ന തരത്തിലുണ്ട്. അതും ഞാൻ പറഞ്ഞുതരാം: ആയുസ്സ്, നൈമ്മല്യം, ബലം ആരോഗ്യം, സുഖം, രുചി ഇവയെ വദ്ധിപ്പിയ്ക്കുന്ന ആഹാരം സാത്ത്വികമാകുന്നു. തീക്ഷ്ണത, പുളി, എരുവ്, ഉഷ്ണം ഈ ഗുണങ്ങളോടുകൂടിയ ആഹാരം രാജസമാകുന്നു. അതിൽനിന്ന ദുഃഖവും രോഗവുമുണ്ടാകുന്നു. പാകംചെയ്തു പഴകിയതും നരഞ്ഞതു്, എച്ചിൽ ഇങ്ങിനെ ഏതുവിധത്തിലെങ്കിലും അശുദ്ധമായിട്ടുള്ള ആഹാരം താമസമാണെന്നറിഞ്ഞുകൊള്ളുക. ഫലേച്ഛയെ ഉപേക്ഷിച്ചു കത്തവ്യബോധത്തോടും തന്മയത്വത്തോടും കൂടി ചെയ്യപ്പെടുന്ന യജ്ഞം സാത്ത്വികമാകുന്നു. ഫലേച്ഛയോടും ദംഭത്തോടുംകൂടി ചെയ്യപ്പെടുന്ന യജ്ഞം രാജസമാണെന്ന മനസ്സിലാക്കിക്കൊള്ളുക. വിധിഹീനമായും അന്നദാനമില്ലാതെയും മന്ത്രവും ദക്ഷിണയും കൂടാതെയും ചെയ്യുന്ന യ ജ്ഞം താമസമാകുന്നു. സജ്ജനപൂജ, ശുചിത്വം, ബ്രഹ്മചര്യം, അഹിംസ എന്നിതെല്ലാം ശരീരസംബന്ധമായ തപസ്സാകുന്നു. സത്യവും പ്രിയവും ഹിതവുമായ വാക്ക്, ധമ്മശാസ്ത്രപഠനശീലം ഇവ വാചികമായ തപസ്സാകുന്നു. മനഃപ്രസാദം, സൌമ്യത, മൌനം, ആത്മസംയമനം, സ്വഭാവശുദ്ധി ഇവ മാനസികമായ തപസ്സാകുന്നു. സമഭാവത്തോടുകൂടി, ഫലേച്ഛകൂടാതെ, മേൽവിവരിച്ചപ്രകാരം ശാരീരികവും വാചികവും മാനസികവുമായി ചെയ്യപ്പെടുന്ന തപസ്സാകുന്നു സാത്ത്വിക തപസ്സ്. മാന്യതയ്ക്കുള്ള ആഗ്രഹംകൊണ്ടു ദംഭത്തോടുകൂടി ചെയ്യപ്പെടുന്ന തപസ്സ് രാജസമാണെന്നറിഞ്ഞുകൊള്ളുക. കായക്ലേശത്തോടുകൂടി, ദുരാഗ്രഹംകൊണ്ടോ അന്യൻെറ നാശത്തിന്നുവേണ്ടിയോ ചെ

യ്യപ്പെടുന്നതും ശരീരസ്ഥനായ ആത്മാവിനെ പീഡിപ്പിയ്ക്കുന്നതുമായ തപസ്സു താമസമാകുന്നു. ദാനമെന്നതു ചെയ്യപ്പെടേണ്ട ഒന്നാണെന്ന റിഞ്ഞു, ഫലേച്ഛകൂടാതെ, ദേശകാലപാത്രങ്ങളെ നോക്കി ചെയ്യപ്പെടുന്നതായാൽ ആ ദാനം സാത്ത്വികമാകുന്നു. പ്രതിഫലേച്ഛയോടും സങ്കോചത്തോടുംകൂടി കൊടുക്കപ്പെടുന്ന ദാനം രാജസമാകുന്നു. ദേശകാലാദികളെക്കുറിച്ചു ചിന്തിയ്ക്കാതെ, മര്യാദകൂടാതെ, അവജ്ഞയോടുകൂടി ചെയ്യപ്പെടുന്ന ദാനം താമസമാകുന്നു.

വേദങ്ങളിൽ ബ്രഹ്മത്തെ 'ഓം തൽ സൽ' എന്നു നിർദ്ദേശിച്ചിരിയ്ക്കുന്നു. അതുകൊണ്ടു, ശ്രദ്ധാലുവായവൻ യജ്ഞം ദാനം മുതലായവ അതുച്ചരിച്ചുകൊണ്ടു ചെയ്യേണ്ടതാണ്. 'ഓം' എന്നു പറയുന്നതിൻെറ അർത്ഥം ഏകാക്ഷരമായ ബ്രഹ്മമാകുന്നു. 'തൽ' എന്നതിന് 'അത്' എന്നർത്ഥം. 'സൽ' എന്നതിന്നു സത്യം, മംഗളം എന്നർത്ഥമാകുന്നു. അതായത് ഈശ്വരൻ ഏകനാണ്, 'അതാ'ണ്, 'അതു' സത്യമാണ്, മംഗളത്തെ ചെയ്യുന്നതാണ്—ഈ ഭാവനയോടും ഈശ്വരാർപ്പണബുദ്ധിയോടുംകൂടിയ യജ്ഞാദ്യം ചെയ്യുന്നവൻെറ ശ്രദ്ധ സാത്ത്വികമാകുന്നു. അവൻ ശിഷ്ടാചാരത്തെ അറിയുന്നവനായാലും, അവന് ഈശ്വരാർപ്പണബുദ്ധിയുണ്ടെങ്കിൽ, അവൻെറ പ്രവൃത്തി ശിഷ്ടാചാരത്തിൽനിന്ന് അല്പം പിഴച്ചാലും ദോഷരഹിതമാകുന്നു. അതുകൊണ്ടു യാതൊരു പ്രവൃത്തി ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്യപ്പെടുന്നില്ലയോ, അതു ശ്രദ്ധാരഹിതമായി ഗണിയ്ക്കപ്പെടുന്നു. അതുകൊണ്ട് അത് 'അസത്ത്' ആകുന്നു.

---

ശാസ്ത്രത്തെ അതായതു ശിഷ്ടാചാരത്തെ, പ്രമാണമായി വിചാരിയ്ക്കണം എന്നു കേട്ടപ്പോൾ 'ശിഷ്ടാചാരത്തെ മാനിയ്ക്കുവാൻ സാധിച്ചില്ലെങ്കിലും, ഒരുവൻ ശ്രദ്ധാന്വിതനായി കർമ്മം ചെയ്യുന്നപക്ഷം അവൻെറ ഗതി എന്തായിരിയ്ക്കു'മെന്ന് അർജ്ജുനനു ശങ്ക തോന്നി. അതിനു സമാധാനം പറയുവാനാണ് ഈ അധ്യായത്തിൽ ഉദ്യമിയ്ക്കുന്നത്. എന്നാൽ, ശിഷ്ടാചാരമാകുന്ന പ്രദീപത്തെ ആദരിയ്ക്കാതെയുള്ള ശ്രദ്ധയിൽ ഭയം സംഭാവ്യമാണെന്നുമാത്രം പറഞ്ഞു ഭഗവാൻ തൃപ്തിപ്പെട്ടിരിയ്ക്കുന്നു. അതുകൊണ്ടു ശ്രദ്ധയേയും, അതിനെ ആധാരമാക്കി ചെയ്യപ്പെടുന്ന യജ്ഞതപോദാനാദികളെയും, അവയുടെ ഗുണങ്ങളനുസരിച്ചു മൂന്നു ഭാഗമാക്കി കാണിച്ചുകൊടുക്കുകയും, 'ഓം തൽ സത്തി'ൻെറ മാഹാത്മ്യത്തെ വർണ്ണിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു.

അർജ്ജുനൻ പറഞ്ഞു:

**യേ ശാസ്ത്രവിധിമുത്സൃജ്യ യജന്തേ ശ്രദ്ധയാന്വിതാഃ**
**തേഷാം നിഷ്ഠാ തു കാ കൃഷ്ണ? സത്ത്വമാഹോ രജസ്തമഃ? 1**

കൃഷ്ണ ഹേ കൃഷ്ണ!

| | |
|---|---|
| യേ ശാസ്ത്രവിധിം ഉൽസൃജ്യ ശ്രദ്ധയാ അന്വിതാഃ യജന്തേ | എവർ ശാസ്ത്രവിധിയെ വിട്ടുകളഞ്ഞു (ആദരിയ്ക്കാതെ) വിശ്വാസത്തോടുകൂടിയവരായിട്ടു യജ്ഞം ചെയ്യുന്നുവോ |
| തേഷാം നിഷ്ഠാ തു കാ | അവരുടെ അവസ്ഥ എന്താണ്? |
| സത്വം രജഃ തമഃ അഹോ | സാത്വികമോ രാജസമോ താമസമോ? |

ശ്രീഭഗവാൻ പറഞ്ഞു:

**ത്രിവിധാ ഭവതി ശ്രദ്ധാ ദേഹിനാം സാ സ്വഭാവജാ**
**സാത്ത്വികീ രാജസീ ചൈവ താമസീ ചേതി, താം ശൃണു.**

| | |
|---|---|
| ദേഹിനാം സ്വഭാവജാ സാ ശ്രദ്ധാ | ദേഹികൾക്കു സ്വാഭാവികമായി ഉണ്ടാകുന്ന (പൂർവ്വസംസ്കാരത്തിൽനിന്നുണ്ടാകുന്ന) ആ ശ്രദ്ധ (വിശ്വാസം) |
| സാത്ത്വികീ ച രാജസീ ച താമസീ ഇതി ത്രിവിധാ ഏവ ഭവതി | സാത്ത്വികം, രാജസം, താമസം എന്നിങ്ങിനെ മൂന്നു വിധത്തിലാകുന്നു. |
| താം ശൃണു | അതിനെ കേട്ടുകൊള്ളുക. |

**സത്ത്വാനുരൂപാ സർവ്വസ്യ ശ്രദ്ധാ ഭവതി ഭാരത;**
**ശ്രദ്ധാമയോയം പുരുഷോ; യോ യച്ഛ്രദ്ധഃ, സ ഏവ സഃ.**

| | |
|---|---|
| ഭാരത | ഹേ ഭാരത! |
| സർവ്വസ്യ ശ്രദ്ധാ സത്ത്വാനുരൂപാ ഭവതി | സകലപ്രാണികളുടേയും വിശ്വാസം (അവരവരുടെ) സ്വഭാവത്തിന്ന് (പൂർവ്വവാസനയ്ക്ക്) അനുരൂപമായിരിയ്ക്കുന്നു. |
| അയം പുരുഷഃ ശ്രദ്ധാമയഃ | ഈ മനുഷ്യൻ വിശ്വാസമയനാകുന്നു. |
| യഃ യച്ഛ്രദ്ധഃ സഃ ഏവ സഃ | ഒരുവൻ ഏതു വിശ്വാസത്തോടുകൂടിയവനാണോ അവൻ അതുപോലെയുള്ളവൻ തന്നെ. |

**യജന്തേ സാത്ത്വികാ ദേവാൻ, യക്ഷരക്ഷാംസി രാജസാഃ,**
**പ്രേതാൻ ഭൂതഗണാംശ്ചാന്യേ യജന്തേ താമസാ ജനാഃ.** 4

| | |
|---|---|
| സാത്ത്വികാഃ ദേവാൻ യജന്തേ | സാത്തികന്മാർ ദേവന്മാരെ പൂജിയ്ക്കുന്നു. |
| രാജസാഃ യക്ഷരക്ഷാംസി | രാജസന്മാർ യക്ഷന്മാരെയും രാക്ഷസന്മാരെയും പൂജിയ്ക്കുന്നു. |
| അന്യേ താമസാഃ ജനാഃ പ്രേതാൻ ഭൂതഗണാൻ ച യജന്തേ | മററുള്ള താമസന്മാരായ ജനങ്ങൾ പ്രേതങ്ങളെയും ഭൂതഗണങ്ങളെയും പൂജിയ്ക്കുന്നു. |

അശാസ്ത്രവിഹിതം ഘോരം തപ്യന്തേ യേ തപോ ജനാഃ
ദംഭാഹംകാരസംയുക്താഃ കാമരാഗബലാന്വിതാഃ 5

കർശയന്തഃ ശരീരസ്ഥം
ഭൂതഗ്രാമമചേതസഃ
മാം ചൈവാന്തഃശരീരസ്ഥം,
താൻ വിദ്ധ്യാസുരനിശ്ചയാൻ. 6

| | |
|---|---|
| യേ ജനാഃ ദംഭാഹം കാരസംയുക്താഃ | യാതൊരു ജനങ്ങൾ ദംഭാഹംകാരങ്ങളോടുകൂടിയവരും |
| കാമരാഗബലാന്വി താഃ അചേതസഃ | കാമരാഗങ്ങളുടെ ബലത്തോടു കൂടിയവരും അവിവേകികളുമായിട്ട് |
| ശരീരസ്ഥം ഭൂത ഗ്രാമം അന്തഃശരീര സ്ഥം മാം ച ഏവ കർശയന്തഃ | ശരീരത്തിലുള്ള പഞ്ചഭൂതങ്ങളെയും ശരീരത്തിനുള്ളിൽ വസിക്കുന്ന എന്നെയും (ശോഷിപ്പിക്കുന്ന) കഷ്ടപ്പെടുത്തുന്നവരായിട്ട് |
| അശാസ്ത്രവിഹിതം ഘോരം തപഃ തപ്യന്തേ | ശാസ്ത്രത്തിൽ വിധിക്കപ്പെട്ടിട്ടില്ലാത്ത ഘോരമായ തപസ്സിനെ ചെയ്യുന്നുവോ |
| താൻ ആസുരനിശ്ച യാൻ വിദ്ധി | അവരെ ആസുരബുദ്ധികളായി അറിഞ്ഞുകൊള്ളുക. |

ആഹാരസ്ത്വപി സർവ്വസ്യ ത്രിവിധോ ഭവതി പ്രിയഃ
യജ്ഞസ്തപസ്തഥാ ദാനം; തേഷാം ഭേദമിമം ശൃണു. 7

| | |
|---|---|
| സർവ്വസ്യ തു പ്രിയഃ ആഹാരഃ അപി ത്രിവിധഃ ഭവതി | എല്ലാവർക്കും പ്രിയമായ (മൂന്നു തരക്കാരും ഇഷ്ടപ്പെടുന്ന) ആഹാരവും മൂന്നു വിധത്തിലാകുന്നു. |
| തഥാ യജ്ഞഃ തപഃ ദാനം | അപ്രകാരംതന്നെ യജ്ഞം തപസ്സു ദാനം (ഇവയും മൂന്നു തരമുണ്ട്) |
| തേഷാം ഇമം ഭേദം ശൃണു | അവയുടെ ഈ വ്യത്യാസത്തെ കേട്ടുകൊള്ളുക. |

ആയുഃസത്ത്വബലാരോഗ്യ-
സുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ
ആഹാരാഃ സാത്ത്വികപ്രിയാഃ. 8

| | |
|---|---|
| ആയുഃസത്ത്വബലാ രോഗ്യസുഖപ്രീതി വിവർദ്ധനാഃ | ആയുസ്സ് ഓജസ്സ് ബലം ആരോഗ്യം സന്തോഷം തൃപ്തി ഇവയെ വർദ്ധിപ്പിക്കുന്നവയും |

| | |
|---|---|
| രസ്യാഃ സ്നിഗ്ദ്ധാഃ<br>സ്ഥിരാഃ ഹൃദ്യാഃ<br>ആഹാരാഃ സാത്ത്വി<br>കപ്രിയാഃ | രസത്തോടുകൂടിയവയും മെഴുക്കമയമുള്ള വയും പുഷ്ടി ഉണ്ടാക്കുന്നവയും മനസ്സിനു പിടിക്കുന്നവയുമായ ആഹാരങ്ങൾ സാത്ത്വികന്മാർക്കുപ്രിയമായിട്ടുള്ളവയാകുന്നു. |

കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ ദുഃഖശോകാമയപ്രദാഃ. 9

| | |
|---|---|
| കട്വമ്ലലവണാത്യുഷ്ണ<br>തീക്ഷ്ണരൂക്ഷ<br>വിദാഹിനഃ | കയ്പ് പുളിപ്പ് ഉപ്പ് അതിയായ ചൂട് എരുവ് മെഴുക്കമയമില്ലാത്തതു ദാഹം ഉണ്ടാക്കുന്നത് ഇങ്ങിനെയുള്ളവയും |
| ദുഃഖശോകാമയ പ്രദാഃ<br>ആഹാരാഃ | ദുഃഖം (തൽക്കാലം കഷ്ടം) ശോകം (പിന്നീടുള്ള കഷ്ടം) രോഗം ഇവയെ ഉണ്ടാക്കുന്നവയുമായ ആഹാരങ്ങൾ |
| രാജസസ്യ ഇഷ്ടാഃ | രാജസഗുണക്കാർക്ക് ഇഷ്ടമാകുന്നു. |

യാതയാമം ഗതരസം പൂതി പര്യുഷിതം ച യൽ
ഉച്ഛിഷ്ടമപി ചാമേധ്യം ഭോജനം താമസപ്രിയം. 10

| | |
|---|---|
| യാതയാമം ഗതരസം<br>പൂതി പര്യുഷിതം ച | പാകം ചെയ്തിട്ട് ഒരു യാമം കഴിഞ്ഞതും രസമെല്ലാം പോയതും ദുർഗ്ഗന്ധമുള്ളതും തലേദിവസം പാകം ചെയ്തതും |
| ഉച്ഛിഷ്ടം അപി<br>അമേധ്യം ച | അന്യൻ ഭക്ഷിച്ചു ശേഷിച്ചതും വൃത്തികെട്ടതുമായ |
| യൽ ഭോജനം (തൽ)<br>താമസപ്രിയം | യാതൊരാഹാരമാണുള്ളത് അതു താമസ സ്വഭാവികൾക്കു പ്രിയമാകുന്നു. |

അഫലാകാംക്ഷിഭിര്യജ്ഞോ വിധി ദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ സമാധായ, സ സാത്ത്വികഃ. 11

| | |
|---|---|
| യഷ്ടവ്യം ഏവ ഇതി<br>മനഃ സമാധായ | യജ്ഞം ചെയ്യേണ്ടതാണ് എന്നു മനോനിശ്ചയം ചെയ്തിട്ട് |
| വിധിദൃഷ്ടഃ യഃ യജ്ഞഃ | വിഹിതമായിട്ടുള്ള യാതൊരു യജ്ഞം |
| അഫലാകാംക്ഷിഭിഃ<br>ഇജ്യതേ | ഫലത്തിൽ ഇച്ഛയില്ലാത്തവരാൽ ചെയ്യപ്പെടുന്നുവോ |
| സഃ സാത്ത്വികഃ | ആ യജ്ഞം സാത്ത്വികമാകുന്നു. |

അഭിസന്ധായ തു ഫലം ദംഭാർത്ഥമപി ചൈവ യൽ
ഇജ്യതേ ഭരതശ്രേഷ്ഠ, തം യജ്ഞം വിദ്ധി രാജസം. 12

| | |
|---|---|
| ഭരതശ്രേഷ്ഠ | ഹേ ഭരതശ്രേഷ്ഠ ! |

| | |
|---|---|
| ഫലം അഭിസന്ധായ തു ദംഭാൎത്ഥം അപി ച ഏവ | ഫലത്തെ ഉദ്ദേശിച്ചിട്ടും തന്റെ അന്തസ്സു പ്രകടിപ്പിയ്ക്കേണ്ടതിനും |
| യൽ ഇജ്യതേ തം രാജസം യജ്ഞം വിദ്ധി | യാതൊരു യജ്ഞമാണ് ചെയ്യപ്പെടുന്നത് ആ യജ്ഞം രാജസമാണെന്നറിഞ്ഞു കൊള്ളുക. |

വിധിഹീനമസൃഷ്ടാന്നം മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ. 13

| | |
|---|---|
| വിധിഹീനം അസൃഷ്ടാന്നം മന്ത്രഹീനം അദക്ഷിണം | ശാസ്ത്രവിധിപ്രകാരമല്ലാതെയും അന്നദാനംകൂടാതെയും മന്ത്രംകൂടാതെയും ദക്ഷിണകൂടാതെയും |
| ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ | വിശ്വാസമില്ലാതെയുമുള്ള യജ്ഞം താമസമെന്നു (വിദ്വാന്മാർ) പറയുന്നു. |

ദേവദ്വിജഗുരുപ്രാജ്ഞപൂജനം ശൌചമാൎജ്ജവം
ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ. 14

| | |
|---|---|
| ദേവദ്വിജഗുരു പ്രാജ്ഞപൂജനം | ദേവന്മാർ ബ്രാഹ്മണർ ഗുരുക്കന്മാർ ജ്ഞാനികൾ ഇവരെ പൂജിയ്ക്കുക |
| ശൌചം ആൎജ്ജവം ബ്രഹ്മചര്യം അഹിംസാ ച | ശുചിത്വം (മനസ്സിന്റെയും ശരീരത്തിന്റെയും ശുദ്ധി) വക്രതയില്ലായ്മ ബ്രഹ്മചര്യം യാതൊന്നിനെയും ഉപദ്രവിയ്ക്കാതിരിയ്ക്കൽ ഇവ |
| ശാരീരം തപഃ ഉച്യതേ | ശരീരംകൊണ്ടുള്ള തപസ്സെന്നു പറയപ്പെടുന്നു. |

അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യൽ
സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ. 15

| | |
|---|---|
| അനുദ്വേഗകരം സത്യം പ്രിയഹിതം വാക്യം ച | അന്യന്നു മനക്ഷോഭമുണ്ടാക്കാത്തതും സത്യവും കേൾക്കാൻ സുഖമുള്ളതും കേൾക്കുന്നതുകൊണ്ടു ഗുണമുള്ളതുമായ വാക്ക് |
| സ്വാധ്യായാഭ്യസനം ച ഏവ | പഠനപരിശീലനം (ഇവ) |
| യൽ (തൽ) വാങ്മയം തപഃ ഉച്യതേ | യാതൊന്നോ (അത്) വാക്കുകൊണ്ടുള്ള തപസ്സെന്നു പറയപ്പെടുന്നു. |

മനഃപ്രസാഃ സൌമ്യത്വം മൌനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതൽ തപോ മാനസമുച്യതേ. 16

| | |
|---|---|
| മനഃപ്രസാദഃ സൌമ്യത്വം മൌനം | മനശ്ശാന്തി ക്രൂരതയില്ലായ്മ അതിഭാഷണം ചെയ്യായ്ക |
| ആത്മവിനിഗ്രഹഃ ഭാവസംശുദ്ധി | മനസ്സിനെ അടക്കൽ സ്വഭാവശുദ്ധി (ശുദ്ധവിചാരശീലം) |
| ഇതി ഏതൽ മാനസം തപഃ ഉച്യതേ | എന്നിവ മനസ്സുകൊണ്ടുള്ള തപസ്സ് എന്നു പറയപ്പെടുന്നു. |

ശ്രദ്ധയാ പരയാ തപ്തം തപസ്തൽ ത്രിവിധം നരൈഃ
അഫലാകാംക്ഷിഭിര്യുക്തൈഃ സാത്വികം പരിചക്ഷതേ.

| | |
|---|---|
| അഫലാകാംക്ഷിഭിഃ യുക്തൈഃ നരൈഃ | ഫലമിച്ഛിക്കാത്തവരും യോഗികളുമായ മനുഷ്യരാൽ |
| പരയാ ശ്രദ്ധയാ തപ്തം തൽ ത്രിവിധം തപഃ | പരമശ്രദ്ധയോടുകൂടി ചെയ്യപ്പെടുന്ന ആ മൂന്നുവിധമായ തപസ്സും |
| സാത്വികം പരിചക്ഷതേ | സാത്വികമാണെന്നു പറയുന്നു. |

സൽകാരമാനപൂജാർത്ഥം തപോ ദംഭേന ചൈവ യൽ
ക്രിയതേ, തദിഹ പ്രോക്തം രാജസം ചലമധ്രുവം. 18

| | |
|---|---|
| സൽക്കാരമാന പൂജാർത്ഥം | അന്യൻ സമ്മതിക്കണം മാനിക്കണം പൂജിക്കണം എന്നുദ്ദേശിച്ചും |
| ദംഭേന ച ഏവ യൽ തപഃ ക്രിയതേ | തന്റെ യോഗ്യത കാണിക്കാനും യാതൊരു തപസ്സു ചെയ്യപ്പെടുന്നുവോ |
| ചലം അധ്രുവം തൽ ഇഹ രാജസം പ്രോക്തം | മാറിക്കൊണ്ടിരിക്കുന്നതും സ്ഥിരഫലം കിട്ടാത്തതുമായ ആ തപസ്സ് ഇവിടെ (ലോകത്തിൽ) രാജസമെന്നു പറയപ്പെടുന്നു. |

മൂഢഗ്രാഹേണാത്മനോ യൽ പീഡയാ ക്രിയതേ തപഃ
പരസ്യോത്സാദനാർത്ഥം വാ, തൽ താമസമുദാഹൃതം. 19

| | |
|---|---|
| മൂഢഗ്രാഹേണ | അറിവില്ലായ്മയാലുള്ള ദുരാഗ്രഹംകൊണ്ട് |
| ആത്മനഃ പീഡയാ പരസ്യ ഉത്സാദനാർത്ഥം വാ | അവനവനെ പീഡിപ്പിച്ചിട്ടോ അന്യന്റെ നാശത്തിനു വേണ്ടിയോ |
| യൽ തപഃ ക്രിയതേ തൽ താമസം ഉദാഹൃതം | യാതൊരു തപസ്സു ചെയ്യപ്പെടുന്നുവോ അതു താമസമെന്നു പറയപ്പെടുന്നു. |

ദാതവ്യമിതി യദ്ദാനം ദീയതേനുപകാരിണേ
ദേശേ കാലേ ച പാത്രേ ച, തദ്ദാനം സാത്വികം സ്മൃതം.

| | |
|---|---|
| ദാതവ്യം ഇതി | കൊടുക്കേണ്ടതു തന്റെ ചുമതലയാണ് എന്നുവെച്ച് |
| ദേശേ കാലേ ച പാത്രേ ച | സ്ഥലം കാലം വാങ്ങുന്നവന്റെ യോഗ്യത ഇവയെ ചിന്തിച്ച് |
| അനുപകാരിണേ | ഉപകാരിയല്ലാത്തവന് (പ്രത്യുപകാരം ചെയ്യുന്നതക്കവനോ എന്നു നോക്കാതെ) |
| യൽ ദാനം ദീയതേ തൽ ദാനം സാത്ത്വികം സ്മൃതം | യാതൊരു ദാനം കൊടുക്കപ്പെടുന്നുവോ ആ ദാനം സാത്ത്വികമെന്നു പറയപ്പെടുന്നു. |

യൽ തു പ്രത്യുപകാരാത്ഥം ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം, തദ്ദാനം രാജസം സ്മൃതം. 21

| | |
|---|---|
| പ്രത്യുപകാരാത്ഥം | പ്രത്യുപകാരത്തിനുവേണ്ടിയോ |
| ഫലം ഉദ്ദിശ്യ വാ പരിക്ലിഷ്ടം | ഫലത്തെ ഉദ്ദേശിച്ചോ മനഃക്ലേശത്തോടുകൂടിയോ |
| യൽ തു പുനഃ ദീയതേ ച | യാതൊന്നു കൊടുക്കപ്പെടുന്നുവോ |
| തൽ ദാനം രാജസംസ്മൃതം | ആ ദാനം രാജസമെന്നു പറയപ്പെടുന്നു. |

അദേശകാലേ യദ്ദാനമപാത്രേഭ്യശ്ച ദീയതേ
അസൽകൃതമവജ്ഞാതം, തൽ താമസമുദാഹൃതം. 22

| | |
|---|---|
| അദേശകാലേ അപാത്രേഭ്യഃ ച | ദേശകാലങ്ങളെ നോക്കാതെ അർഹന്മാരല്ലാത്തവക്ക് |
| അസൽകൃതം അവജ്ഞാതം | ബഹുമാനംകൂടാതേയും നിന്ദയോടുകൂടിയും |
| യൽ ദാനം ദീയതേ തൽ താമസം ഉദാഹൃതം | യാതൊരു ദാനം കൊടുക്കുന്നുവോ അതു താമസമെന്നു പറയപ്പെട്ടിരിയ്ക്കുന്നു. |

ഓം തൽ സദിതി നിർദ്ദേശോ ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ;
ബ്രാഹ്മണാസ്തേന വേദാശ്ച യജ്ഞാശ്ച വിഹിതാഃ പുരാ.

| | |
|---|---|
| ഓം തൽ സൽ ഇതി ബ്രഹ്മണഃ ത്രിവിധഃ നിർദ്ദേശഃ സ്മൃതഃ | ഓം തൽ സൽ എന്നിങ്ങിനെ ബ്രഹ്മത്തിനു മൂന്നുവിധമായ നിർദ്ദേശങ്ങരം പറയപ്പെട്ടിരിയ്ക്കുന്നു. |
| തേന ബ്രാഹ്മണാഃ വേദാഃ ച യജ്ഞാഃ ച പുരാ വിഹിതാഃ | ഈ ത്രിവിധനിർദ്ദേശങ്ങരംകൊണ്ടു ബ്രാഹ്മണരും വേദങ്ങളും യജ്ഞങ്ങളും ആദികാലത്തു കല്പിയ്ക്കപ്പെട്ടു. |

തസ്മാദോമിത്യുദാഹൃത്യ യജ്ഞദാനതപഃക്രിയാഃ
പ്രവത്തന്തേ വിധാനോക്താഃ സതതം ബ്രഹ്മവാദിനാം. 24

| | |
|---|---|
| തസ്മാൽ ബ്രഹ്മവാദിനാം വിധാനോക്താഃ യജ്ഞ ദാന തപഃക്രിയാഃ ഓം ഇതി ഉദാഹൃത്യ സതതം പ്രവർത്തന്തേ | അതുകൊണ്ടു ബ്രഹ്മവാദികളുടെ (ജ്ഞാനികളുടെ) ശാസ്ത്രോക്തങ്ങളായ യജ്ഞം ദാനം തപസ്സു തുടങ്ങിയ ഈ കർമ്മങ്ങൾ ഓം എന്ന് ഉച്ചരിച്ച് എല്ലായ്പോഴും ചെയ്യപ്പെടുന്നു. |

തദിത്യനഭിസന്ധായ ഫലം യജ്ഞതപഃക്രിയാഃ
ദാനക്രിയാശ്ച വിവിധാഃ ക്രിയന്തേ മോക്ഷകാംക്ഷിഭിഃ.

| | |
|---|---|
| ഫലം അനഭിസന്ധായ | ഫലത്തെ അപേക്ഷിക്കാതെ |
| വിവിധാഃ യജ്ഞ തപഃ ക്രിയാഃ ദാനക്രിയാഃ ച | അനേകവിധമായ യജ്ഞതപഃക്രിയകളും ദാനക്രിയകളും |
| മോക്ഷകാംക്ഷിഭിഃ | മോക്ഷേച്ഛുക്കളാൽ |
| തൽ ഇതി ഉദാഹൃത്യ ക്രിയന്തേ | തൽ എന്ന് ഉച്ചരിച്ചുകൊണ്ടു ചെയ്യപ്പെടുന്നു. |

സദ്ഭാവേ സാധുഭാവേ ച സദിത്യേതൽ പ്രയുജ്യതേ;
പ്രശസ്തേ കർമ്മണി തഥാ സച്ഛബ്ദഃ പാർത്ഥ യുജ്യതേ. 26

| | |
|---|---|
| പാർത്ഥ | ഹേ പാർത്ഥ ! |
| സൽഭാവേ സാധു ഭാവേ ച | സത്യം എന്ന അർത്ഥത്തിലും ശരി എന്ന അർത്ഥത്തിലും |
| സൽ ഇതി ഏതൽ പ്രയുജ്യതേ | സൽ എന്ന പദം പ്രയോഗിക്കപ്പെടുന്നു. |
| തഥാ പ്രശസ്തേ കർമ്മണി സച്ഛബ്ദഃ യുജ്യതേ | അപ്രകാരംതന്നെ മംഗളകർമ്മങ്ങളിലും സൽ എന്ന ശബ്ദം ഉപയോഗിക്കപ്പെടുന്നു. |

യജ്ഞേ തപസി ദാനേ ച സ്ഥിതിഃ സദിതി ചോച്യതേ;
കർമ്മ ചൈവ തദർത്ഥീയം സദിത്യേവാഭിധീയതേ. 27

| | |
|---|---|
| യജ്ഞേ ച തപസി ദാനേ ച സ്ഥിതിഃ സൽ ഇതി ഉച്യതേ | യജ്ഞത്തിലും തപസ്സിലും ദാനത്തിലുമുള്ള നിഷ്ഠ സൽ (ശരി) എന്നു പറയപ്പെടുന്നു. |
| തദർത്ഥീയം കർമ്മ ച ഏവ സൽ ഇതി ഏവ അഭിധീയതേ | അവയെസ്സംബന്ധിച്ച കർമ്മവും സൽ എന്നുതന്നെ പറയപ്പെടുന്നു. |

ടിപ്പണി—ഓരോ കർമ്മവും ഈശ്വരാർപ്പണമായിത്തന്നെ ചെയ്യപ്പെടണം. എന്തുകൊണ്ടെന്നാൽ 'ഓം' ശബ്ദംതന്നെ 'സൽ' ആകുന്നു—സത്യമാകുന്നു. അതിനായി അർപ്പണം ചെയ്യുന്നതുമാത്രമേ സഫലമാകുന്നുള്ളൂ എന്നാണ് മേൽപ്പറഞ്ഞിരിക്കുന്ന മൂന്നു ശ്ലോകങ്ങളുടെ ഭാവാർത്ഥം.

അശ്രദ്ധയാ ഹുതം ദത്തം തപസ്തപ്തം കൃതം ച യൽ,
അസദിത്യുച്യതേ പാത്ഥ; ന ച തൽ പ്രേത്യ, നോ ഇഹ.

| | |
|---|---|
| പാത്ഥ | ഹേ പാത്ഥ ! |
| അശ്രദ്ധയാ ഹുതം ദത്തം തപ്തം തപഃ | ശ്രദ്ധകൂടാതെ ചെയ്യപ്പെടുന്ന (യജ്ഞം) ഹോമം ദാനം അനുഷ്ഠിക്കപ്പെടുന്നതപസ്സ് |
| യൽ ച കൃതം തൽ | (എന്നുവേണ്ട) ചെയ്യപ്പെടുന്ന ഏതു കർമ്മവും |
| അസൽ ഇതി ഉച്യതേ | അസത് (അസാധു) എന്നു പറയപ്പെടുന്നു. |
| പ്രേത്യ ന ഇഹ ച നോ | (എന്തുകൊണ്ടെന്നാൽ അവയെക്കൊണ്ടു) പരലോകത്തിൽ ഫലമില്ല, ഈ ലോകത്തിലും ഫലമില്ല, |

ഓം തത് സത്

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'ശ്രദ്ധാത്രയവിഭാഗയോഗ'മെന്ന പതിനേഴാമദ്ധ്യായം അവസാനിച്ചു.

പതിനെട്ടാമദ്ധ്യായം

# സന്ന്യാസയോഗം

മുമ്പു കഴിഞ്ഞ പതിനേഴദ്ധ്യായം മനനം ചെയ്തതിനുശേഷം അർജ്ജുനന്റെ മനസ്സിൽ ചില സംശയങ്ങൾ ഉണ്ടാകുന്നു. ഗീതയിൽ വിവരിച്ച സന്ന്യാസം പ്രചാരത്തിലുള്ള സന്ന്യാസത്തിൽനിന്നു വ്യത്യസ്തമായി അർജ്ജുനനു തോന്നി. ത്യാഗവും സന്ന്യാസവും വേറെ വേറെ വിഷയങ്ങളാണോ എന്ന ശങ്കയ്ക്കു നിവൃത്തിയായി ഭഗവാൻ ഈ അവസാനാധ്യായത്തിൽ ഇതുവരെ പറഞ്ഞ തത്വങ്ങളെ സംഗ്രഹിച്ചുപദേശിക്കുന്നു. മിക്ക കർമ്മങ്ങളും ഫലോദ്ദേശമുള്ളവയാണ്. അനേകപ്രകാരത്തിലുള്ള ആഗ്രഹങ്ങൾ സാധിക്കുവാൻ വേണ്ടിയാണ് മനുഷ്യൻ പ്രയത്നം ചെയ്യുന്നത്. അങ്ങിനെയുള്ള കർമ്മത്തെയാണ് കാമ്യകർമ്മമെന്നു പറയുന്നത്. അത്യാവശ്യവും സ്വാഭാവികവുമായ മറെറാരു കർമ്മമുണ്ട്. ശ്വാസോച്ഛ്വാസം ചെയ്യുക, കാണുക, ശരീരത്തിന്റെ ആവശ്യമനുസരിച്ചു ഭക്ഷിക്കുക, ഉറങ്ങുക, വസ്ത്രധാരണം ചെയ്യുക, വിശ്രമിക്കുക മുതലായവ ഈ തരത്തിൽപ്പെട്ടവയാണ്. ഇവയ്ക്കുപുറമേ മൂന്നാമതൊരുതരം കർമ്മമുണ്ട്. അതാണ് പാരമാർത്ഥികമായ കർമ്മം. മേൽപ്പറഞ്ഞ മൂന്നുതരം കർമ്മങ്ങളിൽ കാമ്യകർമ്മങ്ങളുടെ ന്യാസ(ത്യാഗ)മാണ് ഗീതയിലെ സന്ന്യാസം. സകല കർമ്മങ്ങളുടെയും ഫലത്യാഗമാണ് ഗീതയിൽ ഘോഷിച്ചിട്ടുള്ള ത്യാഗം. അല്പമെങ്കിലും ദോഷസ്പർശമില്ലാതെ യാതൊരു കർമ്മവുമില്ലെന്നു പറയാമെങ്കിലും, യജ്ഞാർത്ഥം, അതായതു പരോപകാരാർത്ഥം, ചെയ്യപ്പെടുന്ന കർമ്മം ഒരിക്കലും ത്യാജ്യമല്ല. യജ്ഞത്തിൽ ദാനവും തപസ്സും ഒരുമിച്ചു ചേർന്നിരിക്കുന്നു. എന്നാൽ അതിൽ ആസക്തിയോ മോഹമോ ഉണ്ടാകരുത്. അങ്ങിനെവന്നാൽ അതിൽ ദോഷം കടന്നുകൂടുവാൻ ഇടയുണ്ട്. അവനവൻ ചെയ്യേണ്ടുന്ന കർമ്മത്തെ മോഹം ഹേതുവാൽ ത്യജിക്കുന്നതു താമസമായ ത്യാഗമാകുന്നു. കായക്ലേശഭയംകൊണ്ടു ചെയ്യുന്ന ത്യാഗം രാജസമാകുന്നു. ലോകസേവ ഫലേച്ഛകൂടാതെ ചെയ്യേണ്ടതാണെന്ന സങ്കല്പത്തോടുകൂടി ചെയ്യപ്പെടുമ്പോൾ അതു യഥാർത്ഥമായ സാത്ത്വികത്യാഗമാകും; അതായത് അതിൽ കർമ്മത്യാഗമില്ല; കർത്തവ്യകർമ്മത്തിന്റെ ഫലത്യാഗമേ ഉള്ളു. അഥവാ, ഇതിനു കാമ്യകർമ്മങ്ങളുടെ ത്യാഗം എന്നർത്ഥം പറയാം. അങ്ങിനെയുള്ള ത്യാഗം ചെയ്യുന്നവന്റെ മനസ്സിൽ ശങ്കകൾ അങ്കുരിക്കുകയില്ല. അവന്റെ സങ്കല്പങ്ങൾ പരിശുദ്ധങ്ങളാകുന്നു. അവൻ തന്റെ സൌകര്യങ്ങളെയും അസൌകര്യങ്ങളെയുംകുറിച്ചു ചിന്തിക്കുന്നില്ല. കർമ്മഫലത്തെ ത്യജിക്കാത്ത

വർ ഗുണങ്ങളും ദോഷങ്ങളും അനുഭവിയ്ക്കുതന്നെ വേണം. ഇതു നിമിത്തം അവർ കർമ്മബദ്ധരായിരിയ്ക്കുന്നു. ഫലത്തെ ത്യജിച്ചിട്ടുള്ള വരാകട്ടെ ആ ബന്ധനത്തിൽനിന്നു വിമുക്തരാകുന്നു. കർമ്മത്തെ പ്പററി വ്യാമോഹം എന്തിനാണ്? 'ഞാൻ ചെയ്യുന്നു' എന്ന അഭി മാനം മിഥ്യയാണ്. അഞ്ചു കാരണംകൊണ്ടാണ് കർമ്മസിദ്ധിയു ണ്ടാകുന്നത്. അവയിൽ സ്ഥലം, കർത്താവ്, ഉപകരണം, ക്രിയ ഇവ നാലും ചേർന്നാലും അവസാനമായി ദൈവം എന്ന് ഒരു കാര ണംകൂടി തികയുവാനുണ്ട്—ഈ കര്യം മനസ്സിലാക്കി മനുഷ്യൻ അഭിമാനത്തെ തിരസ്കരിയ്ക്കണം. അഹന്തയെ ഉപേക്ഷിച്ച കർമ്മം ചെയ്യുന്ന ഒരുവൻ എന്തു കർമ്മം ചെയ്താലും അവൻ ഒന്നും ചെയ്യു ന്നില്ലെന്നു പറയാം. എന്തുകൊണ്ടെന്നാൽ, ആ കർമ്മം അവനെ ബന്ധിയ്ക്കുന്നില്ല. ഇപ്രകാരം അഭിമാനരഹിതനും വ്യക്തിഭാവം ഉപേക്ഷിച്ചവനുമായ മനുഷ്യൻ ഹിംസ ചെയ്താലും ഹിംസിയ്ക്കുന്നി ല്ലെന്നു പറയാം. വ്യക്തിഭാവം ഉപേക്ഷിച്ചാൽപ്പിന്നെ ഹിംസ ചെയ്താലും നിസ്സംഗനായിരിയ്ക്കാമെന്ന് ഇതിനർത്ഥമില്ല; എന്തുകൊ ണ്ടെന്നാൽ അഭിമാനരഹിതനായ ഒരുവനു ഹിംസ ചെയ്യേണ്ട ആവശ്യം വരില്ല. കർമ്മത്തിനു ജ്ഞാനം ജ്ഞേയം പരിജ്ഞാതാവ് എന്നിങ്ങിനെ മൂന്നു പ്രേരകശക്തികളുണ്ട്. ഇപ്രകാരം പ്രേരണയു ണ്ടായതിനുശേഷം, കർമ്മത്തിന് ഉപകരണമാകുന്നത് ഇന്ദ്രിയ ങ്ങളാകുന്നു. ചെയ്യപ്പെടുന്നതു ക്രിയയും ചെയ്യുന്ന ആൾ കർത്താ വുമാകുന്നു. ഇങ്ങിനെ ആചാരത്തിൻെറ ഉല്പത്തി വിചാര ത്തിൽനിന്നാകുന്നു. യാതൊരു ജ്ഞാനംകൊണ്ടു സർവ്വപ്രാണിക ളിലും ഏകഭാവത്തെ കാണുന്നുവോ, അതായതു ഭിന്നഭിന്നമായി തോന്നുന്നതെല്ലാം ഗാഢമായി ചിന്തിയ്ക്കുമ്പോൾ ഏകമായി അ റിയുന്നുവോ, ആ ജ്ഞാനം സാത്വികജ്ഞാനമാകുന്നു. ഇതിനു വിപരീതമായി, കാഴ്ചയ്ക്കു ഭിന്നങ്ങളായിരിയ്ക്കുക നിമിത്തം ജീവ ജാലങ്ങൾ വേറെവേറെയാണെന്നു തോന്നുന്നതു യാതൊരു ജ്ഞാ നംകൊണ്ടാണോ, അതു രാജസജ്ഞാനമാകുന്നു. വിവേകശൂന്യ നായി കാര്യകാരണബോധംകൂടാതെ സകലവും വ്യാമിശ്രമായി കാണുന്ന ജ്ഞാനം താമസമാകുന്നു. ജ്ഞാനത്തെപ്പോലെതന്നെ കർമ്മത്തെയും തരംതിരിയ്ക്കാം. ഫലേച്ഛയും രാഗദ്വേഷവും കൂടാ തെയുള്ള കർമ്മം സാത്ത്വികമാകുന്നു. ഭോഗേച്ഛയോടും ഞാൻ ചെയ്യുന്നു എന്ന അഭിമാനത്തോടും തൽഫലമായുള്ള വ്യാമോഹത്തോ ടുംകൂടി ചെയ്യപ്പെടുന്ന കർമ്മം രാജസമാകുന്നു. മോഹം ഹേതുവായി, പരിണാമം നാശം ഹിംസ സ്വശക്തി എന്നിവയെപ്പററി പര്യാലോ ചിയ്ക്കാതെ ചെയ്യപ്പെടുന്ന കർമ്മം താമസമാകുന്നു. കർമ്മത്തെപ്പോ ലെതന്നെ കർത്താവും മൂന്നു പ്രകാരത്തിലുണ്ടെന്നു മനസ്സിലാക്കിക്കൊ ള്ളുക. കർമ്മത്തെ വേണ്ടപോലെ ഗ്രഹിച്ചാൽപ്പിന്നെ കർത്താവിനെ പ്പററി ഗ്രഹിയ്ക്കുവാൻ പ്രയാസമുണ്ടാകയില്ലല്ലോ. രാഗരഹിതനും അഹങ്കാരരഹിതനുമായ കർത്താവു സാത്ത്വികനാകുന്നു. അതിനുപ

റമേ, അവൻ ധൈര്യവും ഉത്സാഹവുമുള്ളവനായിരിയ്ക്കും. അവന്ന കർമ്മസാഫല്യത്തിൽ സന്തോഷമോ നിഷ്ഫലതയിൽ ശോകമോ ഉണ്ടാകയില്ല. രാജസനായ കർത്താവിന്നു രാഗം ലോഭം പരപീഡനസ്വഭാവം ഹർഷം ശോകം ഇവയുണ്ടായിരിയ്ക്കും. ആ സ്ഥിതിയ്ക്കു കർമ്മഫലേച്ഛയുടെ കാര്യം പറയേണ്ടതുണ്ടോ? വ്യവസ്ഥയില്ലാത്തവനും ദീർഘസൂത്രിയും ദുശ്ശാഠ്യക്കാരനും വഞ്ചകനും അലസനുമായ കർത്താവു—ചുരുക്കത്തിൽ സംസ്കാരശൂന്യൻ—താമസനാകുന്നു. ബുദ്ധി ധൃതി സുഖം എന്നിവയുടെ ഭിന്നഭാവങ്ങളും അറിഞ്ഞിരിയ്ക്കുന്നതു നന്ന്. സാത്ത്വികബുദ്ധി, പ്രവൃത്തി നിവൃത്തി, കാര്യം അകാര്യം, ഭയം അഭയം, ബന്ധം മോക്ഷം മുതലായവയെ കൃത്യമായി വിവേചിച്ചറിയുന്നു. രാജസബുദ്ധി ഇവയെ തരംതിരിയ്ക്കുന്നുണ്ടെങ്കിലും, തെററായിട്ടോ മിശ്രമായിട്ടോ ആണ് അത് ചെയ്യുന്നത്. ധർമ്മത്തെ അധർമ്മമായും സകലത്തെയും വിപരീതമായും മനസ്സിലാക്കുന്നവൻെറ ബുദ്ധി താമസബുദ്ധിയാകുന്നു. ഏതെങ്കിലുമൊരു വിഷയം ഗ്രഹിച്ച് അതിൽത്തന്നെ മനസ്സിനെ നിർത്തുവാനുള്ള ശക്തിയാണ് ധൃതി അല്ലെങ്കിൽ ധാരണ. ഈ ശക്തി ഏറെക്കുറെ എല്ലാവരിലുമുണ്ട്. അതില്ലാഞ്ഞാൽ ലോകം ക്ഷണനേരം പോലും നിലനില്ക്കയില്ല. യാതൊന്നിൽ മനസ്സു പ്രാണൻ ഇന്ദ്രിയങ്ങൾ എന്നിവയുടെ പ്രവൃത്തി പൊരുത്തമുള്ളതായിരിയ്ക്കുന്നുവോ, അതു സാത്ത്വികമായ ധൃതിയാകുന്നു. യാതൊന്നുകൊണ്ടു മനുഷ്യൻ ധർമ്മാർത്ഥകാമങ്ങളെ ആസക്തിയോടുകൂടി ധരിച്ചുകൊണ്ടിരിയ്ക്കുന്നുവോ, ആ ധൃതി രാജസമാകുന്നു. നിദ്ര ഭയം ശോകം നിരാശ മദം മുതലായവയെ ഉപേക്ഷിയ്ക്കുവാൻ സാധിയ്ക്കാത്ത ധൃതി താമസമാകുന്നു. യാതൊന്നിൽ ദുഃഖാനുഭവമുണ്ടാകുന്നില്ലയോ, യാതൊന്ന് ആരംഭത്തിൽ വിഷംപോലെയാണെങ്കിലും അവസാനത്തിൽ അമൃതസമാനമായിരിയ്ക്കുന്നുവോ, യാതൊന്നിൽ ആത്മാവു പ്രസന്നനായിരിയ്ക്കുന്നുവോ, ആ സുഖം സാത്ത്വികമാകുന്നു. വിഷയാനുഭവത്തിൽ യാതൊന്ന് ആദ്യം മധുരവും പിന്നീടു വിഷസമാനവുമാകുന്നുവോ, ആ സുഖം രാജസമാകുന്നു. യാതൊരു സുഖത്തിൽ മൂർച്ഛ ആലസ്യം നിദ്ര എന്നിവമാത്രം ഉണ്ടാകുന്നുവോ ആ സുഖം താമസമാകുന്നു. ഇപ്രകാരം ഓരോ വിഷയത്തെയും മൂന്നായി തരം തിരിയ്ക്കാം. ബ്രാഹ്മണൻ തുടങ്ങിയ നാലു വർണ്ണവും ഈ ഗുണങ്ങളുടെ ഏററക്കുറവുനിമിത്തം ഉണ്ടായതാണ്. ബ്രാഹ്മണൻെറ കർമ്മത്തിൽ, ശമം ദമം തപസ്സ് ശൌചം ക്ഷമ സരളത ജ്ഞാനസിദ്ധി ആസ്തിക്യബുദ്ധി എന്നിവ ഉണ്ടായിരിയ്ക്കണം. ക്ഷത്രിയനിൽ, ശൌര്യം തേജസ്സ് ധൃതി ദക്ഷത, യുദ്ധത്തിൽ പിൻതിരിയാത്ത സ്വഭാവം, ദാനശീലം രാജ്യഭരണസാമർത്ഥ്യം എന്നിവയുണ്ടായിരിയ്ക്കണം. കൃഷി ഗോരക്ഷ കച്ചവടം എന്നിവ വൈശ്യന്നും, സേവ ശൂദ്രന്നുമുള്ള കർമ്മമാകുന്നു. ഈ നാലു വർണ്ണങ്ങളിൽ ഏതെങ്കിലും ഒന്നിൽപ്പെട്ട ഒരുവന്നു മററു വർണ്ണ

ത്തിന്ന പറഞ്ഞ ഗുണം ഉണ്ടായിക്കൂടെന്നോ, മററൊന്നിൻെറ ഗുണം തന്നിൽ വധിപ്പിയ്ക്കുവാൻ അവന് അധികാരമില്ലെന്നോ ഇതിന്ന ത്ഥമില്ല. എന്നുതന്നെയല്ല, മുൻപ്രസ്താവിച്ച ഗുണങ്ങളെ, അല്ലെങ്കിൽ കമ്മങ്ങളെ ആസ്പദമാക്കി വേണം വണ്ണങ്ങളെ വേർതിരിയ്ക്കുവാൻ. ഓരോ വണ്ണത്തിൻെറയും പ്രത്യേകഗുണങ്ങരം തിരിച്ചറിയുമ്പോരം, ഒന്നിന്ന മററൊന്നിനോടു ദ്വേഷവും നാശകരമായ മത്സരവും ഉണ്ടാകയില്ല. ഇതിൽ ഒന്ന് ഉച്ചമെന്നോ മററൊന്നു നീചമെന്നോ ഭാവിയ്ക്കേണ്ടതില്ല. അതുകൊണ്ട് എല്ലാവരും അവരവരുടെ പ്രകൃതിയനുസരിച്ച നിഷ്കാമമായി അവരവരുടെ പ്രവൃത്തി ചെയ്താൽ, ആ പ്രവൃത്തികൊണ്ടുതന്നെ അവർ മോക്ഷത്തിന് അഹ്ൎരാകും. അതുകൊണ്ടു പരധമ്മം സുകരവും സ്വധമ്മം പ്രയോജനശൂന്യവുമാണെന്നു തോന്നിയാൽക്കൂടിയും സ്വധമ്മമാണ് അധികം ശ്രേഷ്ഠമെന്നു പറയപ്പെടുന്നു. സ്വഭാവജന്യമായ കമ്മം ചെയ്യുന്നതിൽ പാപമുണ്ടാകയില്ല. എന്തുകൊണ്ടെന്നാൽ അതുവഴിയ്ക്കു നമുക്കു നിഷ്കാമത പാലിയ്ക്കുവാൻ സാധിയ്ക്കും. എന്നാൽ ആഗ്രഹം തോന്നുന്നത് അന്യധമ്മത്തിലായാൽപ്പോലും അതു കാമംതന്നെയാണ്. അഥവാ തിയ്യിൽ പുകയുള്ളതുപോലെ സവ്വകമ്മങ്ങളിലും ദോഷാംശമുണ്ട്. അതുകൊണ്ടു സഹജമായ കമ്മം ഫലേച്ഛകൂടാതെ ചെയ്താൽ കമ്മത്തിനുള്ള ദോഷം ബാധിയ്ക്കുയില്ല. ഇപ്രകാരം സ്വധമ്മപരിപാലനംകൊണ്ടു പരിശുദ്ധനായി, മനസ്സിനെ സ്വാധീനമാക്കി, പഞ്ചേന്ദ്രിയവിഷയങ്ങളെ ത്യജിച്ച, രാഗദ്വേഷങ്ങളെ ജയിച്ച, വിജനവാസിയായി, അതായത് ആത്മധ്യാനനിരതനായി, അല്പാഹാരനായി, മനസ്സു വാക്ക് ശരീരം എന്നിവയെ നിയന്ത്രണംചെയ്തു, നിരന്തരം ഈശ്വരധ്യാനത്തിൽ ലയിച്ച്, അഹങ്കാരം കാമം ക്രോധം ദുരാഗ്രഹം എന്നിവയെ ഉപേക്ഷിച്ച ജീവിയ്ക്കുന്ന ശാന്തനായ യോഗി ബ്രഹ്മഭാവത്തെ പ്രാപിയ്ക്കുവാൻ അഹ്ൎനാണ്. അപ്രകാരമുള്ള മനുഷ്യൻ എല്ലാ വസ്തുക്കളോടും സമഭാവമുള്ളവനായിരിയ്ക്കുന്നു. അവനു ഹഷവും ശോകവുമുണ്ടാകുന്നില്ല. അങ്ങിനെയുള്ള ഭക്തൻ ഈശ്വരതത്വത്തെ അറിയുകയും ഈശ്വരനിൽ ലീനമാനസനായിരിയ്ക്കുകയും ചെയ്യും. ഇപ്രകാരം ഭഗവാനെ ആശ്രയിയ്ക്കുന്നവൻ ശാശ്വതാവസ്ഥയെ പ്രാപിയ്ക്കും. അതുകൊണ്ടുതന്നെയാണ് ഭഗവാൻ ഇങ്ങിനെ പറയുന്നത്:—''സകലവും എനിയ്ക്കായി അപ്പിയ്ക്കുക; മൽപരായണനായി ഭവിക്കുക; വിവേകത്തോടുകൂടി എന്നെപ്പററി ചിന്തിയ്ക്കുക; അങ്ങിനെ ചെയ്താൽ സകലവിധ ദുഘടങ്ങളെയും തരണംചെയ്യുവാൻ നിനക്കു സാധിയ്ക്കും. എന്നാൽ അഹങ്കാരംനിമിത്തം ഞാൻ പറയുന്നതു കേരക്കാത്തപക്ഷം നിനക്കു നാശം സംഭവിയ്ക്കും. പ്രപഞ്ചത്തെ മുഴുവനും ഉപേക്ഷിച്ച് എന്നെ ശരണം പ്രാപിയ്ക്കുക. അതുകൊണ്ടു നീ പാപവിമുക്തനാകും. ഇതാണ് ശരിയായ തത്വം. തപസ്വിയല്ലാത്തവനും ഭക്തിയില്ലാത്തവനും കേരക്കാനിച്ഛയില്ലാത്തവനും എന്നെ ദ്വേഷിയ്ക്കുന്നവനും നീ

ഈ ജ്ഞാനം ഒരിക്കലും ഉപദേശിക്കരുത്. അത്യന്തം ഗുഢമായ ഈ ജ്ഞാനം എന്റെ ഭക്തന്മാക്ക കൊടുക്കുന്നവനാകട്ടേ, എന്റെ ഭക്തനാകകൊണ്ടു തീച്ചയായും എന്നെ പ്രാപിക്കും.''

അവസാനത്തിൽ സഞ്ജയൻ ധൃതരാഷ്ട്രരോടു പറയുന്നു: ''യോഗേശ്വരനായ കൃഷ്ണൻ എവിടെയുണ്ടോ ധനുർദ്ധരനായ പാത്ഥൻ എവിടെയുണ്ടോ അവിടെ ശ്രീയും വിജയവും വൈഭവവും സ്ഥിരമായ നീതിയുമുണ്ട്.'' ഇവിടെ കൃഷ്ണനു യോഗേശ്വരനെന്ന ഒരു വിശേഷണം കൊടുത്തിരിക്കുന്നു. അതിന്റെ ആന്തരമായ അത്ഥം ശുദ്ധമായ അനുഭവജ്ഞാനം എന്നാകുന്നു. ധനുർദ്ധരനായ പാത്ഥൻ എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു സൂചിപ്പിക്കുന്നത്, അപ്രകാരം അനുഭവസിദ്ധമായ ജ്ഞാനത്തെ അനുസരിച്ചുള്ള ക്രിയയെയാണ്. ഇതു രണ്ടും ഒന്നിച്ചു ചേരുന്നേടത്ത്, ശാശ്വതമായ നീതിക്കു വിരുദ്ധമല്ലാത്ത സങ്കല്പങ്ങളെല്ലാം അനുഭവസിദ്ധങ്ങളാകും.

---

ഈ അധ്യായം ഉപസംഹാരമായി പരിഗണിക്കപ്പെടേണ്ടതാകുന്നു. 'സമസ്തധമ്മങ്ങളെയും ത്യജിച്ച് എന്നെ ശരണം പ്രാപിക്കുക'യാണ് ഈ അധ്യായത്തിന്റെ, അഥവാ ഗീതയുടെ, പ്രേരകമന്ത്രം എന്നു പറയാം. ഇതുതന്നെയാണ് യഥാത്ഥമായ സന്ന്യാസം. എന്നാൽ 'സവ്വധമ്മങ്ങളെയും പരിത്യജിക്കുക' എന്നു പറയുന്നതിന്റെ താല്പര്യം സമസ്തകമ്മങ്ങളേയും പരിത്യജിക്കുക എന്നല്ല; പരോപകാരകമായ കമ്മങ്ങളിൽക്കൂടി സവ്വോൽകൃഷ്ടമായവയെ അദ്ദേഹത്തിങ്കൽ അപ്പിക്കുകയും ഫലേച്ഛയെ ത്യജിക്കുകയും ചെയ്യുന്നതാണ് സവ്വധമ്മപരിത്യാഗം അഥവാ സന്ന്യാസമെന്നു പറയുന്നത്.

അർജ്ജുനൻ പറഞ്ഞു:

സന്ന്യാസസ്യ മഹാബാഹോ തത്ത്വമിച്ഛാമി വേദിതും
ത്യാഗസ്യ ച ഹൃഷീകേശ പൃഥക് കേശിനിഷൂദന. 1

| | |
|---|---|
| ഹൃഷീകേശ | ഹേ ഹൃഷീകേശ! (ഇന്ദ്രിയങ്ങളെ പാട്ടിൽ നിത്തിയവനേ) |
| കേശിനിഷൂദന | കേശി എന്ന അസുരനെ കൊന്നവനെ! |
| മഹാബാഹോ | ഹേ മഹാബാഹോ! (വളരെ കയ്യൂക്കുള്ളവനേ) |
| സന്ന്യാസസ്യ ത്യാഗസ്യ ച തത്ത്വം പൃഥക്ക് വേദിതും ഇച്ഛാമി | സന്ന്യാസത്തിന്റെയും ത്യാഗത്തിന്റെയും തത്ത്വത്തെ വേർതിരിച്ചറിയുന്നതിന് ഞാൻ ആഗ്രഹിക്കുന്നു. |

ശ്രീഭഗവാൻ പറഞ്ഞു:

കാമ്യാനാം കർമ്മണാം ന്യാസം സന്ന്യാസം കവയോ വിദുഃ;
സർവ്വകർമ്മഫലത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണാഃ. 2

| | |
|---|---|
| കാമ്യാനാം കർമ്മണാം ന്യാസം സന്ന്യാസം കവയഃ വിദുഃ | കാമ്യങ്ങളായ കർമ്മങ്ങളുടെ പരിത്യാഗം (സുഖപ്രാപ്തിയ്ക്കുള്ള കർമ്മങ്ങളെ ഉപേക്ഷിയ്ക്കുൽ) സന്ന്യാസമെന്നു ജ്ഞാനികൾ പറയുന്നു. |
| സർവ്വകർമ്മഫലത്യാഗം ത്യാഗം വിചക്ഷണാഃ പ്രാഹുഃ | സർവ്വകർമ്മങ്ങളുടെയും ഫലം ഉപേക്ഷിയ്ക്കുന്നതു ത്യാഗമെന്നു ബുദ്ധിമാന്മാർ (എല്ലാം ശരിയായി കാണുന്നവർ) പറയുന്നു. |

ത്യാജ്യം ദോഷവദിത്യേകേ കർമ്മ പ്രാഹുർമ്മനീഷിണഃ;
യജ്ഞദാനതപഃകർമ്മ ന ത്യാജ്യമിതി ചാപരേ. 3

| | |
|---|---|
| കർമ്മ ദോഷവൽ ത്യാജ്യം ഇതി ഏകേ മനീഷിണഃ പ്രാഹുഃ | കർമ്മം ദോഷത്തോടുകൂടിയതാകയാൽ ത്യജിയ്ക്കപ്പെടേണ്ടതാണെന്നു ചില വിദ്വാന്മാർ പറയുന്നു. |
| യജ്ഞദാനതപഃ കർമ്മ ന ത്യാജ്യം ഇതി ച അപരേ (പ്രാഹുഃ) | യജ്ഞം ദാനം തപസ്സ് ഈ കർമ്മങ്ങൾ ഉപേക്ഷിയ്ക്കപ്പെടേണ്ടവയല്ല എന്നു മററു ചിലർ പറയുന്നു. |

നിശ്ചയം ശൃണു മേ തത്ര ത്യാഗേ ഭരതസത്തമ;
ത്യാഗോ ഹി പുരുഷവ്യാഘ്ര ത്രിവിധഃ സംപ്രകീർത്തിതഃ.

| | |
|---|---|
| ഭരതസത്തമ | ഹേ ഭരതകുലശ്രേഷ്ഠ ! |
| തത്ര ത്യാഗേ നിശ്ചയം മേ ശൃണു | ഇതിൽ ത്യാഗത്തെക്കുറിച്ചുള്ള എന്റെ നിശ്ചയത്തെ കേട്ടുകൊള്ളുക. |
| പുരുഷവ്യാഘ്ര | ഹേ പുരുഷശ്രേഷ്ഠ ! |
| ത്യാഗഃ ത്രിവിധഃ സമ്പ്രകീർത്തിതഃ ഹി | ത്യാഗം മൂന്നുവിധമായി വേർതിരിച്ചു പറയപ്പെട്ടിരിയ്ക്കുന്നു. |

യജ്ഞദാനതപഃകർമ്മ ന ത്യാജ്യം, കാര്യമേവ തൽ;
യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം.

| | |
|---|---|
| യജ്ഞദാനതപഃ കർമ്മ ന ത്യാജ്യം | യജ്ഞം ദാനം തപസ്സ് മുതലായ കർമ്മം ഉപേക്ഷിയ്ക്കപ്പെടേണ്ടതല്ല. |
| തൽ കാര്യം ഏവ | അതു ചെയ്യപ്പെടേണ്ടതുതന്നെയാണ്. |

| | |
|---|---|
| യജ്ഞഃ ദാനം തപഃ ച<br>ഏവ മനീഷിണാം<br>പാവനാനി | യജ്ഞവും ദാനവും തപസ്സും ബുദ്ധിമാന്മാക്ക് പരിശുദ്ധിയെ ഉണ്ടാക്കുന്നവയാകുന്നു. |

ഏതാന്യപി തു കര്മ്മാണി സംഗം ത്യക്ത്വാ ഫലാനി ച
കര്ത്തവ്യാനീതി മേ പാര്ത്ഥ നിശ്ചിതം മതമുത്തമം. 6

| | |
|---|---|
| പാര്ത്ഥ | ഹേ പാര്ത്ഥ! |
| ഏതാനി കര്മ്മാണി<br>അപി തു | ഈ യജ്ഞാദികര്മ്മങ്ങളും |
| സംഗം ഫലാനി ച<br>ത്യക്ത്വാ കര്ത്തവ്യാനി<br>ഇതി മേ നിശ്ചിതം<br>ഉത്തമം മതം | ആസക്തിയും (മമതാബുദ്ധിയും) ഫലേച്ഛയും ഉപേക്ഷിച്ച് ചെയ്യപ്പെടേണ്ടവയാകുന്നു എന്നാണ് എന്റെ നിശ്ചിതവും ഉത്തമവുമായ അഭിപ്രായം. |

നിയതസ്യ തു സന്ന്യാസഃ കര്മ്മണോ നോപപദ്യതേ;
മോഹാൽ തസ്യ പരിത്യാഗസ്താമസഃ പരികീര്ത്തിതഃ. 7

| | |
|---|---|
| നിയതസ്യ കര്മ്മണഃ<br>സന്ന്യാസഃ തു ന<br>ഉപപദ്യതേ | അവശ്യം ചെയ്യപ്പെടേണ്ടവയായി വിധിക്കപ്പെട്ടിട്ടുള്ള കര്മ്മത്തിന്റെ ത്യാഗം ശരിയല്ല. |
| മോഹാൽ തസ്യ പരി<br>ത്യാഗഃ താമസഃ പരി<br>കീര്ത്തിതഃ | മൂഢതനിമിത്തം അതിന്റെ പരിത്യാഗം (അതിനെ ത്യജിക്കുന്നത്) താമസരൂപമായ ത്യാഗമെന്നു പറയപ്പെട്ടിരിക്കുന്നു. |

ദുഃഖമിത്യേവ യൽ കര്മ്മ കായക്ലേശഭയാൽ ത്യജേൽ,
സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേൽ.

| | |
|---|---|
| കായക്ലേശഭയാൽ ദുഃഖം<br>ഇതി ഏവ | ശരീരത്തിന്റെ കഷ്ടപ്പാടു ഭയപ്പെട്ടും ബുദ്ധിമുട്ടാണ് എന്നു വിചാരിച്ചും |
| (യഃ) യൽ കര്മ്മ<br>ത്യജേൽ | എവൻ ഏതൊരു കര്ത്തവ്യകര്മ്മത്തെ ത്യജിക്കുന്നുവോ |
| സഃ രാജസം ത്യാഗം<br>കൃത്വാ ത്യാഗഫലം ന<br>ലഭേൽ ഏവ | അവൻ രാജസമായ ത്യാഗത്തെ ചെയ്കിട്ട (ചെയ്യുകയാൽ) ത്യാഗഫലത്തെ സമ്പാദിക്കുന്നില്ലതന്നെ. |

കാര്യമിത്യേവ യൽ കര്മ്മ
നിയതം ക്രിയതേഽര്ജ്ജുന
സംഗം ത്യക്ത്വാ ഫലം ചൈവ,
സ ത്യാഗഃ സാത്ത്വികോ മതഃ. 9

| | |
|---|---|
| അര്ജ്ജുന | ഹേ അര്ജ്ജുന! |

| | |
|---|---|
| നിയതം കർമ്മ കാര്യം ഏവ ഇതി | അവശ്യം ചെയ്യേണ്ടതായ കർമ്മം ചെയ്യേണ്ടതുതന്നെയാണെന്നറിഞ്ഞ് |
| സംഗം ഫലം ച ഏവ ത്യക്ത്വാ ക്രിയതേ ഇതി യൽ | ആസക്തിയേയും ഫലേച്ഛയേയും ത്യജിച്ച് ചെയ്യപ്പെടുന്നത് ഏതോ |
| സഃ ത്യാഗഃ സാത്ത്വികഃ മതഃ | ആ ത്യാഗം സാത്ത്വീകമെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. |

ന ദ്വേഷ്ട്യകുശലം കർമ്മ, കുശലേ നാനുഷജ്ജതേ
ത്യാഗീ സത്ത്വസമാവിഷ്ടോ മേധാവീ ഛിന്നസംശയഃ.

| | |
|---|---|
| സത്ത്വസമാവിഷ്ടഃ മേധാവീ ഛിന്നസംശയഃ ത്യാഗീ | സത്ത്വഗുണപ്രധാനനും ബുദ്ധിമാനും സംശയം തീർന്നവനും ത്യാഗിയുമായവൻ |
| അകുശലം കർമ്മ ന ദ്വേഷ്ടി | അസുഖകരമായ കർമ്മത്തെ ദ്വേഷിക്കുന്നില്ല (അതിനോടു വിരോധം ഭാവിക്കുന്നില്ല). |
| കുശലേ ന അനുഷജ്ജതേ | സുഖകരമായ കർമ്മത്തിൽ ബദ്ധനാകുന്നതുമില്ല (പ്രീതനായിരിക്കുന്നില്ല). |

നഹി ദേഹഭൃതാ ശക്യം ത്യക്തും കർമ്മാണ്യശേഷതഃ;
യസ്തു കർമ്മഫലത്യാഗീ, സ ത്യാഗീത്യഭിധീയതേ. 11

| | |
|---|---|
| ദേഹഭൃതാ കർമ്മാണി അശേഷതഃ ത്യക്തും ന ശക്യം ഹി | ദേഹത്തെ ധരിച്ചുകൊണ്ടിരിക്കുന്നവനാൽ കർമ്മങ്ങളെ മുഴുവൻ ത്യജിക്കുവാൻ സാധ്യമല്ല. |
| യഃ തു കർമ്മഫലത്യാഗീ സഃ ത്യാഗീ ഇതി അഭിധീയതേ | എന്നാൽ എവനാണോ കർമ്മഫലത്തെ ത്യജിക്കുന്നവൻ അവൻ യഥാർത്ഥത്യാഗി എന്നു പറയപ്പെടുന്നു. |

അനിഷ്ടമിഷ്ടം മിശ്രം ച
ത്രിവിധം കർമ്മണഃ ഫലം
ഭവത്യത്യാഗിനാം പ്രേത്യ,
ന തു സന്ന്യാസിനാം ക്വചിൽ. 12

| | |
|---|---|
| കർമ്മണഃ അനിഷ്ടം ഇഷ്ടം മിശ്രം ച ത്രിവിധം ഫലം | കർമ്മത്തിനു ദുഃഖം, സുഖം, രണ്ടും കലർന്നത് ഇങ്ങിനെ മൂന്നുതരത്തിലുള്ള ഫലം |
| അത്യാഗിനാം പ്രേത്യ ഭവതി | ത്യാഗികളല്ലാത്തവർക്ക് മരണശേഷം ഉണ്ടാകുന്നു. |

| | |
|---|---|
| സന്ന്യാസിനാം തു കചചിൽ ന | എന്നാൽ ഫലേച്ഛകൂടാതെ കർമ്മം ചെയ്യുന്നവക്ക് (അത്) ഒരിക്കലും ഉണ്ടാകുന്നില്ല. |

പഞ്ചൈതാനി മഹാബാഹോ
കാരണാനി നിബോധ മേ
സാംഖ്യേ കൃതാന്തേ പ്രോക്താനി
സിദ്ധയേ സർവ്വകർമ്മണാം. 13

| | |
|---|---|
| മഹാബാഹോ | ഹേ അർജ്ജുന! |
| സർവ്വകർമ്മണാം സിദ്ധയേ | സർവ്വകർമ്മങ്ങളുടെയും സാധ്യത്തിന് |
| കൃതാന്തേ സാംഖ്യേ പ്രോക്താനി ഇമാനിപഞ്ച കാരണാനി മേ നിബോധ | കർമ്മത്തിൻെറ സമാപ്തിയെ പ്രതിപാദിക്കുന്ന സാംഖ്യത്തിൽ (വേദാന്തശാസ്ത്രത്തിൽ) പറയപ്പെട്ടിരിക്കുന്ന ഈ അഞ്ചു കാരണങ്ങളെ എന്നിൽനിന്ന് അറിഞ്ഞുകൊള്ളുക. |

അധിഷ്ഠാനം, തഥാ കർത്താ,
കരണം ച പൃഥഗ്വിധം,
വിവിധാശ്ച പൃഥക് ചേഷ്ടാ,
ദൈവം ചൈവാത്ര പഞ്ചമം. 14

| | |
|---|---|
| അധിഷ്ഠാനം തഥാ കർത്താ | (അവ) ഇരിപ്പിടം (ശരീരം) അപ്രകാരംതന്നെ കർമ്മം ചെയ്യുന്നവൻ (ഞാൻ ചെയ്യുന്നു എന്ന വ്യക്തിബോധം) |
| പൃഥഗ്വിധം കരണം ച | പലതരത്തിലുള്ള കരണങ്ങൾ (കരചരണാദികർമ്മേന്ദ്രിയങ്ങളും, ചക്ഷുസ്സ് ശ്രോത്രം മുതലായ ജ്ഞാനേന്ദ്രിയങ്ങളും) |
| വിവിധാഃ പൃഥക് ചേഷ്ടാഃ ച | വിവിധങ്ങളും ഭിന്നഭിന്നങ്ങളുമായ ശരീരവ്യാപാരങ്ങൾ |
| അത്ര പഞ്ചമം ദൈവം ച ഏവ | അതിൽ അഞ്ചാമത്തേതായി (എല്ലാററിനും ഉള്ളിൽ നില്ക്കുന്ന) പ്രകൃതിശക്തി —ഇവതന്നെ. |

ശരീരവാങ്മനോഭിര്യൽ കർമ്മ പ്രാരഭതേ നരഃ
ന്യായ്യം വാ വിപരീതം വാ, പഞ്ചൈതേ തസ്യ ഹേതവഃ.

| | |
|---|---|
| നരഃ ശരീരവാങ് മനോഭിഃ | മനുഷ്യൻ ശരീരംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും |

| | |
|---|---|
| ന്യായ്യം വാ വിപരീതം വാ യൽ കമ്മ പ്രാരഭതേ | ന്യായമോ അന്യായമോ ആയ എന്തു കമ്മം ചെയ്യുന്നുവോ |
| തസ്യ ഏതേ പഞ്ച ഹേതവഃ | അതിന് ഈ അഞ്ചും കാരണങ്ങളാകുന്നു. |

തത്രൈവം സതി കത്താരമാത്മാനം കേവലം തു യഃ
പശ്യത്യകൃതബുദ്ധിത്വാ,ന്ന സ പശ്യതി ദുമ്മതിഃ. 16

| | |
|---|---|
| തത്ര ഏവം സതി | (കാര്യങ്ങൾ) അങ്ങിനെ ഇരിക്കെ |
| കേവലം ആത്മാനം തു കത്താരം യഃ പശ്യതി | കേവലനായിരിക്കുന്ന (ഒന്നിലും പെടാത്ത) ആത്മാവിനെ കത്താവായി യാതൊരുവൻ കാണുന്നുവോ |
| ദുമ്മതിഃ സഃ അകൃത ബുദ്ധിത്വാൽ ന പശ്യതി | ദുബ്ബുദ്ധിയായ അവൻ സംസ്കാരമില്ലാത്ത ബുദ്ധിഹേതുവായിട്ടു യഥാത്ഥത്തെ കാണുന്നില്ല. |

യസ്യ നാഹംകൃതോ ഭാവോ ബുദ്ധിര്യസ്യ ന ലിപ്യതേ,
ഹത്വാപി സ ഇമാൻ ലോകാൻ ന ഹന്തി ന നിബധ്യതേ.

| | |
|---|---|
| യസ്യ അഹംകൃതഃ ഭാവഃ ന അസ്തി | എവനു താൻ കത്താവാണെന്ന ഭാവമില്ലയോ |
| യസ്യ ബുദ്ധിഃ ന ലിപ്യതേ | എവൻെറ ബുദ്ധി ഇഷ്ടാനിഷ്ടങ്ങളോടു ചേൎന്നിരിക്കുന്നില്ലയോ |
| സഃ ഇമാൻ ലോകാൻ ഹത്വാ അപി | അവൻ ഈ ലോകത്തെ ആസകലം നശിപ്പിച്ചാൽപ്പോലും |
| ന ഹന്തി | നശിപ്പിക്കുന്നില്ല (അതിൻെറ കത്താവാകുന്നില്ല) |
| ന നിബധ്യതേ | (തൽഫലങ്ങളാൽ) ബന്ധിക്കപ്പെടുന്നതുമില്ല. |

ടിപ്പണി—ഈ ശ്ലോകത്തിനു പ്രഥമവീക്ഷണത്തിൽ തോന്നുന്ന അത്ഥം, മനുഷ്യനെ തെററായ മാഗ്ഗത്തിൽ തള്ളിവിടുന്ന ഒന്നാണ്. ഗീതയിലെ അനവധി ശ്ലോകങ്ങൾ കല്പിതമായ ആദശ്ശത്തെ അവലംബിച്ചുള്ളവയാണ്. അത്തരത്തിലുള്ള ഉദാഹരണങ്ങൾ ലോകത്തിൽ അലഭ്യങ്ങളാണ്. പ്രയോഗത്തിനുവേണ്ടിമാത്രം ക്ഷേത്രഗണിതത്തിൽ കല്പിതങ്ങളായ ആദശ്ശരൂപങ്ങൾ ആവശ്യമുള്ളതുപോലെ ധമ്മവ്യവഹാരത്തിനും ആവശ്യമാണ്. അതുകൊണ്ട് ഈ ശ്ലോകത്തിൻെറ അത്ഥം ഇപ്രകാരം പറയാം—അഹന്ത തീരെ നശിച്ച ബുദ്ധിയിൽ ലേശമെങ്കിലും കന്മഷമില്ലാതായിട്ടുള്ളവനെസ്സംബ

ന്ധിച്ച് അവൻ ജഗത്താസകലം നശിപ്പിച്ചുകൊള്ളട്ടെ എന്നു പറയാം. പക്ഷേ അഹന്താരഹിതനായവനു ശരീരംതന്നെയില്ല. പരിശുദ്ധബുദ്ധിയായിട്ടുള്ളവൻ ത്രികാലദർശിയുമാകുന്നു. അപ്രകാരം ഒരു പുരുഷൻ കേവലനായ ഭഗവാൻമാത്രമേ ഉള്ളു. അദ്ദേഹം കർമ്മം ചെയ്തുകൊണ്ടിരിയ്ക്കുമ്പോഴും അകർത്താവാണ്; നശിപ്പിച്ചുകൊണ്ടിരിയ്ക്കുമ്പോഴും അഹിംസകനാണ്. അതുകൊണ്ടു മനുഷ്യൻെറ പുരോഗതി അഹിംസയും ശിഷ്ടാചരണവും, അതായതു ശാസ്ത്രമാർഗ്ഗം, അനുസരിച്ചുതന്നെയായിരിയ്ക്കണം.

**ജ്ഞാനം ജ്ഞേയം പരിജ്ഞാതാ ത്രിവിധാ കർമ്മചോദനാ;**
**കരണം കർമ്മ കർത്തേതി ത്രിവിധഃ കർമ്മസംഗ്രഹഃ. 18**

| | |
|---|---|
| ജ്ഞാനം ജ്ഞേയം പരിജ്ഞാതാ | അറിവ്, അറിവിനു വിഷയം (അറിയപ്പെടത്തക്ക വസ്തു), അറിയുന്നവൻ എന്നിങ്ങിനെ |
| ത്രിവിധാ കർമ്മചോദനാ | മൂന്നു വിധമാണ് കർമ്മത്തിനു പ്രേരകമായ ശക്തി (കർമ്മഹേതു). |
| കരണം കർമ്മ കർത്താ ഇതി കർമ്മസംഗ്രഹഃ ത്രിവിധഃ | ഇന്ദ്രിയങ്ങൾ, (കർമ്മത്തിനുള്ള ഉപകരണങ്ങൾ) പ്രവൃത്തി, അതു ചെയ്യുന്നവൻ എന്നിങ്ങിനെ കർമ്മത്തിനുള്ള കൂട്ട്—ഘടകം—മൂന്നാകുന്നു. |

ടിപ്പണി—ഇതിൽ വിചാരത്തിൻെറയും ആചാരത്തിൻെറയും സമീകരണമുണ്ട്. ആദ്യമായി മനുഷ്യൻ കർത്തവ്യകർമ്മത്തെയും (ജ്ഞേയത്തെയും) അതിൻെറ വിധികളെയും (ജ്ഞാനത്തെയും) അറിയുന്നു; അതായതു പരിജ്ഞാതാവാകുന്നു. ഈ കർമ്മപ്രേരണയ്ക്കു ശേഷം അവൻ ഇന്ദ്രിയങ്ങൾ(കരണങ്ങൾ)വഴി ക്രിയയുടെ കർത്താവാകുന്നു. ഇതാണ് കർമ്മസംഗ്രഹം.

**ജ്ഞാനം കർമ്മ ച കർത്താ ച ത്രിധൈവ ഗുണഭേദതഃ**
**പ്രോച്യതേ ഗുണസംഖ്യാനേ; യഥാവച്ഛൃണു താന്യപി.**

| | |
|---|---|
| ഗുണസംഖ്യാനേ | ഗുണങ്ങളുടെ സ്വരൂപത്തെ വർണ്ണിയ്ക്കുന്ന സാംഖ്യങ്ങളിൽ (ശാസ്ത്രങ്ങളിൽ) |
| ജ്ഞാനം കർമ്മ ച കർത്താ ച | ജ്ഞാനവും കർമ്മവും കർത്താവും |
| ഗുണഭേദതഃ ത്രിധാ ഏവ പ്രോച്യതേ | ഗുണഭേദമനുസരിച്ചു മൂന്നുവിധമായിത്തന്നെ പറയപ്പെട്ടിരിയ്ക്കുന്നു. |
| താനി അപി യഥാവൽ ശൃണു | അവയെ വഴിപോലെ കേട്ടുകൊള്ളുക. |

സർവ്വഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു,
തജ്ജ്ഞാനം വിദ്ധി സാത്ത്വികം. 20

| | |
|---|---|
| വിഭക്തേഷു സർവ്വ ഭൂതേഷു അവിഭക്തം ഏകം അവ്യയം ഭാവം | വേറെവേറെ ഇരിയ്ക്കുന്ന സകലഭൂതങ്ങളിലും വേറെ വേറെ എന്നില്ലാതെ— അനുസ്യൂതമായി — ഏകമായി നാശരഹിതമായിരിയ്ക്കുന്ന ഭാവത്തെ |
| യേന ഈക്ഷതേ | യാതൊരു ജ്ഞാനംകൊണ്ടു കാണുന്നുവോ |
| തൽ ജ്ഞാനം സാത്ത്വികം വിദ്ധി | ആ ജ്ഞാനം സാത്ത്വികമെന്ന് അറിഞ്ഞുകൊള്ളുക. |

പൃഥക്ത്വേന തു യജ്ജ്ഞാനം നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവ്വേഷു ഭൂതേഷു, തജ്ജ്ഞാനം വിദ്ധി രാജസം.

| | |
|---|---|
| സർവ്വേഷു ഭൂതേഷു | സകലഭൂതങ്ങളിലും |
| പൃഥഗ്വിധാൻ നാനാ ഭാവാൻ | നാനാതരത്തിൽ പലവിധ ഭാവങ്ങളെ |
| പൃഥക്ത്വേന തു | പ്രത്യേകം പ്രത്യേകമായി (ഓരോന്നിൽ ഓരോ ഭാവമായി) |
| യൽ ജ്ഞാനം വേത്തി | യാതൊരു ജ്ഞാനം അറിയുന്നുവോ (യാതൊരു ജ്ഞാനംകൊണ്ടു തോന്നുന്നുവോ) |
| തൽ ജ്ഞാനം രാജസം വിദ്ധി | ആ ജ്ഞാനത്തെ രാജസമെന്ന് അറിഞ്ഞാലും, |

യൽ തു കൃത്സ്നവദേകസ്മിൻ കാര്യേ സക്തമഹൈതുകം
അതത്ത്വാർത്ഥവദല്പം ച, തൽ താമസമുദാഹൃതം. 22

| | |
|---|---|
| ഏകസ്മിൻ കാര്യേ കൃൽസ്നവൽ സക്തം | ഒരൊററ കാര്യത്തിൽ, എല്ലാം ഇതുതന്നെ എന്നപോലെ (അതിൽ) പററിച്ചേർന്നതും |
| അഹൈതുകം അതത്ത്വാർത്ഥവൽ | യുക്തിയ്ക്കു ചേരാത്തതും യഥാർത്ഥമായ അവലംബം ഇല്ലാത്തതും |
| അല്പം ച യൽ തു (ജ്ഞാനം) തൽ താമസം ഉദാഹൃതം | തുച്ഛമായതും (സങ്കുചിതമായതും) ആയ ജ്ഞാനം ഏതോ അതു താമസമെന്നു പറയപ്പെട്ടിരിയ്ക്കുന്നു. |

നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ യൽ, തൽ സാത്ത്വികമുച്യതേ.

| | |
|---|---|
| നിയതം യൽ കമ്മ | കത്തവ്യമായ യാതൊരു കമ്മം |
| അഫലപ്രേപ്സുനാ | ഫലാപേക്ഷയില്ലാത്തവനാൽ |
| സംഗരഹിതം<br>അരാഗദ്വേഷതഃ കൃതം | സക്തികൂടാതെയും രാഗദ്വേഷങ്ങൾ കൂടാതെയും ചെയ്യപ്പെടുന്നുവോ |
| തൽ സാത്ത്വികം<br>ഉച്യതേ | അതു (ആ കമ്മം) സാത്ത്വികമെന്നു പറയപ്പെടുന്നു. |

ടിപ്പണി—മൂന്നാമധ്യായത്തിൽ എട്ടാം ശ്ലോകം നോക്കുക.

**യൽ തു കാമേപ്സുനാ കമ്മ സാഹംകാരേണ വാ പുനഃ**
**ക്രിയതേ ബഹുളായാസം, തദ്രാജസമുദാഹൃതം. 24**

| | |
|---|---|
| യൽ തു കമ്മ കാമേപ്സുനാ | എന്നാൽ യാതൊരു കമ്മം ഫലേച്ഛ ഹേതുവായിട്ടോ |
| സാഹങ്കാരേണ വാ പുനഃ | അഹങ്കാരം (കർത്തൃത്വാഭിമാനം) ഹേതുവായിട്ടോ |
| ബഹുളായാസം ക്രിയതേ | വളരെ കഷ്ടപ്പെട്ടു ചെയ്യപ്പെടുന്നുവോ |
| തൽ രാജസം ഉദാഹൃതം | ആ കമ്മം രാജസമെന്നു പറയപ്പെടുന്നു. |

**അനുബന്ധം ക്ഷയം ഹിംസാമനപേക്ഷ്യ ച പൌരുഷം**
**മോഹാദാരഭ്യതേ കമ്മ യൽ, തൽ താമസമുച്യതേ. 25**

| | |
|---|---|
| അനുബന്ധം ക്ഷയം<br>ഹിംസാം പൌരുഷം ച<br>അനപേക്ഷ്യ | വരുവാൻപോകുന്ന ഫലം, നഷ്ടം, പരപീഡ, സ്വശക്തി ഇവയെ പര്യാലോചിയ്ക്കാതെ |
| മോഹാൽ യൽ കമ്മ<br>ആരഭ്യതേ | മൂഢത്വംകൊണ്ടു യാതൊരു കമ്മം ആരംഭിയ്ക്കപ്പെടുന്നുവോ, |
| തൽ താമസം ഉച്യതേ | ആ കമ്മം താമസമെന്നു പറയപ്പെടുന്നു. |

**മുക്തസംഗോനഹംവാദീ ധൃത്യുത്സാഹസമന്വിതഃ**
**സിദ്ധ്യസിദ്ധ്യോന്നിർവ്വികാരഃ കത്താ സാത്ത്വിക ഉച്യതേ.**

| | |
|---|---|
| മുക്തസംഗഃ | (കമ്മത്തോട്) സംഗമില്ലാത്തവനും |
| അനഹംവാദീ | ഞാൻ ചെയ്യുന്നു എന്ന് അഭിമാനമില്ലാത്തവനും |
| ധൃത്യുത്സാഹസമന്വിതഃ | ധൈര്യവും ഉത്സാഹവുമുള്ളവനും |
| സിദ്ധ്യസിദ്ധ്യോഃ<br>നിർവ്വികാരഃ കത്താ<br>സാത്ത്വികഃ ഉച്യതേ | കമ്മത്തിന്റെ സഫലതയിലും നിഷ്ഫലതയിലും യാതൊരു ഭാവവ്യത്യാസവുമില്ലാത്തവനുമായ കത്താവു സാത്ത്വികനെന്നു പറയപ്പെടുന്നു. |

രാഗീ കർമ്മഫലപ്രേപ്സുർലുബ്ധോ ഹിംസാത്മകോശുചിഃ
ഹർഷശോകാന്വിതഃ കർത്താ രാജസഃ പരികീർത്തിതഃ. 27

| | |
|---|---|
| രാഗീ കർമ്മഫലപ്രേപ്സുഃ | കർമ്മത്തിൽ പ്രീതിയുള്ളവനും, കർമ്മഫലത്തിൽ ഇച്ഛയുള്ളവനും, |
| ലുബ്ധഃ ഹിംസാത്മകഃ | അന്യന്റെ സ്വത്തിൽ ആഗ്രഹമുള്ളവനും, പരോപദ്രവിയും, |
| അശുചിഃ ഹർഷശോകാന്വിതഃ കർത്താ | മനഃശുദ്ധിയും ദേഹശുദ്ധിയും ഇല്ലാത്തവനും, ഇഷ്ടാനിഷ്ടങ്ങളിൽ സന്തോഷസന്താപങ്ങളുള്ളവനുമായ കർത്താവ് |
| രാജസഃ പരികീർത്തിതഃ | രാജസനെന്നു പറയപ്പെട്ടിരിക്കുന്നു. |

അയുക്തഃ പ്രാകൃതഃ സ്തബ്ധഃ ശഠോ നൈഷ്കൃതികോലസഃ
വിഷാദീ ദീർഘസൂത്രീ ച കർത്താ താമസ ഉച്യതേ. 28

| | |
|---|---|
| അയുക്തഃ പ്രാകൃതഃ | അസ്ഥിരചിത്തനും ബുദ്ധിക്കു സംസ്കാരമില്ലാത്തവനും |
| സ്തബ്ധഃ ശഠഃ | വണക്കമില്ലാത്തവനും വാസ്തവത്തെ മറയ്ക്കുന്നവനും |
| നൈഷ്കൃതികഃ | അന്യന്റെ ജീവനോപായത്തെ മുടക്കുന്നവനും |
| അലസഃ വിഷാദീ | മടിയനും ശോകശീലനും (മനസ്സിടിഞ്ഞവനും) |
| ദീർഘസൂത്രീ ച കർത്താ താമസഃ ഉച്യതേ | പല ഉപായങ്ങളും ആലോചിച്ചു കാര്യങ്ങളെ വെറുതെ നീട്ടിവെയ്ക്കുന്നവനുമായ കർത്താവു താമസനെന്നു പറയപ്പെടുന്നു. |

ബുദ്ധേർഭേദം ധൃതേശ്ചൈവ ഗുണതസ്ത്രിവിധം ശൃണു
പ്രോച്യമാനമശേഷേണ പൃഥക്ത്വേന ധനഞ്ജയ. 29

| | |
|---|---|
| ധനഞ്ജയ | ഹേ ധനഞ്ജയ! |
| ബുദ്ധേഃ ധൃതേഃ ച ഏവ | ബുദ്ധിയുടെയും ധൃതിയുടെയും (ധൈര്യത്തിന്റെയും) |
| ഗുണതഃ ത്രിവിധം ഭേദം | (സത്വാദി) ഗുണങ്ങളനുസരിച്ചുള്ള മൂന്നുവിധം പിരിവുകളെ |
| അശേഷേണ പൃഥക്ത്വേന പ്രോച്യമാനം ശൃണു | പൂർണ്ണമായും വെവ്വേറെയും ഞാൻ പറയുവാൻ ഭാവിക്കുന്നതിനെ കേട്ടുകൊള്ളുക. |

പ്രവൃത്തിം ച നിവൃത്തിം ച
കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യാ വേത്തി,
ബുദ്ധിഃ സാ പാൎത്ഥസാത്ത്വികീ. 30

| | |
|---|---|
| പാൎത്ഥ | ഹേ പാൎത്ഥ! |
| പ്രവൃത്തിം ച നിവൃത്തിം ച | പ്രവൃത്തിയേയും നിവൃത്തിയേയും (കൎമ്മമാൎഗ്ഗത്തേയും മോക്ഷമാൎഗ്ഗത്തെയും) |
| കാര്യാകാര്യേ | ചെയ്യേണ്ടതിനേയും ചെയ്തുകൂടാത്തതിനേയും |
| ഭയാഭയേ | ഭയപ്പെടേണ്ടതിനേയും ഭയപ്പെടേണ്ടാത്തതിനേയും |
| ബന്ധം മോക്ഷം ച | ബന്ധത്തേയും മോക്ഷത്തേയും |
| യാ ബുദ്ധിഃ വേത്തി സാ സാത്ത്വികീ | യാതൊരു ബുദ്ധി അറിയുന്നുവോ ആ ബുദ്ധി സാത്ത്വികമാകുന്നു. |

യയാ ധൎമ്മമധൎമ്മം ച കാര്യം ചാകാര്യമേവ ച
അയഥാവൽ പ്രജാനാതി, ബുദ്ധിഃ സാ പാൎത്ഥ രാജസീ.

| | |
|---|---|
| പാൎത്ഥ | ഹേ പാൎത്ഥ! |
| യയാ ധൎമ്മം അധൎമ്മം ച | യാതൊരു ബുദ്ധികൊണ്ടു ധൎമ്മത്തെയും അധൎമ്മത്തെയും |
| കാര്യം ച അകാര്യം ഏവ ച | കൎത്തവ്യത്തെയും അകൎത്തവ്യത്തെയും |
| അയഥാവൽ പ്രജാനാതി | തെററായി അറിയുന്നുവോ |
| സാ ബുദ്ധിഃ രാജസീ | ആ ബുദ്ധി രാജസമാകുന്നു. |

അധൎമ്മം ധൎമ്മമിതി യാ
മന്യതേ തമസാവൃതാ
സൎവ്വാൎത്ഥാൻ വിപരീതാംശ്ച,
ബുദ്ധിഃ സാ പാൎത്ഥ താമസീ. 32

| | |
|---|---|
| പാൎത്ഥ | ഹേ പാൎത്ഥ! |
| യാ തമസാ ആവൃതാ | യാതൊരു ബുദ്ധി അജ്ഞാനത്താൽ മൂടപ്പെട്ട് |
| അധൎമ്മം ധൎമ്മം ഇതി സൎവ്വാൎത്ഥാൻ വിപരീതാൻ ച മന്യതേ | അധൎമ്മത്തെ ധൎമ്മമായിട്ടും സകലവസ്തുക്കളെയും വിപരീതമായിട്ടും അറിയുന്നുവോ |
| സാ ബുദ്ധിഃ താമസീ | ആ ബുദ്ധി താമസമാകുന്നു. |

ധൃത്യാ യയാ ധാരയതേ
മനഃപ്രാണേന്ദ്രിയക്രിയാഃ
യോഗേനാവ്യഭിചാരിണ്യാ,
ധൃതിഃ സാ പാൎത്ഥ സാത്ത്വികീ. 33

| | |
|---|---|
| പാൎത്ഥ | ഹേ പാൎത്ഥ! |
| യോഗേന | യോഗംനിമിത്തം—ചിത്തൈകാഗ്ര്യ ശീലംനിമിത്തം |
| അവ്യഭിചാരിണ്യാ യയാ ധൃത്യാ | ഏകസ്ഥമായിരിയ്ക്കുന്ന (മററൊന്നിലേയ്ക്കു പ്രവേശിയ്ക്കാത്ത) യാതൊരു ധൈൎയ്യം കൊണ്ടു (ദൃഢനിശ്ചയംകൊണ്ട്) |
| മനഃപ്രാണേന്ദ്രിയ ക്രിയാഃ ധാരയതേ | മനസ്സ്, പ്രാണങ്ങൾ, ഇന്ദ്രിയങ്ങൾ ഇവയുടെ വ്യാപാരങ്ങളെ നിയന്ത്രണം ചെയ്യുന്നുവോ |
| സാ ധൃതിഃ സാത്വികീ | ആ ധൈൎയ്യം സാത്ത്വികമാകുന്നു. |

യയാ തു ധൎമ്മകാമാൎത്ഥാൻ ധൃത്യാ ധാരയതേൎജ്ജുന
പ്രസംഗേന ഫലാകാംക്ഷീ, ധൃതിഃ സാ പാൎത്ഥ രാജസീ.

| | |
|---|---|
| അൎജ്ജുന | ഹേ അൎജ്ജുന ! |
| യയാ ധൃത്യാ തു ധൎമ്മകാമാൎത്ഥാൻ ധാരയതേ | യാതൊരു ധൈൎയ്യംകൊണ്ട് ധൎമ്മം, അൎത്ഥം, കാമം ഇവയെ ഭരിയ്ക്കുന്നുവോ (നടത്തിക്കൊണ്ടുപോകുന്നുവോ) |
| പ്രസംഗേന ഫലാകാംക്ഷീ | സംഗം ഹേതുവായിട്ട് (അവയോടുള്ള ബന്ധംകൊണ്ട്) ഫലേച്ഛുവായി ഭവിയ്ക്കുന്നുവോ |
| സാ ധൃതിഃ പാൎത്ഥ രാജസീ | ആ ധൈൎയ്യം ഹേ പാൎത്ഥ! രാജസമാകുന്നു. |

യയാ സ്വപ്നം ഭയം ശോകം വിഷാദം മദമേവ ച
ന വിമുഞ്ചതി ദുൎമ്മേധാ, ധൃതിഃ സാ പാൎത്ഥ താമസീ. 35

| | |
|---|---|
| ദുൎമ്മേധാഃ | ദുൎബ്ബുദ്ധിയായ മനുഷ്യൻ |
| യയാ | യാതൊരു ധൃതികൊണ്ട് |
| സ്വപ്നം ഭയം ശോകം വിഷാദം മദം ഏവ ച | ഉറക്കം, ഭയം, വ്യസനം, ഇച്ഛാഭംഗം (മനസ്സിടിവ്) മദം (വിഷയസേവനം കൊണ്ടുണ്ടാകുന്ന ലഹരി) ഇവയെ |
| ന വിമുഞ്ചതി | വിടുന്നില്ലയോ |

| | |
|---|---|
| സാ ധൃതിഃ താമസീ മതാ | ആ ധൈര്യം താമസമാണെന്നു സമ്മതിക്കപ്പെട്ടിരിക്കുന്നു. |

സുഖം ത്വിദാനീം ത്രിവിധം ശൃണു മേ ഭരതർഷഭ;
അഭ്യാസാദ്രമതേ യത്ര ദുഃഖാന്തം ച നിഗച്ഛതി, 36

യൽ തദഗ്രേ വിഷമിവ
പരിണാമേമൃതോപമം,
തൽ സുഖം സാത്ത്വികം പ്രോക്ത
മാത്മബുദ്ധിപ്രസാദജം. 37

| | |
|---|---|
| ഭരതർഷഭ | ഹേ ഭരതശ്രേഷ്ഠ! |
| ത്രിവിധം സുഖം തു ഇദാനീം മേ ശൃണു | മൂന്നുവിധമായ സുഖത്തെ ഇപ്പോൾ എന്നിൽനിന്നു കേട്ടുകൊള്ളുക. |
| അഭ്യാസാൽ യത്ര രമതേ | അഭ്യാസംകൊണ്ടു (നിരന്തര പരിശീലനംകൊണ്ട്) യാതൊന്നിൽ ആനന്ദമുണ്ടാകയും |
| ദുഃഖാന്തം നിഗച്ഛതി ച | ദുഃഖാവസാനം ഉണ്ടാകയും ചെയ്യുന്നുവോ |
| യൽ തൽ അഗ്രേ വിഷം ഇവ പരിണാമേ അമൃതോപമം | യാതൊന്ന് ആദിയിൽ വിഷംപോലേയും അവസാനത്തിൽ അമൃതംപോലേയും ഇരിക്കുന്നുവോ |
| ആത്മബുദ്ധിപ്രസാദജം തൽ സുഖം സാത്ത്വികം പ്രോക്തം | ആത്മവിഷയമായ ബുദ്ധിയുടെ തെളിവിൽനിന്നുണ്ടാകുന്ന ആ സുഖം സാത്ത്വികമെന്നു പറയപ്പെടുന്നു. |

വിഷയേന്ദ്രിയസംയോഗാദ്യൽ തദഗ്രേമൃതോപമം
പരിണാമേ വിഷമിവ, തൽ സുഖം രാജസം സ്മൃതം. 38

| | |
|---|---|
| വിഷയേന്ദ്രിയ സംയോഗാൽ | വിഷയങ്ങളുടേയും ഇന്ദ്രിയങ്ങളുടെയും അന്യോന്യസംബന്ധംകൊണ്ട് |
| യൽ തൽ അഗ്രേ അമൃതോപമം പരിണാമേ വിഷം ഇവ | യാതൊരു സുഖം ആദിയിൽ അമൃതുപോലെയും അവസാനത്തിൽ വിഷംപോലെയുമിരിക്കുന്നുവോ |
| തൽ സുഖം രാജസം സ്മൃതം | ആ സുഖം രാജസമെന്നു പറയപ്പെട്ടിരിക്കുന്നു. |

യദഗ്രേ ചാനുബന്ധേ ച സുഖം മോഹനമാത്മനഃ
നിദ്രാലസ്യപ്രമാദോത്ഥം, തൽ താമസമുദാഹൃതം. 39

| | |
|---|---|
| യൽ സുഖം നിദ്രാലസ്യപ്രമാദോത്ഥം | യാതൊരു സുഖം, നിദ്ര, മടി, സൂക്ഷ്മക്കുറവ് ഇവയിൽ നിന്നുണ്ടായതും |

| | |
|---|---|
| അഗ്രേ ച അനബ ന്ധേ ച ആത്മനഃ മോഹനം | ആദിയിലും അവസാനത്തിലും ആത്മാവിനെ മോഹമുണ്ടാക്കുന്നതുമായിരിക്കുന്നുവോ |
| തൽ താമസം ഉദാഹൃതം | ആ സുഖം താമസമെന്നു പറയപ്പെട്ടിരിക്കുന്നു. |

ന തദസ്തി പൃഥിവ്യാം വാ
ദിവി ദേവേഷു വാ പുനഃ
സത്ത്വം, പ്രകൃതിജൈർമ്മുക്തം
യദേഭിഃ സ്യാൽ ത്രിഭിർഗ്ഗുണൈഃ. 40

| | |
|---|---|
| പ്രകൃതിജൈഃ ഏഭിഃ ത്രിഭിഃ ഗുണൈഃ മുക്തം | പ്രകൃതിജങ്ങളായ ഈ സത്ത്വാദി മൂന്നു ഗുണങ്ങളാൽ മോചിക്കപ്പെട്ട (മൂന്നു ഗുണങ്ങൾ ഇല്ലാതായിട്ടുള്ള) |
| സത്ത്വം യൽ സ്യാൽ | യാതൊരു വസ്തുവുണ്ടോ |
| തൽ പൃഥിവ്യാം വാ ദിവി ദേവേഷു വാ പുനഃ ന അസ്തി | അത് (യാതൊന്നും) ഭൂമിയിലാകട്ടേ ദേവലോകത്തിൽ ദേവന്മാരുടെ കൂട്ടത്തിലാകട്ടേ ഇല്ലതന്നെ. |

ബ്രാഹ്മണക്ഷത്രിയവിശാം ശൂദ്രാണാം ച പരന്തപ
കർമ്മാണി പ്രവിഭക്താനി സ്വഭാവപ്രഭവൈർഗ്ഗുണൈഃ.

| | |
|---|---|
| പരന്തപ | ഹേ പരന്തപ! |
| ബ്രാഹ്മണക്ഷത്രിയ വിശാം ശൂദ്രാണാം ച കർമ്മാണി | ബ്രാഹ്മണരുടെയും ക്ഷത്രിയരുടെയും വൈശ്യരുടെയും ശൂദ്രരുടെയും കർമ്മങ്ങൾ |
| സ്വഭാവപ്രഭവൈഃ ഗുണൈഃ പ്രവിഭക്താനി | സ്വാഭാവികഗുണങ്ങളെ അനുസരിച്ച വിഭാഗിക്കപ്പെട്ടിരിക്കുന്നു. |

ശമോ ദമസ്തപഃ ശൌചം ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മ കർമ്മ സ്വഭാവജം. 42

| | |
|---|---|
| ശമഃ | മനശ്ശാന്തി (മനസ്സ ക്ഷോഭിക്കാത്ത അവസ്ഥ) |
| ദമഃ | ബാഹ്യേന്ദ്രിയങ്ങളെ അടക്കൽ |
| തപഃ | ഇന്ദ്രിയങ്ങളെ സ്വാധീനമാക്കുന്നതിനുള്ള അഭ്യാസം |
| ശൌചം | മനശ്ശുദ്ധിയും ദേഹശുദ്ധിയും |
| ക്ഷാന്തി | ക്ഷമ |

| | |
|---|---|
| ആജ്ജവം ഏവ ച | കുടിലതയില്ലായ്മ (നേർവഴിയ്ക്കുള്ള മനോവൃത്തി) |
| ജ്ഞാനം വിജ്ഞാനം | ശാസ്ത്രീയമായ പഠിപ്പ്, അനുഭവം കൊണ്ടുള്ള അറിവ് |
| ആസ്തിക്യം സ്വഭാവജം ബ്രഹ്മ കമ്മ | ഈശ്വരവിശ്വാസം ഇവ സ്വഭാവജങ്ങളായ ബ്രാഹ്മണകമ്മങ്ങളാകുന്നു. |

ശൌര്യം തേജോ ധൃതിർദ്ദാക്ഷ്യം യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച ക്ഷാത്രം കമ്മ സ്വഭാവജം. 43

| | |
|---|---|
| ശൌര്യം | ശൂരത (പരാക്രമം) |
| തേജഃ | തേജസ്സ് (വീര്യം—സ്വായത്തമായ വശീകരണശക്തി) |
| ധൃതിഃ | ധൈര്യം (ഏതവസ്ഥയിലും തളരാതിരിയ്ക്കൽ) |
| ദാക്ഷ്യം | സാമർത്ഥ്യം (ഏതു വിഷമത്തിലും കാര്യനിർവ്വഹണത്തിനുള്ള പ്രാപ്തി) |
| യുദ്ധേ അപലായനം അപി ച | യുദ്ധത്തിൽ പിൻതിരഞ്ഞുപോകായ്ക (എതിരിത്താൽ പേടിച്ച് പിൻമാറാത്ത സ്വഭാവം) |
| ദാനം | ഔദാര്യം (ദാനശീലം) |
| ഈശ്വരഭാവഃ ച | ആശ്രിതന്മാരുടെ നാഥനും രക്ഷകനുമായിരിയ്ക്കൽ ഇവ |
| സ്വഭാവജം ക്ഷാത്രം കമ്മ | സ്വാഭാവികമായ ക്ഷത്രിയകമ്മമാകുന്നു. |

കൃഷിഗോരക്ഷ വാണിജ്യം വൈശ്യകമ്മ സ്വഭാവജം;
പരിചര്യാത്മകം കമ്മ ശൂദ്രസ്യാപി സ്വഭാവജം. 44

| | |
|---|---|
| കൃഷിഗോരക്ഷ വാണിജ്യം സ്വഭാവജം വൈശ്യകമ്മ | കൃഷി പശുപാലനം കച്ചവടം ഇവ സ്വാഭാവികമായ വൈശ്യകമ്മമാകുന്നു. |
| പരിചര്യാത്മകം കമ്മ ശൂദ്രസ്യ അപി സ്വഭാവജം | പരിചാരകവൃത്തിയാണ് ശൂദ്രനു സ്വാഭാവികമായിട്ടുള്ളത്. |

സ്വേ സ്വേ കമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ;
സ്വകമ്മനിരതഃ സിദ്ധിം യഥാ വിന്ദതി തച്ഛൃണു. 45

| | |
|---|---|
| സ്വേ സ്വേ കമ്മണി അഭിരതഃ നരഃ സംസിദ്ധിം ലഭതേ | അവരവരുടെ കമ്മത്തിൽ (ഗുണമനുസരിച്ച് വന്നുചേൎന്നിട്ടുള്ള കമ്മത്തിൽ) നിഷ്ഠയോടുകൂടിയിരിയ്ക്കുന്ന മനുഷ്യൻ സിദ്ധിയെ (യോഗ്യതയെ) പ്രാപിയ്ക്കുന്നു. |

| | |
|---|---|
| സ്വധമ്മനിരതഃ യഥാ സിദ്ധിം വിന്ദ തി തൽ ശ്രുണ | സ്വകമ്മത്തിൽ നിഷ്ഠയോടുകൂടിയിരി ക്കുന്നവൻ എങ്ങിനെ സിദ്ധി സമ്പാദി ക്കുമോ അതിനെ കേട്ടുകൊള്ളുക. |

യതഃ പ്രവൃത്തിർഭ്രതാനാം യേന സവ്വമിദം തതം,
സ്വകമ്മണാ തമഭ്യച്ച്യ സിദ്ധിം വിന്ദതി മാനവഃ. 46

| | |
|---|---|
| യതഃ ഭ്രതാനാം പ്രവൃത്തിഃ | യാതൊന്നിൽനിന്നാണോ സവ്വപ്രാണി കറംക്കും ചേഷ്ടയുണ്ടാകുന്നതു് |
| യേന ഇദം സവ്വം തതം | യാതൊന്നിനാലാണോ ഈ കാണുന്ന താസകലം വ്യാപിക്കപ്പെട്ടിരിക്കുന്നതു് |
| തം മാനവഃ സ്വകമ്മണാ അഭ്യച്ച്യ സിദ്ധിം വിന്ദതി | ആ വസ്തുവിനെ (ആ പരമാത്മാവിനെ) മനുഷ്യൻ സ്വകമ്മംകൊണ്ടു പൂജിച്ചു സിദ്ധിപ്രാപിക്കുന്നു. |

ശ്രേയാൻ സ്വധമ്മോ വിഗുണഃ
പരധമ്മാൽ സ്വനുഷ്ഠിതാൽ;
സ്വഭാവനിയതം കമ്മ
കുവ്വൻ നാപ്നോതി കില്ബിഷം. 47

| | |
|---|---|
| സ്വനുഷ്ഠിതാൽ പരധമ്മാൽ | നല്ലവണ്ണം ചെയ്യപ്പെട്ട അന്യധമ്മത്തെ ക്കാരം |
| വിഗുണഃ സ്വധമ്മഃ ശ്രേയാൻ | ഗുണരഹിതമായാലും സ്വധമ്മം ശ്രേഷ്ഠ മാകുന്നു. |
| സ്വഭാവനിയതം കമ്മ കുവ്വൻ കില്ബി ഷം ന ആപ്നോതി | സ്വഭാവമനുസരിച്ചുള്ള കമ്മത്തെ ചെയ്യു ന്നവൻ പാപത്തെ പ്രാപിക്കുന്നില്ല. |

ടിപ്പണി—സ്വധമ്മമെന്നു പറയുന്നതിൻെറ താല്പര്യം അവനവൻെറ കത്തവ്യമെന്നാണു്. ഗീതോപദേശത്തിൻെറ മധ്യബിന്ദു കമ്മഫലത്യാഗമാണു്. സ്വധമ്മത്തെക്കാരം ശ്രേഷ്ഠമായ കത്തവ്യത്തെ അന്വേഷിക്കുന്നതുതന്നെ ഫലത്യാഗത്തിൻെറ അഭാവത്തെ പ്രത്യക്ഷപ്പെടുത്തുന്നതുകൊണ്ടാണു്, സ്വധമ്മം ശ്രേഷ്ഠമാണെന്നു പറഞ്ഞിരിക്കുന്നതു്. സമസ്തധമ്മങ്ങളുടെയും ഫലം അവയുടെ പരിപാലനത്തിൽ അന്തർഭവിച്ചിരിക്കുന്നു.

സഹജം കമ്മ കൌന്തേയ സദോഷമപി ന ത്യജേൽ;
സവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ. 48

| | |
|---|---|
| കൌന്തേയ | ഹേ കൌന്തേയ! |

| | |
|---|---|
| സഹജം കർമ്മ സദോഷം അപി ന ത്യജേൽ | തന്റെ ഗുണത്തിന്നനുരൂപമായ കർമ്മം ദോഷത്തോടുകൂടിയതാണെങ്കിലും ത്യജിക്കരുത്. |
| സർവ്വാരംഭാഃ ധൂമേന അഗ്നിഃ ഇവ ദോഷേണ ആവൃതാഃ ഹി | എല്ലാ കർമ്മങ്ങളും പുകയാൽ അഗ്നി എന്നപോലെ ദോഷത്താൽ മൂടപ്പെട്ടിരിക്കുന്നവല്ലോ. |

അസക്തബുദ്ധിഃ സർവ്വത്ര ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്മ്യസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി. 49

| | |
|---|---|
| സർവ്വത്ര അസക്ത ബുദ്ധിഃ | ഒന്നിലും സംഗമില്ലാത്ത ബുദ്ധിയോടുകൂടിയവനും |
| ജിതാത്മാ | ആത്മസംയമനം സാധിച്ചിട്ടുള്ളവനും |
| വിഗതസ്പൃഹഃ | ആശകളില്ലാതായിത്തീർന്നവനുമായ മനുഷ്യൻ |
| സന്ന്യാസേന പരമാം നൈഷ്കർമ്മ്യസിദ്ധിം അധിഗച്ഛതി | സന്ന്യാസംകൊണ്ടു (കാമ്യകർമ്മങ്ങളെ ഉപേക്ഷിക്കുന്നതുകൊണ്ട്) പരമമായ നൈഷ്കർമ്മ്യസിദ്ധിയെ പ്രാപിക്കുന്നു. |

സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ
തഥാപ്നോതി നിബോധ മേ
സമാസേനൈവ കൌന്തേയ,
നിഷ്ഠാ ജ്ഞാനസ്യ യാ പരാ. 50

| | |
|---|---|
| കൌന്തേയ | ഹേ കൌന്തേയ! |
| സിദ്ധിം പ്രാപ്തഃ | നൈഷ്കർമ്മ്യസിദ്ധിയെ പ്രാപിച്ചവൻ |
| യാ ജ്ഞാനസ്യ പരാ നിഷ്ഠാ | ജ്ഞാനത്തിന്റെ പരമാവസ്ഥ ഏതോ |
| ബ്രഹ്മ യഥാ ആപ്നോതി | ആ ബ്രഹ്മത്തെ ഏതുവിധത്തിൽ പ്രാപിക്കുന്നുവോ |
| തഥാ സമാസേന ഏവ മേ നിബോധ | ആ വഴി സംക്ഷേപമായി എന്നിൽ നിന്നു മനസ്സിലാക്കിക്കൊള്ളുക; |

ബുദ്ധ്യാ വിശുദ്ധയാ യുക്തോ, ധൃത്യാത്മാനം നിയമ്യ ച,
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ, രാഗദ്വേഷൌ വ്യുദസ്യ ച,

വിവിക്തസേവീ, ലഘ്വാശീ, യതവാക്കായമാനസഃ,
ധ്യാനയോഗപരോ നിത്യം, വൈരാഗ്യം സമുപാശ്രിതഃ,

അഹംകാരം ബലം ദർപ്പം കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ, ശാന്തോ ബ്രഹ്മഭൂയായ കല്പതേ. 53

| | |
|---|---|
| വിശുദ്ധയാ ബുദ്ധ്യാ യുക്തഃ | പരിശുദ്ധമായ ബുദ്ധിയോടുകൂടി |
| ധൃത്യാ ആത്മാനം നിയമ്യ ച | ധൈര്യംകൊണ്ടു തന്നെത്താൻ സ്വാധീനപ്പെടുത്തി |
| ശബ്ദാദീൻ വിഷയാൻ ത്യക്ത്വാ | ശബ്ദാദിവിഷയങ്ങളെ പരിത്യജിച്ച് |
| രാഗദ്വേഷൌ വ്യുദസ്യ ച | രാഗദ്വേഷങ്ങളെ തള്ളിക്കളഞ്ഞ് |
| വിവിക്തസേവീ ലഘ്വാശീ | വിജനവാസിയായി അല്പം ഭക്ഷണം മാത്രം കഴിക്കുന്നവനായി |
| യതവാക്കായമാനസഃ | വാക്ക്, ശരീരം, മനസ്സ് ഇവയെ അടക്കിയവനായി |
| നിത്യം ധ്യാനയോഗപരഃ | സർവ്വദാ ധ്യാനയോഗത്തിൽ ഏർപ്പെട്ടവനായി |
| വൈരാഗ്യം സമുപാശ്രിതഃ | വൈരാഗ്യത്തെ വേണ്ടപോലെ ആശ്രയിച്ചവനായി |
| അഹങ്കാരം, ബലം | അഹങ്കാരം(ഞാനെന്ന ഭാവം), കാമരാഗാദികളുടെ ശക്തി |
| ദർപ്പം കാമം ക്രോധം | അഹംഭാവം (തന്നെക്കുറിച്ച് അതിരററ മതിപ്പ്), ആശ, ക്രോധം, |
| പരിഗ്രഹം വിമുച്യ | ലോലുപത (സമ്പാദിക്കുവാനുള്ള വാസന) ഇവയെ ത്യജിച്ച് |
| നിർമ്മമഃ ശാന്തഃ | മമതയില്ലാത്തവനും ശാന്തനുമായിരിക്കുന്നവൻ |
| ബ്രഹ്മഭൂയായ കല്പതേ | ബ്രഹ്മാവസ്ഥയെ പ്രാപിക്കുവാൻ യോഗ്യനായി ഭവിക്കുന്നു. |

ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി,
സമഃ സർവ്വേഷു ഭൂതേഷു മദ്ഭക്തിം ലഭതേ പരാം. 54

| | |
|---|---|
| ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി | ബ്രഹ്മഭാവത്തെ പ്രാപിച്ചവനും പ്രസന്നചിത്തനുമായവൻ (ഒന്നിനെക്കുറിച്ചും) വ്യസനിക്കുന്നില്ല, (ഒന്നുംതന്നെ) കാംക്ഷിക്കുകയും ചെയ്യുന്നില്ല. |
| സർവ്വേഷു ഭൂതേഷു സമഃ പരാം മദ്ഭക്തിം ലഭതേ | സകലപ്രാണികളിലും സമഭാവമുള്ളവനായിട്ടു (എന്നിൽ) പരമഭക്തിയെ പ്രാപിക്കുന്നു. |

ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ;
തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം. 55

| | |
|---|---|
| ഭക്ത്യാ മാം യാവാൻ<br>യഃ ച അസ്മി<br>തത്ത്വതഃ അഭിജാനാതി | ഉത്തമഭക്തികൊണ്ട് എന്നെ എങ്ങിനെ ഇരിക്കുന്ന എന്നും ആരാണെന്നും പരമാർത്ഥമായി അറിയുന്നു. |
| തതഃ മാം തത്ത്വതഃ<br>ജ്ഞാത്വാ തദനന്തരം<br>വിശതേ | അങ്ങിനെ എന്നെ ശരിയായി അറിഞ്ഞതിനുശേഷം (എന്നിൽ) പ്രവേശിക്കുന്നു. |

സർവ്വകർമ്മാണ്യപി സദാ കുർവ്വാണോ മദ്വ്യപാശ്രയഃ
മൽപ്രസാദാദവാപ്നോതി ശാശ്വതം പദമവ്യയം. 56

| | |
|---|---|
| സർവ്വകർമ്മാണി അപി<br>സദാ കുർവ്വാണഃ | സകലകർമ്മങ്ങളും സദാ ചെയ്യുന്നവനായാലും |
| മദ്വ്യപാശ്രയഃ | എന്നെത്തന്നെ ആശ്രയിച്ചിരിക്കുന്നവൻ |
| മൽപ്രസാദാൽ ശാ<br>ശ്വതം അവ്യയം<br>പദം അവാപ്നോതി | എന്റെ അനുഗ്രഹം ഹേതുവായിട്ടു ശാശ്വതവും നാശരഹിതവുമായ പദത്തെ പ്രാപിക്കുന്നു. |

ചേതസാ സർവ്വകർമ്മാണി മയി സന്ന്യസ്യ മൽപരഃ
ബുദ്ധിയോഗമുപാശ്രിത്യ മച്ചിത്തഃ സതതം ഭവ. 57

| | |
|---|---|
| ചേതസാ സർവ്വകർമ്മാ<br>ണി മയി സന്ന്യസ്യ | മനസ്സുകൊണ്ടു സകലകർമ്മങ്ങളും എന്നിൽ സമർപ്പിച്ചിട്ട് |
| മൽപരഃ | ഞാനല്ലാതെ മറ്റൊന്നില്ലെന്നുറച്ച് |
| ബുദ്ധിയോഗം ഉപാ<br>ശ്രിത്യ സതതം മച്ചി<br>ത്തഃ ഭവ | നിശ്ചയബുദ്ധിയെ ആശ്രയിച്ചിട്ട് എന്നിൽത്തന്നെ മനസ്സുറപ്പിച്ചവനായിത്തീരുക. |

മച്ചിത്തഃ സർവ്വദുർഗ്ഗാണി
മൽപ്രസാദാൽ തരിഷ്യസി;
അഥ ചേൽ ത്വമഹംകാരാ—
ന്ന ശ്രോഷ്യസി, വിനംക്ഷ്യസി. 58

| | |
|---|---|
| മച്ചിത്തഃ ത്വം മൽ<br>പ്രസാദാൽ സർവ്വ<br>ദുർഗ്ഗാണി തരിഷ്യസി | എന്നിൽ മനസ്സിനെ ഉറപ്പിച്ചിരിക്കുന്ന നീ എന്റെ പ്രസാദംകൊണ്ടു സകല പ്രതിബന്ധങ്ങളെയും തരണംചെയ്യും. |
| അഥ ത്വം അഹങ്കാ<br>രാൽ ന ശ്രോഷ്യസി<br>ചേൽ വിനംക്ഷ്യസി | എന്നാൽ നീ അഹങ്കാരംകൊണ്ട് (എന്റെ ഈ ഉപദേശത്തെ) കേൾക്കാതെ ഇരുന്നാൽ നീ നാശത്തെ പ്രാപിക്കും. |

യദഹംകാരമാശ്രിത്യ ന
യോത്സ്യ ഇതി മന്യസേ,
മിഥ്യൈഷ വ്യവസായസ്തേ;
പ്രകൃതിസ്ത്വാം നിയോക്ഷ്യതി 59

| | |
|---|---|
| അഹങ്കാരം ആശ്രിത്യ ന യോത്സ്യേ ഇതി യൽ മന്യസേ | അഹങ്കാരത്തെ അവലംബിച്ച (അഹങ്കാരം നിമിത്തം) ഞാൻ യുദ്ധം ചെയ്യുകയില്ല എന്നു നീ വിചാരിക്കുന്നു എങ്കിൽ |
| ഏഷഃ തേ വ്യവസായഃ മിഥ്യാ | നിൻെറ ഈ നിശ്ചയം വെറുതെയാകുന്നു. |
| പ്രകൃതിഃ ത്വാം നിയോക്ഷ്യതി | നിൻെറ പ്രകൃതി (സ്വാഭാവികഗുണം) നിന്നെ ബലാൽക്കാരമായി പ്രവൎത്തിപ്പിക്കും (യുദ്ധത്തിൽ ഏൎപ്പെടുത്തും). |

സ്വഭാവജേന കൌന്തേയ
നിബദ്ധഃ സ്വേന കൎമ്മണാ
കൎത്തും നേച്ഛസി യന്മോഹാൽ,
കരിഷ്യസ്യവശോപി തൽ. 60

| | |
|---|---|
| കൌന്തേയ | ഹേ കൌന്തേയ! |
| സ്വഭാവജേന സ്വേന കൎമ്മണാ നിബദ്ധഃ | നിൻെറ സ്വഭാവമനുസരിച്ചുള്ള സ്വന്തം കൎമ്മത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്ന നീ (സ്വകൎമ്മാധീനനായ നീ) |
| മോഹാൽ യൽ ന ഇച്ഛസി | മോഹംഹേതുവായിട്ടു യാതൊരു കൎമ്മം ചെയ്‌വാൻ ഇച്ഛിക്കുന്നില്ലയോ |
| തൽ അപി അവശഃ കരിഷ്യസി | ആ കർമ്മത്തെത്തന്നെ പരാധീനനായിട്ടു (ഒഴിക്കുവാൻ നിവൃത്തിയില്ലാതെ) നീ ചെയ്യും. |

ഈശ്വരഃ സൎവ്വഭൂതാനാം ഹൃദ്ദേശേൎജ്ജുന തിഷ്ഠതി
ഭ്രാമയൻ സൎവ്വഭൂതാനി യന്ത്രാരൂഢാനി മായയാ. 61

| | |
|---|---|
| അൎജ്ജുന | ഹേ അൎജ്ജുന! |
| യന്ത്രാരൂഢാനി സൎവ്വഭൂതാനി മായയാ ഭ്രാമയൻ | ചക്രത്തിലേററിരിക്കുന്ന വസ്തുക്കളെപ്പോലെ സകലപ്രാണികളെയും തൻെറ മായാശക്തിയാൽ (കർമ്മങ്ങളിൽ) പ്രവൎത്തിപ്പിച്ചുകൊണ്ട് |
| ഈശ്വരഃ സൎവ്വഭൂതാനാം ഹൃദ്ദേശേ തിഷ്ഠതി | ഈശ്വരൻ സകലപ്രാണികളുടെയും ഹൃദയത്തിൽ ഇരിക്കുന്നു. |

തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത;
തൽപ്രസാദാൽ പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം. 62

| | |
|---|---|
| ഭാരത | ഹേ ഭരതവംശജ! |
| സർവ്വഭാവേന തം ഏവ ശരണം ഗച്ഛ | എല്ലാ വിധത്തിലും (മനോവാക്കായാദി കൊണ്ടെല്ലാം) ആ ഈശ്വരനെത്തന്നെ ശരണം പ്രാപിയ്ക്കുക. |
| തൽപ്രസാദാൽ പരാം ശാന്തിം ശാശ്വതം സ്ഥാനം പ്രാപ്സ്യസി | ആ ഈശ്വരന്റെ പ്രസാദംകൊണ്ടു നീ പരമശാന്തിയേയും ശാശ്വതമായ പരമ പദത്തെയും പ്രാപിയ്ക്കും. |

ഇതി തേ ജ്ഞാനമാഖ്യാതം ഗുഹ്യാൽ ഗുഹ്യതരം മയാ;
വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു. 63

| | |
|---|---|
| ഇതി ഗുഹ്യാൽ ഗുഹ്യതരം ജ്ഞാനം മയാ തേ ആഖ്യാതം | ഇങ്ങിനെ രഹസ്യങ്ങളിൽവെച്ച് അതി രഹസ്യമായ ജ്ഞാനത്തെ എന്നാൽ നിനക്ക് ഉപദേശിയ്ക്കപ്പെട്ടു. |
| ഏതൽ അശേഷേണ വിമൃശ്യ യഥാ ഇച്ഛസി തഥാ കുരു | അതിനെ പൂർണ്ണമായി പര്യാലോചിച്ച് എപ്രകാരം നീ ഇച്ഛിയ്ക്കുന്നുവോ അപ്രകാരം പ്രവർത്തിയ്ക്കുക. |

സർവ്വഗുഹ്യതമം ഭൂയഃ ശൃണു മേ പരമം വചഃ;
ഇഷ്ടോസി മേ ദൃഢമിതി തതോ വക്ഷ്യാമി തേ ഹിതം 64

| | |
|---|---|
| സർവ്വഗുഹ്യതമം മേ പരമം വചഃ ഭൂയഃ ശൃണു | സകലരഹസ്യങ്ങളിലുംവെച്ച് ഏററവും രഹസ്യവും അത്യുത്തമവുമായ എന്റെ വചനത്തെ ഇനിയും കേട്ടുകൊള്ളുക. |
| മേ ദൃഢം ഇഷ്ടഃ അസി | നീ എന്റെ പരമസ്നേഹിതനാകുന്നു. |
| ഇതി തതഃ തേ ഹിതം വക്ഷ്യാമി | അതിനാൽ നിനക്കു ഹിതമായതിനെ (നിനക്കു ഗുണകരമായതിനെ) ഞാൻ പറയാം. |

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു;
മാമേവൈഷ്യസി, സത്യം തേ
പ്രതിജാനേ, പ്രിയോസി മേ. 65

| | |
|---|---|
| മന്മനാഃ ഭവ | എന്നിൽ മനസ്സിനെ ഉറപ്പിയ്ക്കുക. |
| മദ്ഭക്തഃ (ഭവ) | എന്റെ ഭക്തനായിത്തീരുക. |

| | |
|---|---|
| മദ്യാജീ (ഭവ) | എനിയ്ക്കുവേണ്ടി യജ്ഞം ചെയ്യുക. |
| മാം നമസ്കുരു | എന്നെ നമസ്കരിയ്ക്കുക. |
| മാം ഏവ ഏഷ്യസി തേ സത്യം പ്രതി ജാനേ | നീ എന്നെത്തന്നെ പ്രാപിയ്ക്കും എന്നു ഞാൻ സത്യമായി പ്രതിജ്ഞ ചെയ്യുന്നു. |
| മേ പ്രിയഃ അസി | നീ എനിയ്ക്കു പ്രിയമുള്ളവനാകുന്നു. |

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ;
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി, മാ ശുചഃ.

| | |
|---|---|
| സർവ്വധർമ്മാൻ പരി ത്യജ്യ മാം ഏകം ശരണം വ്രജ | സർവ്വധർമ്മങ്ങളെയും പരിത്യജിച്ച് എന്നെ ഒരുവനെത്തന്നെ ശരണം പ്രാപിയ്ക്കുക. |
| അഹം ത്വാ സർവ്വപാ പേഭ്യഃ മോക്ഷയിഷ്യാമി | ഞാൻ നിന്നെ സകലപാപങ്ങളിൽ നിന്നും മോചിപ്പിയ്ക്കും. |
| മാ ശുചഃ | നീ വ്യസനിയ്ക്കേണ്ട. |

ഇദം തേ നാതപസ്കായ നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം ന ച മാം യോഭ്യസൂയതി. 67

| | |
|---|---|
| ഇദം അതപസ്കായ കദാചന തേ ന വാച്യം | ഈ ജ്ഞാനം തപസ്സില്ലാത്തവനു (സ്വധർമ്മാനുഷ്ഠാനംകൊണ്ടു മനസ്സംയമനം ചെയ്യിട്ടില്ലാത്തവന്ന്) ഒരിയ്ക്കലും നിന്നാൽ ഉപദേശിയ്ക്കപ്പെടത്തക്കതല്ല. (നീ ഉപദേശിയ്ക്കരുത്) |
| അഭക്തായ ന ച | ഭക്തിയില്ലാത്തവനും ഉപദേശിയ്ക്കരുത്. |
| അശുശ്രൂഷവേ ന ച | കേൾക്കാൻ ആഗ്രഹിയ്ക്കാത്തവനും ഉപദേശിയ്ക്കരുത്. |
| യഃ മാം അഭ്യസൂയതി തസ്മൈ ച ന വാച്യം | എവൻ എന്നെ നിന്ദിയ്ക്കുന്നുവോ അവനും ഉപദേശിയ്ക്കരുത്. |

യ ഇമം പരമം ഗുഹ്യം മദ്ഭക്തേഷ്വഭിധാസ്യതി
ഭക്തിം മയി പരാം കൃത്വാ, മാമേവൈഷ്യത്യസംശയഃ. 68

| | |
|---|---|
| പരമം ഗുഹ്യം ഇമം മത്ഭക്തേഷു യഃ അഭിധാസ്യതി | പരമരഹസ്യമായ ഇതിനെ എന്റെ ഭക്തന്മാൎക്ക് എവൻ ഉപദേശിയ്ക്കുന്നുവോ |
| സഃ മയി പരമാം ഭക്തിം കൃത്വാ | അവൻ എന്നിൽ പരമഭക്തിയെ ചെയ്യിട്ട് |
| അസംശയഃ മാം ഏവ ഏഷ്യതി | സംശയംകൂടാതെ എന്നെത്തന്നെ പ്രാപിയ്ക്കും. |

ന ച തസ്മാന്മനുഷ്യേഷു കശ്ചിന്മേ പ്രിയകൃത്തമഃ
ഭവിതാ, ന ച മേ തസ്മാദന്യഃ പ്രിയതരോ ഭുവി. 69

| | |
|---|---|
| തസ്മാൽ മേ പ്രിയ കൃത്തമഃ മനുഷ്യേഷു കശ്ചിൽ ന ച | അവനെക്കാരം എനിക്കു പ്രിയം ചെയ്യുന്നവനായി മനുഷ്യരിൽ ആരുംതന്നെയില്ല. |
| മേ തസ്മാൽ പ്രിയ തരഃ അന്യഃ ഭുവി ഭവിതാ ന ച | എനിക്കു് അവനെക്കാളധികം പ്രിയമുള്ളവനായി ആരും ഭൂമിയിൽ ഉണ്ടാകുന്നതുമല്ല. |

അധ്യേഷ്യതേ ച യ ഇമം ധർമ്മ്യം സംവാദമാവയോഃ,
ജ്ഞാനയജ്ഞേന തേനാഹമിഷ്ടഃ സ്യാമിതി മേ മതിഃ.

| | |
|---|---|
| ആവയോഃ ധർമ്മ്യം ഇമം സംവാദം യഃ ച അദ്ധ്യേഷ്യതേ | നമ്മരം രണ്ടു പേരുടെയും ധർമ്മമാർഗ്ഗപരമായ ഈ സംവാദത്തെ എവൻ പഠിക്കുന്നുവോ |
| തേന അഹം ജ്ഞാന യജ്ഞേന ഇഷ്ടഃ സ്യാം ഇതി മേ മതിഃ | അവനാൽ ഞാൻ ജ്ഞാനയജ്ഞംകൊണ്ടു് ആരാധിക്കപ്പെട്ടവനായി ഭവിക്കും എന്നാണ് എൻെറ അഭിപ്രായം. |

ശ്രദ്ധാവാനനസൂയശ്ച
ശൃണുയാദപി യോ നരഃ,
സോപി മുക്തഃ ശുഭാൻ ലോകാൻ
പ്രാപ്നുയാൽ പുണ്യകർമ്മണാം. 71

| | |
|---|---|
| യഃ നരഃ ശ്രദ്ധാവാൻ അനസൂയഃ ച ശൃണു യാൽ അപി | യാതൊരുവൻ വിശ്വാസത്തോടുകൂടി അസൂയാരഹിതനായിട്ടു (ദോഷാരോപണബുദ്ധികൂടാതെ) കേരംക്കുകമാത്രം ചെയ്യുന്നുവോ |
| സഃ അപി മുക്തഃ | അവനുംകൂടി പാപങ്ങളിൽനിന്നു മോചിക്കപ്പെട്ടവനായിട്ടു് |
| പുണ്യകർമ്മണാം ശുഭാൻ ലോകാൻ പ്രാപ് നുയാൽ | പുണ്യകർമ്മം ചെയ്യുന്നവർക്കുള്ള ശുഭലോകങ്ങളെ പ്രാപിക്കും. |

ടിപ്പണി—ഈ ജ്ഞാനത്തെ അനുഭവസിദ്ധമാക്കിയവനുമാത്രമേ ഇതിനെ അന്യനു കൊടുക്കുവാൻ സാധിക്കുകയുള്ളു എന്നാണ് ഇതിൻെറ താല്പര്യം. പരിശുദ്ധമായി ഉച്ചരിക്കുന്നതു് അർത്ഥസഹിതം കേരംക്കുന്നവരെ ഈ രണ്ടു ശ്ലോകങ്ങളും സംബന്ധിക്കുന്നതല്ല.

കച്ചിദേതച്ഛ്റുതം പാൎത്ഥ ത്വയൈകാഗ്രേണ ചേതസാ?
കച്ചിദജ്ഞാനസമ്മോഹഃ പ്രനഷ്ടസ്തേ ധനഞ്ജയ? 72

| | |
|---|---|
| പാൎത്ഥ | ഹേ പാൎത്ഥ! |
| ഏതൽ ത്വയാ ഏകാഗ്രേണ ചേതസാ ശ്രുതം കച്ചിൽ | ഇതു നിന്നാൽ ഏകാഗ്രമായ മനസ്സോടുകൂടി കേൾക്കപ്പെട്ടുവോ? |
| ധനഞ്ജയ | ഹേ ധനഞ്ജയ! |
| തേ അജ്ഞാനസമ്മോഹഃ പ്രനഷ്ടഃ കച്ചിൽ | അജ്ഞാനംനിമിത്തം ഉണ്ടായിട്ടുള്ള നിന്റെ മോഹം നശിച്ചുവോ? |

അൎജ്ജുനൻ പറഞ്ഞു:

നഷ്ടോ മോഹഃ സ്മൃതിർലബ്ധാ ത്വൽപ്രസാദാന്മയാച്യുത;
സ്ഥിതോസ്മി ഗതസന്ദേഹഃ; കരിഷ്യേ വചനം തവ. 73

| | |
|---|---|
| അച്യുത | ഹേ അച്യുത! |
| ത്വൽപ്രസാദാൽ മോഹഃ നഷ്ടഃ | അവിടുത്തെ പ്രസാദംകൊണ്ടു് എന്റെ മോഹം നശിച്ചിരിക്കുന്നു. |
| സ്മൃതിഃ മയാ ലബ്ധാ | (ഞാൻ ആത്മാവാണെ് എന്ന) ഓൎമ്മ എനിക്കു കിട്ടിയിരിക്കുന്നു. |
| ഗതസന്ദേഹഃ സ്ഥിതഃ അസ്മി | ഞാൻ സംശയനിവൃത്തി വന്നു സ്ഥിരചിത്തനായിരിക്കുന്നു. |
| തവ വചനം കരിഷ്യേ | അവിടുത്തെ ഉപദേശപ്രകാരം ഞാൻ പ്രവൎത്തിച്ചുകൊള്ളാം. |

സഞ്ജയൻ പറഞ്ഞു:

ഇത്യഹം വാസുദേവസ്യ പാൎത്ഥസ്യ ച മഹാത്മനഃ
സംവാദമിമമശ്രൌഷമദ്ഭുതം രോമഹൎഷണം. 74

| | |
|---|---|
| ഇതി അഹം വാസുദേവസ്യ മഹാത്മനഃ പാൎത്ഥസ്യ ച | ഇപ്രകാരം ഞാൻ ശ്രീകൃഷ്ണഭഗവാന്റെയും മഹാത്മാവായ അൎജ്ജുനന്റെയും |
| അത്ഭുതം രോമഹൎഷണം ഇമം സംവാദം അശ്രൌഷം | അത്യന്തം അത്ഭുതകരവും രോമാഞ്ചജനകവുമായ ഈ സംവാദത്തെ കേട്ടു. |

വ്യാസപ്രസാദാച്ഛ്റുതവാ
നേതദ്ഗുഹ്യമഹം പരം
യോഗം യോഗേശ്വരാൽ കൃഷ്ണാൽ
സാക്ഷാൽ കഥയതഃ സ്വയം. 75

| | |
|---|---|
| വ്യാസപ്രസാദാൽ ഗുഹ്യം പരം ഏതൽ യോഗം | വ്യാസമഹൎഷിയുടെ അനുഗ്രഹംകൊണ്ടു രഹസ്യവും ഉത്തമവുമായ ഈ യോഗത്തെ |

| | |
|---|---|
| സ്വയം കഥയതഃ<br>യോഗേശ്വരാൽ<br>കൃഷ്ണാൽ | താൻതന്നെ ഉപദേശിക്കുന്ന യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാനിൽനിന്ന് |
| അഹം സാക്ഷാൽ<br>ശ്രുതവാൻ | ഞാൻ നേരിട്ടു കേട്ടു. |

**രാജൻ സംസ്മൃത്യ സംസ്മൃത്യ സംവാദമിമമദ്ഭുതം**
**കേശവാർജ്ജുനയോഃ പുണ്യം ഹൃഷ്യാമി ച മുഹുർമ്മുഹുഃ. 76**

| | |
|---|---|
| രാജൻ | ഹേ ധൃതരാഷ്ട്രമഹാരാജാവേ! |
| കേശവാർജ്ജുന<br>യോഃ അദ്ഭുതം<br>പുണ്യം ഇമം സംവാദം | കേശവാർജ്ജുനന്മാരുടെ ആശ്ചര്യകരവും പരിപാവനവുമായ ഈ സംവാദം |
| സംസ്മൃത്യസംസ്മൃത്യ മുഹുഃ<br>മുഹുഃ ച ഹൃഷ്യാമി | ഓർത്തോർത്തു ഞാൻ വീണ്ടും വീണ്ടും ആനന്ദമടയുന്നു. |

**തച്ച സംസ്മൃത്യ സംസ്മൃത്യ രൂപമത്യദ്ഭുതം ഹരേഃ**
**വിസ്മയോ മേ മഹാൻ രാജൻ, ഹൃഷ്യാമി ച പുനഃ പുനഃ.**

| | |
|---|---|
| രാജൻ | ഹേ രാജാവേ! |
| ഹരേ അത്യദ്ഭുതം<br>തൽ ച രൂപം<br>സംസ്മൃത്യ സംസ്മൃത്യ<br>മേ വിസ്മയഃ മഹാൻ | ഹരിയുടെ അത്യാശ്ചര്യകരമായ ആ വിശ്വരൂപത്തെയും ഓർത്തോർത്ത് എന്റെ വിസ്മയം വർദ്ധിച്ചുവരുന്നു. |
| പുനഃ പുനഃ<br>ഹൃഷ്യാമി ച | ഞാൻ പിന്നെയും പിന്നെയും ആനന്ദമനുഭവിക്കുന്നു. |

**യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർദ്ധരഃ,**
**തത്ര ശ്രീർവിജയോ ഭൂതിർ ധ്രുവാ നീതി,ർമ്മതിർമ്മമ. 78**

| | |
|---|---|
| യത്ര യോഗേശ്വരഃ കൃഷ്ണഃ<br>യത്ര ധനുർദ്ധരഃ പാർത്ഥഃ | എവിടെ യോഗേശ്വരനായ കൃഷ്ണനും ധനുർദ്ധരനായ അർജ്ജുനനും ഉണ്ടോ |
| തത്ര ശ്രീഃ വിജയഃ<br>ഭൂതിഃ ധ്രുവാ നീതിഃ<br>മമ മതിഃ | അവിടെ ഐശ്വര്യവും വിജയവും അഭിവൃദ്ധിയും ഭ്രംശം വരാത്ത നീതിയും ഉണ്ടെന്നാകുന്നു എന്റെ അഭിപ്രായം. |

ടിപ്പണി—യോഗേശ്വരനായ ശ്രീകൃഷ്ണൻ എന്നു പറയുന്നതിന് അനുഭവസിദ്ധമായ ശുദ്ധജ്ഞാനമെന്നും, ധനുർദ്ധാരിയായ അർജ്ജുനൻ എന്നതിനു തദനുസരണമായ ക്രിയയെന്നുമാണ് താല്പര്യം. ഇവ രണ്ടും യോജിക്കുന്നേടത്തു സഞ്ജയൻ പറഞ്ഞതല്ലാതെ മറ്റെന്തു പരിണാമമാണുണ്ടാകാവുന്നത്?

ഓം തത് സത്

ഇപ്രകാരം ശ്രീമദ്ഭഗവദ്ഗീതാരൂപമായ ഉപനിഷത്തിൽ, അതായതു ബ്രഹ്മവിദ്യാന്തർഗ്ഗതമായ യോഗശാസ്ത്രത്തിൽ, ശ്രീകൃഷ്ണാർജ്ജുനസംവാദത്തിൽ 'സന്ന്യാസയോഗ'മെന്ന പതിനെട്ടാമധ്യായം അവസാനിച്ചു.

## ശുദ്ധിപത്രം

| ഭാഗം | ശ്ലോകം | വരി | തിരുത്തേണ്ടത് |
|---|---|---|---|
| 12 | 33 | 1 | ഭോഗാഃ |
| 41 | 63 | 1 | ക്രോധാദ് |
| 68 | 1 | 2 | പ്രാഹ; |
| 83 | 40 | 2 | പരോ ന |
| 88 | 1 | 1 | ശംസസി; |
| 121 | 4 | 1 | ഖം മനോ |
| ,, | 5 | 1 | സ്ഥാപന്യാം പ്രകൃതിം വിദ്ധി |
| 124 | 15 | 2 | ജ്ഞാനാ |
| 166 | 29 | 2 | ണാമര്യമാ |
| 179 | 21 | 1 | അമീ ഹി ത്വാം |
| 181 | 27 | 4 | ചൂർണ്ണിതൈ |
| 182 | 28 | 1 | നദീനാം |
| 183 | 32 | 1 | ലോകക്ഷയകൃൽ |
| 184 | 34 | 2 | യോധവീരാൻ |
| ,, | 35 | 1 | ഏതച്ഛ്റുത്വാ |
| 187 | 43 | 2 | ഗുരുഗ്ഗരീയാൻ |
| 188 | 45 | 3 | തദേവ മേ ദശ്യ |
| 189 | 48 | 2 | തപോഭിരുഗ്രൈഃ |
| 198 | 14 | 2 | മനോബുദ്ധിര്യോ |
| ,, | 15 | 1 | യസ്മാന്നോദ്വിജതേ |
| 206 | 11 | 2 | യദതോന്യഥ |
| 213 | 31 | 1 | പരമാത്മായമവ്യയഃ |
| 232 | 12 | 2 | യച്ചന്ദ്രമസി |
| 233 | 13 | 1 | ധാരയാമ്യഹമോജസാ |
| ,, | 14 | 2 | പ്രാണാപാന |
| 239 | 5 | 1 | നിബന്ധായാസുരീ |
| ,, | 6 | 1 | ഏവ ച; |
| 240 | 9 | 2 | പ്രഭവന്ത്യുഗ്ര |
| 241 | 12 | 1 | ആശാപാശശതൈർബദ്ധാഃ |
| 243 | 20 | 1 | യോനിമാപന്നാ |
| 244 | 22 | 1 | സ്ത്രീഭിന്നരഃ |
| 250 | 11 | 2 | സ സാത്ത്വികഃ |
| 251 | 16 | 1 | മനഃപ്രസാദഃ |
| 266 | 18 | 1 | ത്രിവിധാ കർമ്മചോദനാ |